ഓം.

# സ്തവരത്നമാല



പ്രസാധകൻ

**ഓടാട്ടിൽ കേശവമേനോൻ**

മൂവ്വാററുപുഴ.

**പരിഷ്ക്കരിച്ച രണ്ടാംപതിപ്പ്.**


തൃശ്ശിവപേരൂർ

വിദ്യാവിനോദിനി അച്ചുക്കൂടം

1105.




വില മൂന്നുറുപ്പിക.

# പ്രസ്താവന.

(ഒന്നാംപതിപ്പ് — 1090.)

സ്വരത്നമാലാഗ്രന്ഥം മാസികാരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതിനുള്ള എൻെറ ഉദ്യമത്തെ ചൂണ്ടിക്കാണിച്ച വിജ്ഞാപനങ്ങൾ ബഹുജനസമക്ഷം സമൎപ്പിച്ചിട്ടുണ്ടെങ്കിലും അല്പം ചിലതുകൂടി പ്രസ്താവിക്കേണ്ടതായിട്ടാണ് ഇരിക്കുന്നതു്.

ഈശ്വരവിശ്വാസവും തൽക്കാൎയ്യങ്ങളിലുള്ള പ്രവൃത്തിയും പ്രാചീനകാലത്തെ അപേക്ഷിച്ച് ഇപ്പോൾ വളരെ ചുരുങ്ങിയിരിക്കുകയാൽ സ്വരത്നമാലയുടെ പ്രസിദ്ധീകരണം അത്യന്താപേക്ഷിതമെന്ന് എനിക്കു തോന്നുകയും അതിനായി എൻെറ ചില മാന്യസ്നേഹിതന്മാർ പ്രോത്സാഹിപ്പിക്കുകയും ചെയ്തതിൻെറ ഫലമാണ് ഈ ഉദ്യമം. കാലസ്ഥിതിക്ക് ഈ പരിശ്രമം എത്രമാത്രം ഫലവത്താകുമെന്നുള്ള ആശങ്ക അസ്ഥാനത്തിലല്ലെങ്കിലും ആ ശങ്കയെ ദൂരീകരിക്കുന്നതിനുള്ള കാലവും മററൊന്നല്ല.

ഒരു സമുദായത്തിൻെറ, എന്നുവേണ്ട, ലോകത്തിൻെറ നിലനില്പ തന്നെ സൎവ്വംഭരനായ ഈശ്വരൻെറ ചേഷ്ടയിലാകയാൽ നിരീശ്വരങ്ങളായ കൎമ്മങ്ങൾ വിഫലങ്ങളായേ പരിണമിക്കുകയുള്ളു.

"ഇക്കണ്ടതെല്ലാം നശ്വരമെന്നും അതിനാൽ സൎവ്വവും ത്യജിച്ച കാഷായാംബരവേഷധാരികളായി വിജനപ്രദേശം പ്രവേശിച്ചോ തെക്കുവടക്കു നടന്നോ ലോകദൃഷ്ടിയെ തെററിക്കാതെ അഥവാ വഞ്ചിക്കാതെ മോക്ഷപദസിദ്ധിയുണ്ടാകയില്ല" എന്നും മററും ഘോഷിച്ച വേദാന്തസാരത്തെ തട്ടിമറിക്കുന്ന ഒരു വക അന്തസ്സാരശൂന്യന്മാരുടെ ക്രമാതീതമായ അഭിവൃദ്ധി ലോകത്തിൻെറ ഉൽഗതിക്കു വിഘാതമായി പരിണമിച്ചിട്ടുണ്ട്. അവർ മററുള്ളവരേയും മററുള്ളവർ അവരേയും അന്യോന്യം വെറുക്കുകയും ഓരോരുത്തരും അവരവൎക്കു ഹിതമായി പ്രത്യേകലോകങ്ങളെ സൃഷ്ടിക്കുകയും ചെയ്തുവരുന്നു. വേഷംമാറിയ വേദാന്തികൾക്കു ക്ഷേത്രങ്ങളോ സ്തോത്രങ്ങളോ ആവശ്യമില്ല! തദിതരന്മാൎക്കു മോക്ഷപദം എന്നു പറയുന്ന ആ സ്ഥാനത്തിലേക്കു് എത്തിനോക്കുവാൻ പോലും അവകാശവുമില്ല. ഇത്തരത്തിലാണ് ആധുനിക ചട്ടവട്ടങ്ങൾ. ഇരിക്കട്ടെ; കാലക്രമം ഈ വിഷമഘട്ടത്തെ അനുകൂലിപ്പാൻ ഇടയാകാതെ വേണ്ട മുൻകരുതലുകൾ ചെയ്യേണ്ടതു നമ്മുടെ കടമയാണ്.

സുഖസിദ്ധിക്കോ ആനന്ദപ്രാപ്തിക്കോ ഈശ്വരനെ പ്രസാദിപ്പിക്കുകയോ ഈശ്വരൻ പ്രസാദിക്കുകയോ വേണമെന്നുള്ള സിദ്ധാന്തത്തെ ആരും നിഷേധിച്ചു തുടങ്ങിയിട്ടില്ലെന്നുള്ളതു വലിയ കാൎയ്യം തന്നെ. ഈശ്വരപ്രസാദം തന്നാമോച്ചാരണത്താൽ സുസാധമാണെന്നുള്ള വാസ്തവം മഹദ്വചനങ്ങളാൽ പ്രതിഷ്ഠിതവും അനുഭവവേദ്യവും ആയിരി

ക്കേ നിത്യപാരായണത്തിന് ഉപയുക്തങ്ങളായ വിശിഷ്ടസ്തോത്രങ്ങൾ മലയാളഭാഷയിലോ മലയാളലിപികളിൽ പോലുമോ ആവശ്യംപോലെ ഇല്ലെന്നാണു വന്നിരിക്കുന്നതു്. ദിവ്യാത്മാക്കളായ ഋഷീശ്വരന്മാർ മുതലായവർ രചിച്ചിട്ടുള്ള ഉത്തമസ്തവങ്ങളെ അക്ഷരവീഴ്ചകൂടാതെ പാരായണം ചെയ്വാൻ ഇടയായാൽ മുൻവിവരിച്ച ന്യൂനതയെ പരിഹരിക്കാമെന്നു തീച്ചയാണ്.

ഈ ഓരോ സ്തോത്രങ്ങളേയും ഭക്തിശ്രദ്ധാസമേതം പാരായണം ചെയ്യുന്നതായാൽ സ്തോത്രങ്ങളിൽ ചേത്തിട്ടുള്ള ഫലശ്രുതികൾ നിഷ്ഫലമുണ്ടാകയില്ല. സംസ്കൃതഭാഷയിൽ പാണ്ഡിത്യമില്ലാത്തവക്കു ശ്ലോകങ്ങളുടെ ഭാവമെങ്കിലും ധരിപ്പാനിടയാകണമെന്നും തദ്വാരാ സ്തോത്രപാരായണം ഫലപൂർണ്ണമാകണമെന്നും കരുതി ദുർഗ്രഹങ്ങളായ പദ്യങ്ങളുടെ ചുരുക്കമായ ഒരു ഭാവംകൂടി ചേത്തിട്ടുണ്ട്.

അച്ചടിപ്പിക്കാത്ത സ്തോത്രങ്ങൾക്കായി ഞാൻ പല അന്വേഷണങ്ങളും ചെയ്തതിൽ ഏതാനും സ്തോത്രങ്ങളെ ചില മഹത്തുക്കൾ അയച്ചുതരികയും മററുചിലർ അയച്ചുതരാമെന്നു കുറ്റേൾക്കുകയും ചെയ്തിട്ടുണ്ട്. അവക്കു നന്ദിപറഞ്ഞുകൊള്ളുന്നു.

ഭക്തിമാഗ്ഗത്തെ പ്രതിപാദിക്കുന്ന ഓരോ ഉപന്യാസംകൂടി അടുത്ത ലക്കംമുതൽ പ്രസിദ്ധീകരിപ്പാൻ താല്പയ്യമുണ്ട്.

സ്തവരത്നമാലയുടെ പ്രസിദ്ധീകരണത്തിൽ നേരിട്ട അല്പമായ കാലവിളംബത്തിനു കാരണം സ്തവരത്നമാലയെ സംബന്ധിച്ചുതന്നെ ആണെന്നുള്ള വാസ്തവവും പ്രസ്താവിച്ചുകൊള്ളുന്നു.

സ്തവരത്നമാലയുടെ ആവിർഭാവം കേരളീയരായ ഏവക്കും ഉദ്ദിഷ്ടഫലസിദ്ധിയെ ചെയ്യുമാറു സവ്വേശ്വരൻ അനുഗ്രഹിക്കട്ടെ.

## രണ്ടാംപതിപ്പ്.

ഇതേവരെ പ്രസിദ്ധപ്പെടുത്താത്ത ചില വിശിഷ്ടസ്തോത്രങ്ങളെ ഈ രണ്ടാംപതിപ്പിൽ കൂട്ടിച്ചേക്കുകയും ചുരുക്കംചില സ്തോത്രങ്ങളെ മാററി മൊത്തത്തിൽ ഒന്നു ക്രമീകരിക്കയും ആണു് ഇപ്പോൾ ചെയ്തിട്ടുള്ളതു്.

കേരളീയക്കു നിത്യപാരായണത്തിനുതകുന്ന ഉത്തമസ്തോത്രങ്ങളില്ലാതിരുന്ന അവസരത്തിൽ ആ ന്യൂനതയെ പരിഹരിപ്പാനുള്ള പ്രധാനോദ്ദേശത്തോടുകൂടി "സ്തവരത്നമാല" എന്ന പേരിൽ മാസികാരൂപേണ പ്രചരിപ്പിച്ചു പൂത്തിയാക്കിയതാണു ഈ ഗ്രന്ഥം. ഇതിനു തുടച്ചയായ പതിപ്പു വേണ്ടിവന്നതു് ഈശ്വരാനുകൂല്യത്താലാണെന്നു സമാശ്വസിക്കുകയും ഈ സ്തോത്രഗ്രന്ഥം കേരളീയക്കു ശാശ്വതമംഗളപ്രദമാകുമാറു സവ്വേശ്വരനെ പ്രാത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

മൂവാററുപുഴ,
൧൧൦൭ മേടം.

പ്രസാധകൻ,
ഓടാട്ടിൽ കേശവമേനോൻ.

# അനുക്രമണിക

ശ്രീഗണേശായ നമഃ.

ശ്രീ

# സ്തവരത്നമാലാ

## ൧. സ്തോത്രമാഹാത്മ്യം.

ഗുണിവിഷ്ട ഗുണവൎണ്ണനം സ്തോത്രമാകുന്നു. അതു് അക്ഷരാത്മകങ്ങളായ ശബ്ദങ്ങളുടെ ഒരു സമുദായംകൊണ്ടു ഗദ്യമോ, പദ്യമോ ആക്കി ച്ചമക്കപ്പെട്ടതായിരിക്കും. എന്നാൽ കേവലം സ്ഥൂലപദാൎത്ഥങ്ങളെ മാത്രം പ്രതിപാദിക്കുന്ന സ്തോത്രങ്ങൾ, പദാൎത്ഥവ്യുല്പത്തി മാത്രമുള്ള ചില കവികളുടെ കൃതികളാണു്. സൂക്ഷ്മതത്വങ്ങളെ പ്രതിപാദിക്കുന്ന സ്തോത്രങ്ങൾ മന്ത്രവ്യുല്പത്തിയുള്ള മഹാകവികളുടെ കൃതികളാണു്. കാരണതത്വങ്ങളായ കലകളെ പ്രതിപാദിക്കുന്ന സ്തോത്രങ്ങൾ സിദ്ധയോഗികളുടെ കൃതികളാണു. ഇങ്ങിനെ വിഭാഗിച്ചറിയേണ്ടിയിരിക്കുന്നു.

"യസ്യ വിമൎശസ്യ കണഃ പദമന്ത്രാൎണ്ണാത്മകസ്ത്രിധാ ശബ്ദഃ
പുരതത്വകലാത്മാൎത്ഥോ ധൎമ്മിണ ഇത്ഥം പ്രകാശസ്യ"

എന്നു വിരൂപാക്ഷസിദ്ധൻ പറയുന്നു. ഇതുകൊണ്ടു പദാത്മകം, മന്ത്രാത്മകം, വൎണ്ണാത്മകമെന്നിങ്ങിനെ ശബ്ദം മൂന്നുപ്രകാരവും പുരാത്മകം, തത്വാത്മകം, വൎണ്ണാത്മകമെന്നിങ്ങിനെ അൎത്ഥം മൂന്നുപ്രകാരവുമായിട്ടാണു് വിഭാഗിച്ചിരിക്കുന്നതു്. ശ്രീശങ്കരാചാൎയ്യപൂജ്യപാദങ്ങളുടെ കൃതികളായ സ്തോത്രങ്ങളിലും ദുൎവ്വാസാദിസിദ്ധയോഗികളുടെ കൃതികളിലുമാണു് അധിക ഭാഗവും മന്ത്രവൎണ്ണാത്മകങ്ങളായ ശബ്ദങ്ങളടങ്ങിയിരിക്കുന്നതു്. കാളിദാസാദി മഹാകവികളുടെ കൃതികളിലുമില്ലെന്നില്ല. ഗൌഡപാദാചാൎയ്യസ്വാമികളുടെ കൃതിയായ സുഭഗോദയസ്തോത്രത്തിൽ സൎവ്വമന്ത്രകലകളേയും അടക്കിയിരിക്കുന്നു. സ്തോത്രപാഠം ചെയ്യുന്നവൎക്കു സ്തോത്രത്തിന്റെ അൎത്ഥം വിചാരിപ്പാനിടയാകുമ്പോൾ പുരതത്വകലാജ്ഞാനം സിദ്ധിക്കാവുന്നതും അതുകൊണ്ടു് അഭീഷ്ടസിദ്ധികൂടിയുണ്ടാകാവുന്നതുമാണെന്നു കരുതിക്കൊണ്ടുതന്നെയാണു ആചാൎയ്യന്മാർ മന്ത്രസ്തോത്രങ്ങൾക്കു മഹാഫലമുണ്ടെന്നു പറഞ്ഞിട്ടുള്ളതു്. അൎത്ഥം മനസ്സിലാക്കാതേയും സ്തോത്രപാഠം ക്രമമായി ചെയ്യുന്നവനു് അതാതു വൎണ്ണക്രമോച്ചാരണത്താലുണ്ടാകുന്ന സംസ്കാരവിശേഷത്താൽ ചിത്തശുദ്ധിവന്നു ജ്ഞാനവും മോ

ക്ഷവും സിദ്ധിക്കുമെന്നാണു അവരുടെ അഭിപ്രായം. എന്തുകൊണ്ടെന്നാൽ, ഈ ശാബ്ദപ്രപഞ്ചം മുഴുവനും കാരണരൂപമായ ഒരേ വിമശ്ശത്തിൽനിന്നു വ്യാസയോഗത്താൽ വിസ്തൃതമായിട്ടുള്ളതാകയാൽ, അപ്രകാരംതന്നെ സമാസയോഗത്താൽ സംഹൃതമായിട്ടു വിമശ്ശരൂപമായ ചൈതന്യത്തിൽതന്നെ അടങ്ങുന്നതായിട്ടാണ് ഇരിക്കുന്നതു. കലാ, തത്ത്വം, പുരം എന്നിങ്ങിനെ സൃഷ്ടിക്രമവും ഇതിൻെറ വിപരീതം ലയക്രമവുമാണ. വർണ്ണം, മന്ത്രം, പദം, ഇങ്ങിനെ സൃഷ്ടിക്രമം; വിപരീതം ലയക്രമം. സൃഷ്ടി വ്യാസയോഗവും, ലയം സമാസയോഗവുമാണ. ഇതിന്നു പ്രമാണം —

"ശിവതത്ത്വേ പരേ സൂക്ഷ്മേ ബിന്ദുരൂപംതു ജായതേ
ബിന്ദോന്നാദസ്സമുൽപന്നോ നാദാച്ഛക്തിരജായത
ശക്തേസ്തു ജായതേ ശബ്ദശ്ശബ്ദാൽ ജ്ഞാനന്തു വാശവം
വാശവേതു കലാ ജാതാഃ കലാഭ്യോ വികലാസ്തഥാ
ഏഷസൃഷ്ടിക്രമഃ പ്രോക്തഃ"

എന്നു ശ്രീവിദ്യാപ്രയോഗവിജയസാരാവലിയിൽ വർണ്ണഭേദപടലത്തിൽ പറഞ്ഞിരിക്കുന്നതിനെ ഇവിടെ അനുസന്ധാനം ചെയ്തു കൊൾക. വിമശ്ശമെന്നതു ബ്രഹ്മസ്വരൂപം തന്നെയാണ്. അതിന്നു പ്രമാണം.

"അഹകാരൌ ശിവശക്തീത്വാഹാകാരൌ പരസ്പരാശ്ലിഷ്ടൌ
സ്ഫുരണവിമശ്ശനരൂപാവുപനിഷദുക്തം പരം ബ്രഹ്മ"

എന്നു കാമകലയെന്ന മന്ത്രശാസ്ത്രവും,

"അഹമേകോനസ്തമിതപ്രകാശരൂപോസ്മി തേജസാം തമസാം
അന്തഃസ്ഥിതോ മമാന്തസ്സജാംസി തമാംസിചൈകസ്യ"

എന്നു വിരൂപാക്ഷപഞ്ചാശികയിലും പറഞ്ഞിട്ടുള്ളതിനെ അനുസന്ധാനം ചെയ്തുകൊൾക. ഏതുവിധമായാലും പ്രതിശരീരം അഹമഹമെന്നു സ്ഫുരണവും ഇദമിദമെന്നു വിമശ്ശവുമായിട്ടു നിരന്തരം പ്രകാശിക്കുന്ന അഹംപദലക്ഷ്യാത്ഥമായ ബ്രഹ്മത്തിൽനിന്നാണു ഈ ശാബ്ദപ്രപഞ്ചത്തിൻെറ ഉത്ഭവം. അഹപ്രത്യാഹാരത്തിൽപ്പെടാതെ ഒരക്ഷരവുമില്ല. അകാരം മുതൽ ഹകാരംവരെയുള്ള മാതൃകാക്ഷരങ്ങളെ മാത്രമേ വ്യാകരണവും മന്ത്രശാസ്ത്രവും സ്വീകരിച്ചിട്ടുള്ളു. ഇങ്ങിനെയാകയാൽ അഹമെന്നതിൽ സവ്വശാബ്ദവും അടങ്ങിയിരിക്കുന്നു. അഹംപദവാച്യാത്ഥം ത്വംപദാത്ഥംതന്നെയാണെന്നും മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഈ അഹംപദംതന്നെയാണു സന്ധിഭേദത്താൽ ഓംപദമായിത്തീരുന്നതും. അതിന്നുപ്രമാണം,

"ബിന്ദുഃ പുരുഷ ഇത്യുക്തോ വിസർഗ്ഗഃ പ്രകൃതിർമ്മതാ
പുംപ്രകൃത്യാത്മകോഹംസസ്സദാത്മകമിദം ജഗൽ
പുംരൂപം സ്വം വിദിത്വാ സാ സോഹംഭാവമുപാഗതം
സകാരം ച ഹകാരം ച ലോപയിത്വ പ്രയോജയേൽ
സന്ധിം ച പൂർവ്വരൂപാഖ്യം തതോസൌ പ്രണവോ ഭവേൽ"

എന്നു പ്രപഞ്ചസാരത്തിൽ പറഞ്ഞിട്ടുണ്ട്. ഇങ്ങിനെയെല്ലാമിരിക്കയാൽ മഹാവാക്യാർത്ഥജ്ഞാനം ലഭിച്ച് ആത്മസാക്ഷാൽക്കാരം വരെയുള്ള അനുഭവംകൂടി സ്തോത്രപാഠംകൊണ്ടു കിട്ടാവുന്നതും, അധികാരിഭേദംപോലെയും സാധനാനുഷ്ഠാനഭേദംപോലെയുമുള്ള സിദ്ധികളുണ്ടാകാവുന്നതുമാണെന്നു നാം മനസ്സിലാക്കേണ്ടതാണ. എന്നുമാത്രമല്ല ഈ കലിയുഗത്തിൽ ദ്രവ്യയജ്ഞങ്ങളെക്കാൾ ജ്ഞാനയജ്ഞത്തിന്നും ജപയജ്ഞത്തിന്നുമാണ് അധികം ഫലമെന്നു പറഞ്ഞിട്ടുമുണ്ട്.

"യജ്ഞാനാം ജപയജ്ഞോസ്മി" എന്നു ഗീതയും,
"യജ്ഞൈസ്സംകീർത്തനപ്രായൈർയ്യജന്തിഹി സുമേധസഃ"

എന്നു ഭാഗവതവും പറയുന്നു. ഈ വിധം പ്രമാണങ്ങൾകൊണ്ടും സ്വാനുഭവംകൊണ്ടും യുക്തികൾകൊണ്ടും സ്തോത്രപാഠം ഉത്തമയജ്ഞം തന്നെയാണെന്നു പറയാതെ നിവൃത്തിയില്ല. ഒന്നുമറിയാതെയാണെങ്കിലും ഭക്തിപൂർവ്വം ഉത്തമസ്തോത്രങ്ങളെ പഠനം ചെയ്യുന്നവന്നു ചിത്തശുദ്ധിയും നിരപേക്ഷത്വവും ജീവന്മുക്തത്വവും കൂടിയുണ്ടാകുമെന്നാണ ഭഗവൽപൂജ്യപാദങ്ങളുടെ അഭിപ്രായം.

ദേവ്യപരാധക്ഷമാപണസ്തോത്രത്തിൽ നോക്കുക:

"നമന്ത്രംനൊയന്ത്രം" മിത്യാദിയായ ശ്ലോകത്തിലും, "നമോക്ഷസ്യാകാംക്ഷാ" ഇത്യാദി ശ്ലോകത്തിലും മേൽപറഞ്ഞ അഭിപ്രായം പ്രത്യക്ഷമായിരിക്കുന്നു. ഇതിന്നെല്ലാം ഭക്തിശ്രദ്ധകൾതന്നെ കാരണങ്ങളായിരിക്കയാൽ ഉത്തമഭക്തി നമുക്കുണ്ടാകുവാൻ നമ്മുടെ ജനനി അനുഗ്രഹിക്കട്ടെ എന്നുമാത്രം പറഞ്ഞുകൊണ്ട് ഈ ഉപന്യാസത്തെ ഇവിടെ സമർപ്പിക്കുന്നു.

"യസ്യ ദേവേ പരാ ഭക്തിര്യ്യഥാ ദേവേ തഥാ ഗുരൌ
തസ്യൈതേ കഥിതാ അർത്ഥാഃ പ്രകാശന്തേ മഹാത്മനഃ"

എം. കൃഷ്ണനെമ്പ്രാന്തിരി.

## ൨. മംഗളാഷ്ടകം.

ലക്ഷ്മിയ്യസ്യപരിഗ്രഹഃ കമലഭൂസ്സൂനുർഗ്ഗരുത്മാൻരഥഃ
പൌത്രൌ ചന്ദ്രവിഭീഷണൌ സുരഗുരുശ്ശേഷശ്ചശയ്യാസനം
ബ്രഹ്മാണ്ഡംവരമന്ദിരം സുരഗണായസ്യപ്രഭോസ്സേവകാ-
സ്സത്രൈലോക്യകുടുംബപോഷണപരഃ കുൎയ്യാൽ സദാ മംഗളം. ൧

ബ്രഹ്മാവായുഗിരിശശേഷഗരുഡാദേവേന്ദ്രകാമൌഗുരു-
ശ്ചന്ദ്രാൎക്കൌ വരുണാനലൌ മമയമോവിത്തേശവിഘ്നേശപരൌ
നാസത്യൌ നിരൃതിർമ്മരുൽഗണയുതാഃ പൎജ്ജന്യമിത്രാദയ-
സ്സസ്ത്രീകാസ്സുരപുംഗവാഃ പ്രതിദിനം കുൎവ്വന്തുവാംമംഗളം. ൨

വിശ്വാമിത്രപരാശരൌൎവ്വഭൃഗവോഗസ്ത്യഃ പുലസ്ത്യഃ ക്രതുഃ
ശ്രീമാനത്രിമരീചികൌത്സപുരവശ്ശക്തിർവ്വസിഷ്ഠോംഗിരാഃ
മാണ്ഡവ്യോജമദഗ്നിഗൌതമഭരദ്വാജാദയസ്താപസാ-
സ്സസ്ത്രീകാമുനിപുംഗവാഃ പ്രതിദിനം കുൎവ്വന്തുവാംമംഗളം. ൩

മാന്ധാതാനഹുഷോംബരീഷസഗരൌ രാജാപൃഥുർഹൈഹയഃ
ശ്രീമാൻധൎമ്മസുതോനളോ ദശരഥോ രാമോയയാതിൎയ്യദുഃ
ഇക്ഷ്വാകുശ്ചവിഭീഷണശ്ച ഭരതശ്ചോത്താനപാദോധ്രുവാ-
ശ്ചേത്യേതേഭുവിഭൂഭുജാഃ പ്രതിദിനാകുൎവ്വന്തുവാംമംഗളം. ൪

അശ്വത്ഥോബദരീചചന്ദനതരുൎമ്മന്ദാരകല്പദ്രുമൌ
ജംബൂനിംബകദംബചൂതസരളാ വൃക്ഷാശ്ചയേക്ഷീരിണഃ
സൎവ്വേതേഫലമിശ്രിതം വനചയം വൈഭ്രാജിതംഭ്രാജിതം
രമ്യംചൈത്രരഥം സുചന്ദനവനം കുൎവ്വന്തുവാംമംഗളം. ൫

ഗൌരീശ്രീരദിതിശ്ചകദ്രുവിനതേജ്യോതിസ്തു പൂൎണ്ണാവതീ
സാവിത്രീചസരസ്വതീച സുരഭിസ്സത്യവ്രതാരുന്ധതീ
സ്വാഹാജാംബവതീചരുക്മഭഗിനീദുസ്സ്വപ്നവിധ്വംസിനീ
വേലാവാംബുനിധേസ്സമീരമകരൌ കുൎവ്വന്തുവാംമംഗളം. ൬

ആദിത്യാദിനവഗ്രഹാശ്ശുഭഫലാ മേഷാദയോരാശയോ
നക്ഷത്രാണിസയോഗകാശ്ചതിഥയസ്തദ്ദേവതാസ്സദ്ഗണാഃ
മാസാബ്ദാഋതവസ്തഥൈവദിവസാസ്സന്ധ്യാദയോരാത്രയഃ
സൎവ്വേസ്ഥാവരജംഗമാഃ പ്രതിദിനംകുൎവ്വന്തുവാംമംഗളം. ൭

ഗംഗാസിന്ധുസരസ്വതീചയമുനാ ഗോദാവരീനർമ്മദാ
കൃഷ്ണാഭീമരഥീചഫൽഗുസരയൂശ്രീഗണ്ഡകീഗൌതമീ
കാവേരീകപിലാപ്രയാഗസരയൂവേത്രാവതീത്യാദയോ
നദ്യഃ ശ്രീഹരിപാദപങ്കജഭവാഃ കുർവ്വന്തുവാംമംഗളം. ൮

ഇതി മംഗളാഷ്ടകം സംപൂർണ്ണം.

**ഓം തത് സത്.**

---

## ൩. മംഗളം.

ആദ്യംജഗതാമാഗമവേദ്യം വിബുധൈസ്സദാ സമാരാധ്യം
ജാഡ്യധ്വംസകമപരിച്ഛേദ്യം ശ്രീദന്തിവക്ത്രമഹമീഡേ. ൧

ഭൂരിതരഭൂതിയുക്താം സൂരിഹൃദന്തസ്ഥിതാം ഹി ലോകഹിതാം
ദൂരിതദുരിതാം സകലാപൂരിതചരിതാം ഭജാമി വിധിദയിതാം. ൨

സർപ്പേശ്വര സങ്കല്പിത തല്പേ സ്വപ്തസ്ത്രിലോകസംരക്ഷാം
സ്വപ്രേമദൃഷ്ടിപാതാൽ കുർവ്വൻ ശർമ്മം തനോതു നഃ ശ്രീമാൻ. ൩

വിഷമേക്ഷണോപിശംഭു-സ്സമദൃശ്ന ഇഹ ഭവോപി ഭവദഹനഃ
കാമഹരഃ കാമകരഃ കുശലം മേ ദിശതു ശൈലജാത്മവരഃ. ൪

അതിതരസുവിനീതമനാഃ പ്രതിനിമിഷം ദേശികാംഘ്രിപത്മയുഗം
കലയേഹം നിഖിലകലാ നിലയം നിർദ്ദോഷമിഷ്ടസിദ്ധികരം. ൫

---

## ൪. ശ്രീമഹാഗണപതിമംഗളമാലികാസ്തോത്രപ്രാരംഭഃ.

ശ്രീകണ്ഠപ്രേമപുത്രായ ഗൌരീവാമാങ്കവാസിനേ
ദ്വാത്രിംശദ്രൂപയുക്തായ ശ്രീഗണേശായ മംഗളം. ൧

ആദിപൂജ്യായ ദേവായ ദന്തമോദകധാരിണേ
വല്ലഭാപ്രാണകാന്തായ ശ്രീഗണേശായ മംഗളം. ൨

ലംബോദരായ ശാന്തായ ചന്ദ്രഗർവ്വാപഹാരിണേ
ഗജാനനായ പ്രഭവേ ശ്രീഗണേശായമംഗളം. ൩

പഞ്ചഹസ്തായ വന്ദ്യായ പാശാങ്കുശധരായ ച
ശ്രീമതേ ഗജകർണ്ണായ ശ്രീഗണേശായമംഗളം. ൪

ദ്വൈമാതുരായ ബാലായ ഹേരംബായ മഹാത്മനേ
വികടായാഖുവാഹായ ശ്രീഗണേശായമംഗളം. ൫

പൃശ്നിശൃംഗായാജിതായ ക്ഷിപ്രാഭിഷ്ടാൎത്ഥദായിനേ
സിദ്ധിബുദ്ധിപ്രമോദായ ശ്രീഗണേശായമംഗളം. ൬

വിലംബിയജ്ഞസൂത്രായ സൎവ്വവിഘ്നനിവാരിണേ
ദൂൎവ്വാദളസുപൂജ്യായ ശ്രീഗണേശായമംഗളം. ൭

മഹാകായായ ഭീമായ മഹാസേനാഗ്രജന്മനേ
ത്രിപുരാരിവരോദ്ധാത്രേ ശ്രീഗണേശായമംഗളം. ൮

സിന്ദൂരരമ്യവൎണ്ണായ നാഗബദ്ധോദരായച
ആമോദായ പ്രമോദായ ശ്രീഗണേശായമംഗളം. ൯

വിഘ്നകൎത്രേ ദുൎമ്മുഖായ വിഘ്നഹൎത്രേ ശിവാത്മനേ
സുമുഖായൈകദന്തായ ശ്രീഗണേശായമംഗളം. ൧൦

സമസ്തഗണനാഥായ വിഷ്ണവേ ധൂമകേതവേ
ത്ര്യക്ഷായ ഫാലചന്ദ്രായ ശ്രീഗണേശായമംഗളം. ൧൧

ചതുൎത്ഥീശായ മാന്യായ സൎവ്വവിദ്യാപ്രദായിനേ
വക്രതുണ്ഡായ കുബ്ജായ ശ്രീഗണേശായമംഗളം. ൧൨

തുണ്ഡിനേ കപിലാഖ്യായ ശ്രേഷ്ഠായ ഋണഹാരിണേ
ഉദ്ദണ്ഡോദ്ദണ്ഡരൂപായ ശ്രീ ഗണേശായമംഗളം. ൧൩

കഷ്ടഹൎത്രേ ദ്വിദേഹായ ഭക്തേഷ്ടജയദായിനേ
വിനായകായ വിഭവേ ശ്രീ ഗണേശായമംഗളം. ൧൪

സച്ചിദാനന്ദരൂപായ നിൎഗ്ഗുണായ ഗുണാത്മനേ
വടവേ ലോകഗുരവേ ശ്രീഗണേശായമംഗളം. ൧൫

ശ്രീചാമുണ്ഡാസുപുത്രായ പ്രസന്നവദനായച
ശ്രീരാജരാജസേവ്യായ ശ്രീഗണേശായമംഗളം. ൧൬

ശ്രീചാമുണ്ഡാകൃപാപാത്ര ശ്രീകൃഷ്ണേന്ദ്രവിനിൎമ്മിതാം
വിഭൂതിമാതൃകാരമ്യാം കല്യാണൈശ്വൎയ്യദായിനീം. ൧൭

ശ്രീമഹാഗണനാഥസ്യ ശുഭാം മംഗളമാലികാം
യഃപഠേത്സതതാം വാണിം ലക്ഷ്മീം സിദ്ധിമവാപ്നുയാൽ. ൧൮

ഇതി ശ്രീമഹാഗണപതി മംഗളമാലികാസ്തോത്രം സമ്പൂൎണ്ണം

# ൫. അഥ സങ്കടനാശനഗണപതിസ്തോത്രപ്രാരംഭഃ

നാരദ ഉവാച— പ്രണമ്യ ശിരസാ ദേവം
ഗൌരീപുത്രം വിനായകം
ഭക്താവാസം സ്മരെന്നിത്യ-
മായുഷ്കാമാത്ഥസിദ്ധയെ. ൧

പ്രഥമം വക്രതുണ്ഡഞ്ച ഏകദന്തം ദ്വിതിയകം
തൃതിയം കൃഷ്ണപിംഗാക്ഷം ഗജവക്ത്രം ചതുത്ഥകം. ൨

ലംബോദരം പഞ്ചമഞ്ച ഷഷ്ഠം വികടമേവച
സപ്തമം വിഘ്നരാജഞ്ച ധൂമ്രവണ്ണം തഥാഷ്ടമം. ൩

നവമം ബാലചന്ദ്രഞ്ച ദശമംതു വിനായകം
ഏകാദശം ഗണപതിം ദ്വാദശന്തു ഗജാനനം. ൪

രണ്ടുമുതൽ നാലുവരെ ശ്ലോകങ്ങൾ ഗണപതിയുടെ
ദ്വാദശദിവ്യനാമങ്ങളെ കുറിക്കുന്നവയാണ്.

ദ്വാദശൈതാനി നാമാനി ത്രിസന്ധ്യം യഃ പഠേന്നരഃ
ന ച വിഘ്നഭയം തസ്യ സവ്വസിദ്ധികരം പരം. ൫

ഈ ദ്വാദശനാമങ്ങളെ സന്ധ്യാകാലങ്ങളിൽ ജപിക്കുന്നവക്കു സകല വിഘ്നങ്ങളും നീങ്ങി ഉദ്ദിഷ്ടസിദ്ധി വന്നുകൂടുന്നു.

വിദ്യാത്ഥീ ലഭതെ വിദ്യാം ധനാത്ഥീ ലഭതെ ധനം
പുത്രാത്ഥീ ലഭതെ പുത്രാൻ മോക്ഷാത്ഥീ മോക്ഷമാപ്നുയാൽ. ൬

ഈ സ്തോത്രത്തെ ജപിക്കുന്നവർ വിദ്യയേയും ധനത്തെയും പുത്രന്മാരേയും മോക്ഷത്തെയും പ്രാപിക്കുന്നു.

ജപെൽ ഗണപതിസ്തോത്രം ഷൺമാസം സ ഫലം ലഭേൽ
സംവത്സരേണ സിദ്ധിം ച ലഭതെ നാത്രസംശയഃ ൭

ഈ ഗണപതിസ്തോത്രത്തെ ആറുമാസം ജപിക്കുന്നതുകൊണ്ടു ഫലവും ഒരു കൊല്ലം ജപിക്കുന്നതുകൊണ്ടു സിദ്ധിയും ഉണ്ടാകും നിശ്ചയം.

അഷ്ടാനാം ബ്രാഹ്മണാനാഞ്ച ലിഖിത്വാ യസ്സമപ്പയേൽ
തസ്യ വിദ്യാ ഭവെത്സവ്വാ ഗണേശസ്യ പ്രസാദതഃ. ൮

ഈ പുണ്യസ്തോത്രം എട്ടു ബ്രാഹ്മണക്ക് എഴുതി സമപ്പിക്കുന്നവന്നു ഗണപതിപ്രസാദം ഹേതുവായി സവ്വവിദ്യകളും ലഭിക്കുന്നതാണ്.

ഇതി ശ്രീനാരദപുരാണെ സങ്കടനാശനം നാമ
ഗണേശദ്വാദശ നാമസ്തോത്രം സംപൂണ്ണം.

---

## ൩. ശ്രീഗണേശ ഭുജംഗസ്തുതിഃ

ശ്രിയഃ കാൎയ്യസിദ്ധേൎദ്ധിയസ്സത്സുഖൎദ്ധേഃ
പതിം സജ്ജനാനാം ഗതിം ദൈവതാനാം
നിയന്താരമന്തസ്സ്വയംഭാസമാനം
ഭജേ വിഘ്നരാജം ഭവാനീതനൂജം. ൧

ഐശ്വൎയ്യാദികളെ കൊടുക്കുന്നവനായി സൎവ്വാധാരനായി ലോകനേതാവായി സ്വയംപ്രകാശനായിരിക്കുന്ന ഗണപതിയെ ഞാൻ ഭജിക്കുന്നു.

ഗണാനാമധീശം ഗുണാനാം സദീശം
കരീന്ദ്രാനനം കൃത്തകന്ദൎപ്പമാനം
ചതുൎബ്ബാഹുയുക്തം ചിദാനന്ദസക്തം
ഭജേ വിഘ്നരാജം ഭവാനീതനൂജം. ൨

ഗണേശ്വരനായി ഗുണാകരനായി മന്മഥജേതാവായി നാലു കൈകളോടുകൂടിയവനായി ആനന്ദരൂപനായിരിക്കുന്ന വിഘ്നേശ്വരനെ ഞാൻ ഭജിക്കുന്നു.

ജഗത് പ്രാണവീൎയ്യം ജനത്രാണശൌൎയ്യം
സുരാഭീഷ്ടകാൎയ്യം സദാക്ഷോഭ്യധൈൎയ്യം
ഗുണിശ്ലാഘ്യചൎയ്യം ഗണാധീശവൎയ്യം
ഭജേ വിഘ്നരാജം ഭവാനീതനൂജം. ൩

ലോകങ്ങളുടെ ജീവനായി സൎവ്വസംരക്ഷകനായി സ്ഥിരനായി വന്ദ്യനായിരിക്കുന്ന ഗണപതിയെ ഞാൻ വന്ദിക്കുന്നു.

ചലദ്വക്രതുണ്ഡം ചതുൎബ്ബാഹുദണ്ഡം
മദസ്രാവിഗണ്ഡം മിളച്ചന്ദ്രഖണ്ഡം
കനദ്ദന്തകാണ്ഡം മുനിത്രാണശൌണ്ഡം
ഭജേവിഘ്നരാജം ഭവാനീതനൂജം. ൪

കരം ദന്തം മുതലായവയാൽ പരിലസിതനായും മുനിരക്ഷകനായുമിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

നിരസ്താന്തരായം പരിധ്വസ്തമായം
ചിദാനന്ദകായം സദാ മത്സഹായം
അജസ്രാനപായം ത്വജംചാപ്രമേയം
ഭജേ വിഘ്നരാജം ഭവാനീതനൂജം. ൫

പ്രതിബന്ധങ്ങളെ നീക്കുന്നവനായി മായാരഹിതനായി ചിദാനന്ദമൂൎത്തിയായി ജന്മമരണഹീനനായി അവാച്യനായിരിക്കുന്ന വിഘ്നരാജനെ സഹായത്തിനായിക്കൊണ്ടു ഞാൻ ഭജിക്കുന്നു.

# ശ്രീഗണേശഭുജംഗസ്തുതിഃ

വരം ചാഭയം പാശപുസ്താക്ഷസൂത്ര-
സൃണീൻബീജപൂരം കരൈഃ പങ്കജഞ്ച
ദധാനം സരോജാസനം ശക്തിയുക്തം
ഭജേ വിഘ്നരാജം ഭവാനിതനൂജം. ൧

വരം അഭയം പാശം മുതലായവയെ ധരിക്കുന്നവനായി ശക്തിയുക്തനായിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

മഹാമൂഷികാത്രൂഢമാധാരശക്ത്യാ
സമാരാധിതാംഘ്രിംമഹാമാതൃകാഭിഃ
സമാവൃത്യ സംസേവിതം ദേവതാഭി-
ർഭജേവിഘ്നരാജം ഭവാനീതനൂജം. ൨

സപ്തമാതൃവന്ദ്യനായിരിക്കുന്ന ഗണപതിയേ ഞാൻ ഭജിക്കുന്നു.

ശ്രുതീനാം ശിരോഭിഃസ്തുതം സർവശക്തം
പതിം സിദ്ധിബുദ്ധ്യോർദ്ധ്രുതിം ഭൂസുരാണാം
സുരാണാം വരിഷ്ഠം ഗുണാനാമധീശം
ഭജേവിഘ്നരാജംഭവാനീതനൂജം. ൩

വേദങ്ങളാൽ സ്തുതനായി സിദ്ധിബുദ്ധി ദാതാവായി ദേവബ്രാഹ്മണ ശ്രേഷ്ഠനായിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

ഗണാധീശസാമ്രാജ്യ സിംഹാസനസ്ഥം
സമാരാദ്ധ്യമബ്ജാസനാദ്യൈസ്സമസ്തൈഃ
ഫണാഭൃത്സമാബദ്ധതുണ്ഡം പ്രസന്നം
ഭജേവിഘ്നരാജം ഭവാനീതനൂജം. ൪

ഭൂതഗണചക്രവർത്തിയായി ബ്രഹ്മാദികളാൽ വന്ദ്യനായി സർപ്പബദ്ധമുഖനായ സന്തോഷഭരിതനായിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

ലസന്നാഗകേയൂരമഞ്ജീരഹാരം
ഭുജംഗാധിരാജസ്ഫുരൽകർണ്ണപൂരം
കനൽഭൂതി രുദ്രാക്ഷ രത്നാദി ഭൂതം
ഭജേവിഘ്നരാജംഭവാനീതനൂജം. ൫

സർപ്പഭൂഷണനായും രത്നരുദ്രാക്ഷാദി മാലകളോടുകൂടിയവനായുമിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

സ്ഥൂ. രദ്വ്യാഘ്രചർമ്മോത്തരീയോപധാനം
തുരീയാദ്വയാത്മാനുസന്ധാനധുര്യം

തപോയോഗിവര്യം കൃപോദാരചര്യം
ഭജേവിഘ്നരാജംഭവാനീതനൂജം. ൧൧

വ്യാഘ്രചർമ്മധാരിയായി മോക്ഷപ്രദനായി യോഗീന്ദ്രനായി കൃപാനിധിയായിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

നിജജ്യോതിഷാദ്യോതയന്തം സമസ്തം
ദിവിജ്യോതിഷാം മണ്ഡലംചാത്മനാഞ്ച
ഭജത്ഭക്തസൌഭാഗ്യസിദ്ധ്യർത്ഥബീജം
ഭജേവിഘ്നരാജംഭവാനീതനൂജം. ൧൨

സ്വപ്രകാശത്താൽ ശോഭിപ്പിക്കപ്പെട്ടിരിക്കുന്ന ജ്യോതിശ്ചക്രങ്ങളോടുകൂടിയവനായും ഭക്തോഭീഷ്ടപ്രദനായുമിരിക്കുന്ന വിഘ്നരാജനെ ഞാൻ ഭജിക്കുന്നു.

സദാവാസകല്യാണപുര്യ്യാം നിവാസം
ഗുരോരാജ്ഞയാ കൃത്വാ ഭൂസുരേണ
മഹായോഗിവെല്നാഡുസിദ്ധാന്തിനായൽ
കൃതം സ്തോത്രമിഷ്ടാർത്ഥദംതൽപാഠം. ൧൩

മംഗലാപുരവാസിയായ വേൽനാഡുയോഗിയാൽ ഉണ്ടാക്കപ്പെട്ട ഈ ഗണേശഭുജംഗസ്തോത്രപാരായണം, എല്ലാവൎക്കും അഭിഷ്ടദമായി ഭവിക്കുന്നു.

ഇതി ശ്രീസുബ്രഹ്മണ്യയോഗിവിരചിതം
ശ്രീഗണേശഭുജംഗസ്തോത്രം സംപൂർണ്ണം.

---

## ൭. ഗണേശകവചപ്രാരംഭഃ.

ഗൌര്യുവാച:—

ഏഷോതിചപലോ ദൈത്യാൻ ബാല്യേപി നാശയത്യഹോ
അഗ്രേകിം കർമ്മകർത്തേതി നജാനേ മുനിസത്തമ!
ദൈത്യാ നാനാവിധാ ദുഷ്ടാസ്സാധുദേവദ്രുഹഃ ഖലാഃ
അതോസ്യ കണ്ഠേ കിഞ്ചിത്ത്വംരക്ഷാം സംബദ്ധുമർഹസി. ൧

വിവരണം — തന്റെ പുത്രനായ ഗണപതി ബാല്യത്തിൽതന്നെ ശത്രുക്കളായ ദൈത്യന്മാരെ നശിപ്പിച്ചു തുടങ്ങുകയാൽ അവരിൽനിന്നും ഉണ്ടാകാവുന്ന ബാധയെ പരിഹരിപ്പാൻവേണ്ടി പാർവ്വതിയുടെ അപേക്ഷപ്രകാരം മാന്ത്രികനായ ഒരു മുനീശ്വരനാൽ രചിക്കപ്പെട്ടതാണ് ഈ സ്തോത്രം.

മുനിരുവാച:—

ധ്യായേൽസിംഹഗതം വിനായകമമും ദിഗ്ബാഹുമാദ്യേ യുഗേ
ത്രേതായാന്തു മയൂരവാഹനമമും ഷഡ്ബാഹുകം സിദ്ധിദം

ദ്വാപരേതു ഗജാനനം യുഗഭുജം രക്താംഗരാഗം വിഭും
തുര്യേതു ദ്വിഭുജം സിതാംഗരുചിരം സൎവ്വാൎത്ഥദം സൎവ്വദാ. ൩

(ഇതു ധ്യാനശ്ലോകമാണ്) കൃതയുഗത്തിൽ ഗണപതിയെ സിംഹാരൂഢനായും ദിഗ്ബാഹുവായും ത്രേതായുഗത്തിൽ മയിൽവാഹനനായും ആറ കൈകളോടുകൂടിയവനായും സിദ്ധിപ്രദനായും ദ്വാപരയിൽ യുഗഭുജനായും രക്തവൎണ്ണനായും വിഭുവായും കലിയിൽ ദ്വിഭുജനായും ശുഭ്രവൎണ്ണനായും സൎവ്വാൎത്ഥദനായും എപ്പോഴും ധ്യാനിക്കണം.

താഴെ വിവരിക്കുന്ന നാലു മുതൽ പന്തിരണ്ടുവരെ ശ്ലോകങ്ങളെക്കൊണ്ടു ശിഖാനഖാന്തം പ്രത്യേകമായും പൊതുവായും അംഗരക്ഷയെ കല്പിക്കുന്നു.

വിനായകശ്ശിഖാം പാതു പരമാത്മാ പരാത്പരഃ
അതിസുന്ദരകായസ്തു മസ്തകം സുമഹോത്കടഃ. ൪

ലലാടം കശ്യപഃ പാതു ഭ്രൂയുഗന്തു മഹോദരഃ
നയനേ ബാലചന്ദ്രസ്തു ഗജാസ്യസ്ത്വോഷ്ഠപല്ലവൌ. ൫

ജിഹ്വാം പാതു ഗജക്രീഡശ്ചുബുകം ഗിരിജാസുതഃ
വാചം വിനായകഃ പാതു ദന്താൻ രക്ഷതു ദുൎമ്മുഖഃ. ൬

ശ്രവണേ പാശപാണിസ്തു നാസികാം ചിന്തിതാൎത്ഥദഃ
ഗണേശസ്തു മുഖം കണ്ഠം പാതു ദേവോഗണാധിപഃ. ൭

സ്കന്ധൌ പാതു ഗജസ്കന്ധഃ സ്തനൌ വിഘ്നവിനാശനഃ
ഹൃദയം ഗണനാഥസ്തു ഹേരംബോ ജഠരം മഹാൻ. ൮

ധരാധരഃ പാതു പാൎശ്വേ പൃഷ്ഠം വിഘ്നഹരശ്ശുഭഃ
ലിംഗം ഗുഹ്യം സദാ പാതു വക്രതുണ്ഡോ മഹാബലഃ. ൯

ഗജക്രീഡോ ജാനുജംഘേ ഊരൂ മംഗളകീൎത്തിമാൻ
ഏകദന്തോ മഹാബുദ്ധിഃ പാദൌ ഗുല്ഫൌ സദാവതു. ൧൦

ക്ഷിപ്രപ്രസാദനോ ബാഹൂ പാണി ആശാപ്രപൂരകഃ
അംഗുലീശ്ച നഖാൻ പാതു പത്മഹസ്തോരിനാശനഃ. ൧൧

സൎവ്വാംഗാനി മയൂരേശോ വിശ്വവ്യാപി സദാവതു
അനുക്ത മപിയൽസ്ഥാനം ധൂമകേതു സ്സദാവതു. ൧൨

ആമോദസ്ത്വഗ്രതഃ പാതു പ്രമോദഃ പൃഷ്ഠതോ വതു
പ്രാച്യാം രക്ഷതു ബുദ്ധീശ ആഗ്നേയ്യാം സിദ്ധിദായകഃ. ൧൩

ദക്ഷിണസ്യാ മുമാപുത്രോ നൈരൃത്യാം തു ഗണേശ്വരഃ
പ്രതീച്യാം വിഘ്നഹൎത്താവ്യാദ്വായവ്യാം ഗജകൎണ്ണകഃ ൧൪

കൌബേൎയ്യാം നിധിപഃ പായാദീശാന്യാമീശനന്ദനഃ
ദിവാ വ്യാ ദേകദന്തസ്തു രാത്രൌ സന്ധ്യാസു വിഘ്നഹൃൽ. ൧൭

വിവരണം. ൧൩ മുതൽ ൧൭-ാം ശ്ലോകത്തിന്റെ പൂൎവ്വാൎദ്ധംവരെ ദേശരക്ഷയേയും ഉത്തരാൎദ്ധംകൊണ്ടു കാലരക്ഷയേയും വിവരിച്ചിരിക്കുന്നു

രാക്ഷസാസുര ഭേതാള ഗ്രഹ ഭൂത പിശാചതഃ
പാശാംകുശധരഃ പാതു രജസ്സത്വതമസ്സ്മൃതിഃ ൧൮

ഈ ശ്ലോകംകൊണ്ടു പിശാചാദിബാധാ നിവൃത്തിയെ വരുത്തുന്നു.

ജ്ഞാനം ധൎമ്മഞ്ച ലക്ഷ്മീഞ്ച ലജ്ജാം കീൎത്തിം തഥാകുലം
വപുൎദ്ധനഞ്ച ധാന്യം ച ഗൃഹം ദാരാൻ സുതാൻസഖീൻ. ൧൯

സൎവ്വായുധധരഃ പൌത്രാൻ മയൂരേശോവതാത്സദാ
കപിലോജാവികം പാതു ഗജാശ്വാൻ വികടോവതു. ൨൦

പത്തൊമ്പതും ഇരുപതും ശ്ലോകങ്ങളിൽ ജ്ഞാനം ധൎമ്മം ഐശ്വൎയ്യം പുത്രമിത്രകളത്രങ്ങളാം അജഗജാദി മൃഗങ്ങൾ മുതലായി സൎവ്വവസ്തുക്കൾക്കും രക്ഷയെ കല്പിക്കുന്നു.

ഭൂൎജ്ജപത്രേ ലിഖിത്വേദം യഃകണ്ഠേധാരയേത്സുധീഃ
നഭയംജായതേതസ്യയക്ഷരക്ഷഃപിശാചതഃ. ൨൧

ഈ കവചം എഴുതി ധരിക്കുന്നതായാൽ അവനു യാതൊരു ബാധയും ഉണ്ടാകുന്നതല്ല.

ത്രിസന്ധ്യം ജപതേ യസ്തു വജ്രസാരതനുൎഭവേൽ
യാത്രാകാലേപഠേദ്യസ്തു നിൎവ്വിഘ്നേന ഫലംലഭേൽ ൨൨

ത്രിസന്ധ്യകളിൽ ഈ കവചത്തെ ജപിച്ചാൽ ആരോഗ്യവും യാത്രാകാലങ്ങളിൽ ജപിച്ചാൽ കാൎയ്യസിദ്ധിയും ഉണ്ടാകുന്നതാണ്.

യുദ്ധകാലേ പഠേദ്യസ്തു വിജയഞ്ചാപ്നുയാൽധ്രുവം
മാരണോച്ചാടനാകൎഷ സ്തംഭ മോഹന കൎമ്മണി. ൨൩

യുദ്ധകാലത്തിങ്കലും മാരണോച്ചാടനം മുതലായ കൎമ്മങ്ങളിലും ഇതിന്റെ ജപം വിജയത്തെ നൽകുന്നു.

സപ്തവാരം ജപേ ദേത ദ്ദിനാനാമേകവിംശതിം
തത്തൽഫലമവാപ്നോതി സാധകോ നാത്രസംശയഃ ൨൪

ഏകവിംശതിവാരഞ്ച പഠേത്താവദ്ദിനാനിയഃ
കാരാഗൃഹഗതം സദ്യോ രാജ്ഞാ വദ്ധ്യംചമോചയേൽ ൨൫

ഈ കവചത്തെ കാലനിൎണ്ണയം ചെയ്തു ജപിക്കുന്നവൎക്കു ബന്ധനം മരണം മുതലായതുകളെ നിവൎത്തിക്കാവുന്നതാണ്.

രാജദൎശനവേലായാം പഠേ ദേതത്ത്രിവാരതഃ
സ രാജാനം വശം നീത്വാ പ്രകൃതിഞ്ചസഭാം ജയേൽ. ൧൪

ഈ കവചം രാജവശ്യത്തേയും ലോകവശ്യത്തേയും ചെയ്യുന്നു.

ഇദം ഗണേശകവചം കശ്യപേന സമീരിതം
മുൽഗലായചതേനാഥ മാണ്ഡവ്യായമഹൎഷയേ ൧൫
മഹ്യം സ പ്രാഹ കൃപയാ കവചം സൎവ്വസിദ്ധിദം
ന ദേയം ഭക്തിഹീനായ ദേയം ശ്രദ്ധാവതേ ശുഭം. ൧൬

സൎവ്വസിദ്ധിദമായിരിക്കുന്ന ഈ ഗണേശകവചം കശ്യപമഹൎഷിയാൽ ഉണ്ടാക്കപ്പെട്ടുകയും കശ്യപൻ മുൽഗലനും, മുൽഗലൻ മാണ്ഡവ്യനും, അദ്ദേഹം എനിക്കും കൃപാപൂൎവ്വം ഉപദേശിക്കയും ചെയ്തിട്ടുള്ളതാണു. ഭക്തന്മാൎക്കല്ലാതെ ഭക്തിഹീനന്മാൎക്ക് ഈ കവചത്തെ ഉപദേശിക്കരുതു.

അനേനാസ്യ കൃതാ രക്ഷാ നബാധാസ്യഭവേത്കദാചിൽ
രാക്ഷസാസുരവേതാളദൈത്യദാനവ സംഭവാ. ൧൭

ഈ കവചത്താൽ രക്ഷ ചെയ്യപ്പെട്ടിരിക്കുന്നവനു ഭൂതപ്രേതാദിബാധകൾ ഉണ്ടാകുന്നതല്ല.

ശ്രീഗണേശപുരാണേ ഗണേശകവചം
സംപൂൎണ്ണം.

# ൪. സരസ്വതീപ്രാൎത്ഥനാ

ധ്യാനം:—

ദോൎഭിൎയ്യുക്താചതുൎഭിഃ സ്ഫടികമണിമയീമക്ഷമാലാംദധാനാ
ഹസ്തേനൈകേന പദ്മം സിതമപി ച ശുകം പുസ്തകം ചാപരേണ
ഭാസാ കുന്ദേന്ദു ശംഖസ്ഫടികമണിനിഭാ ഭാസമാനാ സമാനാ
സാ മേ വാഗ്ദേവതേയം നിവസതുവദനേ സൎവ്വദാ സുപ്രസന്നാ.

നാലു കൈകളോടുകൂടിയവളും, ജപമാല, വെള്ളത്താമര, കിളി, പുസ്തകം, ഇവയെ വഹിക്കുന്നവളും, മുല്ലമൊട്ടു, ചന്ദ്രൻ, ശംഖ, സ്ഫടികം, ഇവയെപ്പോലെ ശുഭ്രവൎണ്ണമുള്ളവളും, സൎവ്വസമാനയും ആയി വിളങ്ങുന്ന സരസ്വതീദേവി എന്നിൽ എല്ലായ്പോഴും സുപ്രസന്നയായി നിവസിക്കട്ടെ:

പ്രജാപതേസ്സൃഷ്ടികാൎയ്യ പ്രസക്താമേയരൂപിണി
പ്രവൃത്തിധൎമ്മസംപത്തിം പ്രദേഹ്യംബ സരസ്വതി! ൧

ബ്രഹ്മാവിനു സൃഷ്ടികാൎയ്യത്തിൽ അനുകൂലയായും ശാശ്വതസ്വരൂപിണിയായും ഇരിക്കുന്ന അല്ലയോ അംബേ സരസ്വതി! സകല പ്രവൃത്തിധൎമ്മങ്ങളുടേയും സമ്പത്തിയെ എനിക്കു നൽകിയാലും.

കംസാരിപ്രമുഖാരാധ്യേ ഹംസാരൂഢേ പ്രദേഹിമേ
സംസാരസൌഖ്യസംപത്തിം വീണാഹസ്തേ! സരസ്വതി! ൨

വിഷ്ണുപ്രമുഖന്മാരാൽ പൂജിക്കപ്പെടുന്നവളും ഹംസവാഹനയും വീണാഹസ്തയുമാ
അല്ലയോ സരസ്വതീ! ധാരാളമായ ഐഹികസുഖത്തെ എനിക്കു നൽകിയാലും.

സർവ്വജ്ഞസോദരാകാരേ! സർവ്വജ്ഞേ! സദയാന്വിതേ!
സഹമാത്രാദിഭിർവൃത്തിം സരസ്വത്യംബ ദേഹിമേ ൩

ശിവസഹോദരിയായും സർവ്വജ്ഞയായും ദയാപരിപൂർണ്ണയായും ഇരിക്കുന്ന അല്ല
യോ സരസ്വതീ! സഹമാത്രുക്കളോടുകൂടി സകല വൃത്തികളെയും എനിക്കു നൽകിയാലും.

സർവ്വവേദാന്തസംവേദ്യേ സച്ചിദാനന്ദരൂപിണി
സത്യാശ്രയേ സദാരാധ്യേ സരസ്വത്യംബ പാഹിമാം ൪

വേദാന്തവേദ്യയായി സച്ചിദാനന്ദസ്വരൂപിണിയായി സത്യത്തിന്നു ആശ്രയമാ
യി എല്ലായ്പ്പോഴും (സത്തുക്കളാൽ) പൂജ്യയായിരിക്കുന്ന അല്ലയോ സരസ്വതി! എന്നെ
രക്ഷിച്ചാലും.

ദേവാധീശാദിവന്ദ്യാംഘ്രിം ഭാവാതീതാംഭവാത്മികാം
യാ വാഗഗോചരാ വന്ദെ ശ്രീവാഗ്ദേവീം സരസ്വതീം ൫

ഇന്ദ്രാദിവന്ദ്യയായി അഗോചരയായി ഭവാത്മികയായി അവർണ്ണ്യയായിരിക്കു
ന്ന സരസ്വതിയെ ഞാൻ വന്ദിക്കുന്നു.

കളാത്മികാം കളാകാശകളാലംകൃതകുന്തളാം
ഇളാവന്ദ്യാമഹം വന്ദേ വിലാസാഢ്യാം സരസ്വതീം ൬

കലാസ്വരൂപിണിയായി കറുത്ത തലമുടിക്കെട്ടുള്ളവളായി ഭൂവന്ദ്യയായി വിലാ
സവതിയായിരിക്കുന്ന സരസ്വതിയെ ഞാൻ വന്ദിക്കുന്നു.

ചരാചരാത്മികാംശക്തിം സുരാസുരസമർച്ചിതാം
ഗിരാംദേവീമഹംനിത്യം പരാംവന്ദേസരസ്വതീം ൭

ചരാചരസ്വരൂപിണിയായി ശക്തിമയിയായി സുരാസുരവന്ദ്യയായി പരയായി
രിക്കുന്ന സരസ്വതിയെ ഞാൻ വന്ദിക്കുന്നു.

യാ ഗീഷ്പതിസമാരാധ്യാ ഭോഗീഡിതസുഖപ്രദാ
വാഗീശ്വരിമഹംവന്ദേ യോഗീന്ദ്രേഡ്യാം സരസ്വതീം ൮

ഗുരുവന്ദ്യയായി സർവ്വകാമപ്രദയായി യോഗീന്ദ്രന്മാരാൽ പൂജിക്കപ്പെട്ടവളായ
രിക്കുന്ന സരസ്വതിയേ ഞാൻ വന്ദിക്കുന്നു.

രാജരാജേശ്വരീരൂപാം രാജരാജസമർച്ചിതാം
രാജഹംസരഥാമീഡേ രാജഭൂഷാംസരസ്വതീം ൯

രാജരാജേശ്വരിയായി രാജരാജപൂജിതയായി രാജഹംസവാഹനയായി സർവ്വഭൂ
ഷകളോടുകൂടിയവളായിരിക്കുന്ന സരസ്വതിയെ ഞാൻ വന്ദിക്കുന്നു.

വേദാന്താധിഗതാത്മായാ നാദാതീതസ്വരൂപിണീ
മോദാത്മികാ ച സാ പായാൽ ശ്രീദാ മാം ശ്രീസരസ്വതീ ൧൦

വേദാന്തവേദ്യയായി നാദബ്രഹ്മത്തേയും കവിഞ്ഞവളായി മോദസ്വരൂപിണിയായി ശ്രീയേയായിരിക്കുന്ന സരസ്വതി എന്നെ രക്ഷിക്കേണമേ.

ശ്രീ സരസ്വതീപ്രാൎത്ഥനാഷ്ടകം സമ്പൂൎണ്ണം.



## ൯. വാഗീശീസ്തവം.

അമലകമലാധിവാസിനി മനസോവൈമല്യദായിനി മനോജ്ഞേ!
സുന്ദരഗാത്രി സുശീലേ തവചരണാംഭോരുഹം നമാമി സദാ ൧

നിൎമ്മലമായ [വെളുത്ത] താമരപ്പൂവിൽ വസിക്കുന്നവളേ! മനസ്സിന്നു ഉള്ള രജസ്സുമോഗുണങ്ങളാകുന്ന ദോഷങ്ങളെ നീക്കി പരിശുദ്ധിയെ നല്കുന്നവളേ! ഭക്തന്മാരുടെ മനസ്സിനെ അറിയുന്നവളേ! അഴകുള്ള ദേഹമുള്ളവളേ! നിന്റെ കാൽകളാകുന്ന അംബുജങ്ങളെ ഞാൻ സദാ വണങ്ങുന്നു.

അചലാത്മജാ ച ദുൎഗ്ഗാ കമലാ ത്രിപുരേതിഭേദിതാ ജഗതി
യാ സാ ത്വമേവ വാചാമീശ്വരിസൎവ്വാത്മനാം പ്രസീദ മമ. ൨

പാൎവ്വതീ ദുൎഗ്ഗാ=[നല്ല ബലമായ കോട്ടയുള്ളവൾ അല്ലെങ്കിൽ ദുഃഖേനാപിഗന്തുമശക്യാ ദുൎഗ്ഗാ=ദുഃഖപ്പെട്ടും പ്രാപിക്കാൻ കഴിയാത്തവൾ] കമലാ=താമരപ്പൂ കയ്യിലുള്ളവൾ അല്ലെങ്കിൽ കാവിഷ്ണുംഅലതിഭൂഷയതീതി=വിഷ്ണുവിനെ അലങ്കരിക്കുന്നവൾ ത്രിപുരാ=മൂന്നു പുരങ്ങളുള്ളവൾ [ത്രിപുരാശബ്ദാൎത്ഥത്തെ ഐംകാരബീജാൎത്ഥനിരൂപണത്തിൽ പറഞ്ഞിരിക്കയാൽ ഇവിടെ വീണ്ടും പറയുന്നില്ല] എന്നിങ്ങനെ ലോകത്തിൽ ഭേദിച്ചിരിക്കുന്നവൾ എവളോ? അവൾ നീ തന്നെ ഹേ സൎവ്വാത്മാക്കളുടെ [ജീവികളാകുന്ന മനുഷ്യരുടേ]യും വാക്കുകളുടെ ഈശ്വരി എനിക്കു പ്രസാദിച്ചാലും.

ത്വച്ചരണാംഭോരുഹയോഃപ്രണാമഹീനഃപുനൎദ്വിജാതിരപി
ഭൂയാദനേഡമൂകസ്ത്വൽഭക്തോ ദേവി സൎവ്വജ്ഞഃ. ൩

നിന്റെ പാദാംഭോരുഹങ്ങളിൽ നമസ്കരിക്കാത്തവൻ പിന്നെ രണ്ടാം ജനനത്തോടുകൂടിയവൻ (ബ്രാഹ്മണൻ) ആയിരുന്നാലും ചെവിയും വാക്കും ഇല്ലാത്തവനാകും. എന്നാൽനിന്നിൽ ഭക്തിയുള്ളവനോ? സൎവ്വത്തേയും അറിയുന്നവനാകും.

മൂലാധാരമുഖോൽഗതബിസതന്തുനിഭപ്രഭാപ്രഭാവതയാ
വിസൃതലിപിവ്രാതാഹിതമുഖകരചരണാദികേ പ്രസീദ മമ. ൪

മൂലാധാരത്തിന്റെ മുഖത്തിങ്കൽ നിന്നു മേല്പോട്ടുപുറപ്പെട്ട് താമരനൂലിനോടു സദൃശിയായ പ്രഭയോടും പ്രഭാവത്തോടും വ്യാപിച്ചതായ അക്ഷരസമൂഹങ്ങളെക്കൊണ്ടു ഉണ്ടായിതങ്ങളായ മുഖം കൈകാൽ മുതലായ അംഗങ്ങളോടുംകൂടിയവളേ! എനിക്കു പ്രസാദിക്കേണമേ.

വർണ്ണാത്മനോ മൂർത്തവർണ്ണനിയതമനിവർണ്ണിതേപി യോഗീന്ദ്രൈഃ
നിർണ്ണീതികരണദൂരേ വർണ്ണയിതും ദേഹി ദേവി സാമർത്ഥ്യം. ൫

അക്ഷരങ്ങളാകുന്ന ശരീരത്തോടുകൂടിയവളേ! [സരസ്വതിയുടെ ശരീരാവയവങ്ങൾ അക്ഷരങ്ങളാകുന്നു. പഞ്ചാശദ്വർണ്ണൈഃ വിഹിതവദനദോഃ പാദയുക്കുക്ഷി വക്ഷോദേശാം ഭാസ്വൽകപർദ്ദാകലിതശശികലാമിന്ദുകുന്ദാവദാതാം എന്ന മാതൃകാമന്ത്രത്തിൻെറ ധ്യാനശ്ലോകാർത്ഥമാകുന്നു.] ശുദ്ധജലത്തിൻെറ നിറമുള്ളവളേ! യോഗിശ്രേഷ്ഠന്മാരാൽപോലും നിശ്ചയമായി വർണ്ണിക്കപ്പെടാത്തവളേ! ഉർണ്ണിയികളെ ദൂരെയാക്കുന്നവളേ! ഹേ ദേവി! നിന്നെ വർണ്ണിക്കുന്നതിന്നു എനിക്കു സാമർത്ഥ്യത്തെ തന്നാലും.

സസുരാസുരമൌലിലസന്മണിപ്രഭാദീപിതാംഘ്രിനളിനയുഗേ!
സകലാഗമസ്വരൂപേ! സർവ്വേശ്വരി! സന്നിധിം വിധേഹി മയി. ൬

ദേവന്മാരോടുകൂടിയ അസുരന്മാരുടെ കിരീടങ്ങളിൽ ശോഭിക്കുന്ന രത്നങ്ങളുടെ പ്രഭകൊണ്ടു പ്രകാശിപ്പിക്കപ്പെട്ട പാദങ്ങളാകുന്ന രണ്ടു താമരപ്പൂക്കളോടുകൂടിയവളേ! സകലാഗമങ്ങളുടെയും രൂപത്തോടുകൂടിയവളേ! എല്ലാവരുടെയും ഈശ്വരി! എന്നിൽ അടുപ്പത്തെ [വേഴ്ചയെ] തന്നാലും. [ആഗമം=ആഗതം ശിവവക്ത്രേഭ്യോ ഗതഞ്ച ഗിരിജാമുഖേ മതം ശ്രീവാസുദേവസ്യ തസ്മാദാഗമ ഉച്യതേ. എന്നതിനാൽ ശിവൻെറ അഞ്ചു മുഖങ്ങളിൽനിന്നു പുറപ്പെട്ടതും പാർവ്വതിയുടെ മുഖത്തു പ്രവേശിച്ചതും [കേട്ടതും എന്നർത്ഥം.] ശ്രീവിഷ്ണുവിൻെറ അഭിപ്രായമായതും ഏതോ അതു ആഗമമാകുന്നു. പൂജാവിധികളടങ്ങിയ മന്ത്രശാസ്ത്രം എന്നർത്ഥം. ആഗമങ്ങൾ വളരെയുണ്ട്. വിസ്താരഭയത്താൽ പേർ പറയുന്നില്ല.

പുസ്തകജപവടഹസ്തേ! വരദാഭയചിഹ്നചാരുബാഹുലതേ!
കർപ്പൂരാമലദേഹേ! വാഗീശ്വരി! ശോധയാശു മമ ചേതഃ. ൭

പുസ്തകം=പാഠ്യഗ്രന്ഥം ജപവടം=ജപമാലയെ മറയ്ക്കുന്നതിനുള്ള ഉറ ഇവയോടുകൂടിയ കൈകളുള്ളവളേ! വരദം അഭയം എന്നു രണ്ടു മുദ്രകളെക്കൊണ്ട് അടയാളപ്പെട്ട മനോഹരങ്ങളായിരിക്കുന്ന മൂഴംകൈകകളോടുകൂടിയവളേ! കർപ്പൂരംപോലെ നിർമ്മലമായ ദേഹത്തോടുകൂടിയവളേ! വാക്കുകളുടെ ഈശ്വരി! വേഗത്തിൽ എൻെറ മനസ്സിനെ ശോധിച്ചാലും.

ക്ഷൌമാംബരപരിധാനേ! മുക്താമണിഭൂഷണേ! മുദാവാസേ!
സ്മിതചന്ദ്രികാവികാസിതമുഖേന്ദുബിംബേ അംബികേ പ്രസീദ മമ. ൮

പട്ടുവസ്ത്രം ധരിച്ചവളേ! മുത്തുമണികളെക്കൊണ്ടുള്ള ആഭരണങ്ങളുള്ളവളേ! സന്തോഷത്തിൻെറ ഇരിപ്പിടമായവളേ! പുഞ്ചിരിയാകുന്ന ചന്ദ്രികകൊണ്ടു പ്രകാശിപ്പിക്കപ്പെട്ട മുഖമായ ചന്ദ്രബിംബമുള്ളവളേ! സർവ്വപ്രപഞ്ചങ്ങളുടെയും മാതാവേ! എനിക്കു പ്രസാദിച്ചാലും.

വിദ്യാരൂപേ വിദ്യാനാശിനി വിദ്യോതിതേ അന്തരാത്മവിദാം
ഗദ്യൈഃ പദ്യജാതൈരാദ്യൈർമുനിഭിഃ സ്തുതേ പ്രസീദ മമ. ൯

വിദ്യയായ രൂപമുള്ളവളേ! അവിദ്യയെ നശിപ്പിക്കുന്നവളേ! ഇവിടെ വിദ്യയെന്നതു മൂലപ്രകൃതിക്കു ബ്രഹ്മത്തിങ്കൽ അന്തർമുഖയായ അവസ്ഥയാകുന്നു. അതു കേവലം തുരീയമാകുന്നു. അപ്പോൾ സൃഷ്ട്യാദികളായ പഞ്ചകൃത്യങ്ങൾ ഭവിക്കുന്നില്ലാ. "അന്തർമുഖാതുയാവസ്ഥാ വിദ്യാ സൈവ പ്രകീർത്തിതാ ബഹിർമുഖാതു യാവസ്ഥാ തമശ്ശബ്ദേന ദേസാവ്യതേ" എന്നു ദേവീഭാഗവതം. അതുതന്നെ ബഹിർമുഖയാകുമ്പോൾ അതിന്നു തമസ്സ്, അജ്ഞാനം അവിദ്യാ എന്നു പര്യായങ്ങളാകുന്നു. ബഹിർമുഖയാകുമ്പോൾ സൃഷ്ട്യാദികളുണ്ടാകുന്നു ജ്ഞാനികളുടെ ഉള്ളിൽ പ്രകാശിക്കുന്നവളേ! പദ്യങ്ങളോടുകൂടിയുള്ള ഗദ്യങ്ങളെക്കൊണ്ടു് ആദ്യന്മാരായ മുനികളാൽ സ്തുതിക്കപ്പെട്ടവളേ! എന്നിൽ പ്രസാദിച്ചാലും. ഗദ്യപദ്യങ്ങളുടെ ലക്ഷണം വൃത്തശാസ്ത്രമാകയാൽ ഇവിടെ പറയുന്നില്ല.

ത്രിമുഖിത്രയീസ്വരൂപേ ത്രിപുരേ ത്രിദശാഭിവന്ദിതാംഘ്രിയുഗേ
ത്രീക്ഷണവിലസിതവക്ത്രേ ത്രിമൂർത്തിമൂലാത്മികേ പ്രസീദമമ. ൧൦

മൂന്നു മുഖങ്ങളുള്ളവളേ! ഇവിടെ മുഖശബ്ദത്തിന്നു് അർത്ഥം ബഹുലമാകുന്നു. അതിനാൽ സത്വരജസ്തമോഗുണങ്ങളാകുന്ന മൂന്നു പ്രാരംഭങ്ങളോടുകൂടിയവൾ എന്നോ? ഉദാത്താനുദാത്തസ്വരിതങ്ങളാകുന്ന മൂന്നു ശബ്ദങ്ങളുള്ളവൾ എന്നോ? അർത്ഥം വരുന്നതാണു്. "മുഖം നിസ്സരണേ വക്ത്രേ പ്രാരംഭോപായയോരപി സന്ധ്യന്തരേ നാടകാദേഃ ശബ്ദേപി ചനപുംസകം" എന്നു മേദിനി. ഋഗ്യജുസ്സാമങ്ങളാകുന്ന മൂന്നു വേദങ്ങളുടെ സ്വരൂപത്തോടുകൂടിയവളേ! ത്രിപുരേ! ത്രിദശന്മാരാൽ വണങ്ങപ്പെട്ട രണ്ടു കാലുകളോടുകൂടിയവളേ! (ത്രിദശ=മൂന്നു എന്നും പത്തു വയസ്സുള്ളവർ ദേവകൾ) അല്ലെങ്കിൽ ദശം=അവസ്ഥാ ബാല്യം കൌമാരം യൌവനം എന്നതിൽ മൂന്നാമത്തേതായ നിത്യയൌവനമുള്ളവർ എന്നുമാവാം. രണ്ടുവിധത്തിലും ഒരേ അർത്ഥംതന്നെ സിദ്ധിക്കുന്നു. മൂന്നു കണ്ണുകൾകൊണ്ടു ശോഭിക്കുന്ന മുഖമുള്ളവളേ! വിഷ്ണുബ്രഹ്മമഹേശ്വരന്മാരായ മൂന്നു ദേവന്മാരുടേയുംആദികാരണമായ രൂപമുള്ളവളേ! മൂലപ്രകൃതിയിൽനിന്നും സത്വാത്മകനായ വിഷ്ണുവും അവങ്കൽനിന്നു രജോഗുണാത്മകനായ ബ്രഹ്മാവും അവങ്കൽനിന്നു തമോഗുണാത്മകനായ രുദ്രനും ഉണ്ടായി എന്നു പുരാണപ്രസിദ്ധിയാകുന്നു. (സ്വയംഭോ മഹാമായാ സാക്ഷാൽ ബ്രഹ്മ പതിവ്രതാ അദ്യന്തരഹിതാ നിത്യാ പ്രപഞ്ചൈകപ്രസൂസ്സ്വയം. ബ്രഹ്മാണം വിഷ്ണുമീശാനമിന്ദ്രാദീൻ ലോകപാലകാൻ ആദിത്യാദിവസൂംശ്ചൈവ പ്രാസൂയ സ്വയമേവസാ. സർവ്വേ ബ്രഹ്മാദയോ ദേവാഃ പ്രണാമമാചുഃ പരസ്പരം ഹേമാതസ്സർവ്വലോകാനാമസ്മാകഃ ശിശൂമിസ്തവ കാണിയാകിമുബ്രൂഹി കൃപയാ പരദേവതേ എന്നു ശിവജ്ഞാനദീപക) ഹേ ദേവി! എനിക്കു പ്രസാദിച്ചാലും.

വേദാത്മികേ നിരുക്തജ്യോതിർവ്യാകരണകല്പശിക്ഷാഭിഃ
സഛന്ദോഭിസ്സന്നതക്ലൃപ്തഷഡംഗേന്ദ്രിയേ പ്രസീദമമ. ൧൧

വേദമാകുന്ന ശരീരമുള്ളവളേ! നിരുക്തം, ജ്യോതിഷം, വ്യാകരണം, കല്പം, ശിക്ഷ, ഛന്ദസ്സ് ഇവകൊണ്ടു് എപ്പോഴും ക്ലൃപ്തപ്പെട്ടിരിക്കുന്ന ഈ ഷഡംഗങ്ങളാകുന്ന ഇന്ദ്രിയങ്ങളോടുകൂടിയവളേ! ഇവിടെ ഇന്ദ്രിയങ്ങൾ ശ്രോത്രത്വക്ചക്ഷുർജിഹ്വാഘ്രാണങ്ങളാകുന്നു ആറാമത്തെ ഇന്ദ്രിയം മനസ്സാകുന്നു. അതിന്നു് അന്തരിന്ദ്രിയം എന്നു പേരാകുന്നു. മററുള്ള ഇന്ദ്രിയങ്ങളുടെ മുഖവും വൃത്തിയും പുറത്തേയ്ക്കായതിനാൽ അവയ്ക്കു ബാഹ്യേന്ദ്രിയങ്ങൾ എന്നു പേർ. ഇവിടെ വേദാത്മികേ എന്നു പറഞ്ഞതുകൊണ്ടു വേദശാസ്ത്രങ്ങളുടെ രൂപത്തെ സംക്ഷേപിച്ചു പറയുന്നു. ധർമ്മബ്രഹ്മപ്രതിപാദകമായും അപൌരുഷേയ

മായും പ്രമാണമായും ഇരിക്കുന്ന വാക്യമാകുന്നു വേദം. അതു മന്ത്രമെന്നും ബ്രാഹ്മണമെന്നും രണ്ടുവിധമാണ്. മന്ത്രമെന്നതു് അനുഷ്ഠിക്കുന്നതിന്നു ഹേതുവായ ദ്രവ്യം ദേവത ഇവയെ പ്രകാശിപ്പിക്കുന്നതാണ്. അതു ഋക് യജുസ്സ സാമം എന്നു മൂന്നുവിധം. പാദങ്ങളിൽ ബന്ധിക്കപ്പെട്ട ഗായത്ര്യാദിഛന്ദോവിശിഷ്ടങ്ങളാണു ഋക്കുകൾ. അവതന്നെ അഗ്നിമീളേപുരോഹിതം എന്നാദിയായ ഗീതിവിശിഷ്ടങ്ങളാണു സാമങ്ങൾ. ഈ രണ്ടുവകയോട്ടും വിലക്ഷണമാണു യജുസ്സ്. അഗ്നിനാഗ്നിർവഹരേൽ ഇത്യാദി സംബോധനരൂപങ്ങളായിപ്പറയപ്പെട്ടവയാണു മന്ത്രങ്ങൾ. എങ്കിലും അവ യജുസ്സിൽ അന്തർഭൂതങ്ങളാകുന്നു. പിന്നെ ബ്രാഹ്മണം, വിധിരൂപം, അർത്ഥവാദരൂപം തദുഭയവിലക്ഷണരൂപം ഇങ്ങിനെ മൂന്നുപ്രകാരമാകുന്നു. അതിൽ ശബ്ദഭാവനയാണു വിധി എന്നു ഭാട്ടന്മാരും നിയോഗമാണു വിധിയെന്നു പ്രഭാകരന്മാരും ഇഷ്ടസാധനതയാണ് വിധിയെന്നു താർക്കികന്മാരും പറയുന്നു. എല്ലാവിധിയും ഉല്പത്തി അധികാരം, വിനിയോഗം, പ്രയോഗം എന്നു ഭേദത്തോടുകൂടി നാലുവിധമാകുന്നു. ദേവതാകർമ്മസ്വരൂപമാത്രമായതു് ഉല്പത്തിവിധിയും, അതുതന്നെ യാഗാദിയുടെ ഫലസംബന്ധബോധകമായിട്ടു് അധികാരവിധിയും, ദർശപൂർണ്ണമാസാഭ്യാം സ്വർഗ്ഗകാമോയജേത എന്നാദിയായിട്ടു് അംഗസംബന്ധബോധകമായതു വിനിയോഗവിധിയും, വ്രീഹിഭിർയ്യജേത സമിധോയജതിത്യാദി സാംഗപ്രധാനകർമ്മപ്രയോഗൈക്യമായിട്ടു് ആദ്യത്തെ വിധിത്രയത്തോടു ചേർന്നിരിക്കുന്നതു പ്രയോഗവിധിയും ആകുന്നു. എന്നാൽ അതു ശ്രൗതകമെന്നു് ഒരു പക്ഷക്കാരും കാല്പ്യമെന്നു മറ്റൊരു പക്ഷക്കാരും ഉണ്ടു്. കർമ്മസ്വരൂപം രണ്ടുവിധമാണു്. ഗുണകർമ്മം, അർത്ഥകർമ്മം, എന്നു്. ക്രതുകാരന്മാരെ ആശ്രയിച്ചിരിക്കുന്നതു ഗുണകർമ്മവും അതു ഉല്പത്തി, ആപ്തി, വികൃതി സംസ്കൃതി എന്നു നാലുവിധവും ആകുന്നു. വസന്തേബ്രാഹ്മണോഗ്നീൻ ആദധീതയൂയാതക്ഷതി എന്നാദിയായിട്ടു തക്ഷണാദികൊണ്ടു സംസ്കാരശേഷവിശിഷ്ടം ഉല്പത്തിയാകുന്നു. സ്വാദ്ധ്യായോദ്ധ്യേതവ്യഃ ഗാംപയോദോഗ്ധി എന്നാദിയായി അദ്ധ്യയനദോഹനാദികളെക്കൊണ്ടു് അറിയപ്പെടുന്ന സ്വാദ്ധ്യായപയഃപ്രാപ്തിതന്നെ ആപ്തിയാകുന്നതു്. സോമമഭിഷുണോതിവ്രീഹീനവഹന്തിആജ്യം വിലാപയതി എന്നാദിയായ് അഭിഷവം അവഘാതം വിലാപനം ഇവകളെക്കൊണ്ടു സോമാദികളുടെ വികാരം വികൃതിയാകുന്നു. വ്രീഹീൻപ്രോക്ഷതിപത്ന്യവേക്ഷതഎന്നാദിയായി പ്രോക്ഷണാവേക്ഷണാദികളെക്കൊണ്ടു ബ്രാഹ്മാദിദ്രവ്യങ്ങളുടെ സംസ്കാരം സംസ്കൃതിയാകുന്നു. എന്നാലും അംഗംതന്നെ. അപ്രകാരംതന്നെ ക്രതുകാരന്മാരെ ആശ്രയിച്ചതാണ് അർത്ഥകർമ്മവും അതു് അംഗം, പ്രധാനം, അന്യാർത്ഥമംഗം, അനന്യാർത്ഥം, പ്രധാനം എന്നു നാലുവിധമാണ്. അംഗവും സന്നിപത്യോപകാരകം ആരാദുപകാരകം എന്നു രണ്ടുവിധമാണ്. പ്രധാനസ്വരൂപനിർവ്വാഹകമാണ് ആദ്യത്തേതു്. അവഹനനപ്രോക്ഷണാദിഫലോപകാരിയാണു രണ്ടാമത്തേതു്. ഇങ്ങിനെ സംപൂർണ്ണാംഗസംയുക്തവിധിയാണു പ്രകൃതി. വികലാംഗസംയുക്തവിധിയാണു വികൃതി. ഈ രണ്ടിന്നും വിലക്ഷണമായ വിധിയാണു ദർവ്വീഹോമം. ഇപ്രകാരം മറവല്ലതിനേയും ഊഹിച്ചുകൊള്ളണം. പ്രാശസ്ത്യം, നിന്ദാ ഇവയിൽനിന്നു് അന്യമായ വിധിശേഷത്തോടുകൂടിയ വാക്യമാണ് അർത്ഥവാദം. അതു ഗുണവാദം, അനുവാദം, ഭൂതാർത്ഥവാദം എന്നു മൂന്നുവിധം. പ്രമാണഭേദങ്ങൾക്കു വിരുദ്ധമായ അർത്ഥത്തെ ബോധിപ്പിക്കുന്നതാണു ഗുണവാദം. പ്രമാണഭേദങ്ങൾക്കു പ്രാപ്തമായിട്ടുള്ള അർത്ഥത്തെ ബോധിപ്പിക്കുന്നതാണു് അനുവാദം. പ്രമാണാന്തരങ്ങൾക്കു വിരോധംകൂടാതെയുള്ള അർത്ഥബോധകമാണു ഭൂതാർത്ഥവാദം ശ്ലോകം (വിരോധേഗുണവാദസ്സ്യാദനുവാദോവധാരിതേ ഭൂതാർത്ഥവാദസ്തദ്ധാനാദർത്ഥവാദസ്ത്രിധാമതഃ) ഇവിടെ മൂന്നുവിധങ്ങളായ അർത്ഥ

വാദങ്ങൾക്കും വിധിസ്തുതിപരത്വം സമാനമാകുന്നു. എങ്കിലും ഭൂതാൎത്ഥവാദങ്ങൾക്കു സ്വാൎത്ഥത്തിൽതന്നെയാണു പ്രാമാണ്യം ഭവിക്കുന്നതു്. ദേവതാധികരണന്യായം ഹേതുവായിട്ടു് അബാധിതമായ് ജ്ഞാതമായിരിക്കുന്ന അൎത്ഥത്തിന്റെ ജ്ഞാപകത്വം തന്നെയാകുന്നു പ്രാമാണ്യം. അതു ബാധിതവിഷയത്വംകൊണ്ടും ജ്ഞാപകത്വംകൊണ്ടുമല്ലാ (ഗുണവാദാനുവാദങ്ങളുടെ) താല്പൎയ്യരഹിതമായ ഭൂതാൎത്ഥവാദത്തിന്നു ഔത്സൎഗ്ഗികമായ പ്രാമാണ്യം ഹനിക്കപ്പെടുന്നതല്ല. ഇപ്രകാരം അൎത്ഥവാദം നിരൂപിതമായി. വിധ്യൎത്ഥവാദങ്ങൾ എന്ന രണ്ടിന്നും വിലക്ഷണമാകുന്നു വേദാന്തവാക്യം. അതു് അറിയാത്തതിനെ അറിയിക്കുന്നതിൽ ഉള്ള അനുഷ്ഠാനത്തിന്റെ അപ്രതിപാദകത്വം ഹേതുവായിട്ടു വിധിയല്ല. പിന്നെയോ തങ്കൽനിന്നു പുരുഷാൎത്ഥപരമാനന്ദ സകലവിധികളേയും അന്തഃകരണശുദ്ധിദ്വാരാ സ്വശേഷതയേ ആപാദിജ്ഞാനാത്മകമായ് സ്വാൎത്ഥമായിരിക്കുന്ന ബ്രഹ്മത്തിങ്കൽ ഉള്ള ഉപക്രമോപസംഹാരാദിഷഡ്വിധ താല്പൎയ്യലിംഗത്വംകൊണ്ടു തനിയെ പ്രമാണഭൂതങ്ങളായിരിക്കുന്നതായിട്ടു് ഭവിക്കുന്നു, അതിനാൽ അന്യശേഷത്വാഭാവം ഹേതുവായിട്ടു അതു അൎത്ഥവാദവുമല്ല. അതുകൊണ്ടു് ആ രണ്ടിന്നും വിലക്ഷണംതന്നെയാകുന്നു വേദാന്തം. അതും ചിലേടത്തു് അജ്ഞാതജ്ഞാപകത്വമാത്രത്താൽ വിധിയെന്നു പറയപ്പെടുന്നു. വിധിപദരഹിതമായ പ്രമാണവാക്യത്തെ ചിലേടത്തു ഭൂതാൎത്ഥവാദം എന്നു വ്യവഹരിക്കപ്പെടുന്നു എന്നു ദോഷമല്ല. ഇങ്ങിനെ ത്രിവിധമായ ബ്രാഹ്മണം നിരൂപിക്കപ്പെട്ടു. ഇപ്രകാരംതന്നെ കൎമ്മകാണ്ഡബ്രഹ്മകാണ്ഡാത്മകമായ വേദം ധൎമ്മാൎത്ഥകാമമോക്ഷഹേതുവാകുന്നു. അതു് പ്രയോഗത്രയംകൊണ്ടു യജ്ഞനിൎവ്വാഹാൎത്ഥമായിട്ടു ഋക് യജുസ് സാമം എന്ന ഭേദങ്ങളോടെ ഭിന്നമാകുന്നു. അവിടെ ഹൌത്രപ്രയോഗങ്ങൾ ഋഗ്വേദംകൊണ്ടും ആദ്ധ്വൎയ്യവപ്രയോഗങ്ങൾ യജുൎവ്വേദംകൊണ്ടും ഔൽഗാത്രപ്രയോഗങ്ങൾ സാമവേദംകൊണ്ടും ഭവിക്കുന്നു. ഇതിൽ ബ്രഹ്മയജ്ഞപ്രയോഗങ്ങൾ അന്തൎഭൂതങ്ങളാകുന്നു. അഥൎവ്വവേദം എന്നതു് യജ്ഞത്തിന്നു് അനുപയുക്തമാകുന്നു. അതു് ശാന്തികം പൌഷ്ടികം ആഭിചാരികം മുതലായ കൎമ്മങ്ങളെ പ്രതിപാദിക്കുന്നതാകയാൽ അത്യന്തം വിലക്ഷണംതന്നെ. ഇങ്ങിനെയുള്ള പ്രവചനഭേദം ഹേതുവായിട്ടു വേദംതോറും അനേകശാഖകൾ ഭിന്നങ്ങളായിരിക്കുന്നു. ഏവംപ്രകാരം കൎമ്മകാണ്ഡത്തിങ്കലേ വ്യാപാരഭേദംകൊണ്ടു് സകലവേദശാഖകൾക്കും ഉള്ള ഏകരൂപത്വംതന്നെയാണു് ബ്രഹ്മകാണ്ഡം. ഇങ്ങിനെ നാലു വേദങ്ങളുടെയും പ്രയോജനഭേദം നിരൂപിക്കപ്പെട്ടു. ഇനി അംഗങ്ങളെക്കുറിച്ചു പറയുന്നു. ഉദാത്തം, അനുദാത്തം, സ്വരിതം, ഹ്രസ്വം, ദീൎഘം, പ്ലുതം, എന്നാദിയായ വിശിഷ്ടസ്വരങ്ങളുടെയും വ്യഞ്ജനാത്മകമായ വൎണ്ണോച്ചാരങ്ങളുടെയും വിശേഷജ്ഞാനമാകുന്നു ശിക്ഷയുടെ പ്രയോജനം. അതില്ലാതെയിരുന്നാൽ മന്ത്രങ്ങൾക്കു് അനൎത്ഥഫലമുണ്ടാകും. (മന്ത്രോഹീനഃസ്വരതോ വൎണ്ണതോവാമിഥ്യാപ്രയുക്തോനതമൎത്ഥമാഹസവാഗ്വജ്രോയജമാനംഹിനസ്തിയഥേന്ദ്രശത്രുഃ സ്വരതോപരാധാൽ) എന്നു വേദവാക്യം. ഇവിടെ ശിക്ഷയെന്നതു സൎവ്വവേദസാധാരണിയാകുന്നു. അഥശിക്ഷാംപ്രവക്ഷ്യാമി എന്നു തുടങ്ങീട്ടു പഞ്ചഖണ്ഡാത്മികയും പാണിനിയാൽ പ്രകാശിതയും ആകുന്നു. ശിക്ഷകൾ വേദശാഖതോറും ഭിന്നങ്ങളാകുന്നു. അവൎക്കു് പ്രാതിശങ്ങൾ എന്നു പേർ. ഈ പ്രാതിശങ്ങൾ വേറെയുള്ള മുനികളാൽ പ്രദശിതങ്ങളാണു്. ഈപ്രകാരമുള്ള വൈദികപദങ്ങളുടെ സാധുത്വജ്ഞാനംകൊണ്ടുള്ള ഊഹാദിയാകുന്നു വ്യാകരണത്തിന്റെ പ്രയോജനം, അതു വൃദ്ധിരാദൈച് എന്നു തുടങ്ങീട്ടു എട്ടദ്ധ്യായങ്ങളോടുകൂടി മഹേശ്വരപ്രസാദം ലഭിച്ച പാണിനിയാൽതന്നെ പ്രകാശിക്കപ്പെട്ടു. അപ്പാണിനിസൂത്രങ്ങൾക്കു കാത്യായനമുനി, വാൎത്തികത്തെ ഉണ്ടാക്കി അതിന്നു മേലായിട്ടു പതഞ്ജലിമുനി മഹാഭാഷ്യത്തെയും ഉണ്ടാ

ക്കി. അതിനാൽ ഇതുതന്നെയാണു ത്രിമുനിവ്യാകരണമായ വേദാംഗം. ഇതു മഹേശ്വരമാണെന്നു പറയപ്പെടുന്നു. എന്തെന്നാൽ കൌമാരാദിവ്യാകരണങ്ങൾ വേദാംഗങ്ങളല്ലാ. അവയിൽ ലൌകികപ്രയോഗങ്ങളുടെ ജ്ഞാനംമാത്രമേ ഭവിക്കുന്നൊള്ളൂ. ഇങ്ങിനെ ശിക്ഷാവ്യാകരണങ്ങളെക്കൊണ്ടു വർണ്ണോച്ചാരണത്തിങ്കലും പദസാധുത്വത്തിങ്കലും അറിയപ്പെട്ടിരിക്കുന്ന വൈദികമന്ത്രപദങ്ങളുടെ അൎത്ഥജ്ഞാനാകാംക്ഷയിൽ തല്ലാഭത്തിന്നായിക്കൊണ്ടു യാസ്കനാൽ സമാമ്നായഃ സമാമ്നാതഃ സവ്യാഖ്യാതവ്യ എന്നു തുടങ്ങീട്ടു പന്ത്രണ്ടദ്ധ്യായങ്ങളോടുകൂടിയ നിരുക്തം ഉണ്ടാക്കപ്പെട്ടു. അതിൽ നാമം, ആഖ്യാതം, നിപാതം, ഉപസൎഗ്ഗം എന്നു നാലുവക പദങ്ങളെ നിരൂപിച്ചിട്ടു വൈദികമന്ത്രപദങ്ങളുടെ അൎത്ഥം കാണിച്ചിരിക്കുന്നു. മന്ത്രങ്ങൾക്കു അനുഷ്ഠിക്കേണ്ടുന്ന അൎത്ഥത്തെ പ്രകാശിക്കുന്ന മാൎഗ്ഗത്തോടുകൂടിത്തന്നെയുള്ള കരണത്വംകൊണ്ടും പദാൎത്ഥജ്ഞാനാധീനത്വംകൊണ്ടുംവാക്യാൎത്ഥജ്ഞാനത്തിന്നും മന്ത്രങ്ങളിലിരിക്കുന്ന പദങ്ങളുടെ അൎത്ഥജ്ഞാനത്തിന്നും നിരുക്തം അവശ്യം അപേക്ഷിതമാകുന്നു. നിരുക്തമില്ലെങ്കിൽ അനുഷ്ഠാനം സംഭവിക്കയില്ല. സൃണ്യേവജൎഭരീതുൎഫരീതുനേ എന്നു തുടങ്ങിയുള്ള അതിദുൎഗ്രഹങ്ങളായി ഇരിക്കുന്ന പദങ്ങൾക്കു മറെറാരുപ്രകാരത്തിൽ അൎത്ഥജ്ഞാനത്തിന്റെ അസംഭവം നിരുക്തംകൊണ്ടുണ്ടാകുന്നു. ഇപ്രകാരംതന്നെ നിഘണ്ടുക്കളും വൈദികദ്രവ്യദേവതാത്മകങ്ങളായ പദങ്ങളുടെ പൎയ്യായശബ്ദാത്മകങ്ങളായിട്ടു നിരുക്തത്തിങ്കൽ അന്തൎഭവിക്കുന്നു. അവിടെയും നിഘണ്ടു, പഞ്ചാദ്ധ്യായാത്മകമായിട്ടു യാസ്കനാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം ഋഗ്മന്ത്രങ്ങളുടെ പാദങ്ങളിൽ ബന്ധിച്ചിരിക്കുന്ന ഛന്ദോവിശേഷങ്ങളുടെ വിശിഷ്ടത്വം ഹേതുവായിട്ടു അവയെ അറിയാതിരുന്നാലുള്ള നിന്ദാശ്രവണംകൊണ്ടു, ഛന്ദോവിശേഷങ്ങൾക്കുള്ള ഹേതുവേയും അവയെ അനുഷ്ഠിക്കേണ്ടുന്ന വിധിയേയും, അറിവാനായിക്കൊണ്ടുള്ള അനുഗ്രഹനിവൃത്തിക്കായിട്ടു ധീ ശ്രീ സ്ത്രീ എന്നു തുടങ്ങിയുള്ള എട്ടദ്ധ്യായങ്ങളോടുകൂടിയ ഛന്ദോവിവൃത്തിയെ പിംഗലൻ ഉണ്ടാക്കി. അതിൽ അഥലൌകികം, എന്നു് അവസാനിപ്പിക്കുന്നതായ അദ്ധ്യായത്രയംകൊണ്ടു് ഗായത്രി, ഉഷ്ണിക് അനുഷ്ടുപ്, ബൃഹതി, പങ്ക്തി, ത്രിഷ്ടുപ്, ജഗതി എന്ന ഏഴ ഛന്ദസ്സുകൾ മുഖ്യവും അന്താദഭേദത്തോടുകൂടി നിരൂപിക്കപ്പെട്ടു. അഥലൌകികം എന്നു തുടങ്ങീട്ടു് അഞ്ചദ്ധ്യായംകൊണ്ടു പുരാണേതിഹാസാദികളിൽ ഉപയോഗമുള്ള ലൌകികഛന്ദസ്സുകളെ നിരൂപിച്ചു. വ്യാകരണത്തിങ്കൽ ലൌകികപദങ്ങളുടെ നിരൂപണം എങ്ങിനേയൊ അപ്രകാരം വൈദികകൎമ്മാംഗമായ ദേശം, കാലം ഇവയുടെ ജ്ഞാനത്തിനായിക്കൊണ്ടു് ആദിത്യനാലും ഗൎഗ്ഗാദികളാലും ജ്യോതിഷം ഉണ്ടാക്കപ്പെട്ടു അതു ബഹുവിധമാകുന്നു. ഇപ്രകാരം വേദശാഖകളുടെ അന്തരീയഗുണങ്ങളുടെ ഉപസംഹാരത്തോടുകൂടി വൈദികാനുഷ്ഠാനക്രമവിശേഷജ്ഞാനത്തിന്നായിക്കൊണ്ടുള്ളവയാകുന്നു കല്പസൂത്രങ്ങൾ. അവയും പ്രയോഗത്രയഭേദംകൊണ്ടു് മൂന്നുവിധമാകുന്നു. അവയിൽ ഹൌത്രപ്രയോഗപ്രതിപാദങ്ങളെ ആശ്വലായന സാംഖ്യായനാദികൾ ഉണ്ടാക്കി. ആദ്ധ്വൎയ്യവപ്രയോഗപ്രതിപാദകങ്ങളെ ബൌധായനാപസ്തംബ കാത്യായനാദികളുണ്ടാക്കി. ഔൽഗാത്രപ്രയോഗപ്രതിപാദങ്ങളെ ലാട്യായനദ്രാഹ്യായണാദികൾ ഉണ്ടാക്കി. ഇപ്രകാരം വേദത്തിന്റെ ആറംഗങ്ങളുടെ ഉല്പത്തിയേയും പ്രയോജനത്തേയും സംക്ഷേപിച്ചു പറഞ്ഞു.

ബോധാത്മികേബുധാനാംഹൃദയാംബുജചാരുരംഗനടനപരേ
ഭഗവതിഭവഭംഗകരിംഭക്തിംഭദ്രാൎത്ഥദേവിധേഹിമയി ൧൨

**ബോധമാകുന്ന രൂപത്തോടുകൂടിയവളേ! (പ്രജ്ഞാനം ബ്രഹ്മ എന്ന വേദവാക്യത്താൽ ബ്രഹ്മസ്വരൂപിണി എന്നത്ഥം) വിദ്വാന്മാരുടെ ഹൃദയകമലങ്ങളാകുന്ന രംഗങ്ങളിൽ നൎത്തനംചെയ്യുന്നതിന്നു ശ്രദ്ധയുള്ളവളേ! ഐശ്വൎയ്യാദിഷഡ്ഗുണങ്ങളോടുകൂടിയവളേ! മംഗളത്തെയും അത്ഥത്തെയും കൊടുക്കുന്നവളേ! സംസാരദുഃഖത്തെ നശിപ്പിക്കുന്നതായ ഭക്തിയെ എനിക്കു തന്നാലും.**

തച്ചരണസരസിജന്മസ്ഥിതമഹിതധിയോനലിപ്യതേദോഷഃ
ഭഗവതിഭക്തിമതസ്ത്വയിപരമാംപരമേശ്വരിപ്രസീദമമ ൧൩

**ഹേ ഭഗവതി നിന്റെ പാദങ്ങളാകുന്ന കമലങ്ങളിൽ ഇരിക്കുന്ന ശ്രേഷ്ഠമായ മനസ്സോടുകൂടിയവൎക്കു ദോഷം പറ്റുന്നില്ല. അതു ഹേതുവായിട്ടു ശ്രേഷ്ഠയായിരിക്കുന്ന ഭക്തിയെ നീ ഞങ്ങൾ (ഉണ്ടാക്കിത്തന്നാലും) എനിക്കു പ്രസാദിച്ചാലും.**

വാഗീശിസ്തവമിതിയോജപാൎച്ചനഹവനാവൃത്തിഷുപ്രജപേൽ
സതുവിമലചിത്തവൃത്തിർദേഹാവധിനിത്യശുദ്ധമേതിപദം ൧൪

**ഇപ്രകാരമുള്ള വാഗീശസ്തവത്തെ ഏവൻ ജപം, അൎച്ചനം, ഹോമം മുതലായ ക്രിയകൾ ചെയ്യുമ്പോൾ ജപിക്കുന്നുവോ? അവൻ പരിശുദ്ധമായ മനോവൃത്തിയുള്ളവനായിട്ടു ദേഹാവസാനത്തിൽ നിത്യശുദ്ധമായിരിക്കുന്ന സ്ഥാനത്തെ (ബ്രഹ്മത്തെ) പ്രാപിക്കുന്നു.**

അനന്തരം ഉപാംഗങ്ങളും വേദാന്തർഭൂതങ്ങളാകയാൽ അവയെ കുറിച്ചു പറയുന്നു. സൎഗ്ഗപ്രതിസൎഗ്ഗവംശമന്വന്തരവംശാനുചരിതപ്രതിപാദകങ്ങളായ പുരാണങ്ങൾ ബാദരായണനാൽ ഉണ്ടാക്കപ്പെട്ടവയാകുന്നു. അവ, ബ്രാഹ്മാദികളായിട്ടു ൧൮ വകയാണ്. അപ്രകാരം ഉപപുരാണങ്ങളും അനേകപ്രകാരത്തിലുണ്ട്. ന്യായശാസ്ത്രം പഞ്ചാദ്ധ്യായാത്മകമായിട്ടു ഗൌതമനാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. അതിൽ പ്രമാണപ്രമേയ സംശയ പ്രയോജന ദൃഷ്ടാന്ത സിദ്ധാന്താവയവതൎക്കനിൎണ്ണയവാദജല്പവിതണ്ഡാഹേത്വാഭാസഛലജാതിനിഗ്രഹസ്ഥാനങ്ങൾ എന്ന (൧൬) പദാൎത്ഥങ്ങളുടെ ഉദ്ദേശം ലക്ഷണം പരീക്ഷാ- ഇവകൊണ്ടുള്ള തത്വജ്ഞാനം പ്രയോജനമാകുന്നു. അപ്രകാരം ദശാദ്ധ്യായാത്മകമായ വൈശേഷികത്തെ കണാദൻ (കാശ്യപൻ) ഉണ്ടാക്കി. അതിൽ ദ്രവ്യഗുണകൎമ്മസാമാന്യവിശേഷസമവായങ്ങൾ എന്ന ഭാവപദാൎത്ഥങ്ങൾ ആറിന്റേയും അഭാവത്തിന്റേയും സാധൎമ്മ്യവൈധൎമ്മ്യങ്ങളെക്കൊണ്ടുള്ള ഉത്പാദനം പ്രയോജനമാകുന്നു. ഇതും ന്യായപദംകൊണ്ടു പറയപ്പെടുന്നു. അപ്രകാരം മീമാംസ എന്നതു കൎമ്മമീമാംസാ എന്നും ശാരീരകമീമാംസാ എന്നും രണ്ടുവിധമാകുന്നു. പന്ത്രണ്ടദ്ധ്യായങ്ങളോടുകൂടിയാണു കൎമ്മമീമാംസാ. അതു് അഥാതോ ധൎമ്മജിജ്ഞാസാ എന്നു തുടങ്ങിട്ടു് അല്പാഹായ്യേ ചദശ്നാൽ എന്നു വരെയാണ്. ഇതു ജൈമിനിയാൽ ഉണ്ടാക്കപ്പെട്ട

താണ. അതിൽ ധമ്മപ്രകരണം, ൧ ധമ്മഭേദാഭേദങ്ങൾ, ൨ ശേഷശേഷിഭാവം, ൩ ക്രത്വത്ഥപുരുഷാത്ഥ ഭേദത്തോടെയുള്ള പ്രയുക്തിവിശേഷം, ൪ ശ്രുത്യത്ഥപാഠനാദിക്രമഭേദം ൫ അധികാരവിശേഷം, ൬ സാമാന്യവിശേഷം, ൭ വിശേഷാദിദേശം ൮ ഊഹം, ൯ ബാധം, ൧൦ തന്ത്രം ൧൧ പ്രസംഗം ൧൨ ഇങ്ങിനെ ൧൨ അദ്ധ്യായങ്ങളുടേയും അത്ഥമാകുന്നു. അപ്രകാരം സങ്കഷ്ണകാണ്ഡവും നാലദ്ധ്യായത്തോടുകൂടി ജൈമിനിയാൽ പ്രണീതമാകുന്നു. അതു ദേവതാകാണ്ഡം എന്ന സംജ്ഞയോടുകൂടി പ്രസിദ്ധമാണെങ്കിലും ഉപാസനാകമ്മപ്രതിപാദത്വം ഹേതുവായിട്ടു കമ്മമീമാംസയിൽ അന്തൎഗ്ഗതമാകുന്നു. അപ്രകാരം നാലദ്ധ്യായങ്ങളോടുകൂടിയതാണ ശാരീരികമീമാംസം. അതു് അഥാതോബ്രഹ്മജിജ്ഞാസാ എന്നു തുടങ്ങീട്ടു് അനാവൃത്തിശ്ശബ്ദാൽ എന്നുവരെയുള്ള സൂത്രങ്ങൾകൊണ്ടു ജീവബ്രഹ്മൈകത്വ സാക്ഷാൽകാരഹേതുവായ ശ്രവണവിചാരങ്ങളുടെ പ്രതിപാദകന്യായേന ബാദരായണനാൽ ഉണ്ടാക്കപ്പെട്ടതാകുന്നു. അതിൽ സകല വേദാന്ത വാക്യങ്ങളുടേയും സാക്ഷാൽപരംപരയോടുകൂടി പ്രത്യക്കായ് അഭിന്നമായ് അദ്വിതീയമായിരിക്കുന്ന ബ്രഹ്മത്തിങ്കൽ താല്പൎയ്യമാകുന്നു എന്നു പ്രഥമാദ്ധ്യായംകൊണ്ടു കാണിച്ചിരിക്കുന്നു. അവിടെ ഒന്നാംപാദത്തിൽ സ്പഷ്ടങ്ങളായി ബ്രഹ്മലക്ഷണങ്ങളായിരിക്കുന്ന വാക്യങ്ങളെ വിചാരിച്ചിരിക്കുന്നു. രണ്ടാംപാദത്തിങ്കൽ അസ്പഷ്ടബ്രഹ്മലക്ഷണങ്ങളായിരിക്കുന്ന ഉപാസ്യബ്രഹ്മവിഷയങ്ങളാകുന്നു. മൂന്നാംപദത്തിൽ അസ്പഷ്ടബ്രഹ്മലക്ഷണങ്ങൾ മിക്കവാറും ജ്ഞേയബ്രഹ്മവിഷയങ്ങളാകുന്നു. ഇങ്ങനെ പാദത്രയംകൊണ്ടു വാക്യവിചാരം സമാപിച്ചിരിക്കുന്നു. നാലാംപാദത്തിൽ പ്രധാനവിഷയത്വേന സന്ദിഹ്യമാനങ്ങളായ അവ്യക്താദിപദങ്ങളെ ചിന്തിച്ചിരിക്കുന്നു. ഇപ്രകാരം വേദാന്തങ്ങൾക്കു് അദ്വയമായ ബ്രഹ്മത്തെക്കുറിച്ചു സംഭാവിതസ്മൃതിതക്കാദി വിരോധത്തെ ആശംകിച്ചിട്ടു് അതിന്റെ പരിഹാരം ചെയ്യപ്പെടുന്നു. എന്ന അവിരോധത്തെ രണ്ടാമദ്ധ്യായംകൊണ്ടു കാണിച്ചിരിക്കുന്നു. അതിന്റെ ഒന്നാംപാദത്തിൽ സാംഖ്യയോഗകണാദാദിസ്മൃതികളെക്കൊണ്ടു സാംഖ്യാദികളാൽ പ്രയോഗിക്കപ്പെട്ട തക്കങ്ങളെപ്പരിഹരിക്കുന്നു. രണ്ടാംപാദത്തിൽ സാംഖ്യാദിമതങ്ങളുടെ ദുഷ്ടത്വത്തെപ്രതിപാദിച്ചിട്ടു സ്വപക്ഷസ്ഥാപനവും പരപക്ഷനിരാകരണവും ചെയ്തിരിക്കുന്നു. മൂന്നാംപാദത്തിൽ മഹാഭൂതങ്ങളുടെ സൃഷ്ട്യാദി ശ്രുതികൾക്കുള്ള പരസ്പരവിരോധത്തെ പൂവ്വഭാഗംകൊണ്ടു പരിഹരിച്ചിട്ടു് ഉത്തരഭാഗംകൊണ്ടു ജീവവിഷയങ്ങളെപ്പറയുന്നു. നാലാംപാദത്തിൽ ഇന്ദ്രിയവിഷയങ്ങളുടെ ശ്രുതികൾക്കുള്ള വിരോധത്തെ പരിഹരി

ക്കുന്നു. മൂന്നാമദ്ധ്യായത്തിൽ സാധനനിരൂപണമാകുന്നു. അവിടെ ഒന്നാംപാദത്തിൽ ജീവനുള്ള പരലോക ഗമനത്തിൻെറ നിരൂപണത്തോടു കൂടി വൈരാഗ്യത്തെച്ചിന്തിച്ചിരിക്കുന്നു. രണ്ടാംപാദത്തിൽ ആദ്യഭാഗംകൊണ്ടു ത്വം പദത്തിൻെറ അൎത്ഥം വിശദമാക്കുന്നു. ഉത്തരഭാഗംകൊണ്ടു തൽപദാൎത്ഥവും നിരൂപിച്ചിരിക്കുന്നു. മൂന്നാംപാദംകൊണ്ടു നിൎഗ്ഗുണബ്രഹ്മത്തിൽ നാനാശാഖകളാൽ പഠിക്കപ്പെട്ട പുനരുക്തപദങ്ങളുടെ ഉപസംഹാരം ചെയ്തിരിക്കുന്നു. നാലാംപാദത്തിൽ നിൎഗ്ഗുണബ്രഹ്മവിദ്യയുടെ ബഹിരംഗ സാധനങ്ങളേയും ആശ്രമയജ്ഞാദികളായ അന്തരംഗസാധനങ്ങളേയും ശമദമനിദിദ്ധ്യാസനാദികളേയും നിരൂപിച്ചിരിക്കുന്നു. നാലാമദ്ധ്യായത്തിൽ സഗുണനിൎഗ്ഗുണ വിദ്യകളുടെ ഫലവിശേഷത്തെ നിൎണ്ണയിച്ചിരിക്കുന്നു. അതിൻെറ ഒന്നാംപാദത്തിൽ ശ്രവണാദ്യാവൃത്തികൊണ്ടു നിൎഗ്ഗുണബ്രഹ്മത്തേയും ഉപാസനാവൃത്തികൊണ്ടു സഗുണബ്രഹ്മത്തേയും സാക്ഷാൽകരിച്ചിട്ടു ജീവന്നു പാപപുണ്യാലേപലക്ഷണയായ ജീവന്മുക്തിയെപ്പറയുന്നു. രണ്ടാംപാദത്തിൽ മരിക്കുന്നവരുടെ ഉൽക്രാന്തിപ്രകാരത്തെച്ചിന്തിക്കുന്നു. മൂന്നാംപാദത്തിൽ സഗുണബ്രഹ്മവിത്തായ മൃതൻെറ ഉത്തരമാൎഗ്ഗം പറയുന്നു. നാലാംപാദത്തിൽ പൂൎവ്വഭാഗംകൊണ്ടു നിൎഗ്ഗുണബ്രഹ്മവിത്തിന്നു വിദേഹകൈവല്യപ്രാപ്തിയെപ്പറയുന്നു. ഉത്തരഭാഗംകൊണ്ടു സഗുണബ്രഹ്മവിത്തിന്നു ബ്രഹ്മലോക സ്ഥിതിയെക്കല്പിച്ചിരിക്കുന്നു. ഇതുതന്നെ മുമുക്ഷുക്കൾക്ക് ആദരണീയമായിരിക്കുന്ന സൎവ്വശാസ്ത്രമൂൎദ്ധന്യം.

ഇപ്രകാരംതന്നെ ധൎമ്മശാസ്ത്രങ്ങളെ മനുയാജ്ഞവൽക്യൻ യമൻ അംഗിരസ്സു വസിഷ്ഠൻ ദക്ഷൻ സംവൎത്തൻ ശാതാതപൻ പരാശരൻ ഗൌതമൻ ശംഖൻ ലിഖിതൻ ഹാരീതൻ ആപസ്തംബൻ ഉശനസ്സു വ്യാസൻ കാത്യായനൻ ബൃഹസ്പതി ദേവലൻ നാരദൻ പൈഠീനസി മുതലായവർ പ്രത്യേകം പ്രത്യേകം അവയിൽ വൎണ്ണാശ്രമധൎമ്മവിശേഷങ്ങളെ പ്രതിപാദിച്ചിരിക്കുന്നു.

ഇപ്രകാരം വ്യാസൻ മഹാഭാരതത്തേയും വാൽമീകിരാമായണത്തേയും ഉണ്ടാക്കിയിരിക്കുന്നു. അവരണ്ടും ഇതിഹാസം എന്ന പ്രസിദ്ധിയോടെ ധൎമ്മശാസ്ത്രത്തിൽ തന്നെ അന്തൎഭവിച്ചിരിക്കുന്നു.

അനന്തരം വേദചതുഷ്ടയങ്ങൾക്ക് നാലുപവേദങ്ങൾ ഭവിക്കുന്നു. അവയിൽവെച്ച് ആയുൎവ്വേദത്തിന്നു സൂത്രം ശാരീരം ഐന്ദ്രിയം ചികിത്സാ നിദാനം വിധാനം കല്പം സിദ്ധി എന്ന എട്ടു സ്ഥാനങ്ങളാകുന്നു. ബ്രഹ്മാവു പ്രജാപതി അശ്വിനികൾ ധന്വന്തരി ഭരദ്വാജൻ ആത്രേയൻ

അഗ്നിവേശ്യൻ മുതലായവരാൽ ഉപദേശിക്കപ്പെട്ട ആ സ്ഥാനങ്ങളെ ചരകൻ സംക്ഷേപിച്ചു. അപ്രകാരം സുശ്രുതൻ അഞ്ചധ്യായങ്ങളോടുകൂടിയ സംഹിതയുണ്ടാക്കി. അതുപോലെ വാഗ്ഭടാദികളാലും ബഹുവിധമായി ഉണ്ടാക്കപ്പെട്ടുവെങ്കിലും ശാസ്ത്രത്തിന്നു ഭേദമില്ലാ. കാമശാസ്ത്രവും ആയുർവേദത്തിങ്കൽ അന്തർഭൂതംതന്നെ. സുശ്രുതത്തിങ്കൽ വാജീകരണം എന്നു പേരായ കാമശാസ്ത്രത്തെപ്പറ്റ ഹേതുവായിട്ടു ൩൪ അദ്ധ്യായങ്ങളോടുകൂടിയ ഏഴധികരണങ്ങളായിരിക്കുന്ന കാമശാസ്ത്രത്തെ വാത്സ്യായനൻ സംഗ്രഹിച്ചുണ്ടാക്കി. അതിൻെറ പ്രയോജനം വിഷയവൈരാഗ്യം തന്നെയാകുന്നു. ചികിത്സാശാസ്ത്രത്തിന്നു രോഗം തത്സാധനം രോഗനിവൃത്തി തൽസാധനജ്ഞാനം ഇവതന്നെ പ്രയോജനമാകുന്നു.

ഇപ്രകാരംതന്നെ ധനുർവേദവും പാദചതുഷ്ടയാത്മകമായിട്ടു വിശ്വാമിത്രനാൽ ഉണ്ടാക്കപ്പെട്ടു അതു ൧ ദീക്ഷാപാദം ൨. സംഗ്രഹപാദം ൩ സിദ്ധിപാദം ൪ പ്രയോഗപാദം എന്നു നാലു പാദങ്ങളാകുന്നു ഒന്നാംപാദത്തിൽ ചാപലക്ഷണവും അധികാരിനിരൂപണവും ചെയ്യിരിക്കുന്നു. അവിടെ ചാപശബ്ദംകൊണ്ടു നാലുവക ആയുധങ്ങളേയും വൎത്തിപ്പിക്കുന്നു. ആയുധങ്ങൾ മുക്തം. അമുക്തം മുക്താമുക്തം യന്ത്രമുക്തം എന്നു നാലുവകയാണ്. മുക്തം എന്നതിൽ ചക്രാദികളും അമുക്തം എന്നതിൽ ഖഡ്ഗാദികളും മുക്താമുക്തം എന്നതിൽ ശല്യാവാന്തരഭേദങ്ങളും യന്ത്രമുക്തം എന്നതിൽ ശരാദികളും ഉൾപ്പെടുന്നു. അവിടെ ശരാദിയെ അസ്ത്രമെന്നും മുക്തത്തെ ശസ്ത്രമെന്നും പറയുന്നു. അതും ബ്രാഹ്മം വൈഷ്ണവം പാശുപതം പ്രാജാപത്യം ആഗ്നേയം എന്നിങ്ങിനെ ഭേദങ്ങളോടുകൂടിയതാകുന്നു. ഇങ്ങിനെ സാധിദൈവതങ്ങളായ് സമന്ത്രങ്ങളായിരിക്കുന്ന ചതുർവിധായുധങ്ങളുടെ അധികാരം ക്ഷത്രിയകുമാരന്മാൎക്കും തദനുയായികൾക്കുമാകുന്നു. അവരൊക്കെയും പദാതിരഥഗജതുരംഗാരൂഢന്മാരായിട്ടു നാലുവിധമാകുന്നു. ധനുർവേദത്തിൻെറ ഒന്നാംപാദത്തിൽ തന്നെ ദീക്ഷ അഭിഷേകം ശകുനം മംഗളകരണം മുതലായവയേയും സമ്പൂൎണ്ണമായി നിരൂപിച്ചിരിക്കുന്നു. രണ്ടാംപാദത്തിൽ സകല ശസ്ത്രവിശേഷങ്ങളുടേയും ആചാൎയ്യൻേറയും ലക്ഷണങ്ങളോടുകൂടി സംഗ്രഹണപ്രകാരം കാണിച്ചിരിക്കുന്നു. മൂന്നാംപാദത്തിൽ ഗുരുസംപ്രദായംകൊണ്ടു സിദ്ധിച്ച ശസ്ത്രവിശേഷങ്ങളുടെ പുനരഭ്യാസവും മന്ത്രദേവതാസിദ്ധീകരണവും പറഞ്ഞിരിക്കുന്നു. നാലാംപാദത്തിൽ ദേവതാൎച്ചനാഭ്യാസാദികളെക്കൊണ്ടു സിദ്ധങ്ങളായ അസ്ത്രവിശേഷങ്ങളുടെ പ്രയോഗം പറഞ്ഞിരിക്കു

ന്നു. ക്ഷത്രിയന്മാൎക്കു സ്വധൎമ്മാചരണമായ യുദ്ധവും ദുഷ്ടദസ്യുചൌരാദികളിൽനിന്നു പ്രജാപാലനവും ധനുൎവ്വേദത്തിന്റെ പ്രയോജനമാകുന്നു. ഇപ്രകാരം ഗാന്ധൎവ്വവേദശാസ്ത്രം ഭരതനാൽ പ്രണീതമാകുന്നു. അതിൽ നൃത്യഗീതവാദ്യഭേദത്തോടുകൂടെ ബഹുവിധമായ സാരം പ്രപഞ്ചിതമാകുന്നു. അതിൽ ദേവതാരാധന, നിൎവ്വികല്പസമാധിസിദ്ധിയേയും കൊടുക്കുന്നു. അതുതന്നെ അതിന്റെ പ്രയോജനം.

ഇപ്രകാരം അൎത്ഥശാസ്ത്രം ബഹുവിധം നീതിശാസ്ത്രം അശ്വശാസ്ത്രം ഗജശാസ്ത്രം ശില്പശാസ്ത്രം സൂപശാസ്ത്രം ചതുഃഷഷ്ടികലാശാസ്ത്രം എന്നിങ്ങിനെ നാനാമുനികളാൽ ഉണ്ടാക്കപ്പെട്ടു. അവയെല്ലാം ലൌകികാലൌകികതത്തൽപ്രയോജനഭേദമായിക്കണ്ടുകൊള്ളണം.

പൂൎവ്വൽ സാംഖ്യശാസ്ത്രം കപിലരചിതമാകുന്നു. അതിൽ പുരുഷാൎത്ഥം എന്നു തുടങ്ങി വിവിധദുഃഖാത്യന്തനിവൃത്തിഃ എന്നുവരെ ആറദ്ധ്യായമാകുന്നു. ഒന്നാമദ്ധ്യായത്തിൽ വിഷയങ്ങളേയും രണ്ടാമദ്ധ്യായത്തിൽ പ്രകൃതികാൎയ്യങ്ങളേയും മൂന്നാമദ്ധ്യായത്തിൽ വിഷയവൈരാഗ്യത്തേയും നാലാമദ്ധ്യായത്തിൽ വിരക്തന്മാരായ പിംഗലാകുമാരാദികളുടെ കഥകളേയും അഞ്ചാമദ്ധ്യായത്തിൽ പരപക്ഷനിൎജ്ജയത്തേയും ആറാമദ്ധ്യായത്തിൽ സൎവ്വാൎത്ഥസംക്ഷേപത്തേയും നിരൂപിക്കുന്നു. പ്രകൃതിപുരുഷവിവേകജ്ഞാനം തന്നെയാകുന്നു സാംഖ്യശാസ്ത്രപ്രയോജനം. അതുപോലെ യോഗശാസ്ത്രത്തെ പതഞ്ജലിയുണ്ടാക്കി. അതിൽ അഥയോഗാനുശാസനം എന്നു തുടങ്ങീട്ടു നാലുപാദങ്ങളാകുന്നു. അതിന്റെ ഒന്നാംപാദത്തിൽ ചിത്തവൃത്തിനിരോധാത്മകമായ സമാധിയും വൈരാഗ്യരൂപമായ തത്സാധനവും നിരൂപിച്ചിരിക്കുന്നു. രണ്ടാംപാദത്തിൽ വിക്ഷിപ്തചിത്തന്നുംകൂടി സമാധിസിദ്ധിക്കായിട്ടു യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധികളായ എട്ടംഗങ്ങളെ നിരൂപിക്കുന്നു. മൂന്നാംപാദത്തിൽ യോഗൈശ്വൎയ്യങ്ങളേയും നാലാംപാദത്തിൽ കൈവല്യവും പറയുന്നു. കൈവല്യത്തിന്നു് അറിയത്തക്കതായ പ്രത്യയങ്ങളുടെ നിരോധദ്വാരാവരുന്ന നിദിദ്ധ്യാസനസിദ്ധിയാകുന്നു യോഗശാസ്ത്രപ്രയോജനം.

അപ്രകാരം പാശുപതത്തെ പശുപതിയായ ശിവൻ ഉണ്ടാക്കി. അഥാതഃപാശുപതയോഗവിധിം വ്യാഖ്യാസ്യാമഃ എന്നു തുടങ്ങീട്ടു അതു പഞ്ചാദ്ധ്യായാത്മകമാകുന്നു. അദ്ധ്യായപഞ്ചകംകൊണ്ടും കാൎയ്യരൂപനാകുന്നു ജീവൻ. പശുകാരണം പശുപതി, ഈശ്വരൻ. യോഗം എന്നതു പശുപതിയിൽ ചിത്തസമാധാനം. വിധിയെന്നതു ഭസ്മധാരണം ത്രിഷ

വണസ്ഥാനം മുതലായവയെ വിവരിക്കുന്നതു്. ഇങ്ങിനെ അഞ്ചദ്ധ്യായം കൊണ്ടു പറയപ്പെട്ടതൊക്കെയും ദുഃഖാന്തമെന്നു പേരുള്ള മോക്ഷംതന്നെയാകുന്നു പ്രയോജനം. തഥൈവ നാരദൻ പാഞ്ചരാത്രത്തെയുണ്ടാക്കി. അതിൽ വാസുദേവസംകർഷണപ്രദ്യുമ്നാനിരുദ്ധന്മാർ എന്നു നാലു പദാൎത്ഥങ്ങളെ നിരൂപിച്ചിരിക്കുന്നു. ഭഗവാനായ വാസുദേവൻ പരമേശ്വരനും സൎവ്വനും സൎവ്വകാരണവും ആകുന്നു. അവങ്കൽനിന്നു സങ്കർഷണൻ എന്നു പേരുള്ള ജീവനും അവങ്കൽനിന്നു മനസ്സായ പ്രദ്യുമ്നനും അവങ്കൽനിന്നു അഹങ്കാരമായ അനിരുദ്ധനും ഉണ്ടാകുന്നു. ഇവരൊക്കെയും വാസുദേവന്റെ അംശസംഭൂതന്മാരും തദഭിന്നന്മാരും ആകുന്നു. മനോവാക്കായ വൃത്തികളെക്കൊണ്ടു് ആ വാസുദേവന്റെ ആരാധനം ചെയ്തിട്ടു കൃതകൃത്യനാകുന്നു എന്നുതുടങ്ങിയുള്ളവയെ ആ ശാസ്ത്രത്തിൽ നിരൂപിച്ചിരിക്കുന്നു. ഈ എല്ലാ പ്രസ്ഥാനങ്ങളും ആരംഭവാദം പരിണാമവാദം വിവൎത്തവാദം എന്ന മൂന്നു വകയാകുന്നു്. പാൎത്ഥിവം ആപ്യം തൈജസംവായവീയം എന്നു നാലുവിധങ്ങളാകുന്നു. പരമാണുക്കൾ അവദ്ധ്യണുകാദിക്രമേണ ചേൎന്നിട്ടു ബ്രഹ്മാണ്ഡപൎയ്യന്തമായ ജഗത്താകുന്നു. അസത്തുതന്നെ കാൎയ്യകാരണവ്യാപാരത്തിങ്കൽനിന്നും ഉത്പാദിക്കുന്നതു് എന്നു പ്രഥമവാദം. സത്വരജസ്തമോഗുണാത്മകമായ പ്രധാനംതന്നെ മഹദഹങ്കാരാദി ക്രമേണ ജഗദാകാരമായി പരിണമിക്കുന്നു. ആദ്യത്തിങ്കൽ സൂക്ഷ്മരൂപത്തോടെ സത്തുതന്നെ കാൎയ്യമായിട്ടു കാരണവ്യാപാരത്തോടെ അഭിവ്യഞ്ജിക്കുന്നു എന്നു താൎക്കികന്മാരുടേയും മീമാംസകന്മാരുടേയും മതമാകുന്നു രണ്ടാംവാദം. ബ്രഹ്മത്തിന്റെ പരിണാമംതന്നെയാകുന്നു ജഗത്തു് എന്നു സാംഖ്യന്മാരുടേയും പാശുപതന്മാരുടേയും മതമാകുന്നു. സ്വപ്രകാശപരമാനന്ദമായ് അദ്വിതീയമായ ബ്രഹ്മം സ്വമായാവശനായിട്ടു മിത്ഥ്യയായിരിക്കുന്ന ജഗദാകാരേണ കല്പിക്കപ്പെടുന്നു എന്നു വൈഷ്ണവന്മാരുടെ മതം. ഇതുതന്നെ മൂന്നാംവാദം. ഇതിനെ ബ്രഹ്മവാദികളും സ്വീകരിക്കുന്നു. പ്രസ്ഥാനകൎത്താക്കളായ സകല മുനികളുടേയും വിവൎത്തവാദപൎയ്യവസാനംകൊണ്ടു അദ്വിതീയനായ പരമേശ്വരങ്കൽത്തന്നെ താല്പൎയ്യം. ഇതിനെത്തന്നെയാകുന്നു വേദാന്തവും പ്രതിപാദിക്കുന്നതു്. ആ മുനികൾ സൎവ്വജ്ഞത്വം ഹേതുവായിട്ടു ഭ്രാന്തന്മാരല്ലാ. എന്തെന്നാൽ പുറത്തേയ്ക്കുള്ള വിഷയസാമൎത്ഥ്യങ്ങളുടെ ആപാതം ഹേതുവായിട്ടു പരമപുരുഷാൎത്ഥത്തിങ്കൽ പ്രവേശം ഉണ്ടാകുന്നില്ലാ എന്നുള്ള നാസ്തികവാദത്തിന്റെ നിവാരണത്തിന്നായിട്ടു ആ മുനികളാൽ പ്രസ്ഥാനഭേദങ്ങൾ പ്രദൎശിതങ്ങളായി. അവിടെ അവയുടെ താല്പൎയ്യം അറിയാതെ വേദവിരുദ്ധങ്ങളായ അ

ൎത്ഥങ്ങളിൽ ഉൽപ്രേക്ഷിച്ചിട്ടു അതാതുമതംതന്നെ നല്ലതെന്നു ചിന്തിച്ചു ഗ്രഹിക്കുന്ന ജനങ്ങൾ ഋജുകുടിലങ്ങളായ നാനാമാൎഗ്ഗങ്ങളെ സ്വീകരിച്ചവരായി ഭവിക്കുന്നു എന്നില്ലാ. സർവ്വന്മാൎക്കും ഋജുമാൎഗ്ഗംതന്നെ പ്രവേശമല്ലയൊ? പൎയ്യവസാനത്തിങ്കൽ പരമേശ്വരപ്രാപ്തിയുണ്ടാകുന്നതു് അന്തഃകരണശുദ്ധിവശേന പിന്നീടു ഋജുമാൎഗ്ഗശ്രവണംകൊണ്ടുതന്നെ. ഇവയൊക്കെയും വേദശബ്ദാന്തർഭൂതങ്ങളാകുന്നു. എന്നാൽ വേദത്തിലുള്ള പദങ്ങളുടെ അൎത്ഥബാഹുല്യം ഹേതുവായിട്ടു മനുധൎമ്മപരമായും, ബ്രഹസ്പതി അൎത്ഥപരമായും, നന്ദികേശ്വരൻ കാമപരമായും, ബാദരായണൻ മോക്ഷപരമായും, ജൈമിനി സ്വർഗ്ഗ്യമായും, ധന്വന്തരി ചികിത്സാപരമായും, എന്നുവേണ്ട അവരവരുടെ ഇഷ്ടംപോലെ വേദവാക്യങ്ങൾക്കു അൎത്ഥം കല്പിച്ചിരിക്കുന്നു എന്നും അറിഞ്ഞുകൊൾക. ശുഭം:

ഇതി ശ്രീശംകരാചാൎയ്യവിരചിതംവാഗീശിസ്തവം
പണ്ഡിതശ്രീകൃഷ്ണഭണ്ഡാഗാരവിരചിതയാ
സൎവ്വസാരാൎത്ഥയാ വ്യാഖ്യയാ സമേതം സംപൂൎണ്ണം.

## ൧൦. ശിവപഞ്ചാക്ഷരസ്തോത്രം.

ധ്യാനം:—

ശാന്തംപത്മാസനസ്ഥം ശശധരമകുടംപഞ്ചവക്ത്രംത്രിനേത്രം
ഖഡ്ഗം ശൂലം ച വജ്രം പരശുമഭയദം ദക്ഷഭാഗേവഹന്തം
നാഗം പാശം ച ഘണ്ടാം പ്രളയഹുതവഹംചാങ്കുശം വാമഭാഗേ
നാനാലങ്കാരദീപ്തം സ്ഫടികമണിനിഭം പാൎവ്വതീപംനമാമി.

ശാന്തനായി പത്മാസനസ്ഥനായി ചന്ദ്രചൂഡനായി പഞ്ചമുഖനായി ത്രിനേത്രനായി ഖഡ്ഗം, ശൂലം, വജ്രം, പരശു ഇവയെ വലത്തുഭാഗത്തു വഹിച്ചു് അഭയപ്രദനായി നാഗം, പാശം, ഘണ്ടാമണി, പ്രളയാഗ്നി, അംകുശം ഇവയെ ഇടത്തുഭാഗത്തു വഹിക്കുന്നവനായി സൎവ്വാലങ്കാരശോഭിതനായി സ്ഫടികതുല്യനായി ഇരിക്കുന്ന പാൎവ്വതീപതിയെ ഞാൻ നമസ്കരിക്കുന്നു.

നാഗേന്ദ്രഹാരായ ത്രിലോചനായ
ഭസ്മാംഗരാഗായ മഹേശ്വരായ
നിത്യായ ശുദ്ധായ ദിഗംബരായ
തസ്മൈ നകാരായ നമശ്ശിവായ. ൧

സൎപ്പഭൂഷണനായി ത്രിനേത്രനായി ഭസ്മവിലേപനനായി നിത്യനായി ശുദ്ധനായി ദിഗംബരനായി നകാരരൂപനായിരിക്കുന്ന ശിവനായിക്കൊണ്ടു നമസ്കാരം.

മാതംഗചർമ്മാംബരഭൂഷണായ
സമസ്തഗീർവ്വാണഗണാർച്ചിതായ
ത്രൈലോക്യനാഥായപുരാന്തകായ
തസ്മൈ മകാരായനമശ്ശിവായ. ൨

ആനത്തോലുടുക്കുന്നവനായി സുരസേവ്യനായി ത്രിലോകേശനായി പുരാരിയായി മകാരരൂപനായിരിക്കുന്ന ശിവനായിക്കൊണ്ടു നമസ്കാരം.

ശിവായ ഗൌരീവദനാരവിന്ദ-
സൂര്യ്യായ ദക്ഷാദ്ധ്വരനാശനായ
ശ്രീനീലകണ്ഠായ വൃഷദ്ധ്വജായ
തസ്മൈ ശികാരായ നമശ്ശിവായ. ൩

ഗൌരീപ്രേമകാന്തനായി ദക്ഷയാഗധ്വംസകനായി വൃഷദ്ധ്വജനായി ശികാരരൂപനായിരിക്കുന്ന ശിവനായിക്കൊണ്ടു നമസ്കാരം.

വസിഷ്ഠകുംഭോത്ഭവഗൌതമാദി-
മുനീന്ദ്രദേവാർച്ചിതശേഖരായ
ചന്ദ്രാർക്കവൈശ്വാനരലോചനായ
തസ്മൈ വകാരായ നമശ്ശിവായ. ൪

വസിഷ്ഠാദി മുനീന്ദ്രവന്ദിതനായി ചന്ദ്രാർക്കവഹ്നിനേത്രനായി വകാരരൂപനായിരിക്കുന്ന ശിവനായിക്കൊണ്ടു നമസ്കാരം.

യക്ഷസ്വരൂപായ ജടാധരായ
പിനാകഹസ്തായ സനാതനായ
ദിവ്യായ ദേവായ ദിഗംബരായ
തസ്മൈ യകാരായ നമശ്ശിവായ. ൫

യക്ഷസ്വരൂപനായി ജടാധരനായി പിനാകധാരിയായി സനാതനനായി ദിവ്യനായ ദിഗംബരനായി യകാരരൂപനായി ദേവനായിരിക്കുന്ന ശിവനായിക്കൊണ്ടു നമസ്കാരം.

പഞ്ചാക്ഷരമിദം പുണ്യം യഃ പഠേച്ഛിവസന്നിധൌ
ശിവലോകമവാപ്നോതി ശിവേന സഹ മോദതേ. ൬

ശിവസന്നിധിയിൽ ഈ പഞ്ചാക്ഷരത്തെ പഠിക്കുന്നവൻ ശിവലോകത്തെ പ്രാപിച്ചു ശിവമാകുംവണ്ണം മോദിക്കുന്നു.

ശ്രീമച്ഛങ്കരാചാര്യ്യവിരചിതം
ശിവപഞ്ചാക്ഷരസ്തോത്രം സമ്പൂർണ്ണം.

---

## ൧൧. ശ്രീശിവമാനസപൂജാസ്തോത്രം.

ധ്യാനം:—

ധവളവപുഷമിന്ദോർമ്മണ്ഡലേ സന്നിഷണ്ണം
ഭുജഗവലയഹാരം ഭസ്മദിഗ്ദ്ധാംഗമീശം
അരുണപരശുപാണിം ചാരുചന്ദ്രാർദ്ധമൌലിം
ഹൃദയകമലമദ്ധ്യേ സന്തതം ചിന്തയാമി. ൧

ശുഭ്രശരീരനായി ഇന്ദുമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനായി സർപ്പാലംകൃതനായി ഭസ്മധാരിയായി ചുകന്നം പരശുവിനെ ധരിച്ചും ഇരിക്കുന്ന കൈകളോടുകൂടിയവനായി ചന്ദ്രാർദ്ധശേഖരനായിരിക്കുന്ന ഈശനെ ഞാൻ ഹൃദയപദ്മത്തിൽ ചിന്തിക്കുന്നു.

സംകല്പം:—

ആരാധയാമിമണിസന്നിഭമാത്മലിംഗം
മായാപുരീഹൃദയപങ്കജസന്നിവിഷ്ടം
ശ്രദ്ധാനദീവിമലചിത്തജലാഭിഷേകൈ-
ർന്നിത്യം സമാധികസുമൈർന്ന പുനർഭവായ. ൨

മായാപുരിയിലുള്ള മനഃപദ്മത്തിൽ (മനസ്സിൽ) ഇരിക്കുന്നതായും മണിസന്നിഭമായും ഇരിക്കുന്ന ആത്മലിംഗത്തെ (ശിവലിംഗത്തെ) ശ്രദ്ധാനദിയിലെ നിർമ്മലചിത്തജലംകൊണ്ടുള്ള അഭിഷേകങ്ങളാലും സമാധി (നിഷ്ഠ) പുഷ്പങ്ങളാലും പുനർജന്മാഭാവത്തിനുവേണ്ടി ഞാൻ നിത്യവും ആരാധിക്കുന്നു.

പൂജാ:—

രത്നൈഃ കല്പിതമാസനം ഹിമജലൈഃ സ്നാനഞ്ച ദിവ്യാംബരം
നാനാരത്നവിഭൂഷിതം മൃഗമദാമോദാങ്കിതം ചന്ദനം
ജാതീചമ്പകബില്വപത്രരചിതം പുഷ്പഞ്ച ധൂപം തഥാ
ദീപം ദേവ!ദയാനിധേ!പശുപതേ!ഹൃത് കല്പിതം ഗൃഹ്യതാം. ൩

അല്ലയോ കരുണാനിധിയായ പശുപതെ! ഞാൻ അങ്ങേയ്ക്കായിക്കൊണ്ടു, രത്നകല്പിതമായ ആസനത്തേയും ഹിമജലാഭിഷേകത്തേയും നാനാരത്നവിഭൂഷിതമായിരിക്കുന്ന ദിവ്യവസ്ത്രത്തേയും കസ്തൂരികൂട്ടുള്ള ചന്ദനത്തേയും പിച്ചകം ചമ്പകം വില്വം ഇത്യാദി പുഷ്പങ്ങളേയും ധൂപത്തേയും ദീപത്തേയും മനസ്സുകൊണ്ടു കല്പിക്കുന്നവയെ അങ്ങു സ്വീകരിച്ചാലും.

സൌവർണ്ണേ മണിഖണ്ഡരത്നഖചിതേ പാത്രേഘൃതംപായസം
ഭക്ഷ്യം പഞ്ചവിധം പയോദധിയുതം രംഭാഫലം സ്വാദുച
ശാകാനാമയുതംജലം രുചികരം കർപ്പൂരഖണ്ഡോജ്ജ്വലം
താംബൂലം മനസാമയാവിരചിതം ഭക്ത്യാ പ്രഭോ! സ്വീകുരു. ൪

അല്ലയോ പ്രഭോ! രത്നഖചിതമായ സ്വർണ്ണപാത്രത്തിൽ ഘൃതത്തേയും പായസത്തേയും പയോദധിയുതമായി അഞ്ചുവിധമായ ഭക്ഷ്യത്തേയും സ്വാദുള്ള ഫലങ്ങളേയും നാനാവിധശാകങ്ങളേയും രുചികരമായ ജലത്തേയും കർപ്പൂരഖണ്ഡോജ്ജ്വലമായ താംബൂലത്തേയും ഭക്തിയോടുകൂടി ഞാൻ അങ്ങക്കായി നല്കുന്നവയെ സ്വീകരിച്ചാലും.

ഛത്രം ചാമരയോര്യുഗം വ്യജനകഞ്ചാദർശകം നിർമ്മലം
വീണാഭേരിമൃദംഗകാഹളകലാഗീതം ച നൃത്യം തഥാ
സാഷ്ടാംഗം പ്രണതിഃ സ്തുതിർബ്ബഹുവിധാഹ്യേതത്സമസ്തം മയാ
സങ്കല്പേന സമർപ്പിതംതവ വിഭോ! പൂജാം ഗൃഹാണപ്രഭോ! ൪

അല്ലയോ വിഭോ! ഞാൻ അങ്ങക്കായിക്കൊണ്ടു കുട, ചാമരം, ആലവട്ടം, വീണാമൃദംഗയുക്തമായിരിക്കുന്ന ഗീതം, നൃത്യം സാഷ്ടാംഗനമസ്കാരം, ബഹുവിധസ്തുതി, ഇവയെ സങ്കല്പത്താൽ സമർപ്പിക്കുന്നു. അങ്ങ് എന്റെ പൂജയെ സ്വീകരിച്ചാലും.

ആത്മാ ത്വം ഗിരിജാ മതിസ്സഹചരാഃ പ്രാണാശ്ശരീരം ഗൃഹം
പൂജാ തെ വിഷയോപഭോഗരചനാ നിദ്രാ സമാധിസ്ഥിതിഃ
സഞ്ചാരഃപദയോഃ പ്രദക്ഷിണവിധിഃ സ്തോത്രാണി സർവാഗിരൊ
യദ്യത് കർമ്മ കരോമി തത്തദഖിലം ശംഭോ തവാരാധനം. ൫

അല്ലയോ ശംഭോ! അങ്ങ് എന്റെ ആത്മാവാകുന്നു, പാർവ്വതിബുദ്ധിയാകുന്നു, പ്രാണങ്ങൾ സഹചരന്മാരാകുന്നു. ശരീരം ഗൃഹമാകുന്നു, വിഷയാനുഭവങ്ങൾ പൂജയാകുന്നു, എല്ലാവാക്കുകളും സ്തോത്രങ്ങളാകുന്നു, എന്നുവേണ്ട; ഏതേതു കർമ്മങ്ങളെ ഞാൻ ചെയ്യുന്നുവോ അവ അങ്ങയുടെ ആരാധനയാകുന്നു.

ബോധം:—

മന്മാതാശശിശേഖരോ മമ പിതാമൃത്യുംജയോ മൽഗുരുഃ
ന്യഗ്രോധദ്രുമമൂലവാസരസികോ മത്സോദരഃ ശംകരഃ
മൽബന്ധുഃ ത്രിപുരാന്തകോ മമസഖാ കൈലാസശൈലാധിപോ
മത്സ്വാമീ പരമേശ്വരോ മമഗതിഃ സാംബഃ ശിവോനേതരഃ. ൧

എന്റെ മാതാവു ശശിശേഖരനും പിതാവു മൃത്യുഞ്ജയനും ഗുരു ന്യഗ്രോധവൃക്ഷമൂലവാസിയും സോദരൻ ശങ്കരനും ബന്ധു ത്രിപുരാന്തകനും സഖാവു കൈലാസശൈലവാസിയും സ്വാമി പരമേശ്വരനും എനിക്കു ഗതിസാംബനായ ശിവനും ആകുന്നു. മററാരുമല്ല.

സമാപ്തിഃ—

പീഠം യത്ര ധരിത്രീജലധരകലശം ലിംഗമാകാശമൂർത്തി
ന്നക്ഷത്രം പുഷ്പമാല്യം ഗ്രഹഗണകുസുമം ചന്ദ്രവഹ്ന്യർക്കനേത്രം
കുക്ഷിസ്സപ്തസമുദ്രോ ഭുജഗിരിശിഖരൌ സപ്തപാതാളപാദൌ
വേദംവക്ത്രം ഷഡംഗം ദിവിദിശിവദനം ദിവ്യലിംഗം നമാമി. ൮

പീഠം ധരിത്രിയായും മകുടം മേഘമായും ശരീരം ആകാശമായും പുഷ്പമാല നക്ഷത്രമായും കുസുമം ഗ്രഹഗണങ്ങളായും നേത്രം ചന്ദ്രവഹ്ന്യർക്കന്മാരായും കുക്ഷി സപ്തസമുദ്രങ്ങളായും ഭുജങ്ങൾ ഗിരിശിഖരങ്ങളായും പാദങ്ങൾ പാതാളങ്ങളായും ഷഡംഗമായ വേദം വക്ത്രമായും ദ്യോവും ദിക്കും വദനമായും ഇരിക്കുന്ന ദിവ്യലിംഗത്തെ ഞാൻ നമസ്കരിക്കുന്നു. (ഇതു വിരാൾപുരുഷധ്യാനത്തിൽ പെടുന്നതാകയാൽ കൂടുതൽ ശ്രദ്ധിച്ചു ധരിക്കേണ്ടതാണ്).

ഇത്യേവം ഹരപൂജനം പ്രതിദിനം യോവാ ത്രിസന്ധ്യം പഠേ-
ത്സേവാശ്ലോകചതുഷ്ടയം പ്രതിദിനം പൂജാം ഹരേർമാനസീം
സോയം സൌഖ്യമവാപ്നുയാൽ ദ്യുതിധരം സാക്ഷാദ്ധരേദ്ദർശനം
വ്യാസേനേന മഹാവസാനസമയേ കൈലാസലോകം ഗതഃ. ൯

മുൻപറഞ്ഞ ശ്ലോകങ്ങളിൽ വിവരിക്കുംപ്രകാരം മാനസിയായ ശിവപൂജയെ ആരു ചെയ്യുന്നുവോ അവനു സുഖപ്രാപ്തിയും ശിവദർശനവും ശിവലോകവും സിദ്ധിക്കുന്നു.

കരചരണകൃതം വാ കർമ്മവാക്കായജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിദിതമവിദിതം വാ സർവ്വമേതൽ ക്ഷമസ്വ
ശിവ!ശിവ!കരുണാബ്ധേ! ശ്രീമഹാദേവ!ശംഭോ! ൧൦

ശ്രീശിവമാനസപൂജാസ്തോത്രം സംപൂർണ്ണം.

---

## ൧൨. ശിവതാണ്ഡവസ്തോത്രപ്രാരംഭഃ.

ജടാടവീഗളജ്ജലപ്രവാഹപാവിതസ്ഥലേ
ഗളേവലംബ്യ ലംബിതാം ഭുജംഗതുംഗമാലികാം
ഡമഡ്ഡമഡ്ഡമഡ്ഡമന്നിനാദവഡ്ഡമർവ്വയം
ചകാര ചണ്ഡതാണ്ഡവം തനോതു നഃ ശിവശ്ശിവം. ൧

ജടയിൽനിന്ന് ഒഴുകുന്ന ഗംഗാജലത്താൽ പരിശുദ്ധമായ ഗളസ്ഥലത്തിൽ ഭുജംഗമാലയെ വഹിച്ചു ഡമരുശബ്ദത്തോടുകൂടി നൃത്തം ചെയ്യുന്ന ശിവൻ നമുക്കു മംഗളം തരട്ടെ.

ജടാകടാഹസംഭ്രമഭ്രമന്നിലിമ്പനിർഝരീ-
വിലോലവീചിവല്ലരീവിരാജമാനമൂർദ്ധനി
ധഗദ്ധഗദ്ധഗജ്ജ്വലല്ലലാടപട്ടപാവകേ
കിശോരചന്ദ്രശേഖരേ രതിഃ പ്രതിക്ഷണം മമ. ൨

ജടാസമൂഹത്തിൽ ഭ്രമിക്കുന്ന ഗംഗയുടെ തിരകളാൽ വിലസുന്ന മൂർദ്ധാവോടും, ധഗദ്ധഗത്തെന്നു ജ്വലിക്കുന്ന ലലാടാഗ്നിയോടുംകൂടിയ ചന്ദ്രചൂഡനിൽ എനിക്കു് എപ്പോഴും ഭക്തിഭവിക്കട്ടെ.

ധരാധരേന്ദ്രനന്ദിനീവിലാസബന്ധുബന്ധുര-
സ്ഫുരദ്ദിഗന്തസന്തതിപ്രമോദമാനമാനസേ.
കൃപാകടാക്ഷധോരണീനിരുദ്ധദുർദ്ധരാപദി
ക്വചിദ്ദിഗംബരെ മനോ വിനോദമേതു വസ്തുനി. ൩

പാൎവ്വതീസക്തനായി കൃപാപൂരത്താൽ ഭക്തന്മാരുടെ സൎവ്വവിപത്തുക്കളേയും നീക്കുന്നവനായിരിക്കുന്ന ശിവങ്കൽ എന്റെ മനസ്സ വിനോദത്തെ പ്രാപിക്കട്ടെ.

ജടാഭുജംഗപിംഗളസ്ഫുരത് ഫണാമണിപ്രഭാ
കദംബകുങ്കുമദ്രവപ്രലിപ്തദിഗ്വധൂമുഖെ
മദാന്ധസിന്ധുരസ്ഫുരത്ത്വഗുത്തരീയമേദുരേ
മനോവിനോദമത്ഭുതം ബിഭൎത്തു ഭൂതഭൎത്തരി. ൪

ജടാഭുജംഗങ്ങളുടെ ഫണങ്ങളിലെ മണിപ്രഭാപൂരത്താൽ കുങ്കുമവൎണ്ണമാക്കിച്ചെയ്യപ്പെട്ട ദിഗ്വധൂമുഖങ്ങളോടുകൂടിയവനായും, മദവാരണചൎമ്മങ്ങളെ ധരിക്കുന്നവനായും, ഇരിക്കുന്ന ഭൂതനാഥനിൽ എന്റെ മനസ്സ വിനോദിക്കട്ടെ.

സഹസ്രലോചന പ്രഭൃത്യശേഷലേഖശേഖര
പ്രസൂനധൂളിധോരണീ വിധൂസരാംഘ്രിപീഠഭൂഃ
ഭുജംഗരാജമാലയാ നിബദ്ധജാടജൂടക-
ശ്രിയൈ ചിരായ ജായതാം ചകോരബന്ധുശേഖരഃ. ൫

ഇന്ദ്രാദിദേവവന്ദിതപാദനായി, സൎപ്പബദ്ധങ്ങളായ ജടകളോടുകൂടിയവനായിരിക്കുന്ന ചന്ദ്രചൂഡൻ എനിക്കു ശ്രീകരമായി ഭവിക്കട്ടെ.

ലലാടചത്വരജ്വലദ്ധനഞ്ജയസ്ഫുലിംഗഭാ
നിപീതപഞ്ചസായകം നമന്നിലിമ്പനായകം
സുധാമയൂഖലേഖയാ വിരാജമാനശേഖരം
മഹാകപാലിസമ്പദേ ശിരോജടാലമസ്തു നഃ ൬

ലലാടാഗ്നിയിൽ മന്മഥനെ ദഹിപ്പിച്ചവനായി, ഇന്ദ്രപൂജ്യനായി ചന്ദ്രകലാധരനായിരിക്കുന്ന ശിവന്റെ ശിരോജടാഭാരം സമ്പത്തിനായിക്കൊണ്ടു ഭവിക്കട്ടെ.

കരാളഫാലപട്ടികാധഗദ്ധഗദ്ധഗജ്ജ്വല-
ദ്ധനഞ്ജയാധരീകൃതപ്രചണ്ഡപഞ്ചസായകേ
ധരാധരേന്ദ്രനന്ദിനീകുചാഗ്രചിത്രപത്രക
പ്രകല്പനൈകശില്പിനി ത്രിലോചനേ മതിൎമ്മമ ൭

പാൎവ്വതിയുടെ മനോവിനോദകാൎയ്യങ്ങളിൽ പ്രവൃത്തനായി മന്മഥവൈരിയായിരിക്കുന്ന ത്രിലോചനങ്കൽ എന്റെ ബുദ്ധി ഭവിക്കട്ടെ.

നവീനമേഘമണ്ഡലീനിരുദ്ധദുർദ്ധരസ്ഫുരത്-
കുഹൂനിശീഥിനീതമഃപ്രബന്ധബന്ധകന്ധരഃ
നിലിമ്പനിർഝരീധരസ്തനോതു കൃത്തിസിന്ധുരഃ
കലാനിധാനബന്ധുരഃ ശ്രിയം ജഗദ്ധുരന്ധരഃ ൮

നീലകന്ധരനായും ഗംഗാധരനായും ചർമ്മധാരിയായും സർവ്വജ്ഞനായും ജഗന്നിയന്താവായുമിരിക്കുന്ന ശിവൻ മംഗളത്തെ ചെയ്യട്ടെ.

പ്രഫുല്ലനീലപങ്കജപ്രപഞ്ചകാളിമച്ഛടാ-
വിഡംബികണ്ഠകന്ധരാരുചിപ്രബന്ധകന്ധരം
സ്മരച്ഛിദം പുരച്ഛിദം ഭവച്ഛിദം മഖച്ഛിദം
ഗജച്ഛിദാന്ധകച്ഛിദം തമന്തകച്ഛിദം ഭജേ. ൯

സ്മരച്ഛിത്തായി, പുരച്ഛിത്തായി, ഗജാസുരാന്ധകാസുരച്ഛിത്തായി, അന്തകച്ഛിത്തായുള്ള നീലകണ്ഠനെ ഞാൻ ഭജിക്കുന്നു.

അഗർവ്വസർവ്വമംഗളാകലാകദംബമഞ്ജരീ-
രസപ്രവാഹമാധുരീവിജൃംഭണാമധുവ്രതം
സ്മരാന്തകം പുരാന്തകം ഭവാന്തകം മഖാന്തകം
ഗജാന്തകാന്ധകാന്തകം തമന്തകാന്തകം ഭജേ. ൧൦

കലാവിദ്യാരസികനായി സ്മരാന്തകനായിരിക്കുന്ന ശിവനെ ഞാൻ ഭജിക്കുന്നു.

ജയത്വദഭ്രവിഭ്രമഭ്രമദ്ഭുജംഗമസ്ഫുര-
ദ്ധഗദ്ധഗദ്വിനിർഗ്ഗമത്കരാളഫാലഹവ്യവാട്
ധിമിദ്ധിമിദ്ധിമിദ്ധ്വനന്മൃദംഗതുംഗമംഗള-
ധ്വനിക്രമപ്രവർത്തിതപ്രചണ്ഡതാണ്ഡവശ്ശിവഃ ൧൧

കൃഷ്ണസർപ്പങ്ങൾ വമിക്കുന്ന വിഷജ്വാലകളോടുകൂടിയവനായും, താളമേളങ്ങളോടുകൂടി നർത്തനം ചെയ്യുന്നവനായുമിരിക്കുന്ന ശിവൻ ജയിക്കട്ടെ.

ദൃഷദ്വിചിത്രതല്പയോർഭുജംഗമൗക്തികസ്രജോ-
ർഗ്ഗരിഷ്ഠരത്നലോഷ്ഠയോസ്സുഹൃദ്വിപക്ഷപക്ഷയോഃ
തൃണാരവിന്ദചക്ഷുഷോഃ പ്രജാമഹീമഹേന്ദ്രയോ-
സ്സമം പ്രവൃത്തയന്മനഃ കദാ സദാശിവം ഭജേ. ൧൨

ശിലാവിചിത്രതല്പങ്ങൾ, സർപ്പമാല മുത്തുമാല, രത്നലോഷ്ടങ്ങൾ, മുതലായി സകലവസ്തുക്കളിലും സമമാകുംവണ്ണം മനസ്സിനെ പ്രവർത്തിപ്പിച്ചു ഞാൻ ശിവനെ ഭജിക്കുവാനിടയാകണമേ!

കദാ നിലിമ്പനിർഝരീനികുഞ്ജകോടരേ വസ-
ന്വിമുക്തദുർമ്മതിസ്സദാ ശിരസ്ഥമഞ്ജലിം വഹൻ

വിമുക്തലോലലോചനോ ലലാമഫാലലഗ്നകഃ
ശിവേതി മന്ത്രമുച്ചരൻ കദാ സുഖീ ഭവാമ്യഹം ൧൩

ഗംഗാതടനികുഞ്ജങ്ങളിൽ ഇരുന്നു രാഗദ്വേഷാദികളെ ഉപേക്ഷിച്ചും ധ്യാനനിഷ്ഠയോടുകൂടിയും സാഞ്ജലിയായും ശിവമന്ത്രം ഉച്ചരിച്ചു എന്നാണു ഞാൻ സുഖിയായി ഭവിക്കുന്നതു?

ഇമം ഹി നിത്യമേവമുക്തമുത്തമോത്തമം സ്തവം
പഠൻ സ്മരൻ ബ്രുവന്നരോ വിശുദ്ധിമേതി സന്തതം
ഹരേ ഗുരൌ സുഭക്തിമാശു യാതി നാന്യഥാ ഗതിം
വിമോഹനം ഹി ദേഹിനാം സുശങ്കരസ്യ ചിന്തനം ൧൪

ഉത്തമോത്തമമായിരിക്കുന്ന ഈ സ്തവത്തെ പഠിക്കുകയോ സ്മരിക്കുകയോ കീർത്തിക്കുകയോ ചെയ്യുന്നവൻ വിശുദ്ധിയെ പ്രാപിക്കുകയും ശിവനിൽ ദൃഢഭക്തനായിത്തീരുകയും ചെയ്യുന്നു ദേഹികൾക്കു ശങ്കരസ്മരണം മോഹനാശകരംതന്നെ.

പൂജാവസാനസമയേ ദശവക്ത്രഗീതം
യശ്ശംഭുപൂജനമിദം പഠതി പ്രദോഷേ
തസ്യ സ്ഥിരാം രഥഗജേന്ദ്രതുരംഗയുക്താം
ലക്ഷ്മീം സദൈവ സുമുഖീം പ്രദദാതി ശംഭുഃ. ൧൫

രാവണനിർമ്മിതമായ ഈ ശിവതാണ്ഡവസ്തോത്രത്തെ സന്ധ്യാസമയത്തു ആരു കീർത്തിക്കുന്നുവോ അവനു ശിവപ്രസാദത്താൽ പദവികളോടുകൂടിയ ഐശ്വര്യം നിലനില്ക്കുന്നതാണു്.

ശ്രീദശകണ്ഠരാവണവിരചിതം
ശിവതാണ്ഡവസ്തോത്രം സമ്പൂർണ്ണം.

## ൧൨. ദാരിദ്ര്യദഹനസ്തോത്രം.

വിശ്വേശ്വരായ നരകാർണ്ണവതാരണായ,
കർണ്ണാമൃതായ, ശശിശേഖരധാരണായ,
കർപ്പൂരകാന്തിധവളായ ജടാധരായ,
ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ, ൧

ഗൌരീപ്രിയായ, രജനീശകലാധരായ,
കാലാന്തകായ, ഭുജഗാധിപകങ്കണായ,
ഗംഗാധരായ, ഗജരാജവിമർദ്ദനായ,
ദാരിദ്ര്യദുഃഖദഹനായ, നമശ്ശിവായ. ൨

ഭക്തപ്രിയായ, ഭവരോഗഭയാപഹായ,
ഉഗ്രായ. ദുഃഖഭവസാഗരതാരണായ,
ജ്യോതിർമ്മയായ, ഗുണനാമസുകൃത്യകായ,
ദാരിദ്ര്യദുഃഖദഹനായ, നമശ്ശിവായ. ൨

ചർമ്മാംബരായ, ശവഭസ്മവിലേപനായ
ഫാലേക്ഷണായ, ഫണികുണ്ഡലമണ്ഡിതായ,
മഞ്ജീരപാദയുഗളായ, ജടാധരായ,
ദാരിദ്ര്യദുഃഖദഹനായ, നമശ്ശിവായ. ൩

പഞ്ചാനനായ, ഫണിരാജവിഭൂഷണായ,
ഹേമാംശുകായ, ഭുവനത്രയമണ്ഡിതായ,
ആനന്ദഭൂമിവരദായ, തമോമയായ,
ദാരിദ്ര്യദുഃഖദഹനായ, നമശ്ശിവായ.

ഭാനുപ്രിയായ, ഭവസാഗരതാരണായ, ൪
കാലാന്തകായ, കമലാസനപൂജിതായ,
നേത്രത്രയായ, ശുഭലക്ഷണലക്ഷിതായ,
ദാരിദ്ര്യദുഃഖദഹനായ, നമശ്ശിവായ. ൫

രാമപ്രിയായ, രഘുനാഥവരപ്രദായ,
നാമപ്രിയായ, നരകാർണ്ണവതാരണായ,
പുണ്യേഷുപുണ്യഭരിതായ, സുരാർച്ചിതായ,
ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ
മുക്തേശ്വരായ, ഫലദായ, ഗണേശ്വരായ,
ഗീതപ്രിയായ, വൃഷഭേശ്വരവാഹനായ,
മാതംഗചർമ്മവസനായ, മഹേശ്വരായ, ദാരിദ്ര്യ.. ശിവായ. ൬

വസിഷ്ഠേന കൃതം സ്തോത്രം
സർവ്വരോഗനിവാരണം
സർവ്വസമ്പത്കരം ശീഘ്രം
പുത്രപൌത്രാദിവർദ്ധനം. ൭
ത്രിസന്ധ്യം യഃ പഠേന്നിത്യം സ ഹി സ്വർഗ്ഗമവാപ്നുയാൽ.

ഇതി ശ്രീവസിഷ്ഠവിരചിതം ദാരിദ്ര്യ
ദഹനസ്തോത്രം സമ്പൂർണ്ണം

---

## ൧൮. ശ്രീപതഞ്ജലിതാണ്ഡവസ്തോത്രം.

സദഞ്ചിതമുദഞ്ചിതനികുഞ്ചിതപദം ഝല
ഝലച്ചലിതമഞ്ജുകടകം
പതഞ്ജലിദൃഗഞ്ജനമനഞ്ജനമചഞ്ചല-
പദം ജനനഭഞ്ജനകരം
കദംബരുചിമംബരവസനം പരമമംബുദ-
കദംബകവിഡംബകഗളം
ചിദംബുധിമണിം ബുധഹൃദംബുജരവിം പര-
ചിദംബരനടം ഹൃദി ഭജ.

സത്തുകളിൽ അഞ്ചിതനായി നൃത്തത്തിങ്കൽ പൊങ്ങിയും താണുമുള്ള കാലടികളോടുകൂടിയവനായി, ഝലഝലശബ്ദത്തെ ചെയ്യുന്ന കടകത്തെ ധരിയ്ക്കുന്നവനായി, തൻെറ നടനത്താൽ പതഞ്ജലിയ്ക്കു പരമഹർഷത്തെ ചെയ്യുന്നവനായി, നിസ്സംഗനായി, നടനചതുരനായി, മോക്ഷപ്രദനായി ഹംസരുചിയായി, ഗംഗാധരനായി, നീലകണ്ഠനായി, ചിദ്രൂപനായി ബുധാഹ്ലാദകരനായിരിയ്ക്കുന്ന ചിദംബരനടനെ ഭജിച്ചാലും.

ഹരംത്രിപുരഭഞ്ജനമനന്തകൃതകങ്കണ
മഖണ്ഡദയമന്തരഹിതം
വിരിഞ്ചസുരസംഹതിപുരന്ദരവിചിന്തിത
പദം തരുണചന്ദ്രമകുടം
പരം പദവിഖണ്ഡിതയമം ഭസിതമണ്ഡിത-
തനും മദനവഞ്ചനപരം
ചിരന്തനമിമം പ്രണതസഞ്ചിതനിധിം പര-
ചിദംബരനടം ഹൃദി ഭജ. ൨

പുരാരിയായി, സർപ്പകങ്കണനായി, ദയാനിധിയായി, നാശഹീനനായി, വിരിഞ്ചാദിവാദിവന്ദിതനായി, ചന്ദ്രചൂഡനായി അന്തകാന്തകനായി, ഭസ്മധാരിയായി മന്മഥാരിയായി, പുരാതനനായി, ഭക്താഭീഷ്ടദായിയായിരിക്കുന്ന ചിദംബരനടനെ ഭജിച്ചാലും.

അവന്തമഖിലം ജഗദഭംഗഗുണതുംഗ-
മമതം ധൃതവിധും സുരസരി
ത്തരംഗനികുരുംബധൃതിലമ്പടജടം ശമന
ഡംഭഹരണം ഭവഹരം
ശിവം ദശദിഗന്തരവിജൃംഭിതകരം കര
ലസന്മൃഗശിശും പശുപതിം
ഹരം ശശിധനഞ്ജയപതംഗനയനം പര-
ചിദംബരനടം ഹൃദി ഭജ. ൩

സർവ്വരക്ഷകനായി ഗുണാകരനായി അമൃതനായി ചന്ദ്രശേഖരനായി കപർദ്ദിയായി യമാന്തകനായി സംസാരനാശകനായി ദിഗ്ബാഹുവായി മൃഗധരനായി ചന്ദ്രസൂര്യാഗ്നിനേത്രനായിരിക്കുന്ന ചിദംബരനടനെ ഭജിച്ചാലും.

അനന്തനവരത്നവിലസൽകടകകിങ്കിണി
ധലം ധലധലം ധലരവം
മുകുന്ദവിധിഹസ്തഗതമദ്ദളലയദ്ധ്വനി
ധിമിദ്ധിമിതനർത്തനപദം
ശകുന്തരഥബർഹിരഥനന്ദിമുഖദന്തിമുഖ
ഭൃംഗിരിടിസംഘനികടം
സനന്ദസനകപ്രമുഖവന്ദിതപദം പര
ചിദംബരനടം ഹൃദി ഭജ. ൪

ധലധല ശബ്ദത്തെ ചെയ്യുന്ന നവരത്നഖചിത കടകകിങ്കിണികളോടും നൃത്തവേളയിൽ വിഷ്ണുവിരിഞ്ചപ്രകടിതങ്ങളായ താളമേളങ്ങളോടും സർവ്വഭൂതഗണങ്ങളോടും കൂടിയവനായും സനകാദിമുനിവന്ദിതനായും ഇരിക്കുന്ന ചിദംബരനടനെ ഭജിച്ചാലും.

അനന്തമഹസം ത്രിദശവന്ദ്യചരണം മുനി
ഹൃദന്തരവസന്തമമലം
കബന്ധവിയദിന്ദ്വവനിഗന്ധവഹവഹ്നിമഖ
ബന്ധുരവിമഞ്ജുവപുഷം
അനന്തവിഭവം ത്രിജഗദന്തരമണിം ത്രിണ-
യനം ത്രിപുരഖണ്ഡനപരം
സനന്ദമുനി നന്ദിതഗുണം സകരുണം പര
ചിദംബരനടം ഹൃദി ഭജ. ൫

അത്ഭുതജസചിയായി മുനിദേവാദിശരണ്യനായി അഷ്ടമൂർത്തിപരിശോഭിതനായി ത്രൈലോക്യദീപമായി കരുണാനിധിയായിരിക്കുന്ന ചിദംബരനടനെ ഭജിച്ചാലും.

അചിന്ത്യമലിബൃന്ദരുചിബന്ധുരഗളാങ്കിത
കുന്ദനികുരുംബധവളം
മുകുന്ദസുരബൃന്ദബലഹന്തൃകൃതവന്ദന
ലസന്തമഹികുണ്ഡലധരം
അകമ്പമനുകമ്പിതരതിം സുജനമംഗള
നിധിം ഗജഹരം പശുപതിം
ധനഞ്ജയനുതം പ്രണതരഞ്ജനപരം പര
ചിദംബരനടം ഹൃദി ഭജ. ൬

അചിന്ത്യനായും, കൃഷ്ണകണ്ഠത്തിൽ ധരിക്കപ്പെട്ടിരിക്കുന്ന സ്വേയാവാള്യത്തോടുകൂടിയവനായും, വിഷ്ണുപ്രമുഖവന്ദിതനായും, അഹികുണ്ഡലധാരിയായും, സ്ഥിരനായും, ശിവപ്രദനായും, ധനഞ്ജയവന്ദ്യനായുമിരിയ്ക്കുന്ന ചിദംബരനടനെ ഭജിച്ചാലും,

പരം സുരവരം പുരഹരം പശുപതിം ജനിത
ദന്തിമുഖഷൺമുഖമമും
മൃഡം കനകപിംഗളജടം സനകപങ്കജ
രവിം സുമനസം ഹിമരുചിം
അസംഗമനസം ജലധിജന്മഗരളം കബ-
ളയന്തമതുലംഗുണനിധിം
സനന്ദവരദം ശമിതമിന്ദുവദനം പര
ചിദംബരനടംഹൃദി ഭജ. ൧

ഗണേശസുബ്രഹ്മണ്യന്മാരുടെ പിതാവായി, സ്വർണ്ണവർണ്ണജടായുക്തനായി, സനകസനന്ദനസേവ്യനായി നിസ്സംഗനായി, വിഷഭോക്താവായിരിയ്ക്കുന്ന ചിദംബരനടനെ ഭജിച്ചാലും,

അജം ക്ഷിതിരഥം ഭുജഗപുംഗവഗുണം കനക
ശൃംഗിധനുഷം കരലസൽ
കുരംഗപൃഥുടംകവരശൂലം രുചിരകുങ്കുമ
രുചിം ഡമരുകഞ്ച ദധതം
മുകുന്ദവിശിഖം നമദവന്ധ്യഫലദം നിഗമ
വൃന്ദതുരഗം നിരുപമം
സചണ്ഡികമമും ഝടിതി സംഹൃതപുരം പര
ചിദംബരനടം ഹൃദി ഭജ. ൨

ഭൂരഥനായും സർപ്പഗണങ്ങളോടുകൂടിയവനായും കനകപർവ്വതധന്വാവായും കരംഗാദിധരനായും കുങ്കുമപ്രകാശനായും മുകുന്ദാസ്ത്രനായും ഭക്തന്മാർക്ക് ഫലവൃക്ഷമായും അന്നായാശ്വനായും സചണ്ഡികനായും ഇരിയ്ക്കുന്ന പുരദ്വേഷിയായ ചിദംബരനടനെ ഭജിച്ചാലും,

അനംഗപരിപന്ഥിന മജം ക്ഷിതിധുരന്ധര
മലംകരണയന്തമഖിലം
ജ്വലന്തമനലം ദധതമന്തകരിപും സതത
മിന്ദ്രസുരവന്ദിതപദം
ഉദഞ്ചദരവിന്ദകുലബന്ധുശതബിംബരുചി
സംഹതി സുഗന്ധിവപുഷം
പതഞ്ജലിനുതം പ്രണവപഞ്ജരശുകംപര
ചിദംബരനടം ഹൃദി ഭജ. ൩

അനാഗാരിയായി കൈലാസവാസനായി അനിന്ദനായി അനേകശ്ശിപ്പവായി ഇന്ദ്രപൂജ്യനായി സൂര്യശതകശോഭിതനായ ശ്രീപാദപത്മനായിരിക്കുന്ന ചിദംബരനടനെ ഭജിച്ചാലും,

ചിദംബരനടസ്തവമിദം പഠതി യഃ സതത
മന്തകരിപുപ്രിയതമം
പരം സുകരശബ്ദലസദർത്ഥബഹുചിത്ര
രുചിരം രസികഹൃദ്യമമലം
സരഞ്ജയതി ശംഭുമമലം ജഗതി സത്യ
നയനം നടപതിം ചലതരം
പ്രപഞ്ചയതി നിത്യവിഭവം ജയതി പഞ്ച
വിശിഖം വ്രജതി ശംകരപദം. ൧൦

ശബ്ദാർത്ഥാദികളാൽ മനോഹരമായും അമലമായും ശിവപ്രീതികരമായുമിരിക്കുന്ന ഈ സ്തോത്രത്തെ പഠിക്കുന്നവൻ സംസാരവിഷയങ്ങളിൽനിന്നു മുക്തനായി ശിവപദത്തെ പ്രാപിക്കുന്നു.

ശ്രീപതഞ്ജലിതാണ്ഡവസ്തോത്രം സമ്പൂർണ്ണം.

---

## ൧൫. ഹാടകേശ്വരസ്തോത്രം.

ഓം നമോസ്തു ശംഭു! ശംഭോ! ത്രിനേത്ര! ചാരുഗാത്ര! ത്രൈലോക്യനാഥ! ഉമാപതേ! ദക്ഷയജ്ഞവിധ്വംസക! കാമാംഗനാശന! ഘോരപാപപ്രണാശന! മഹാപുരുഷ! മഹോഗ്രമൂർത്തേ! സർവ്വസത്വക്ഷയങ്കര! ശുഭങ്കര! മഹേശ്വര! ത്രിശൂലധര! സ്മരാരേ! ഗുഹാധാമൻ! ദിഗ്വാസഃ! മഹാശംഖശേഖര! ജടാധര! കപാലമാലാവിഭൂഷിതശരീര! വാമചക്ഷുക്ഷുഭിതദേവ! പ്രജാദ്ധ്യക്ഷ! ഭഗാക്ഷ്ണോഃ ക്ഷയങ്കര! ഭീമസേനാനാഥ! പശുപതേ! കാമാംഗദാഹിൻ! ചത്വരവാസിൻ! ശിവ! മഹാദേവ! ഈശാന! ശങ്കര! ഭീമ! ഭവ! വൃഷദ്ധ്വജ! കടഭപ്രൌഢമഹാനാട്യേശ്വര! ഭൂതിരത! അവിമുക്തക! രുദ്ര! രുദ്രേശ്വര! സ്ഥാണോ! ഏകലിംഗ! കാളിന്ദീപ്രിയ! ശ്രീകണ്ഠ! നീലകണ്ഠ! അപരാജിത! രിപുഭയങ്കര! സന്തോഷപതേ! വാമദേവ! അഘോര! തൽപുരുഷ! മഹാഘോര! അഘോരമൂർത്തേ! ശാന്ത! സരസ്വതീകാന്ത! സഹസ്രമൂർത്തേ! മഹോത്ഭവ! വിഭോ! കാലാഗ്നേ! രുദ്ര! രൌദ്ര! ഹര! മഹീധരപ്രിയ! സർവ്വതീർത്ഥാധിവാസ! ഹംസ! കാമേശ്വര! കേദാരാധിപതേ! പരിപൂർണ്ണ! മുചുകുന്ദ! മധുനിവാസ! കൃപാണപാണേ! ഭയങ്കര! വിദ്യാരാജ! സോമരാജ! കാമരാജ! മഹീധരരാജ! കന്യാഹൃദബ്ജവസതേ; സമുദ്ര

ശായിൻ, ഗയാമുഖ! ഗോകൎണ്ണ! ബ്രഹ്മയോനെ! സഹസ്രവക്ത്രാക്ഷിചരണ! ഹാടകേശ്വര! നമസ്തേ നമസ്തേ നമസ്തേ നമഃ.

ശ്രീവാമനപുരാണേഹാടകേശ്വരസ്തോത്രം. സംപൂൎണ്ണം.

## ൧൩. ശ്രീഹാലാസ്യേശാഷ്ടകപ്രാരംഭഃ.

ശൈലാധീശസുതാസഹായ! സകലാമ്നായാന്തവേദ്യ! പ്രഭോ!
ശൂലോഗ്രാഗ്രവിദാരിതാന്ധകസുരാരാതീന്ദ്രവക്ഷസ്ഥല!
കാലാതീത! കലാവിലാസ! കുശല ത്രായേത തെ സന്തതം
ഹാലാസ്യേശ! കൃപാകടാക്ഷലഹരീ മാമാപദാമാസ്പദം. ൧

പാൎവ്വതീവല്ലഭനായി, വേദാന്തവേദ്യനായി, അന്ധകാസുരാന്തകനായി, കാലഭേദരഹിതനായി, കലാമൂൎത്തിയായിരിക്കുന്ന അല്ലയൊ ഹാലാസ്യേശ! അങ്ങയുടെ കൃപാകടാക്ഷം ആപന്നിധിയായിരിക്കുന്ന എന്നെ രക്ഷിക്കുമാറാകണമേ.

കോലാച്ഛച്ഛദരൂപമാധവ സുരജ്യേഷ്ഠാതിദൂരാംഘ്രികം!
നീലാൎദ്ധാംഗ! നിവേശനിജ്ജരധുനിഭാസ്വജ്ജടാമണ്ഡല!
കൈലാസാചലവാസ! കാൎമ്മുകഹര! ത്രായേത തേ സന്തതം,
ഹാലാസ്യേശ കൃപാകടാക്ഷലഹരീ മാമാപദാമാസ്പദം ൨

വരാഹഹംസരൂപികളായ വിഷ്ണുബ്രഹ്മാദികൾക്കുപോലും അറിയപ്പെടാത്ത പാദാദികേശത്തോടുകൂടിയവനായി ഗംഗാധരനായി കൈലാസാലയനായിരിക്കുന്ന ഹാലാസ്യേശ്വര......

ഫാലാക്ഷിപ്രഭവപ്രഭഞ്ജനസഖപ്രോദ്യൽസ്ഫുലിംഗച്ഛടാ-
തൂലാനംഗകചാരുസംഹനന! സന്മീനേക്ഷണാവല്ലഭ!
ശൈലാദപ്രമുഖൈൎഗ്ഗണൈസ്സ്തുതഗുണ! ത്രായേത തേ സന്തതം
ഹാലാസ്യേശ.......മാസ്പദം. ൩

നെററിക്കണ്ണിനാൽ കാമദേവനെ ദഹിപ്പിച്ചവനായി. മീനാക്ഷീവല്ലഭനായി, ഭൂതഗണങ്ങളാൽ വന്ദിതപദനായിരിക്കുന്ന അല്ലയൊ ഹാലാസ്യേശ്വര.......

മാലാകല്പിതമാല്യധാനഫണസന്മാണിക്യഭാസ്വത്തനോ!
മൂലാധാര! ജഗത്രയസ്യ മുരജിന്നേത്രാരവിന്ദാൎച്ചിത!
സാലാകാരഭുജാസഹസ്ര! ഗിരിശ! ത്രായേതതേ സന്തതം
ഹാലാസ്യേശ .........മാസ്പദം.

സൎപ്പമാലകളിൽ ഉള്ള മാണിക്യങ്ങളാൽ ശോഭിക്കുന്നവനായി, ത്രൈലോക്യമൂലമായി, വിഷ്ണുവന്ദ്യനായി, മഹാബാഹുസഹസ്രനായിരിക്കുന്ന ഹാലാസ്യേശ്വര..........

ബാലാദിത്യസഹസ്രകോടിസദൃശോദ്യദ്വേഗവത്യാപഗാ
വേലാഭൂമിവിഹാരനിഷ്ഠ! വിബുധസ്രോതസ്വിനീശേഖര!
ബാലാവർണ്ണ്യകവിത്വഭൂമിസുഖദ! ത്രായേത തേ സന്തതം
ഹാലാസ്യേശ......മാസ്പദം. ൪

ആദിത്യസഹസ്രകോടി ദീപ്തിയുള്ളവനായി വെഗവതീതിരത്തിങ്കൽ വിഹരിയ്ക്കുന്നവനായി, അജ്ഞന്മാരാൽ അവർണ്ണ്യനായി, ജ്ഞാനപ്രദനായിരിയ്ക്കുന്ന ഹാലാസ്യേശ്വര

കീലാലാവനിപാവകാനിലനഭശ്ചന്ദ്രാർക്കയജ്വാകൃതേ!
കീലാനേകസഹസ്രസങ്കുലശിഖിസ്തംഭസ്വരൂപാമിത!
ചോളാദീഷ്ടഗൃഹാംഗനാവിഭവദ! ത്രായേത തേ സന്തതം
ഹാലാസ്യേശ! കൃപാകടാക്ഷലഹരീമാമാപദാമാസ്പദം ൫

അഷ്ടമൂർത്തിഭഗവൻ! അഗ്നിസ്വരൂപനായി, ഭക്തജനവരപ്രദനായിരിയ്ക്കുന്ന ഹാലാസ്യേശ്വര.........

ലീലാതണ്ഡുലമേകമേവ ചരതാം സാമ്രാജ്യലക്ഷ്മീപ്രദ!
സ്ഥൂലാശേഷചരാചരാത്മക ജഗൽ സ്ഥൂണാഷ്ടമൂർത്തേ! ഗുരോ!
താലാങ്കാനുജഫൽഗുനപ്രിയകര! ത്രായേത തേ സന്തതം
ഹാലാസ്യേശ കൃപാകടാക്ഷലഹരി മാമാപദാമാസ്പദം. ൬

കളിയായിട്ടുപോലും കൈക്കൊള്ളുന്നവൎക്ക് അഭീഷ്ടത്തെ കൊടുക്കുന്നവനായി സ്ഥൂലസൂക്ഷ്മസ്വരൂപനായി നരനാരായണപ്രിയനായിരിയ്ക്കുന്ന അല്ലയൊ ഹാലാസ്യേശ്വര...

ഹാലാസ്യാഗതദേവദൈത്യമുനിസംഗീതാപദാനകണ
ത്തുലാകോടിമനോഹരാംഘ്രികമലാനന്ദാപവർഗ്ഗപ്രദ!
ശ്രീലീലാകര! പത്മനാഭ! വരദ! ത്രായേത തേ സന്തതം
ഹാലാസ്യേശ........മാസ്പദം. ൭

ദേവദൈത്യമുനിവന്ദിതനായി വിഷ്ണുപ്രിയനായിരിയ്ക്കുന്ന അല്ലയൊ ഹാലാസ്യേശ്വര.

ലീലാനാദരമോഹതഃ കപടതോ യദ്വാ കദംബാടവീ-
ഹാലാസ്യാധിപതീഷ്ടമഷ്ടകമിദം സർവ്വേഷ്ടസന്ദോഹനം
ആലാപാനഫലാനപിഹായ സതതം സങ്കീർത്തയന്തീഹ യേ
തേ ലാക്ഷാർദ്രപദാംബലാഭിരഖിലാൻ ഭോഗാൻ ലഭന്തേ സദാ ൮

എതുനിലയിലും ഈ ഹാലാസ്യേശാഷ്ടകത്തെ ജപിക്കുന്നവൻ സകല സൌഭാഗ്യത്തേയും പ്രാപിയ്ക്കുന്നു.

ശ്രീഹാലാസ്യേശാഷ്ടകം സമ്പൂർണ്ണം.

---

## ൧൭. ശ്രീമൃത്യുഞ്ജയസ്തോത്രം.

രുദ്രം പശുപതിം സ്ഥാണും നീലകണ്ഠമുമാപതിം
നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി. ൧

കാലകണ്ഠം കാലമൂർത്തിം കാലാഗ്നിം കാലനാശനം
നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി. ൨

വാമദേവം മഹാദേവം ലോകനാഥം ജഗൽഗുരും നമാമി. ൪
ദേവദേവം ജഗന്നാഥം ദേവേശം വൃഷഭധ്വജം നമാമി. ൫
ത്ര്യക്ഷം ചതുർഭുജം ശാന്തം ജടാമകുടധാരിണം നമാമി ൬
ഭസ്മോദ്ധൂളിതസർവ്വാംഗം നാഗാഭരണഭൂഷിതം നമാമി........ ൭
അനന്തമവ്യയം ശാന്തമക്ഷമാലാധരം ഹരം നമാമി......... ൮
ആനന്ദം പരമം നിത്യം കൈവല്യപദദായിനം നമാമി...... ൯
അർദ്ധനാരീശ്വരം ദേവം പാർവ്വതീപ്രാണനായകം നമാമി... ൧൦
പ്രളയസ്ഥിതികർത്താരമാദികർത്താരമീശ്വരം നമാമി...... ൧൧
വ്യോമകേശം വിരൂപാക്ഷം ചന്ദ്രാർദ്ധകൃതശേഖരം നമാമി.... ൧൨
ഗംഗാധരം ശശിധരം ശങ്കരം ശൂലപാണിനം നമാമി...... ൧൩
സ്വർഗ്ഗാപവർഗ്ഗദാതാരം സൃഷ്ടിസ്ഥിത്യന്തകാരിണം നമാമി... ൧൪
കല്പായുർദ്ദേഹി മേ പുണ്യം യാവദായുരരോഗതാം നമാമി... ൧൫
ശിവേശാനം മഹാദേവം വാമദേവം സദാശിവം നമാമി... ൧൬

മാർക്കണ്ഡേയമിദം സ്തോത്രം യഃ പഠേച്ഛിവസന്നിധൌ
തസ്യ മൃത്യുഭയം നാസ്തി സത്യം സത്യം വദാമ്യഹം. ൧൭

സത്യം സത്യം പുനസ്സത്യ മുദ്ധൃത്യ ഭുജമുച്യതേ
വേദശാസ്ത്രാൽ പരം നാസ്തി ന ദൈവം ശങ്കരാൽ പരം. ൧൮

ശ്രീമൃത്യുഞ്ജയസ്തോത്രം സമ്പൂർണ്ണം.

---

## ൧൮. ശ്രീവിശ്വനാഥാഷ്ടകം.

ഗംഗാതരംഗരമണീയജടാകലാപം
ഗൌരീനിരന്തരവിഭൂഷിതവാമഭാഗം

നാരായണപ്രിയമനംഗമദാപഹാരം
വാരാണസീപുരപതിം ഭജ വിശ്വനാഥം ൧

ഗംഗാധരനായി, അർദ്ധനാരീശ്വരനായി, വിഷ്ണുപ്രിയനായി, കാമാരിയായിരിക്കുന്ന കാശീവിശ്വനാഥനെ ഭജിച്ചാലും.

വാചാമഗോചരമനേകഗുണസ്വരൂപം
വാഗീശവിഷ്ണുസുരസേവിതപാദപീഠം
വാമേന വിഗ്രഹവരേണ കളത്രവന്തം
വാരാണസീപുരപതിം ഭജ വിശ്വനാഥം. ൨

അവേദ്യനായി, നാനാഗുണരൂപനായി, ബ്രഹ്മാദിവന്ദിതനായി, പാർവ്വതീവാമാംഗനായിരിക്കുന്ന കാശിവിശ്വനാഥനെ ഭജിച്ചാലും.

ഭൂതാധിപം ഭുജഗഭൂഷണഭൂഷിതാംഗം
വ്യാഘ്രാജിനാംബരധരം ജടിലം ത്രിനേത്രം
പാശാങ്കുശാഭയവരപ്രദശൂലപാണിം
വാരാണസീപുരപതിം ഭജ വിശ്വനാഥം. ൩

ഭൂതനാഥനായി, ഭുജംഗഭൂഷണനായി, വ്യാഘ്രചർമ്മധരനായി, പാശാങ്കുശാദികളോടുകൂടിയവനായിരിക്കുന്ന കാശീവിശ്വനാഥനെ ഭജിച്ചാലും,

ശീതാംശുശോഭിതകിരീടവിരാജമാനം
ഫാലേക്ഷണാനലവിശോഷിതപഞ്ചബാണം
നാഗാധിപാരചിതഭാസുരകർണ്ണപൂരം
വാരാണസീ . . . . . . ൪

ചന്ദ്രചൂഡനായി ഫാലേക്ഷണത്താൽ കാമദേവനെ ദഹിപ്പിച്ചവനായി സർപ്പകുണ്ഡലനായിരിക്കുന്ന . . . . . . . . .

പഞ്ചാനനം ദുരിതമത്തമതംഗജാനാം
നാഗാന്തകം ദനുജപുംഗവപന്നഗാനാം
ദാവാനലം മരണശോകജരാടവീനാം
വാരാണസീ . . . . . ൫

ദുരിതനാശകനായി ദനുജാന്തകനായി ഭവഹരനായിരിക്കുന്ന. . . . . . . . . . . . . . . . .

തേജോമയം സഗുണനിർഗ്ഗുണമദ്വിതീയ
മാനന്ദകന്ദമപരാജിതമപ്രമേയം
നാഗാന്തകം സകലനിഷ്കളമാത്മരൂപം
വാരാണസീ . . . . . . . . . ൬

തേജോരൂപനായും, ഗുണയുതനായും, ഗുണരഹിതനായും, ഏകനായും, അനന്തമൂർത്തിയായും, നിസ്തുല്യനായും, അചിന്ത്യനായും, നാഗാന്തകനായും, സകളനായും, നിഷ്കളനായും, അരൂപനായും ഇരിക്കുന്ന.............................................

ആശാം വിഹായ പരിഹൃത്യ പരസ്യ നിന്ദാം
പാപേ രതിഞ്ച സുനിവാര്യ്യ മനസ്സമാധൌ
ആദായ ഹൃത് കമലമദ്ധ്യഗതപ്രവേശം വാരാണസീ . . . ൭

ആശയേയും പരനിന്ദയേയും പാപരതിയേയും ത്യജിച്ചും സമാധിയിൽ ഉറച്ചും ഏകാന്തസ്ഥനായ.............................................

രാഗാദിദോഷരഹിതം സ്വജനാനുരാഗം
വൈരാഗ്യശാന്തിനിലയം ഗിരിജാസഹായം
മാധുര്യ്യധൈര്യ്യസുഭഗം ഗരളാഭിരാമം വാരാണസീ . . . ൮

രാഗാദിദോഷങ്ങളില്ലാത്തവനായി, ഭക്തപ്രിയനായി വൈരാഗ്യശാന്തിനിധിയായി ഗൌരീനാഥനായി സഹൃദയനായി നീലകണ്ഠനായിരിക്കുന്ന കാശിവിശ്വനാഥനെ ഭജിച്ചാലും.............................................

വാരാണസീ പുരപതേഃ സ്തവനം ശിവസ്യ
വ്യാസോക്ത മഷ്ടക മിദം പഠതേ മനുഷ്യഃ
വിദ്യാം ശ്രിയം വിപുലസൌഖ്യമനന്തകീർത്തിം
സമ്പ്രാപ്യ ദേഹവിലയെ ലഭതേ ച മോക്ഷം. ൯

വ്യാസോക്തമായിരിക്കുന്ന ഈ വിശ്വനാഥാഷ്ടകത്തെ പഠിക്കുന്നവന്നു ജ്ഞാനവും ഐശ്വര്യ്യവും സൌഖ്യവും കീർത്തിയും സിദ്ധിക്കുന്നതിന്നു പുറമെ ദേഹനാശത്തിൽ മോക്ഷപ്രാപ്തിയും ഉണ്ടാകുന്നു.

ശ്രീവ്യാസവിരചിതം വിശ്വനാഥാഷ്ടകം സമ്പൂർണ്ണം.

---

## ൧൯. മഹേശ്വരപഞ്ചരത്നസ്തോത്രം.

പ്രാതഃ സ്മരാമി പരമേശ്വരവക്ത്രപത്മം
ഫാലാക്ഷകീലപരിശോഷിതപഞ്ചബാണം
ഭസ്മത്രിപുണ്ഡ്രവലിതം ഫണികുണ്ഡലാഢ്യം
കുന്ദേന്ദുചന്ദനസുധാരസമന്ദഹാസം. ൧

പ്രാതർഭജാമി പരമേശ്വബാഹുദണ്ഡാൻ
ഖട്വാംഗശൂലഹരിണാഹിപിനാകയുക്താൻ
ഗൌരീകപോലകുചരഞ്ജിതപത്രരേഖാൻ
സൌവർണ്ണകങ്കണമണിദ്യുതിഭാസമാനാൻ. ൨

പ്രാതർന്നമാമി പരമേശ്വരപാദപത്മം
പത്മോത്ഭവാമരമുനീന്ദ്രമനോനിവാസം
പത്മാക്ഷനേത്രസരസീരുഹപൂജനീയം ൨
പത്മാങ്കുശധ്വജസരോരുഹലാഞ്ഛനാഢ്യം

പ്രാതഃസ്മരാമി പരമേശ്വരപുണ്യമൂർത്തിം
കർപ്പൂരകുന്ദധവളം ഗജചർമ്മചേലം
ഗംഗാധരം ഘനകപർദ്ദവിഭാസമാനം
കാത്യായനീതനുവിഭൂഷിതവാമഭാഗം. ൩

പ്രാതഃസ്മരാമി പരമേശ്വരപുണ്യനാമ
ശ്രേയഃപ്രദം സകലദുഃഖവിനാശഹേതും
സംസാരതാപശമനം കലികന്മഷഘ്നം
ഗോകോടിദാനഫലദം സ്മരണേന പുംസാം. ൪

ശ്രീപഞ്ചരത്നാനി മഹേശ്വരസ്യ
ഭക്ത്യാപഠേദ്യസ്സുഗതിഃ പ്രഭാതേ
ആയുഷ്യമാരോഗ്യമനേകഭോഗാൻ
പ്രാപ്നോതി കൈവല്യപദം ദുരാപം ൫

**ഇതി മഹേശ്വരപഞ്ചരത്നസ്തോത്രം സമ്പൂർണ്ണം.**

---

## ൧൦. ശ്രീശങ്കരാഷ്ടകം.

ശീർഷജടാഗണഭാരം ഗരളാഹാരം സമസ്തസംഹാരം
കൈലാസാദ്രിവിഹാരം പാരം ഭവവാരിധേരഹം വന്ദേ. ൧

**ജടാജൂടനായി വിഷഭക്ഷകനായി ലോകസംഹാരകനായി കൈലാസവാസനായി ഭവാബ്ധിപാരഗനായിരിക്കുന്ന ശങ്കരനെ ഞാൻ വന്ദിക്കുന്നു.**

ചന്ദ്രകലോജ്ജ്വലഫാലം കണ്ഠവ്യാളം ജഗത്ത്രയീപാലം
കൃതനരമസ്തകമാലം കാലം കാലസ്യ കോമളം വന്ദേ. ൨

**ബാലേന്ദുഫാലനായി സർപ്പകണ്ഠനായി ലോകപാലകനായി കപാലിയായി കാലകാലനായിരിക്കുന്ന..............................**

കോപേക്ഷണഹതകാമം സ്വാത്മാരാമം നഗേന്ദ്രജാവാമം
സംസൃതിലോകവിരാമം ശ്യാമം കണ്ഠേന കാരണം വന്ദേ. ൩

**കാമാരിയായി അനന്തമൂർത്തിയായി ഗൗരീവാമാംഗനായി ലോകഹരനായി നീലകണ്ഠനായി കാരണസ്വരൂപനായിരിക്കുന്ന..........**

കടിതടവിലസിതനാഗം ഖണ്ഡിതയാഗം മഹാത്ഭുതത്യാഗം
വിഗതവിഷയരസരാഗം ഭാഗം യജ്ഞേഷു ബിഭ്രതം വന്ദേ. ൪

സർപ്പകാഞ്ചിയായി യാഗദ്ധ്വംസകനായി സന്ന്യാസിയായി വിഷയനിവൃത്തനായി യജ്ഞഭോക്താവായിരിക്കുന്ന...............

ത്രിപുരാദികദനുജാന്തം ഗിരിജാകാന്തം സദൈവ സംശാന്തം
ലീലാവിജിതകൃതാന്തം ഭാന്തം സ്വാന്തേഷു ദേഹിനാം വന്ദേ. ൫

ത്രിപുരാദ്യസുരാന്തകനായി ഗൌരീകാന്തനായി സദാ ശാന്തനായി യമാന്തകനായി സർവ്വാന്തര്യാമിയായിരിക്കുന്ന ശങ്കരനെ ഞാൻ വന്ദിക്കുന്നു.

സുരസരിദാപ്ലുതകേശം ത്രിദശകുലേശം ഹൃദാലയാവേശം
വിഗതാശേഷക്ലേശം നിലയനമീശം സുസമ്പദാം വന്ദേ. ൬

സ്വർഗ്ഗംഗാധരനായി ത്രിദശകുലപതിയായി ഹൃദാവാസനായി ക്ലേശഹരനായി സമ്പന്നിലയനായിരിക്കുന്ന.......... ...........

കരതലകലിതപിനാകം വിഗതജരാകം സുകർമ്മണാം പാകം
പരപദനീതവരാകം നാകംഗമപൂഗവന്ദിതം വന്ദേ. ൭

ഭസ്മഭൂഷിതനായി മായാരഹിതനായി നാശരഹിതനായി പ്രമഥാധിപനായിരിക്കുന്ന ശങ്കരനെ ഞാൻ ഇടവിടാതെ വന്ദിക്കുന്നു.

ഭൂതിവിഭൂഷിതകായം ദുസ്തരമായം വിവർജ്ജിതാപായം
പ്രമഥസമൂഹസഹായം സായംപ്രാതർന്നിരന്തരം വന്ദേ. ൮

ബ്രഹ്മാനന്ദനിർമ്മിതമായിരിക്കുന്ന ഈ സ്തോത്രത്തെ ശ്രദ്ധയോടു പഠിക്കുന്നവൻ ശിവപദത്തെ പ്രാപിക്കുന്നു.

യസ്തു പദാഷ്ടകമേതദ് ബ്രഹ്മാനന്ദേന നിർമ്മിതം നിത്യം
പഠതി സമാഹിതചേതാഃ പ്രാപ്നോത്യന്തേ സ ശൈവമേവ പദം ൯

ശ്രീശങ്കരാഷ്ടകം സമ്പൂർണ്ണം.

---

## ൨൪. അർദ്ധനാരീശ്വരാഷ്ടകം.

ഓം — അംഭോധരശ്യാമളകുന്തളായൈ
തടിൽപ്രഭാതാമ്രജടാധരായ
നിരീശ്വരായൈ നിഖിലേശ്വരായ
നമഃശ്ശിവായൈ ച നമഃശ്ശിവായ. ൧

വിവരണം:— ഈ സ്തോത്രത്തിൽ ഓരോ ശ്ലോകത്തിലും ആദ്യപദം പാർവ്വതിയുടേയും അടുത്തപദം ശിവന്റേയും വിശേഷണങ്ങളായി സ്തുതിച്ചിട്ടുള്ളതിനാൽ അർദ്ധനാരീശ്വരസ്തോത്രമെന്നു പറയുന്നു.

പ്രദീപ്തരത്നോജ്ജ്വലകുണ്ഡലായൈ
സ്ഫുരന്മഹാപന്നഗഭൂഷണായ
ശിവപ്രിയായൈ ച ശിവാപ്രിയായ
നമശ്ശിവായൈ ച നമശ്ശിവായ ൨

മന്ദാരമാലാകലിതാളകായൈ
കപാലമാലാങ്കിതകന്ധരായ
ദിവ്യാംബരായൈ ച ദിഗംബരായ
നമശ്ശിവായൈ ച നമശ്ശിവായ. ൩

കസ്തൂരികാകുങ്കുമലേപനായൈ
ശ്മശാനഭസ്മാത്തവിലേപനായ
കൃതസ്മരായൈ വികൃതസ്മരായ
നമശ്ശിവായൈ ച നമശ്ശിവായ. ൪

പാദാരവിന്ദാർപ്പിതഹംസകായൈ
പാദാബ്ജരാജന്മണിനൂപുരായ
കളാമയായൈ വികലാമയായ
നമശ്ശിവായൈ ച നമശ്ശിവായ. ൫

പ്രപഞ്ചസൃഷ്ട്യുന്മുഖലാസ്യകായൈ
സമസ്തസംഹാരകതാണ്ഡവായ
സമേക്ഷണായൈ വിഷമേക്ഷണായ
നമശ്ശിവായൈ ച നമശ്ശിവായ. ൬

പ്രഫുല്ലനീലോത്പലലോചനായൈ
വികാസപങ്കേരുഹലോചനായ
ജഗജ്ജനന്യൈ ജഗദേകപിത്രേ
നമശ്ശിവായൈ ച നമശ്ശിവായ. ൭

അന്തർബ്ബഹിശ്ചോർദ്ധ്വമധശ്ച മദ്ധ്യേ
പുരശ്ച പശ്ചാച്ച വിദിക്ഷു ദിക്ഷു
സർവ്വംഗതായൈ സകലംഗതായ
നമശ്ശിവായൈ ച നമശ്ശിവായ. ൮

• അകത്തും പുറത്തും മുകളിലും താഴെയും മദ്ധ്യത്തിലും മുമ്പിലും പിമ്പിലും ദിക്കുകളില്ലാത്തിടങ്ങളിലും ദിക്കുകളിലും എന്നുവേണ്ട സർവ്വവ്യാപ്തയായ പാർവ്വതിയ്ക്കും സർവ്വവ്യാപ്തനായ ശിവനും ആയിക്കൊണ്ടു നമസ്കാരം.

ഉപമന്യുകൃതം സ്തോത്രമർദ്ധനാരീശ്വരാശ്രയം
യഃ പഠേൽ ശൃണുയാദ്വാപി ശിവലോകേ മഹീയതേ. ൯

ഉപമന്യുവിരചിതം അർദ്ധനാരീശ്വരാഷ്ടകം സമ്പൂർണ്ണം.

---

## ൨൨. ലിംഗാഷ്ടകസ്തോത്രം.

ഓം — ബ്രഹ്മമുരാരിസുരാർച്ചിതലിംഗം
നിർമ്മലഭാഷിതശോഭിതലിംഗം
ജന്മജദുഃഖവിനാശകലിംഗം
തൽ പ്രണമാമി സദാ ശിവലിംഗം. ൧

ദേവമുനിപ്രവരാർച്ചിതലിംഗം
കാമദാഹകരുണാകരലിംഗം
രാവണദർപ്പവിനാശിതലിംഗം
തൽ പ്രണമാമി സദാ ശിവലിംഗം. ൨

സർവ്വസുഗന്ധസുലേപിതലിംഗം
ബുദ്ധിവിവർദ്ധനകാരണലിംഗം
സിദ്ധസുരാസുരവന്ദിതലിംഗം
തൽപ്രണമാമി സദാശിവലിംഗം. ൩

കനകമഹാമണിഭൂഷിതലിംഗം
ഫണിപതിവേഷ്ടിതശോഭിതലിംഗം
ദക്ഷസുയജ്ഞവിനാശനലിംഗം
തൽപ്രണമാമി സദാ ശിവലിംഗം. ൪

കുങ്കുമചന്ദനലേപിതലിംഗം
പങ്കജഹാരസുശോഭിതലിംഗം
സഞ്ചിതപാപവിനാശനലിംഗം
തൽപ്രണമാമി സദാശിവലിംഗം. ൫

ദേവഗണാർച്ചിതസേവിതലിംഗം
ഭാവൈർഭക്തിഭിരേവ ച ലിംഗം
ദിനകരകോടിപ്രഭാകരലിംഗം
തൽപ്രണമാമി സദാ ശിവലിംഗം. ൬

അഷ്ടദളോപരി വേഷ്ടിതലിംഗം
സർവ്വസമുത്ഭവകാരണലിംഗം
കഷ്ടദരിദ്ര്യവിനാശനലിംഗം
തൽപ്രണമാമി സദാ ശിവലിംഗം ൭

സുരഗുരുസുരവരപൂജിതലിംഗം
സുരവനപുഷ്പസദാർച്ചിതലിംഗം
പരമതരം പരമാത്മകലിംഗം
തൽപ്രണമാമി സദാ ശിവലിംഗം. ൮

ലിംഗാഷ്ടക മിദം പുണ്യം
യഃ പഠേച്ഛിവസന്നിധൌ
ശിവലോകമവാപ്നോതി
ശിവേന സഹ മോദതെ. ൯

ശ്രീലിംഗാഷ്ടകസ്തോത്രം സമ്പൂർണ്ണം.

## ൨൩. ദ്വാദശജ്യോതിർല്ലിംഗാനി.

സൌരാഷ്ട്രേ സോമനാഥഞ്ച ശ്രീശൈലെ മല്ലികാർജ്ജുനം
ഉജ്ജയിന്യാം മഹാകാലമോങ്കാരമമലേശ്വരം. ൧

പരല്യാം വൈദ്യനാഥഞ്ച ഡാകിന്യാം ഭീമശങ്കരം
സേതുബന്ധേ തു രാമേശം നാഗേശം ദാരുകാവനേ. ൨

വാരാണസ്യാം തു വിശ്വേശം ത്ര്യംബകം ഗൌതമീതടേ
ഹിമാലയേ തു കേദാരം ഘുശ്മേശഞ്ച ശിവാലയെ. ൩

ഏതാനി ജ്യോതില്ലിംഗാനി സായംപ്രാതഃ പഠേന്നരഃ
സപ്തജന്മകൃതം പാപം സ്മരണേന വിനശ്യതി. ൪

ദ്വാദശജ്യോതിർല്ലിംഗസ്തോത്രം സമാപ്തം.

## ൨൪. പ്രദോഷാഷ്ടകപ്രാരംഭഃ.

സത്യം ബ്രവീമി പരലോകഹിതം ബ്രവീമി
സാരം ബ്രവീമ്യുപനിഷദ്ധൃദയം ബ്രവീമി

സംസാരമുത്ബണമസാരമവാപ്യ ജന്തോ
സ്സാരോയമീശ്വരപദാംബുരുഹസ്യ സേവാ. ൧

അസാരമായ സംസാരത്തിൽ അലയുന്നവർക്ക് ഈശ്വരസേവ മാത്രം സാരമായിട്ടുള്ളതാണെന്ന് ഉപനിഷത്തുകൾ ഘോഷിക്കുന്ന ഇതു സത്യമത്രേ.

യേനാർച്ചയന്തി ഗിരിശം സമയേ പ്രദോഷേ
യേനാർച്ചിതം ശിവമപി പ്രണമന്തി ചാന്യേ
യേ തൽകഥാം ശ്രുതിപുടൈന്ന പിബന്തി മൂഢാ
തേ ജന്മജന്മസു ഭവന്തി നരാ ദരിദ്രാഃ. ൨

സന്ധ്യാകാലത്തു ശിവാർച്ചനവും ശിവപ്രണമനവും ശിവചരിത്രശ്രവണവും വിശേഷാൽ ഫലപ്രദങ്ങളാകയാൽ അപ്രകാരം ചെയ്യാത്തവർ അനേക ജന്മങ്ങളിൽ ദാരിദ്ര്യം അനുഭവിക്കുന്നു.

യേ വൈ പ്രദോഷസമയേ പരമേശ്വരസ്യ
കുർവ്വന്ത്യനന്യമനസൊംഘ്രിസരോജപൂജാം
നിത്യം പ്രവൃദ്ധധനധാന്യകളത്രപുത്ര-
സൌഭാഗ്യസമ്പദധികാ സ്തഇഹൈവ ലോകേ. ൩

സന്ധ്യാസമയങ്ങളിൽ ശിവാരാധന ചെയ്യുന്നവർ ധനധാന്യാദികളെ പ്രാപിച്ചു സുഖിക്കുന്നു.

കൈലാസശൈലഭുവനേ ത്രിജഗജ്ജനിത്രീം
ഗൌരീം നിവേശ്യ കനകാഞ്ചിതരത്നപീഠേ
നൃത്തം വിധാതു മഭിവാഞ്ഛതി ശൂലപാണൌ
ദേവാഃ പ്രദോഷസമയേനുഭജന്തി സർവ്വേ. ൪

കൈലാസവാസിയായി ഗൌരീസമേതനായി നടനോൽസുകനായിരിക്കുന്ന ശിവനെ സർവ്വദേവന്മാരും സന്ധ്യാസമയത്തു ഭജിക്കുന്നു.

വാഗ്ദേവീ ധൃതവല്ലകീ ശതമുഖോ വേണും ദധത് പത്മജ-
സ്താളോന്നിദ്രകരോ രമാഭഗവതീ ഗേയപ്രയോഗാന്വിതാ
വിഷ്ണുസ്സാന്ദ്രമൃദംഗവാദനപടുർദ്ദേവാ സ്സമന്താത് സ്ഥിതാഃ
സേവന്തേ തമനുപ്രദോഷസമയേ ദേവം മൃഡാനീപതിം. ൫

സരസ്വതി, മഹാലക്ഷ്മി, വിഷ്ണു, ഇന്ദ്രാദിദേവന്മാർ മുതലായവർ വീണാവേണുമൃദംഗാദികളെ പ്രയോഗിച്ചു പ്രദോഷസമയത്തിങ്കൽ ശിവനെ സേവിക്കുന്നു.

ഗന്ധർവ്വയക്ഷപതഗോരഗസിദ്ധസാദ്ധ്യ—
വിദ്യാധരാമരവരാപ്സരസാം ഗണാശ്ച

യെന്ന്യേ ത്രിലോകനിലയാസ്സഹഭൂതവർഗ്ഗാഃ
പ്രാപ്തേ പ്രദോഷസമയേ ഹരപാർശ്വസംസ്ഥാഃ. ൬

ഗന്ധർവ്വയക്ഷാദികൾ എന്നുവേണ്ടാ ത്രിലോകത്തിലുള്ള എല്ലാവരും സന്ധ്യാവേളയിൽ ശിവസന്നിധിയെ പ്രാപിച്ചു ഭജിക്കുന്നു.

അതഃ പ്രദോഷേ ശിവഏകഏവ
പൂജ്യോഥ നാന്യേ ഹരിപത്മജാദ്യാഃ
തസ്മിൻ മഹേശേ വിധിനേജ്യമാനേ
സർവേ പ്രസീദന്തി സുരാധിനാഥാഃ. ൭

സന്ധ്യാകാലത്തിൽ ശിവൻ മാത്രമാണു പൂജ്യൻ. ശിവപൂജകൊണ്ടു സർവ്വദേവന്മാരും പ്രസാദിക്കുന്നു

ഏഷതേ തനയഃ പൂർവജന്മനി ബ്രാഹ്മണോത്തമഃ
പ്രതിഗ്രഹൈർവയോ നിന്യേ ന ദാനാദ്യൈസ്സുകർമ്മഭിഃ. ൮

വിവരണം: ഈ സ്തോത്രം ഒരു ബ്രാഹ്മണകുമാരനെ ഉദ്ദേശിച്ചു ഉപദേശിച്ചിട്ടുള്ളതാകുന്നു.

അതോ ദാരിദ്ര്യമാപന്നഃ പുത്രസ്തേ ദ്വിജഭാമിനി
തദ്ദോഷപരിഹാരാർത്ഥം ശരണം യാതു ശങ്കരം. ൯

(൮-ം ൯-ം ശ്ലോകങ്ങൾക്കുകൂടി) നിന്റെ പുത്രൻ പൂർവജന്മത്തിൽ ദാനാദിസൽകർമ്മങ്ങളെ ചെയ്യാതെ പ്രതിഗ്രഹങ്ങളാൽ മാത്രം ജന്മത്തെ നയിച്ചതിനാൽ ദാരിദ്ര്യം അനുഭവിപ്പാനിടയായിട്ടുള്ളതാണ്. തന്നിവാരണത്തിന്നായി ശിവനെ ഭജിക്കട്ടെ.

സ്കാന്ദപുരാണേ പ്രദോഷസ്തോത്രാഷ്ടകം സമ്പൂർണ്ണം.

---

## ൨൭. ശ്രീശിവഭുജംഗപ്രയാതസ്തോത്രം.

ഗലദ്ദാനഗണ്ഡം മിലദ്ഭൃംഗഷണ്ഡം
ചലച്ചാരുശുണ്ഡം ജഗത്രാണശൌണ്ഡം
ലസദ്ദന്തകാണ്ഡം വിപദ്ഭംഗചണ്ഡം
ശിവപ്രേമപിണ്ഡം ഭജേ വക്രതുണ്ഡം. ൧

ഗണ്ഡപ്രദേശത്തിൽ ഗളിക്കുന്ന മദജലത്തോടും, മേളിക്കുന്ന ഭൃംഗജാലത്തോടും, ഇളകുന്ന തുമ്പിക്കരത്തോടും കൂടിയവനായി ലോകരക്ഷാസമർത്ഥനായി, ദന്തകാണ്ഡലസിതനായി, ആപന്നാശകനായി, ശിവപ്രേമപാത്രമായിരിക്കുന്ന വിഘ്നേശ്വരനെ ഞാൻ ഭജിക്കുന്നു.

അനാദ്യന്തമാദ്യം പരം തത്വമർത്ഥം
ചിദാകാരമേകം തുരീയം ത്വമേയം

ഹരിബ്രഹ്മമൃഗ്യം പരബ്രഹ്മരൂപം
മനോവാഗതീതം മഹശ്ശൈവമീഡേ. ൨

അത്യന്തരഹിതമായി എന്നാൽ എല്ലാററിനും ആദ്യമായി, ശ്രേഷ്ഠമായ പരമാൎത്ഥവസ്തുവായി, ജ്ഞാനരൂപമായി, ഏകമായി തുരീയമായി അവേദ്യമായി, ഹരിബ്രഹ്മവന്ദ്യമായി, പരബ്രഹ്മരൂപമായി, അവൎണ്ണ്യമായിരിയ്ക്കുന്ന ശൈവമായ തേജസ്സിനെ ഞാൻ ധ്യാനിയ്ക്കുന്നു.

സ്വശക്ത്യാദിശക്ത്യന്തസിംഹാസനസ്ഥം
മനോഹാരിസൎവ്വാംഗരത്നാദിഭൂഷം
ജടാഹീന്ദുഗംഗാവിരാജത്സുമൌലിം
പരാശക്തിമിത്രം ഭജേ പഞ്ചവക്ത്രം ൩

വാമാദികളായ സ്വശക്തികളോടുകൂടി സിംഹാസനത്തിൽ സ്ഥിതനായും, മനോഹരങ്ങളായ ഭൂഷണങ്ങളാൽ സൎവ്വാംഗാലംകൃതനായും. ജട, സൎപ്പം, ചന്ദ്രൻ, ഗംഗ ഇവയാൽ ശോഭിയ്ക്കുന്ന മൌലിയോടുകൂടിയവനായും പരാശക്തിയുടെ മിത്രമായും പഞ്ചവക്ത്രനായും ഇരിയ്ക്കുന്ന ശിവനെ ഞാൻ ഭജിയ്ക്കുന്നു.

ശിവേശാനതൽപൂരുഷാഘോരവാമാ-
ദിഭിഃ പഞ്ചഭിൎഹൃന്മുഖൈഷ്ഷഡ്ഭിരംഗൈഃ
അനൌപമ്യഷട്ത്രിംശതിം തത്വവിദ്യാ-
മതീതം പരം ത്വാം കഥം വേത്തി കോവാ. ൪

അല്ലയോ ശംഭോ! ഈശാനൻ തൽപുരുഷൻ അഘോരൻ സദ്യോജാതൻ വാമദേവൻ എന്ന പഞ്ചമൂൎത്തികളോടുകൂടി ആറുമുഖങ്ങളായ ഷഡംഗങ്ങളുള്ളവനായി നിസ്തുല്യകളായ മുപ്പത്തിആറു തത്വവിദ്യകളെ അതിക്രമിച്ചവനായിരിയ്ക്കുന്ന ഭവാനെ ആരും ഒരുപ്രകാരവും അറിയുന്നില്ല.

പ്രവാളപ്രവാഹപ്രഭാശോണമൎദ്ധം
മരുത്വന്മണിശ്രീമഹശ്ശ്യാമമൎദ്ധം
ഗുണസ്യൂതമേകം വപുശ്ചൈകമന്തഃ
സ്മരാമി സ്മരാപത്തിസംപത്തിഹേതും. ൫

പ്രവാളപ്രഭപോലെ രക്തവൎണ്ണമായ അൎദ്ധശരീരവും ഇന്ദ്രനീലതേജസ്സുപോലെ ശ്യാമമായ അൎദ്ധശരീരവും ചേൎന്ന് ഒന്നായിത്തീൎന്ന് അതായതു രജസ്തമോയുക്തമായ അൎദ്ധനാരീശ്വരശരീരത്തെ വിഷയനിവൃത്തിയ്ക്കു ഹേതുവായി ഞാൻ സ്മരിയ്ക്കുന്നു.

സ്വസേവാസമായാതദേവാസുരേന്ദ്രാ-
നമന്മൌലിമന്ദാരമാലാഭിഷിക്തം
നമസ്യാമി ശംഭോ! പദാംഭോരുഹം തേ
ഭവാംഭോധിപോതം ഭവാനീവിഭാവ്യം. ൬

സ്വസേവാഗതന്മാരായ ദേവാസുരേന്ദ്രന്മാരുടെ മൌലികളിലുള്ള മന്ദാരമാലകളാൽ അഭിഷിക്തമായും സംസാരസമുദ്രതരണത്തിനു പോതമായും പാർവ്വതീവിഭാവ്യമായും ഇരിക്കുന്ന അങ്ങയുടെ പാദപത്മത്തെ അല്ലയോ ശംഭോ! ഞാൻ വണങ്ങുന്നു.

ജഗന്നാഥ! മന്നാഥ! ഗൌരീസനാഥ!
പ്രപന്നാനുകമ്പിൻ! വിപന്നാർത്തിഹാരിൻ!
മഹസ്തോമമൂർത്തേ! സമസ്തൈകബന്ധോ!
നമസ്തേ നമസ്തേ പുനസ്തേ നമോസ്തു. ൧

ലോകങ്ങൾക്കും എനിക്കും ശ്രീപാർവ്വതിക്കും നാഥനായി, ഭക്തന്മാരോടു കൃപയുള്ളവനായി, വിപത്തുകളേയും ആർത്തികളേയും ഹരിക്കുന്നവനായി, തേജസ്സമൂഹമായ മൂർത്തിയോടുകൂടിയവനായി സമസ്തൈകബന്ധുവായിരിക്കുന്ന ശംഭോ! അങ്ങക്കായി അനേകനമസ്കാരം.

മഹാദേവ! ദേവേശ! ദേവാദിദേവ!
സ്മരാരേ! പുരാരേ! യമാരേ! ഹരേതി
ബ്രുവാണഃ സ്മരിഷ്യാമി ഭക്ത്യാ ഭവന്തം
തതോ മേ ദയാശീല! ദേവ! പ്രസീദ. ൨

മഹാദേവ! ദേവേശ! ദേവാദിദേവ! സ്മരാരേ! പുരാരേ! യമാരേ! ഹര! എന്നിങ്ങനെ ജപിച്ചുകൊണ്ടു ഞാൻ ഭക്തിയോടുകൂടി അങ്ങയെ സേവിക്കുന്നു. അല്ലയോ ദയാലുവായ ദേവ! അങ്ങുന്നു എന്നിൽ പ്രസാദിക്കേണമേ.

വിരൂപാക്ഷ! വിശ്വേശ! വിദ്യാദികേശ!
ത്രയീമൂല! ശംഭോ! ശിവ! ത്ര്യംബക! ത്വം
പ്രസീദ സ്മര ത്രാഹി പശ്യാവമുഷ്യ
ക്ഷമസ്വാപ്നുഹീതി പ്രഭോ! പ്രാർത്ഥയാമി. ൩

അല്ലയോ വിരൂപാക്ഷ! ലോകനാഥ! വിദ്യാദികളായ അനവധി ദൈവതങ്ങൾക്ക് ഈശനായുള്ളോവേ! വേദങ്ങൾക്ക ആദിമൂലമെ! ശംഭോ! അങ്ങുന്നു എന്നിൽ പ്രസാദിക്കേണമേ, എന്നെ സ്മരിക്കേണമേ, രക്ഷിക്കേണമേ, ദർശിക്കേണമേ, പോഷിപ്പിക്കേണമെ, ക്ഷമിക്കേണമേ, എന്നിൽ പ്രത്യക്ഷമാകണമേ, എന്നിങ്ങനെ ഞാൻ അങ്ങയെ പ്രാർത്ഥിക്കുന്നു.

ത്വദന്യശ്ശരണ്യഃ പ്രപന്നസ്യ നേതി
പ്രസീദ സ്മരന്നേവ ഹന്യാസ്തു ദൈന്യം
നചേൽ തേ ഭവേൽ ഭക്തവാത്സല്യഹാനി-
സ്തതോ മേ ദയാലോ! ദയാം സന്നിധേഹി. ൪

പ്രപന്നനായിരിക്കുന്നവനു അങ്ങയല്ലാതെ മററാരും ശരണമില്ല. അതുകൊണ്ട് അങ്ങു എന്റെ ദീനഭാവത്തെ നീക്കി പ്രസാദിച്ചാലും. അല്ലാത്തപക്ഷം ഭവാൻ ഭക്തവത്സലനാകയില്ല. ഇന്നിമിത്തം എന്നിൽ കരുണയെ ചെയ്താലും,

അയം ദാനകാലസ്ത്വഹം ദാനപാത്രം
ഭവാൻ നാഥ! ദാതാ ത്വദന്യം ന യാചേ
ഭവത്ഭക്തിമേകാം സ്ഥിരാം ദേഹി മഹ്യം
കൃപാശീല! ശംഭോ! കൃതാൎത്ഥോസ്മി തസ്മാൽ. ൧൭

ഇതാകുന്നു ദാനകാലം. ഞാനാകട്ടെ ദാനം വാങ്ങുവാൻ പാത്രമാണു. അല്ലയോ നാഥ! അങ്ങു ദാതാവാണു്; മററാരോടും ഞാൻ യാചിക്കുന്നുമില്ല. മുഖ്യമായി നിശ്ചലയായിരിക്കുന്ന ത്വൽഭക്തിയെ എനിക്കായിക്കൊണ്ടു ദാനം ചെയ്യാലും. ഞാൻ അതിനാൽ തൃപ്തപ്പെട്ടുകൊള്ളുന്നു.

പശും വേത്സി ചേന്മാം ത്വമേവാധിരൂഢഃ
കളംകീതിവാ മൂൎദ്ധ്നിധത്സേ ത്വമേവ
ദ്വിജിഹ്വഃ പുനസ്സോപിതേ കണ്ഠഭൂഷാ
ത്വദംഗീകൃതാശ്ശൎവ്വ! സൎവ്വേപി ധന്യാഃ. ൧൮

അല്ലയോ ശംഭോ! എന്നെ പശുവെന്നറിയുന്നുവെങ്കിൽ അങ്ങുതന്നെ അധിരൂഢനായി ഭവിക്കുന്നു. കളങ്കിയായിരുന്നും ഭവാൻ ചന്ദ്രനെ ശിരസ്സിൽ ധരിക്കുന്നുവല്ലോ. ദ്വിജിഹ്വമെന്നിരുന്നാലും അങ്ങേക്കു കണ്ഠാഭരണവുമാണു്. അങ്ങയാൽ ധരിക്കപ്പെട്ടവരെല്ലാം ധന്യന്മാർതന്നെ.

നശക്നോമി കൎത്തും പരദ്രോഹലേശം
കഥം പ്രീയസേ ത്വം ന ജാനേ ഗിരീശ!
തഥാഹി പ്രസന്നോസി കസ്യാപി കാന്താ-
സുതദ്രോഹിണോ വാ പിതൃദ്രോഹിണോ വാ. ൧൯

ഭാൎയ്യാപുത്രപിതൃദ്രോഹികളിലും അങ്ങു പ്രസാദിക്കുന്നു. ഞാനാകട്ടെ പരദ്രോഹലേശംചെയ്യാൻ അശക്തനാണു. അങ്ങു എങ്ങിനെ പ്രസാദിക്കുമെന്നു ഞാനറിയുന്നില്ല.

സ്തുതിം ധ്യാനമൎച്ചാം യഥാവദ്വിധാതും
ഭജന്നപ്യജാനൻ മഹേശാവലംബേ
ത്രസന്തം സുതം ത്രാതുമഗ്രേമൃകണ്ഡോ-
ൎയ്യമപ്രാണനിൎവ്വാപണം ത്വൽപദാബ്ജം. ൨൦

സ്തുതിധ്യാനപൂജകളെ വേണ്ടതുപോലെ ചെയ്യാൻ ഞാൻ അസമൎത്ഥനായിരുന്നാലും, അല്ലയോ ശംഭോ! മൃകണ്ഡുപുത്രരക്ഷയ്ക്കായി യമപ്രാണഹരണത്തെ ചെയ്ത അങ്ങയുടെ പാദാബ്ജത്തെ ഞാൻ ശരണമടയുന്നു.

അകണ്ഠേ കളംകാദനംഗേ ഭുജംഗാ-
ദപാണൌ കപാലാദഫാലേനലാക്ഷാൽ
അമൌലൌ ശശാംകാദവാമേകളത്രാ-
ദഹം ദൈവമന്യം നമന്യേ നമന്യേ. ൨൧

കണ്ഠത്തിൽ കളങ്കവും അംഗത്തിൽ ഭുജംഗവും പാണിയിൽ കപാലവും ഫാലത്തിൽ അഗ്നിനേത്രവും ശിരസ്സിൽ ചന്ദ്രനും വാമഭാഗത്തിൽ കളത്രവും ഇല്ലാത്ത അന്യദൈവത്തെ ഞാൻ ധ്യായിയ്ക്കുന്നില്ല. കളങ്കാദ്യലങ്കാരങ്ങളുള്ള ശിവനെത്തന്നെ ഞാൻ ധ്യാനിയ്ക്കുന്നു.

ശിരോദൃഷ്ടിഹൃദ്രോഗശൂലപ്രമേഹ
ജ്വരാശോജരായക്ഷ്മഹിക്കാഗദാർത്താൻ
ത്വമാദ്യോഭിഷഗ് ഭേഷജം ഭസ്മശംഭോ
ത്വമുല്ലാഘയാസ്മാൻ വപുർല്ലാഘവായ. ൧൩

അല്ലയോ ശംഭോ! ഭവാൻ ആദ്യവൈദ്യനും ഭസ്മം ഔഷധവുമാകുന്നു. ആകയാൽ ശിരോരോഗാദി നാനാഗദങ്ങൾ നിമിത്തമുള്ള ദുഃഖങ്ങളെ നീക്കി ദേഹസൌഖ്യത്തിനായി വേണ്ടും വിധം ലാഘവം ചെയ്യേണമേ.

യദാ കർണ്ണരന്ധ്രം വ്രജേൽ കാലവാഹ-
ദ്വിഷൽകണ്ഠഘണ്ടാഘണത്കാരനാദഃ
വൃഷാധീശമാരുഹ്യ ദേവോപവാഹ്യ
തദാവത്സ മാഭൈരിതിപ്രീണയ ത്വം. ൧൪

കാലവാഹനമായ മഹിഷത്തിന്റെ കണ്ഠത്തിലുള്ള ഘണ്ടാശബ്ദത്തെ ഞാൻ കേൾക്കുന്നതെപ്പോഴോ? അപ്പോൾ അല്ലയോ ദേവ! അങ്ങു വൃഷവാഹനാധിരൂഢനായി എന്റെ അടുക്കൽവന്നു "എടോ വത്സ! നീ ഭയപ്പെടേണ്ടാ" എന്നിങ്ങിനെ പ്രീണിപ്പിച്ചാലും.

ദരിദ്രോസ്മ്യഭദ്രോസ്മി ഭഗ്നോസ്മി ദൂയേ
വിഷണ്ണോസ്മി ഭിന്നോസ്മി ഖിന്നോസ്മി ചാഹം
ഭവാൻ പ്രാണിനാമന്തരാത്മാസി ശംഭോ!
മമാധിം നവേത്സി പ്രഭോ! രക്ഷമാം ത്വം. ൧൫

അല്ലയോ ശംഭോ! ഞാൻ ദരിദ്രനായും അഭദ്രനായും ഭഗ്നനായും വിഷണ്ണനായും ഭിന്നനായും ഖിന്നനായും ഇരിയ്ക്കുന്നു. അങ്ങാകട്ടെ സർവ്വപ്രാണികളുടേയും അന്തരാത്മാവായി വസിയ്ക്കുന്നു. ഹേ പ്രഭോ! എന്റെ ദുഃഖത്തെ അറിഞ്ഞ് എന്നെ രക്ഷിച്ചാലും.

ത്വദക്ഷ്ണോഃ കടാക്ഷഃ പതേൽ ത്ര്യക്ഷ! യത്ര
ക്ഷണം തത്രലക്ഷ്മീഃ സ്വയം തം വൃണോതി.
കിരീടസ്ഫുരച്ചാമരച്ഛത്രമാലാ-
കലാചീഗജക്ഷൌമഭൂഷാവിശേഷൈഃ. ൧൬

അല്ലയോ ത്ര്യക്ഷ! അങ്ങയുടെ കടാക്ഷം ആരിൽ പതിയ്ക്കുന്നുവോ, അവനെ കിരീടചാമരാദ്യലങ്കാരവിശേഷങ്ങളോടുകൂടി ലക്ഷ്മീദേവി സ്വയമേവ സ്വീകരിയ്ക്കുന്നു.

ഭവാന്യൈ ഭവായാപി മാത്രേ ച പിത്രേ
മൃഡാന്യൈ മൃഡായാപ്യഘഘ്ന്യൈ മഖഘ്നേ

ശിവാംഗ്യൈശിവാംഗായ കമ്മശ്ശിവായൈ
ശിവായാംബികായൈ നമസ്ത്ര്യംബകായ. ൨൭

ഭവാനിയായി മൃഡാനിയായി പാപനാശിനിയായി ശിവാംഗിയായി ശിവയായി അംബികയായിരിക്കുന്ന മാതാവിനായിക്കൊണ്ടും ഭവനായി മൃഡനായി മഖനാശകനായി ശിവാംഗനായി ശിവനായി ത്ര്യംബകനായിരിക്കുന്ന പിതാവിനായിക്കൊണ്ടും നമസ്കാരം.

ഭവദ്ഗൌരവം മല്ലഘുത്വം വിദിത്വാ
പ്രഭോ! രക്ഷ കാരുണ്യദൃഷ്ട്യാനുകമ്പ്യ
ശിവാത്മാനുഭാവസ്തുതാവക്ഷമോഹം
സ്വശക്ത്യാകൃതം മേ പരാധം ക്ഷമസ്വ. ൨൮

അല്ലയോ പ്രഭോ! അങ്ങയുടെ മഹത്വത്തെയും എന്റെ ലഘുത്വത്തെയും അറിഞ്ഞ് എന്നിൽ കൃപാകടാക്ഷവീക്ഷണം ചെയ്തു രക്ഷിക്കണമേ. ശിവാത്മാനുഭാവസ്തുതിയിൽ ഞാൻ അക്ഷമനാകുന്നു. ഞാൻചെയ്ത അപരാധത്തെ ക്ഷമിച്ചാലും.

യദാ ദാരുണാഭാഷണാഭീഷണാമേ
ഭവിഷ്യന്ത്യുപാന്തേ കൃതാന്തസ്യ ഭൃത്യാഃ
തദാ മന്മനസ്ത്വത്പദാംഭോരുഹസ്ഥം
കഥം നിശ്ചലം സ്യാന്നമസ്തേസ്തു ശംഭോ! ൨൯

അല്ലയോ ശംഭോ! കൃതാന്തഭൃത്യന്മാർ ഭയങ്കരമാകുംവണ്ണം എപ്പോൾ മത്സമീപത്തെ പ്രാപിക്കുന്നു. അപ്പോൾ എന്റെ മനസ്സ് ഭവൽപാദാബ്ജങ്ങളിൽ നിശ്ചലമായി ഭവിക്കേണമേ. അങ്ങേക്കായി നമസ്കാരം.

യദാ ദുർന്നിവാരവ്യഥോഹം ശയാനോ
ലുഠന്നിശ്ശ്വസന്നിസ്സൃതാവ്യക്തവാണിഃ
തദാ ജഹ്നുകന്യാജലാലംകൃതം തേ
ജടാമണ്ഡലം മന്മനോമന്ദിരം സ്യാൽ. ൩൦

ശിരസ്സു മുതലായ സർവ്വാംഗങ്ങളും തളന്നു, നിസ്പൃഹനായി അസഹ്യവേദനകളോടുകൂടി ഞാൻ ശയനതലത്തെ പ്രവേശിക്കുന്നതെപ്പോഴോ, അപ്പോൾ, ഗംഗാജലപരിശോഭിതമായിരിക്കുന്ന അങ്ങയുടെ ജടാമണ്ഡലം എനിക്കു മനോമന്ദിരമായി ഭവിക്കേണമേ.

യദാ പുത്രമിത്രാദയോമത്സകാശേ
രുദന്ത്യാഹസന്തീദൃശേയം ദശേതി
തദാ ദേവദേവേശ! ഗൌരീശശംഭോ!
നമസ്തേ ശിവായേത്യജസ്രം ബ്രുവാണി. ൩൧

പുത്രമിത്രാദികൾ എന്റെ സമീപത്തിൽ വന്നു "ഇപ്രകാരമുള്ള കഷ്ടാവസ്ഥയെ പ്രാപിച്ചുവല്ലോ!" എന്നു വ്യസനിയ്ക്കുന്നതെപ്പോഴോ. അപ്പോൾ ഞാൻ "നമശ്ശിവായ" എന്നു ജപിയ്ക്കുമാറാകണമേ.

യദാ യാതനാദേഹസന്ദേഹവാഹീ
ഭവേദാത്മദേഹേന മോഹോമഹാൻമേ
തദാകാശശീതാംശു സംകാശമീശ
സ്മരാരേ വപുസ്തേ നമസ്തേ പുരാരേ. ൧൩

എനിയ്ക്കു യാതനാദേഹഭ്രമമുണ്ടാകുന്നതെപ്പോഴോ അപ്പോൾ ആത്മദേഹത്തിൽ മഹത്തായിരിക്കുന്ന മോഹം ഭവിക്കരുതെ. അല്ലയോ പുരാരേ! ശുഭ്രവർണ്ണമായ അങ്ങയുടെ വപുസ്സിനെ ധ്യാനിക്കാറാകണമേ.

യദാ പുണ്യപാദ്ഭ്യോമവസ്ഥാനമസ്മ
ജ്ജനൈർവ്വാഹിതോഹം ഗമിഷ്യാമി ദൂരം
തദാ താ നിരോദ്ധും കൃതാന്തസ്യ മാർഗ്ഗം
മഹാദേവ!മഹ്യം മനോജ്ഞം പ്രയച്ഛ ൧൪

എപ്പോൾ കാലുമടങ്ങി ബന്ധുജനങ്ങളാൽ സ്വസ്ഥാനത്തിലേയ്ക്കു എന്നെ എടുത്തുകൊണ്ടു പോകേണ്ടതായി വരുന്നുവോ അപ്പോൾ ആ കാലമാർഗ്ഗത്തെ നിരോധിപ്പാനായി അങ്ങു അന്യമായ മനോഹരമാർഗ്ഗത്തെ എനിയ്ക്കായിക്കൊണ്ടു തന്നാലും.

യദാരൌരവേ ഹാ സ്മരന്നേവ ഭീത്യാ
വ്രജാമ്യത്ര മോഹം മഹാദേവ!ഘോരം
തദാ മാമഹോതാത!കസ്ത്രായതി ഭ്രാം-
ത്യുദീർണ്ണംപരാധീനമദ്യേന്ദുമൌലേ! ൧൫

ഹേ മഹാദേവ! ഞാൻ രൌരവനരകത്തെക്കുറിച്ചു ഭയാർത്തനായി ഘോരമാകുംവണ്ണം മോഹത്തെ പ്രാപിയ്ക്കുന്നതെപ്പൊഴൊ, അപ്പോൾ ഭ്രാന്ത്യുദീർണ്ണനായി പരാധീനനായിരിയ്ക്കുന്ന എന്നെ അങ്ങല്ലാതെ മററാരാണു രക്ഷിപ്പാനുള്ളതു്.

യദാ പാദമാത്രം യതേലംഘ്യശക്തിഃ
കൃതാന്താൽ ഭവാൻ ഭക്തദാക്ഷിണ്യഭാവഃ
തദാ പാഹിമാം പാർവ്വതീ വല്ലഭാന്യം
ന പശ്യാമി പാതാരമേതാദൃശം മേ. ൧൬

ഞാൻ ഒരടിപോലും വെപ്പാൻ വയ്യാതെ കുഴങ്ങുമ്പോൾ ഭക്തവത്സലനായിരിക്കുന്ന അങ്ങ് എന്നെ കൃതാന്തനിൽനിന്നു രക്ഷിച്ചാലും. അല്ലയോ ശംഭോ അങ്ങയ്ക്കു തുല്യമായി അന്യരക്ഷകനെ ഞാൻ കാണുന്നില്ല.

ഇദാനീം തദാനീം മൃതിർമ്മേ ഭവിത്രീ-
ത്യഹോ സന്തതം ചിന്തയാ പീഡിതോസ്മി
കഥം മേഹിമാഭൂന്മൃതൌ ഭീതിരേഷാ
നമസ്തേഗതീനാംഗതേ! നീലകണ്ഠ! ൧൭

ഹേ നീലകണ്ഠ! ഞാൻ ഇപ്പോൾ മരിയ്ക്കും, അപ്പോൾ മരിയ്ക്കും, എന്നുള്ള വിചാരത്താൽ ഏററവും ദുഃഖിതനായിരിയ്ക്കുന്നു. എനിയ്ക്കു മരണത്തിങ്കൽ ഈ ഭയം ഉണ്ടാകരുത്. അഗതികൾക്കു ആധാരമായുള്ളോവേ! അങ്ങയ്ക്കു നമസ്കാരം.

അമര്യ്യാദമേവാപമാബാലവൃദ്ധം
സരന്തം കൃതാന്തം സമീക്ഷ്യാസ്മിഭീതഃ
മൃതൌ താവകാംഘ്ര്യബ്ജദിവ്യപ്രസാദാൽ
ഭവാനീപതേ! നിർഭയോഹം ഭവാനി. ൩൦

അല്ലയോ ഭവാനീപതേ! സർവ്വത്ര ഭേദരഹിതനായ കൃതാന്തനെ കണ്ടു ഞാൻ ഭീതനാകുന്നു ഇതു് അമര്യ്യാദതന്നെ. അങ്ങയുടെ പ്രസാദത്താൽ ഞാൻ മരണത്തിങ്കൽ നിർഭയനായി ഭവിയ്ക്കേണമേ.

ജരാജന്മഗർഭാധിവാസാദിദുഃഖാ-
ന്യസഹ്യാനി ഹന്യാം ജഗന്നാഥ ദേവ!
ഭവന്തം വിനാ മേ ഗതിർന്നൈവ ശംഭോ!
ദയാലോ! ന ജാഗർത്തി കിംവാ ദയാ തേ. ൩൧

ജരാ, ജനനം, ഗർഭവാസം, മുതലായി അസഹ്യങ്ങളായ ദുഃഖങ്ങളെ അങ്ങു നശിപ്പിച്ചാലും, അല്ലയോ ശംഭോ! എനിയ്ക്കു് അങ്ങല്ലാതെ അന്യശരണമില്ലാ. ദയാലുവായ അങ്ങയ്ക്കു് എന്നിൽ കരുണ ജനിയ്ക്കുന്നില്ലയോ?

ശിവായേതി ശബ്ദോ നമഃ പൂർവ്വ ഏഷ
സ്മരൻ മുക്തികൃന്മൃത്യുഹാ തത്വവാചീ
മഹേശേശ മാരാന്മനസ്താപശസ്തം
സദാ മഹ്യമേതൽ പ്രദാനം പ്രയച്ഛ. ൩൨

അല്ലയോ ശംഭോ! നമശ്ശിവായ എന്ന ശബ്ദം മുക്തികരമായും മൃത്യുഹരമായും ഭവിയ്ക്കുന്നു. മനസ്താപത്തെ കളയുന്ന ആ വാക്യം എന്നിൽ എപ്പോഴും ഉദിപ്പാൻ അനുഗ്രഹിയ്ക്കേണമേ.

ത്വമവ്യംബ മാം പശ്യ ശീതാംശുമൌലി-
പ്രിയേ! ഭേഷജം ത്വം ഭവവ്യാധിശാന്തൌ
ബഹുക്ലേശഭാജം വരാംഭോജനേത്രേ
ഭവാബ്ധൌ നിമഗ്നം നയസ്വാദ്യ പാരം. ൩൩

അല്ലയോ അംബ! നീയും എന്നിൽ കടാക്ഷിയ്ക്കേണമേ. സംസാരരോഗശമനത്തിന് ഔഷധം നീയത്രേ. ഭവാബ്ധിയിൽ മുങ്ങി ബഹുദുഃഖങ്ങളെ അനുഭവിയ്ക്കുന്ന എന്നെ വേഗത്തിൽ മറുകര കടത്തേണമേ.

അനേന സ്തവേനാദരാദംബികേശം
പരാം ഭക്തിമാസാദ്യ യം യേ നമന്തി
മൃതൌ നിർഭയാസ്തേ ജനാ സ്തം ഭജന്തേ
ഹൃദംഭോജമദ്ധ്യേ സദാസീനമീശം. ൩൪

ഭക്തിശ്രദ്ധാസമേതം ഈ സ്തോത്രത്തെ ഉച്ചരിച്ചു ശ്രീപരമശിവനെ ഭജിക്കുന്നവർ മരണഭയം നീങ്ങി ശിവനോടു് ഐക്യത്തെ പ്രാപിക്കുന്നു.

മഹാദേവ! ശംഭോ! ഗിരീശ! ത്രിശൂലിൻ!
ത്വയേദം സമസ്തം വിഭാതീതി യസ്മാൽ
ശിവാദന്യഥാ ദൈവതം നാഭിജാനേ
ശിവോഹം ശിവോഹം ശിവോഹം ശിവോഹം. ൨൮

അല്ലയോ ശംഭോ! സമസ്തലോകവും ഭവാനാൽ പ്രകാശിക്കപ്പെടുന്നു. ശിവങ്കൽ നിന്നു അന്യദൈവത്തെ ഞാൻ അറിയുന്നില്ല. സൂക്ഷ്മത്തിൽ ശിവനും ഞാനും ഒന്നുതന്നെ. നിശ്ചയം. നിശ്ചയം.

കിരീടേ നിശേശോ ലലാടേ ഹുതാശോ
ഭുജേ ഭോഗിരാജോ ഗളേ കാളിമാച
അഹോ ദൈവമന്യം മഹാദേവസാമ്യം
ന ജാനേ ന ജാനേ ന ജാനേ ന ജാനേ. ൨൯

കിരീടത്തിൽ ചന്ദ്രനും ലലാടത്തിൽ അഗ്നിയും ഭുജത്തിൽ സർപ്പവും ഗളത്തിൽ കറുപ്പും ഉള്ള മഹാദേവനു തുല്യമായി അന്യദൈവത്തെ ഞാൻ അറിയുന്നില്ലതന്നെ:

ഭുജംഗപ്രിയാകല്പശംഭോ! മയൈവം
ഭുജംഗപ്രയാതേന വൃത്തേന കൢപ്തം
നരഃ സ്തോത്രമേതൽ പഠിത്വോരുഭക്ത്യാ
സുപുത്രായുരാരോഗ്യമൈശ്വര്യമേതി. ൩൦

ഭുജംഗപ്രയാതവൃത്തത്തിൽ രചിക്കപ്പെട്ട ഈ ശൈവസ്തോത്രം ഭക്തിയോടുകൂടി പഠിക്കുന്നവൻ ആയുരാരോഗ്യസമ്പദാദ്യൈശ്വര്യങ്ങളെ പ്രാപിക്കുന്നു.

ശ്രീശങ്കരാചാര്യവിരചിതം
ഭുജംഗപ്രയാതസ്തോത്രം സമ്പൂർണ്ണം.

---

## ൨൩. ഉമാമഹേശ്വരസ്തോത്രപ്രാരംഭഃ

നമശ്ശിവാഭ്യാം നവയൌവനാഭ്യാം
പരസ്പരാശ്ലിഷ്ടവപുർദ്ധരാഭ്യാം
നഗേന്ദ്രകന്യാ വൃഷകേതനാഭ്യാം
നമോനമശ്ശംകരപാർവ്വതീഭ്യാം. ൧

നമശ്ശിവാഭ്യാം സരസോത്സവാഭ്യാം
നമസ്കൃതാഭീഷ്ടവരപ്രദാഭ്യാം
നാരായണേനാർച്ചിതപാദുകാഭ്യാം
നമോനമശ്ശംകരപാർവ്വതീഭ്യാം. ൨

നമശ്ശിവാഭ്യാം വൃഷവാഹനാഭ്യാം
വിരിഞ്ചിവിഷ്ണ്വിന്ദ്രസുപൂജിതാഭ്യാം
വിഭൂതിപാടീരവിലേപനാഭ്യാം
നമോ നമശ്ശംകരപാൎവ്വതീഭ്യാം. ൧

നമശ്ശിവാഭ്യാം ജഗദീശപരാഭ്യാം
ജഗത്പതിഭ്യാം ജയവിഗ്രഹാഭ്യാം
ജംഭാരിമുഖ്യൈരഭിവന്ദിതാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൨

നമശ്ശിവാഭ്യാം പരമൌഷധാഭ്യാ
പഞ്ചാക്ഷരീപഞ്ജരരഞ്ജിതാഭ്യാം
പ്രപഞ്ചസൃഷ്ടിസ്ഥിതിസംഹൃതാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൩

നമശ്ശിവാഭ്യാമതിസുന്ദരാഭ്യാ
മത്യന്തമാസക്തഹൃദംബുജാഭ്യാം
അശേഷലോകൈകഹിതംകരാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൪

നമശ്ശിവാഭ്യാം കലിനാശനാഭ്യാം
കങ്കാളകല്യാണവപുൎദ്ധരാഭ്യാം
കൈലാസശൈലസ്ഥിതദേവതാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൫

നമശ്ശിവാഭ്യാമശുഭാപഹാഭ്യാ-
മശേഷലോകൈകവിശേഷിതാഭ്യാം
അകുണ്ഠിതാഭ്യാം സ്മൃതിസംഭൃതാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൬

നമശ്ശിവാഭ്യാം രഥവാഹനാഭ്യാം
രവീന്ദുവൈശ്വാനരലോചനാഭ്യാം
രാകാശശാംകാഭമുഖാംബുജാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൭

നമശ്ശിവാഭ്യാം ജടിലംധരാഭ്യാം
ജരാമൃതിഭ്യാം ച വിവൎജ്ജിതാഭ്യാം
ജനാൎദ്ദനാബ്ജോത്ഭവപൂജിതാഭ്യാം
നമോനമശ്ശംകരപാൎവ്വതീഭ്യാം. ൮

നമശ്ശിവാഭ്യാം വിഷമേക്ഷണാഭ്യാം
ബില്വച്ഛദാമല്ലികദാമഭൃദ്ഭ്യാം
ശോഭാവതീശാന്തവതീശ്വരാഭ്യാം
നമോനമശ്ശങ്കരപാൎവ്വതീഭ്യാം. ൧൮

നമശ്ശിവാഭ്യാം പശുപാലകാഭ്യാം
ജഗത്ത്രയീരക്ഷണബദ്ധഹൃദ്ഭ്യാം
സമസ്തദേവാസുരപൂജിതാഭ്യാം
നമോനമശ്ശങ്കരപാൎവ്വതീഭ്യാം. ൧൯

സ്തോത്രം ത്രിസന്ധ്യം ശിവപാൎവ്വതീഭ്യാം
ഭക്ത്യാ പഠൻ ദ്വാദശകം നരോ യഃ
സ സൎവ്വസൌഭാഗ്യഫലാനി ഭുങ്ക്തേ
ശതായുരന്തേ ശിവലോകമേതി. ൨൦

ശ്രീമച്ഛങ്കരാചാൎയ്യവിരചിതം
ഉമാമഹേശ്വരസ്തോത്രം സമ്പൂൎണ്ണം.

---

## ൨൭. ശിവോത്കൎഷദശശ്ലോകീസ്തുതിഃ.

സാംബോനഃ കുലദൈവതം പശുപതേ! സാംബ! ത്വദീയാ വയം
സാംബം സ്തൌമി സുരാസുരോരഗഗണാസ്സാംബേന സന്താരിതാഃ
സാംബായാസ്തുനമോ മയാ വിരചിതം സാംബാത് പരം നോ ഭജേ
സാംബസ്യാനുചരോസ്മ്യഹം മമ രതിസ്സാംബേ പരബ്രഹ്മണി. ൧

**അല്ലയോ സാംബ! അങ്ങ് എന്റെ കുലദൈവമാണ്.** ഞാൻ തന്നെ അങ്ങാകുന്നു. **സുരാസുരാദികൾ സാംബനെ ഭജിച്ചുതന്നെയാണു ദുഃഖനിവൃത്തന്മാരാകുന്നതു്. സാംബനായിക്കൊണ്ടു നമസ്കാരം. അന്യദൈവത്തെ ഞാൻ ഭജിക്കുന്നില്ല. ഞാൻ സാംബന്റെ അനുചരനാകുന്നു. സാംബനാകുന്ന പരബ്രഹ്മത്തിൽ ഞാൻ തല്പരനായി ഭവിക്കുമാറാകണമേ.**

വിഷ്ണ്വാദ്യാശ്ച പുരത്രയം സുരഗണാ ജേതും ന ശക്താസ്സ്വയം
യം ശംഭും ഭഗവൻ വയന്തു പശവോസ്മാകം ത്വമേവേശ്വരഃ
സ്വസ്വസ്ഥാനനിയോജിതാസ്സുമനസസ്സ്വസ്ഥാ ബഭൂവുസ്തത
സ്തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൨

**ത്രിപുരസംഹാരത്തിൽ അശക്തന്മാരായ വിഷ്ണ്വാദിദേവഗണങ്ങൾ ഈശ്വരനായ് യാതൊരു ശംഭുവിനെ ശരണം പ്രാപിച്ചാകുന്നു സ്വസ്ഥാനങ്ങളിൽ സ്വസ്ഥതയെ അടഞ്ഞതു്? ആ സാംബനായ പരബ്രഹ്മത്തിൽ എന്റെ മനസ്സു സുഖമാകുംവണ്ണം രമിക്കട്ടെ.**

ക്ഷോണി യസ്യ രഥോ രഥാംഗയുഗളം ചന്ദ്രാർക്കബിംബദ്വയം
കോദണ്ഡഃ കനകാചലോ ഹരിരഭൂൽ ബാണോ വിധിസ്സാരഥിഃ
തൂണീരോ ജലധിർഹയാ ശ്രുതിചയാ മൌർവ്വീ ഭുജംഗാധിപ-
സ്തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൩

യാതൊരീശ്വരന്നു ത്രിപുരസംഹാരത്തിൽ ഭൂമി രഥമായും, ചന്ദ്രാർക്കബിംബങ്ങൾ ചക്രങ്ങളായും, കനകപർവ്വതം കോദണ്ഡമായും, വിഷ്ണു ബാണമായും, ബ്രഹ്മാവു സാരഥിയായും, സമുദ്രം ആവനാഴിയായും, വേദങ്ങൾ കുതിരകളായും, വാസുകി ഞാണായും, ഭവിച്ചുവോ ആ ഈശ്വരനായ സാംബനിൽ എന്റെ മനസ്സ സുഖമാകുംവണ്ണം രമിക്കട്ടെ.

യേനാപാദിതമംഗജാംഗഭസിതം ദിവ്യാംഗരാഗൈസ്സമം
യേന സ്വീകൃതമബ്ജസംഭവശിരസ്സൌവർണ്ണപാത്രൈസ്സമം
യേനാംഗീകൃതമച്യുതസ്യനയനം പൂജാരവിന്ദൈസ്സമം
തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൪

കാമദേവനെ ദഹിപ്പിച്ച ഭസ്മം കുറിക്കൂട്ടുകൾക്കും, ബ്രഹ്മശിരസ്സിനെ സ്വർണ്ണപാത്രത്തിനും, വിഷ്ണുവിന്റെ നേത്രം പൂജാപുഷ്പത്തിനും തുല്യമായി യാതൊരു ദേവനാൽ സ്വീകരിക്കപ്പെട്ടുവോ ആ സാംബദേവനാകുന്ന പരബ്രഹ്മത്തിൽ എന്റെ മനസ്സ സുഖം രമിക്കട്ടെ.

ഗോവിന്ദാദധികം ന ദൈവതമിതി പ്രോച്ചാര്യഹസ്താവുഭാ-
വുദ്ധൃത്യാഥശിവസ്യ സന്നിധിഗതോ വ്യാസോമുനീനാംവരഃ
യസ്യ സ്തംഭിതപാണിരാനതികൃതോ നന്ദീശ്വരേണാഭവ-
ത്തസ്മിന്മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി ൫

വിഷ്ണുവിനേക്കാൾ ശ്രേഷ്ഠമായ ദൈവമില്ലെന്നുച്ചരിച്ച വ്യാസൻ യാതൊരു ശിവന്റെ സന്നിധിയിൽ സ്തംഭിതപാണിയായി നന്ദികേശ്വരനാൽ അനതികൃതനായി ഭവിച്ചുവോ ആ സാംബശിവനായ പരബ്രഹ്മത്തിൽ എന്റെ മനസ്സ സസുഖം രമിക്കട്ടെ.

ആകാശശ്ചികുരായതേ ദശദിശാഭോഗോ ദുകൂലായതേ
ശീതാംശുഃ പ്രസവായതേ സ്ഥിരതരാനന്ദഃ സ്വരൂപായതേ
വേദാന്തോനിലയായതേ സുവിനയോയസ്യ സ്വഭാവായതേ
തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി ൬

ആകാശം ചികുരമായും പത്തു ദിക്കുകൾ വസ്ത്രമായും ചന്ദ്രൻ പുഷ്പമായും ആനന്ദം സ്വരൂപമായും വേദാന്തം ഇരിപ്പിടമായും വിനയം സ്വഭാവമായും യാതൊരു ദേവന്നു ഭവിക്കുന്നുവോ ആ സാംബനായ പരബ്രഹ്മത്തിൽ എന്റെ മനസ്സ സുഖമാകുംവണ്ണം രമിക്കട്ടെ.

വിഷ്ണുര്യസ്യ സഹസ്രനാമനിയമാദംഭോരുഹാണ്യർച്ചയ-
ന്നേകോനോപചിതേഷു നേത്രകമലം നൈജം പദാബ്ജദ്വയേ

സംപൂജ്യാസുരസംഹതിം വിദലയൻ ത്രൈലോക്യനാഥോഭവ-
ത്തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൭

പത്മസഹസ്രങ്ങളെക്കൊണ്ടുള്ള അൎച്ചനാവസരത്തിൽ തന്റെ നേത്രപത്മത്തെ ആരാധിച്ചതിനാൽ വിഷ്ണു ത്രൈലോക്യനാഥനായി ഭവിച്ചു യാതൊരു ദേവന്റെ പ്രസാദത്താലോ ആ സാംബദേവനായ പരബ്രഹ്മത്തിൽ എന്റെ മനസ്സു സുഖമാകുംവണ്ണം രമിക്കട്ടെ.

ശൌരിം സത്യഗിരം വരാഹവപുഷം പാദാംബുജെ ദൎശനേ
ചക്രേയോദയയാസമസ്തജഗതാം നാഥം ശിരോദൎശനേ
മിഥ്യാവാചമപൂജ്യമേവ സതതം ഹംസസ്വരൂപം വിധിം
തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൮

തന്റെ പാദദൎശനത്തിൽ വരാഹാകൃതിയായ വിഷ്ണു സത്യവാദിയെന്നറിഞ്ഞ് അദ്ദേഹത്തെ സൎവലോകനാഥനായും ശിരോദൎശനത്തിൽ ഹംസരൂപിയായ ബ്രഹ്മാവ് അസത്യവാദിയെന്നറിഞ്ഞ് അദ്ദേഹത്തെ എന്നും എന്നും അപൂജ്യനായും ചെയ്തു യാതൊരു ശിവനോ, ആ സാംബനായ പരബ്രഹ്മത്തിൽ എന്റെ മനസ്സു സസുഖം രമിക്കട്ടെ.

യസ്യാസൻ ധരണീജലാഗ്നിപവനവ്യോമാൎക്കചന്ദ്രാദയോ
വിഖ്യാതസ്തനവോഷ്ടധാ പരിണതാനാന്യത്തതോ വൎത്തതേ
ഓംകാരാൎത്ഥവിവേകിനി ശ്രുതിരിയം ചാചഷ്ടതുൎയ്യംശിവം
തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൯

ഭൂമി, ജലം, അഗ്നി, വായു, ആകാശം, സൂൎയ്യൻ ചന്ദ്രൻ മുതലായവ എല്ലാം അഷ്ടമൂൎത്തികളായി യാതൊരു ശിവനിൽ വൎത്തിക്കുന്നുവെന്നു ബ്രഹ്മജ്ഞാനഹേതുകമായ വേദം ഘോഷിക്കുന്നു. ആ സാംബശിവനായ പരബ്രഹ്മത്തിൽ എന്റെ മനസ്സു സുഖമാകുംവണ്ണം രമിക്കട്ടെ.

വിഷ്ണുബ്രഹ്മസുരാധിപപ്രഭൃതയസ്സൎവ്വേപിദേവാസുരാ-
സ്സംഭൂതാജ്ജലധേൎവ്വിഷാൽ പരിഭവം പ്രാപ്താസ്തദാത്യേശ്വരം
യാനാൎത്താൻ ശരണാഗതാനിതി സുരാൻ യോരക്ഷദക്ഷ്ണാ
ത്തസ്മിൻ മേ ഹൃദയം സുഖേന രമതാം സാംബേ പരബ്രഹ്മണി. ൧൦

പാലാഴിമഥനത്തിൽ ഉത്ഭവിച്ച വിഷത്താൽ ദുഃഖിതന്മാരായ വിഷ്ണുബ്രഹ്മസുരാസുരാദികൾ തന്നെ അഭയം പ്രാപിച്ചപ്പോൾ ശരണാഗതന്മാരായ അവരെ യാതൊരീശ്വരനാണോ അരക്ഷണംകൊണ്ടു രക്ഷിച്ചതു്, ആ സാംബേശ്വരനായ പരബ്രഹ്മത്തിൽ എന്റെ മനസ്സു സുഖമാകുംവണ്ണം രമിക്കട്ടെ.

ശ്രീഹരദത്താചാൎയ്യവിരചിതാ
ദശശ്ലോകീസ്തുതിഃ സമ്പൂൎണ്ണാ.

---

ദയമാനദീർഘനയനാം ദേശികരൂപേണ ദർശിതാഭ്യുദയാം
വാമകുചനിഹിതവീണാം വരദാം സംഗീതമാതൃകാം വന്ദേ. ൨

ദയയുള്ള ദീർഘനേത്രത്തോടുകൂടിയവളായും, ഗുരുരൂപേണ മംഗളകാരിണിയായും, വാമകുചത്തിൽ ചേർത്ത വീണയോടുകൂടിയവളായും, വരപ്രദയായും, സംഗീതമാതൃകയായും, ഇരിക്കുന്ന ദേവിയെ ഞാൻ വന്ദിക്കുന്നു.

ശ്യാമലിമസൌകുമാര്യാം സൌന്ദര്യാനന്ദസമ്പദുന്മേഷാം
തരുണിമകരുണാപൂരാം മദജലകല്ലോലലോചനാം വന്ദേ. ൩

കൃഷ്ണവർണ്ണത്തോടുകൂടിയ സൌകുമാര്യമുള്ളവളായി സൌന്ദര്യംകൊണ്ടുള്ള ആനന്ദസമ്പത്തിനാൽ ഉന്മേഷയുക്തയായി, തിളങ്ങുന്ന കരുണാപൂരത്തോടുകൂടിയവളായി, സന്തോഷവും ഇളക്കവുമുള്ള ലോചനങ്ങളോടുകൂടിയവളായിരിക്കുന്ന ദേവിയെ ഞാൻ വന്ദിക്കുന്നു.

നഖമുഖമുഖരിതവീണാനാദരസാസ്വാദനവനവോല്ലാസം
മുഖമംബ! മോദയതു മാം മുക്താതാടങ്കമുഗ്ദ്ധഹസിതം തേ. ൪

നഖസ്പർശംകൊണ്ടു വീണയിൽനിന്നു പുറപ്പെടുന്ന നാദരസത്തെ അനുഭവിക്കുന്നതിനാൽ നവോല്ലാസത്തോടും മുത്തുകൾ പതിച്ച കുണ്ഡലങ്ങളിൽ തട്ടുന്ന മുഗ്ദ്ധഹാസത്തോടുംകൂടിയ ഭവതിയുടെ മുഖം എന്നെ മോദിപ്പിക്കട്ടെ.

സരിഗമപധനിരതാം താം വീണാസംക്രാന്തകാന്തഹസ്താന്താം
ശാന്താം മൃദുലസ്വാന്താം കുചഭരതാന്താം നമാമി ശിവകാന്താം. ൫

സംഗീതതല്പരയായും വീണാവാദനത്താൽ പ്രവർത്തിക്കുന്ന ചാരുഹസ്തങ്ങളോടുകൂടിയവളായും ശാന്തയായും മൃദുലമായ സ്വാന്തത്തോടുകൂടിയവളായും കുചഭരശോഭിതയായും ഇരിക്കുന്ന പാർവ്വതിയെ ഞാൻ നമിക്കുന്നു.

അവടുതടഘടിതചൂളീതാഡിതതാളീപലാശതാടങ്കാം
വീണാവാദനവേലാകമ്പിതശീർഷാം നമാമി മാതംഗീം. ൬

ശിരോരോമങ്ങൾ യോജിക്കുന്ന സ്ഥലത്ത് അതായതു ശ്രോത്രങ്ങളുടെ അധോഭാഗത്തു തട്ടിക്കൊണ്ടിരിക്കുന്നതും താളിപ്പനയോലകൊണ്ടുണ്ടാക്കപ്പെട്ടതും ആയ തോടയോടും വീണവായനയിൽ അല്പം ഇളക്കിക്കൊണ്ടിരിക്കുന്ന ശിരസ്സോടും കൂടിയിരിക്കുന്ന പാർവ്വതിയെ ഞാൻ നമിക്കുന്നു.

വീണാരവാനുഷംഗം വികചകചാമോദമാധുരീഭൃംഗം
കരുണാപൂരതരംഗം കലയേ മാതംഗകന്യകാപാംഗം. ൭

വീണാരവത്തിൽ തല്പരമായി വിരിഞ്ഞ തലമുടിയുടെ സൌരഭ്യത്തെ അനുഭവിക്കുന്ന മനോഹരഭൃംഗമായി കൃപാർദ്രമായി ഇരിക്കുന്ന മാതംഗകടാക്ഷത്തെ ഞാൻ ധ്യാനിയ്ക്കുന്നു.

മേചകമാസേചനകം മിഥ്യാദൃഷ്ടാന്തമദ്ധ്യഭാഗം തേ
മാതസ്സ്വരൂപമനിശം മംഗളസംഗീതസൌരഭം വന്ദേ. ൮

കൃഷ്ണവർണ്ണമായും മദനാഹരമായും ഒതുങ്ങിയ മദ്ധ്യഭാഗത്തോടുകൂടിയതായും മംഗളമായും സ്തുത്യർഹമായും സൌരഭ്യത്തോടുകൂടിയതായും ഇരിക്കുന്ന ഭവതിയുടെ സ്വരൂപത്തെ അല്ലയോ അംബ! ഞാൻ വന്ദിയ്ക്കുന്നു.

മണിഭംഗമേചകാംഗീം മാതംഗീം നൌമി സിദ്ധമാതംഗീം
യൌവനവനസാരംഗീം സംഗീതാംഭോരുഹാനുഭവഭൃംഗീം. ൯

നീലവർണ്ണയായും മതംഗമുനിയുടെ പുത്രിയായ സിദ്ധമാതംഗി എന്നു പേരുള്ളവളായും ചാരുയൌവനത്തോടുകൂടിയവളായും സംഗീതമാകുന്ന താമരപ്പൂവിൽ ആസ്വദിക്കുന്നതിനുള്ള ഭൃംഗിയായും ഇരിക്കുന്ന ദേവിയെ ഞാൻ നമിയ്ക്കുന്നു.

നവരത്നമാല്യമേതദ്രചിതം മാതംഗകന്യകാഭരണം
യഃ പഠതി ഭക്തിയുക്തസ്സഫലസ്സഭവതി ശിവാകൃപാപാത്രം. ൧൦

മാതംഗീദേവിയുടെ ആഭരണമായി ഈ നവരത്നമാല രചിയ്ക്കപ്പെട്ടിട്ടുള്ളതാണ്. ഇതിനെ ഭക്തിയോടുകൂടി പഠിയ്ക്കുന്നവനു ഫലസിദ്ധിയും ഗൌരീകടാക്ഷവും ഉണ്ടാകും.

പ്രപഞ്ചപഞ്ചീകൃതകനിദാനപദപാംസവേ
വീണാവേണുശുകാലാപപ്രവീണമഹസേ നമഃ. ൧൧

ലോകസൃഷ്ടിക്കു ഹേതുവായ പാദരേണുക്കളോടും വീണ, വേണു ശുകം ഇവയെപ്പോലെ ശബ്ദിക്കുന്നതിനു സാമർത്ഥ്യത്തോടുംകൂടിയ തേജസ്സിനായിക്കൊണ്ടു നമസ്കാരം.

ശ്രീകാളിദാസവിരചിതം നവരത്നമാലികാസ്തോത്രം സമ്പൂർണ്ണം.

---

## ൪൫. കാമാക്ഷീസ്തോത്രപ്രാരംഭഃ

കാഞ്ചീനൂപുരരത്നകങ്കണലസൽകേയൂരഹാരോജ്ജ്വലാം
കാശ്മീരാരുണകഞ്ചുകാഞ്ചിതകുചാം കസ്തൂരികാചർച്ചിതാം
കല്ഹാരാഞ്ചിതകല്പകോജ്ജ്വലമുഖീം കാരുണ്യകല്ലോലിനീം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൧

കാഞ്ച്യാദ്യാഭരണാലംകൃതയായും ശോഭിതസ്തനിയായും കസ്തൂരിലേപനയായും പ്രസന്നമുഖിയായും കൃപാകല്ലോലയായും കല്പലതയായും കാഞ്ചീപുരീശയായുമിരിക്കുന്ന കാമാക്ഷീദേവിയെ സ്മരിക്കുന്നു.

കാമാരാതിമനഃപ്രിയാം കമലഭൂസേവ്യാം രമാരാധിതാം
കന്ദർപ്പാധികദർപ്പദാനവിലസത്സൌന്ദര്യദീപാങ്കുരാം
കീരാലാപവിനോദിനീം ഭഗവതീം കാമ്യപ്രദാനവ്രതാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൨

ശിവപ്രിയയായി ബ്രഹ്മസേവിതയായി ലക്ഷ്മിപൂജിതയായി അത്യന്തം സൌന്ദര്യവതിയായി കിളിശബ്ദത്തിൽ കേളയുള്ളവളായി കാമ്യദാനനിഷ്ഠയോടുകൂടിയവളായി കാഞ്ചീപുരദേവതയായിരിക്കുന്ന കാമാക്ഷീദേവിയെ സ്മരിക്കുന്നു.

കാദംബപ്രമദാം വിലാസഗമനാം കല്യാണകാഞ്ചീരവാം
കല്യാണാചലപാദപത്മയുഗളാം കാന്ത്യാസ്ഫുരന്തീം ശുഭാം
കല്യാണാചലകാർമ്മുകപ്രിയതമാം കാദംബമാലാശ്രിയാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൧൨

കടമ്പിൻ തോട്ടത്തിൽ അഗ്രഹമുള്ളവളായി വിലാസഗതിയായി, കല്യാണകാഞ്ചീശബ്ദത്തോടും അഭീഷ്ടപ്രദങ്ങളായ ചരണപത്മങ്ങളോടുംകൂടിയവളായി സ്ഫുരണിയയായി ശിവപ്രിയയായി കാദംബമാലാപ്രിയയായി കഞ്ചീപുര ദേവതയായിരിക്കുന്ന കാമാക്ഷിദേവിയെ സ്മരിക്കുന്നു.

ഗന്ധർവ്വാമരസിദ്ധചാരണവധൂധ്യേയാപദാനാഞ്ചിതാം
ഗൌരീം കുങ്കുമപങ്കപങ്കിതകുചദ്വന്ദ്വാഭിരാമാം ശുഭാം
ഗംഭീരസ്മിതവിഭ്രമാങ്കിതമുഖീം ഗംഗാധരാലിംഗിതാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീ ദേവതാം. ൧൪

ഗന്ധർവ്വാദിവധുക്കളാൽ ധ്യേയയായി ഗൌരിയായി കുങ്കുമാലംകൃതമായ കുചദ്വയംകൊണ്ടു മനോഹരയായി ശുഭയായി ഗംഭീരഹാസത്താൽ അങ്കിതമുഖിയായി ഗംഗാധരനാൽ ആലിംഗനം ചെയ്യപ്പെടുന്നവളായി കാഞ്ചീ.........

വിഷ്ണുബ്രഹ്മമുഖാമരേന്ദ്രപരിഷൽ കോടീരപീഠസ്ഥലാം
ലാക്ഷാരഞ്ജിതപാദപത്മയുഗളാം രാകേന്ദുബിംബാനനാം
വേദാന്താഗമവേദ്യചിന്ത്യചരിതാം വിദ്വജ്ജനൈരാവൃതാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൧൫

വിഷ്ണ്വാദിദേവപൂജിതയായും ലാക്ഷാശോഭിതപാദപത്മങ്ങളോടുകൂടിയവളായും പൂർണ്ണചന്ദ്രമുഖിയായും വേദാന്തജ്ഞേയയായും വിദ്വന്മദ്ധ്യസ്ഥയായും ഇരിക്കുന്ന കാമാക്ഷിയെ സ്മരിക്കുന്നു.

മാകന്ദദ്രുമമൂലദേശമഹിതേ മാണിക്യസിംഹാസനേ
ദിവ്യാംദീപിതഹേമകാന്തിനിവഹാവസ്ത്രാവൃതാം താം ശുഭാം
ദിവ്യാകല്പിതദിവ്യദേഹഭരിതാം ദൃഷ്ടിപ്രമോദാർപ്പിതാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൧൬

മാകന്ദവൃക്ഷച്ചുവട്ടിലെ മാണിക്യസിംഹാസനത്തിൽ ശോഭിതതരവസ്ത്രാവൃതയായി ദിവ്യയായി സന്തോഷദൃഷ്ടിയോടുകൂടിയവളായിരിക്കുന്ന ആ കാമാക്ഷിയെ സ്മരിക്കുന്നു.

ആധാരാദിസമസ്തചക്രനിലയാമാദ്യന്തശൂന്യാമുമാം
ആകാശാദിസമസ്തഭൂതനിവഹാകാരാമശേഷാത്മികാം
യോഗീന്ദ്രൈരപിയോഗിനീശതഗണൈരാരാധിതാമംബികാം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീദേവതാം. ൧൭

ആധാരചക്രങ്ങളിൽ വസിക്കുന്നവളായി അത്യന്തശൂന്യയായി പഞ്ചീകൃതാത്മികയായി സർവ്വാത്മികയായി യോഗീന്ദ്രയോഗിനിമാരാൽ ആരാധിതയായി അംബികയായിരിക്കുന്ന കാമാക്ഷീദേവിയെ സ്മരിക്കുന്നു.

ഹ്രീംകാരപ്രണവാത്മികാം പ്രണമതാം ശ്രീവിദ്യവിദ്യാമയീം
ഐം ക്ലീം സൌരുചിമന്ത്രമൂർത്തിനിവഹാകാരാമശേഷാത്മികാം
ബ്രഹ്മാനന്ദരസാനുഭൂതമഹിതാം ബ്രഹ്മപ്രിയംവാദിനീം
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീ ദേവതാം. ൮

ഹ്രീങ്കാരപ്രണവസ്വരൂപിണിയായി ഭക്തന്മാൎക്ക ശ്രീവിദ്യവിദ്യാമയിയായി ഐം. ക്ലീം. സൌ. എന്നുള്ള ബീജാക്ഷരങ്ങളെക്കൊണ്ടുള്ള അനേക മന്ത്രസ്വരൂപിണിയായി അനേകാത്മികയായി ബ്രഹ്മാനന്ദരസാനുഭവയായി ബ്രഹ്മപ്രതിപാദിനിയായിരിക്കുന്ന മീനാക്ഷീദേവിയെ സ്മരിക്കുന്നു.

സിദ്ധാനന്ദജനസ്യ ചിന്മയസുഖാകാരാം മഹായോഗിഭിഃ
മായാവിശ്വവിമോഹിനീം മധുമതീം ധ്യായേച്ഛുഭാം ബ്രാഹ്മണീം
ധ്യേയാം കിന്നരസിദ്ധചാരണവധൂധ്യേയാം സദായോഗിഭിഃ
കാമാക്ഷീം കലയാമി കല്പലതികാം കാഞ്ചീപുരീ ദേവതാം. ൯

യോഗികളോടുകൂടി സിദ്ധാനന്ദന്മാൎക്ക ചിന്മയസുഖപ്രദയും മായാലോകത്തെ മോഹിപ്പിക്കുന്ന ബലം മാധുൎയ്യവും ബ്രാഹ്മണിയുമായ കാമാക്ഷീദേവിയെ സേവിക്കണം. ഞാൻ ദേവസ്ത്രീകളാലും യോഗികളാലും ധ്യേയയായിരിക്കുന്ന കാമാക്ഷീദേവിയെ ധ്യാനിക്കുന്നു.

കാമാരികാമാം കമലാസനസ്ഥാം
കാമ്യപ്രദാം കങ്കണചൂഡഹസ്താം
കാഞ്ചീനിവാസാം കനകപ്രഭാസാം
കാമാക്ഷിദേവീം കലയാമി ചിത്തേ. ൧൦

ശിവകാമിനിയായി പത്മസ്ഥയായി കാമ്യപ്രദയായി കങ്കണശോഭിതപാണിയായി കനകമയിയായിരിക്കുന്ന കാമാക്ഷീദേവിയെ ഞാൻ മനസ്സിൽ ധ്യാനിക്കുന്നു.

ഇതി കാമാക്ഷീസ്തോത്രം സമ്പൂൎണ്ണം.

---

## ൪൩. ശ്രീമീനാക്ഷീപഞ്ചരത്നസ്തോത്രപ്രാരംഭഃ.

ഉദ്യദ്ഭാനുസഹസ്രകോടിനിലയാം കേയൂരഹാരോജ്ജ്വലാം
ബിംബോഷ്ഠീം സ്മിതദന്തപങ്ക്തിരുചിരാം പീതാംബരാലംകൃതാം
വിഷ്ണുബ്രഹ്മസുരേന്ദ്രസേവിതപദാം തത്വസ്വരൂപാം ശിവാം
മീനാക്ഷീം പ്രണതോസ്മി സന്തതമഹം കാരുണ്യവാരാന്നിധിം. ൧

അതിപ്രകാശിതയായും കേയൂരാദിശോഭിതയായും അരുണാധരിയായും സ്മമന്ദ

തദന്തശോഭിതതയായും പീതവസ്ത്രാലംകൃതയായും സർവ്വദേവസേവിതയായും തത്വരൂപിണിയായും കൃപാസമുദ്രമായുമിരിക്കുന്ന മീനാക്ഷീദേവിയെ ഞാൻ നമസ്കരിക്കുന്നു

മുക്താഹാരലസൽകിരീടരുചിരാം പൂർണ്ണേന്ദുവക്ത്രപ്രഭാം
ശിഞ്ജന്നൂപുരകിങ്കിണീമണിധരാം പുഷ്പപ്രഭാഭാസുരാം
സർവ്വാഭീഷ്ടഫലപ്രദാം ഗിരിസുതാം വാണീരമാസേവിതാം
മീനാക്ഷീം പ്രണതോസ്മി സന്തതമഹം കാരുണ്യവാരാന്നിധിം. ൨

മുക്താഹാരാദികളെക്കൊണ്ടു ശോഭിതയായി മനോജ്ഞയായി പൂർണ്ണചന്ദ്രമുഖിയായി ശബ്ദത്തോടുകൂടിയ ചിലമ്പുമുതലായവയെ ധരിക്കുന്നവളായി വാണീരമാസേവിതയായി ഗിരിജയായിരിക്കുന്ന മീനാക്ഷി......

ശ്രീവിദ്യാം ശിവവാമഭാഗനിലയാം ഹ്രീങ്കാരമന്ത്രോജ്ജ്വലാം
ശ്രീചക്രാങ്കിതബിന്ദുമദ്ധ്യവസതീം ശ്രീമത്സഭാനായകീം
ശ്രീമത്ഷൺമുഖവിഘ്നരാജജനനീം ശ്രീമജ്ജഗന്മോഹിനീം
മീനാക്ഷീം.........
൩

ശ്രീവിദ്യയായി ശിവവാമഭാഗനിലയയായി ഹ്രീങ്കാരമന്ത്രപ്രകാശിതയായി ശ്രീചക്രസ്ഥയായി സഭാനായകയായി കുമാരവിനായകമാതാവായ ശ്രീമല്ലോകസുന്ദരിയായ മീനാക്ഷി.........

ശ്രീമത്സുന്ദരനായകീം ഭയഹരാം ജ്ഞാനപ്രദാം നിർമ്മലാം
ശ്യാമാംബാം കമലാസനാർച്ചിതപദാം നാരായണസ്യാനുജാം
വീണാവേണുമൃദംഗവാദ്യരസികാം നാനാവിരാഡംബികാം
മീനാക്ഷീം ........
൪

സുന്ദരേശ്വരിയായും ഭയഹരയായും ജ്ഞാനപ്രദയായും വീണാദിവാദ്യരസികയായും വിരാട്സ്വരൂപിണിയായും അംബികയായുമിരിക്കുന്ന മീനാക്ഷി...... ..

നാനായോഗിമുനീന്ദ്രഹൃദ്യവസതീം നാനാർത്ഥസിദ്ധിപ്രദാം
നാനാപുഷ്പവിരാജിതാംഘ്രിയുഗളാം നാരായണേനാർച്ചിതാം
നാദബ്രഹ്മമയീം പരാൽപരതരാം നാനാർത്ഥതത്വാത്മികാം
മീനാക്ഷീം ........
൫

യോഗീന്ദ്രതാപസമനോവാസിനിയായും സർവ്വസിദ്ധിപ്രദയായും നാനാപുഷ്പശോഭിതപദദ്വയയായും നാരായണപൂജിതയായും ശബ്ദബ്രഹ്മരൂപിണിയായും നിസ്തുല്യയായും സർവ്വതത്വാധാരയായും കൃപാസമുദ്രമായുമിരിക്കുന്ന മീനാക്ഷീദേവിയേ എപ്പോഴും ഞാൻ നമിക്കുന്നു.

മീനാക്ഷീപഞ്ചരത്നസ്തോത്രം സമ്പൂർണ്ണം.

---

## ൪൧. നവരത്നമഞ്ജരീസ്തോത്രം.

ചേടീഭവന്നിഖിലഖേടീ കദംബവനവാടീഷു നാകിപടലീ
കോടീരചാരുതരകോടീമണീകിരണകോടീകരംബിതപദാ
പാടീരഗന്ധികുചശാടീ കവിത്വപരിപാടീമഗാധിപസുതാ
ഘോടീകുലാദധികധാടീമുദാരമുഖവീടീരസേന തനുതാം. ൧

ദാസികളായി ഭവിച്ചിരിക്കുന്ന അശേഷദേവസ്ത്രീകളോടുകൂടിയവളായും ദേവന്മാരാൽ എപ്പോഴും നമസ്കരിക്കപ്പെടുന്നവളായും ചന്ദനഗന്ധമുള്ള ഉത്തരീയത്തെ ധരിക്കുന്നവളായും കടമ്പിൻതോട്ടങ്ങളിൽ ക്രീഡിക്കുന്നവളായും ഇരിക്കുന്ന ശ്രീപാർവ്വതി എനിക്ക് ഉൽകൃഷ്ടമായിരിക്കുന്ന മുഖവീടീരസത്താൽ (ചർവ്വിതതാംബൂലരസം) മദ്ധ്വീകധാരയെക്കാൾ വേഗമുള്ള കവിതാവേഗത്തെ വർദ്ധിപ്പിക്കണമേ.

ദ്വൈപായനപ്രഭൃതിശാപായുധത്രിദിവസോപാനധൂളിചരണാ
പാപാപഹസ്വമനുജാപാനുലീനജനതാപാപനോദനിപുണാ
നീപാലയാ സുരഭിധൂപാളകാ ദുരിതകൂപാദുദഞ്ചയതു മാം
രൂപാധികാ ശിഖരിഭൂപാലവംശമണിദീപായിതാ ഭഗവതീ. ൨

വ്യാസൻ മുതലായിരിക്കുന്ന മഹർഷികൾക്കു മോക്ഷകാരണമായിരിക്കുന്ന പാദപാംസുക്കളോടുകൂടിയവളായും പാപനാശകരമായ സ്വമന്ത്രത്തെ ജപിക്കുന്നതിൽ ലയിച്ചിരിക്കുന്നവരുടെ സർവ്വദുഃഖങ്ങളേയും നശിപ്പിക്കുന്നവളായും, അതിസുന്ദരിയായും ഹിമവൽപുത്രിയായും കദംബവനവാസിനിയായും സൌരഭ്യാളകയായും ഇരിക്കുന്ന ഭഗവതീ! എന്നെ ദുരിതകൂപത്തിൽനിന്ന് ഉദ്ധരിക്കണമേ.

യാളീഭിരാത്മതനുലാളി ലസത്പ്രിയകപാളീഷു ഖേലതി ഭവ-
വ്യാളീനകുല്യസിതചൂളീഭരാ ചരണധൂളീലസന്മുനിഗണാ
വാളീഭൃതി ശ്രവസി താളീദളം വഹതി യാളീകശോഭിതിലകാ
സാളീകരോതു മമ കാളീ മനഃ സ്വപദനാളീകസേവനവിധൌ. ൩

യാതൊരു ദേവി ആളിമാരോടുകൂടി, സ്വതനുവിനെ ലാളിക്ക ശീലത്തോടുകൂടിയ കദംബവാടികളിൽ കളിക്കുന്നുവോ, സംസാരസർപ്പിണിക്കു നകുലിയായും അസിതവർണ്ണമായ (ചൂള് എന്ന) അംഗവിശേഷത്തോടുകൂടിയവളായും ചരണപാംസുക്കളായ (ആശ്രയിച്ചിരിക്കുന്ന) മുനിഗണങ്ങളോടുകൂടിയവളായും ഇരിക്കുന്നുവോ, വാളി എന്ന ആഭരണം അണിഞ്ഞിട്ടുള്ള ശ്രവണങ്ങളിൽ താളീദളങ്ങളെ വഹിക്കുന്നുവോ, യാതൊരു ദേവി ഫാലത്തിൽ ശോഭിക്കുന്ന തിലകത്തോടുകൂടിയിരിക്കുന്നുവോ, ആ കാളി എന്റെ മനസ്സിനെ സ്വപദപത്മങ്ങളുടെ സേവനത്തിന്നായിട്ടു സഖീകരിക്കേണമേ. (വണ്ടാക്കിത്തീർക്കണമെന്നുള്ള അർത്ഥത്തെക്കാൾ മേൽ വിവരിച്ചതിനാണ് പ്രാബല്യം കാണുന്നത്.)

ബാലാമൃതാംശുനിഭഫാലാ മനാഗരുണചേലാ നിതംബഫലകേ
കോലാഹലക്ഷപിതകാലാമരാരികുലകീലാലശോഷണരവിഃ
സ്ഥൂലാ കുചേ ജലദനീലാ കചേ കലിതലീലാ കദംബവിപിനേ
ശൂലായുധപ്രണതിശീലാ വിഭാതു ഹൃദി ശൈലാധിരാജതനയാ. ൪

ബാലചന്ദ്രതുല്യമായ നെററിയോടുകൂടിയും, ഈഷദ്രക്തവൎണ്ണമായ ചേലയെ ഉടുത്തിട്ടുള്ള നിതംബത്തോടുകൂടിയും, കോലാഹലമാത്രത്താൽ കാമദേനക്കൂടി ക്ഷയിപ്പിച്ചും, അമരാറികുലമാകുന്ന ജലത്തെ ശോഷിപ്പിക്കുവാൻ രവിയായും, കുചത്തിൽ സ്ഥൂലയായും, കുചത്തിൽ നമ്രയായും കദംബവനത്തിൽ ക്രീഡിക്കുന്നവളായും, ശിവപ്രണതിശീലയായുമിരിക്കുന്ന ദൈവം എന്റെ ഹൃദയത്തിൽ പ്രകാശിക്കേണമെ.

കംബാവതീവ സവിധംബാ ഗളേന നവതുംബാഭവീണസവിധാ
ബിംബാധരാ വിനതശംബായുധാദിനികുരുംബാ കദംബവിപിനേ
അംബാ കുരംഗമദജംബാളരോചിരവലംബാളകാ ദിശതു മേ
ശം ബാഹുലേയശശിബിംബാഭിരാമമുഖസംബാധിതസ്തനഭരാ. ൫

ഗളംകൊണ്ടു ശംഖത്തെ പരിഹസിക്കുന്നവളായും, ചുരക്കയ്ക്കു തുല്യമായ വീണയെ മടിയിൽ വെച്ചിരിക്കുന്നവളായും, ബിംബാധരയായും, കദംബവനത്തിൽ വസിക്കുന്നവളായും, വന്ദിക്കുന്ന വജ്രായുധാദിദേവസമൂഹത്തോടുകൂടിയവളായും, കസ്തൂരിശോഭിക്കുന്നതും അവലംബിക്കുന്നതുമായ അളകങ്ങളോടുകൂടിയവളായും സുബ്രഹ്മണ്യന്റെ ചന്ദ്രതുല്യമുഖത്താൽ പാനം ചെയ്യപ്പെടുന്ന സ്തനങ്ങളോടുകൂടിയവളായുമുള്ള അംബാ എനിക്കു മംഗളത്തെ ചെയ്യേണമെ.

ദാസായമാനസുമഹാസാ കദംബവനവാസാ കുസുംഭസുമനോ-
വാസാ വിപഞ്ചികൃതരാസാ വിധൂതമധുമാസാരവിന്ദമധുരാ
കാസാരസൂനതതിഭാസാഭിരാമതനുരാസാരശീതകിരണാ
നാസാമണിപ്രവരഭാസാ ശിവാ തിമിരമാസാദയേദുപരതിം. ൬

പുഷ്പങ്ങളുടെ മന്ദഹാസത്തെ ജയിച്ചിരിക്കുന്ന മന്ദഹാസമുള്ളവളും, കദംബവനത്തിൽ വസിക്കുന്നവളും, കുസുംഭപുഷ്പതുല്യമായ വസ്ത്രത്തോടുകൂടിയവളും, വീണവായിക്കുന്നവളും, വസന്തത്തെ പരിഭവിക്കുന്നവളും, അരവിന്ദത്തേക്കാൾ മധുരയും, പത്മസമൂഹത്തിന്റെ കാന്തികൊണ്ടു മനോഹരതനുവും, ആസാരശീതകിരണയും ആയിരിക്കുന്ന ശിവ നാസാമണിപ്രഭകൊണ്ടു തിമിരത്തെ കളയേണമെ.

ന്യങ്കാകരേ വപുഷി കങ്കാളരക്തപുഷി കങ്കാദിപക്ഷിവിഷയേ
ത്വം കാമനാമയസി കിം കാരണം ഹൃദയ പങ്കാരി മേഹി ഗിരിജാം
ശങ്കാശിലാനിശിതടങ്കായമാനപദസംകാശമാനസുമനോ-
ഝംകാരിഭൃംഗതതിമങ്കാനുപേതശശിസങ്കാശവക്ത്രകമലാം. ൭

കങ്കാളം രക്തം മുതലായവയെക്കൊണ്ടു പുഷ്ടമായും കങ്കാദിപക്ഷികൾക്കു ഭക്ഷണമായും, അനേകരോഗങ്ങൾക്കു വളപ്പുനിലമായുമുള്ള ദേഹത്തിൽ ഹേ! ഹൃദയമെ നീ കാമിക്കുന്നതു എന്തു കാരണം? ശങ്കാശിലക്കു ഉളിയായിത്തീൎന്നിട്ടുള്ള പദത്തിങ്കൽ ശോഭിച്ചിരിക്കുന്ന പുഷ്പങ്ങളിൽ ഝംകാരിയായ ഭൃംഗതതിയോടുകൂടിയവളും, അങ്കമില്ലാത്ത ചന്ദ്രനോടു തുല്യമായ വക്ത്രത്തോടുകൂടിയവളും, പാപത്തിന്നു ശത്രുവുമായിരിക്കുന്ന ഗിരിജയെ ആശ്രയിച്ചാലും.

ജംഭാരികുംഭിപൃഥുകുംഭാപഹാസികുചസംഭാവ്യഹാരലതികാ
രംഭാകരീന്ദ്രകരഡംഭാപഹോരുഗതിഡിംഭാനുരഞ്ജിതപദാ
ശംഭാവുദാരപരിരംഭാംകുരോൽപുളകഡംഭാനുരാഗപിശുനാ
ശംഭാസുരാഭരണഗുംഭാ സദാ ദിശതു ശുംഭാസുരപ്രഹരണാ. ൮

ഐരാവതത്തിന്റെ കുംഭത്തെ അപഹസിക്കുന്ന കുചകുംഭങ്ങളിൽ സംഭാവ്യങ്ങളായ ഹാരങ്ങളോടുകൂടിയവളും, രംഭയുടേയും കരീന്ദ്രകരത്തിന്റേയും ഡംഭത്തെക്കളയുന്ന ഊരുക്കളുടെ ഗതിഡിംഭങ്ങളാൽ (മന്ദഗമനങ്ങളാൽ) അനുരഞ്ജിതപദയും ശംഭുവിന്റെ ഉദാരപരിരംഭത്താൽ അങ്കുരിച്ചിട്ടുള്ള പുളകത്തോടുകൂടിയവളും, ഡംഭാനുരാഗഭാവത്തിൽ സമൎത്ഥയും, ഭാസുരാഭരണങ്ങളെ അണിഞ്ഞവളും, ശുംഭാസുരനെ ഹനിച്ചവളുമായ ദേവി എപ്പോഴും മംഗളത്തെ ചെയ്യുമാറാകട്ടെ.

ദാക്ഷായണീ ദനുജശിക്ഷാവിധൌ വികൃതദീക്ഷാ മനോഹരഗുണാ
ഭിക്ഷാശിനോ നടനവീക്ഷാവിനോദമുഖി ദക്ഷാധ്വരപ്രഹരണാ
വീക്ഷാം വിധേഹി മയി ദക്ഷാ സ്വകീയജനപക്ഷാ വിപക്ഷവിമുഖി
യക്ഷേശസേവിതനിരാക്ഷേപശക്തിജയലക്ഷ്മ്യാവധാനകലനാ. ൯

അസുരശിക്ഷയിങ്കൽ ദീക്ഷിച്ചിരിക്കുന്നവളും മനോഹരങ്ങളായ ഗുണങ്ങളുള്ളവളും, ശിവന്റെ നൃത്തത്തെ ദൎശിച്ചു വിനോദിക്കുന്നവളും, ദക്ഷാധ്വരഹന്ത്രിയും, യക്ഷേശസേവിതയായി നിരാക്ഷേപശക്തിയായിരിക്കുന്ന ജയലക്ഷ്മിയെ (കുബേരനു) കൊടുക്കുന്നവളും, സ്വകീയജനപക്ഷപാതമുള്ളവളും, വിപക്ഷജനങ്ങളിൽ വിമുഖിയും, ദക്ഷയുമായുള്ള ദാക്ഷായണി എന്നിൽ കടാക്ഷിക്കേണമേ.

ഇതി ശ്രീകാളിദാസകൃതനവരത്നമഞ്ജരി സംപൂൎണ്ണം.

---

## ൪൬. ശ്രീപാൎവ്വത്യഷ്ടോത്തരശതം.

മഹേശ്വരീ മഹാദേവീ മഹേശ്വരവിമോഹിനീ
മഹാപ്രഭാ മഹാമായാ മഹാസുരനിഷൂദനീ. ൧

ഉമാ കുമാരജനനീ ഹിമാചലതനൂഭവാ
ഭവാനീ ഭാവനാ ഗമ്യാ ഭവപാശവിമോചിനീ. ൨

ശിവാ ഭവാങ്കനിലയാ മൃഗാങ്കസദൃശാനനാ
അപൎണ്ണാ ശങ്കരീ ശാന്താ ഹൃദയാന്തപ്രകാശിനീ. ൩

വിജയാ ദുൎജ്ജയാമേയാ ജയദാ ജഗദീശ്വരീ
ആൎയ്യാ പരാപരമയീ ത്രിപുരാ പരമേശ്വരീ. ൪

കാത്യായനീ ഹൈമവതീ ശാംഭവീ ശുംഭമൎദ്ദിനീ
ശാകംഭരീ കലാകാളീ ഭൈരവീ ഭയഹാരിണീ. ൫

നാരായണീ പ്രാണമയീ ശർവ്വാണി സർവ്വമംഗളാ
അരുണാ ഭൂരികരുണാ ശരണാഗതവത്സലാ. ൬

ഹരിണാങ്കകലാഭൂഷാ ഹരിണാക്ഷി ഹരപ്രിയാ
ഭക്തപ്രിയാ ഭഗവതീ സുദയാ ദനുജാദയാ. ൭

പങ്കജാക്ഷസമാരാധ്യാ പങ്കജാക്ഷസഹോദരി
കിങ്കരീഭൂതഗീർവ്വാണാ പങ്കജാസ്യോത്സവേക്ഷണാ. ൮

ഹ്രീങ്കാരീ ശബരീതാരാ മാതംഗീ മംഗലപ്രദാ
അംഗീകൃതഹരാർദ്ധാംഗാ ശൃംഗാരശരണാനനാ. ൯

ശൃംഗാരനായികാബാലാ ജയാ സിംഹാസനേശ്വരീ
കാമേശ്വരീ ച കല്യാണീ സുന്ദരീ സുരസേവിതാ. ൧൦

ചക്രേശ്വരീ മധുമതീ പാർവ്വതീ പത്മലോചനാ
കോദണ്ഡിനീ കുണ്ഡലിനീ ചാമുണ്ഡാ ചണ്ഡികാംബികാ. ൧൧

ചർച്ചികാ ഗിരിജാ ദുർഗ്ഗാ സർഗ്ഗസ്ഥിത്യന്തകാരിണി
സുഭഗാ ലളിതാഗൌരീ മാതാമണി ഗൃഹേശ്വരീ. ൧൨

ലോകേശ്വരീ മഹാരാജ്ഞീ മാലിനീ മേനകാത്മജാ
രുദ്രാണീ ശങ്കരീ ശർമ്മദായിനീ സർവ്വസാക്ഷിണീ. ൧൩

ശ്രീവിദ്യാ ശ്രീകരീ ശ ഷ്ഷോഡശീ ശ്രീദിപൂജിതാ
വാഗ്വാദിനീ വിന്ദുഗൃഹാ ഭവസങ്കടഹാരണി. ൧൪

കരപങ്കജസംസ്പൃശ്യപ്രധൃത ന രശാസനാ
പാദപല്ലവനിർജ്ജിത്യ മഹിഷാസുര വിഗ്രഹാ. ൧൫

തരുണാർക്കസഹസ്രാഭതനുച്ഛായാവിജൃംഭണാ
വദനാമോദബിഭ്രാമ്യദളിപാളിനിഭാളകാ. ൧൬

നവകുങ്കുമകസ്തൂരീ തിലകാലംകൃതാളികാ
അധരാരുണിമാരക്തമുക്താശോഭിതനാസികാ. ൧൭

കനൽകപോലയുഗളപ്രതിബിംബിതകുണ്ഡലാ
തമഃപ്രവാഹപ്രതിമചികുരഭ്രാജിദിങ്മുഖാ. ൧൮

ഇദമഷ്ടോത്തരശതം പാഠ്യാത്സർവ്വകാമദം
സർവ്വസമ്പൽപ്രദം ശ്രേഷ്ഠം സർവ്വസൌഭാഗ്യ പുഷ്ടിദം. ൧൯

സർവ്വവിദ്യാപ്രദം സത്പുരുഷാർത്ഥപ്രദം പരം
രഹസ്യമിദമൽകൃഷ്ടം ന മീമാംസമിതസ്മൃതഃ. ൨൦

യഃ പഠേൽ പരയാഭക്ത്യാ സന്ധ്യാകാലേ സമാഹിതഃ
സ്മരന്നപി മഹാദേവം പാർവ്വതീസഹിതം ശിവം. ൧൧
സഭുക്ത്വാത്ര മഹാഭോഗാൻ ശിവലോകേ മഹീയതേ.

ഇതി പാർവ്വത്യഷ്ടോത്തരശതം സമ്പൂർണ്ണം

## ൪൯. രാജരാജേശ്വരീമാതൃകാമന്ത്രസ്തവപ്രാരംഭഃ

കല്യാണായുതപൂർണ്ണചന്ദ്രവദനാം പ്രാണേശ്വരാനന്ദിനീം
പൂർണ്ണാം പൂർണ്ണതരാം പരേശമഹിഷീം പൂർണ്ണാമൃതാസ്വാദിനീം
സമ്പൂർണ്ണാം പരമോത്തമാമൃതകലാം വിദ്യാവതീം ഭാരതീം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൧

ഏകാരാദിസമസ്തവർണ്ണവിവിധാകാരൈക ചിദ്രൂപിണീം
ചൈതന്യാത്മകചക്രരാജനിലയാം ചന്ദ്രാന്തസഞ്ചാരിണീം
ഭാവാഭാവവിഭാവിനീം ഭവപരാം സത്ഭക്തിചിന്താമണീം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൨

ഈഹാധിക്പരയോഗിവൃന്ദവിദിതാം സ്വാനന്ദഭൂതാം പരാം
പശ്യന്തീം തനുമദ്ധ്യമാം വിലസിനീം ശ്രീവൈഖരീരൂപിണീം
ആത്മാനാത്മവിചാരിണീം വിവരഗാംവിദ്യാം ത്രിബീജാത്മികാം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൩

ലക്ഷ്യാലക്ഷ്യനിരീക്ഷണാം നിരുപമാം രുദ്രാക്ഷമാലാധരാം
ത്ര്യക്ഷാർദ്ധാകൃതിദക്ഷവംശകലികാം ദീർഘാക്ഷിദീർഘസ്വരാം
ഭദ്രാം ഭദ്രവരപ്രദാം ഭഗവതീം ഭദ്രേശ്വരീം മുദ്രിണീം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൪

ഹ്രീം ബീജാഗതനാദബിന്ദുഭരിതാമോംകാരനാദാത്മികാം
ബ്രഹ്മാനന്ദഘനോദരീം ഗുണവതീം ജ്ഞാനേശ്വരീം ജ്ഞാനദാം
ഇച്ഛാജ്ഞാകൃതിനീം മഹീം ഗതവതീം ഗന്ധർവ്വസംസേവിതാം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം ൫

ഹർഷോന്മത്തസുവർണ്ണപാത്രഭരിതാം പീനോന്നതാഘൂർണ്ണിതാം
ഹുംകാരപ്രിയശബ്ദജാലനിരതാം സാരസ്വതോല്ലാസിനീം
സാരാസാരവിചാരചാരുചതുരാം വർണ്ണാശ്രമാകാരിണീം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൬

സര്വ്വേശാംഗവിഹാരിണീം സകരുണാം സന്നാദിനീം നാദിനീം
സംയോഗപ്രിയരൂപിണീം പ്രിയവതീം പ്രീതാം പ്രതാപോന്നതാം
സര്വ്വാന്തൎഗ്ഗതിശാലിനീം ശിവതനൂസന്ദീപിനീം ദീപിനീം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൧

കൎമ്മാകൎമ്മവിവൎജ്ജിതാം കുലവതീം കൎമ്മപ്രദാം കൌളിനീം
കാരുണ്യാംബുധി സര്വ്വകാമനിരതാം സിന്ധുപ്രിയോല്ലാസിനീം.
പഞ്ചബ്രഹ്മസനാതനാസനഗതാം ഗേയാം സുയോഗാന്വിതാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൨

ഹസ്ത്യുൽകുംഭനിഭസ്തനദ്വിതയതഃ പീനോന്നതാദാനതാം
ഹാരാദ്യാഭരണാം സുരേന്ദ്രവിനുതാം ശൃംഗാരപീഠാലയാം
യോന്യാകാരകയോനിമുദ്രിതകരാം നിത്യാം നവാൎണ്ണാത്മികാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൩

ലക്ഷ്മീലക്ഷണപൂൎണ്ണഭക്തവരദാം ലീലാവിനോദസ്ഥിതാം
ലാക്ഷാരഞ്ജിതപാദപത്മയുഗളാം ബ്രഹ്മേന്ദ്രസംസേവിതാം
ലോകാലോകിതലോകകാമജനനീം ലോകാശ്രയാങ്കസ്ഥിതാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൧൦

ഹ്രീങ്കാരാശ്രിതശങ്കരപ്രിയതനും ശ്രീയോഗപീഠേശ്വരീം
മാംഗല്യായതപങ്കജാഭനയനാം മാംഗല്യസിദ്ധിപ്രദാം
കാരുണ്യേന വിശേഷിതാംഗസുമഹാലാവണ്യസംശോഭിതാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൧൧

സൎവ്വജ്ഞാനകലാവതീം സകരുണാം സര്വ്വേശ്വരീം സൎവ്വഗാം
സത്യാം സൎവ്വമയീം സഹസ്രദളജാം സത്വാൎണ്ണവോപസ്ഥിതാം
സംഗാസംഗവിവൎജ്ജിതാം സുഖകരീം ബാലാൎക്കകോടിപ്രഭാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം ൧൨

കാദിക്ഷാന്തസുവൎണ്ണബിന്ദുസുതനും സൎവ്വാംഗസംശോഭിതാം
നാനാവൎണ്ണവിചിത്രചിത്രചരിതാം ചാതുൎയ്യചിന്താമണിം
ചിത്താനന്ദവിധായിനീം സുചപലാം കൂടത്രയാകാരിണീം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൧൩

ലക്ഷ്മീശാനവിധീന്ദ്രചന്ദ്രമകുടാദ്യഷ്ടാംഗപീഠാശ്രിതാം
സൂൎയ്യേന്ദ്വഗ്നിമയൈകപീഠനിലയാം ത്രിസ്ഥാം ത്രികോണേശ്വരീം
ഗോപ്ത്രീം ഗൎവ്വനിഗൎവ്വിതാം ഗഗനഗാം ഗംഗാഗണേശപ്രിയാം
ശ്രീചക്രപ്രിയബിന്ദുതൎപ്പണപരാം ശ്രീരാജരാജേശ്വരീം. ൧൪

ഹ്രീംകൂടത്രയരൂപിണീം സമയിനീം സംസാരിണീം ഹംസിനീം
വാമാചാരപരായണീം സുകുലജാം ബീജാവതീം മുദ്രിണീം
കാമാക്ഷീം കരുണാർദ്രചിത്തസഹിതാം ശ്രീം ശ്രീത്രിമൂർത്ത്യംബികാം
ശ്രീചക്രപ്രിയബിന്ദുതർപ്പണപരാം ശ്രീരാജരാജേശ്വരീം. ൧൭

യാ വിദ്യാ ശിവകേശവാദിജനനീ യാ വൈ ജഗന്മോഹിനീ
യാ ബ്രഹ്മാദിപിപീലികാന്തജഗദാനന്ദൈകസന്ദായിനീ
യാ പഞ്ചപ്രണവദ്വിരേഫനളിനീ യാ ചിത്കളാമാലിനീ
സാ പായാൽ പരദേവതാ ഭഗവതീ ശ്രീരാജരാജേശ്വരീ. ൧൮

ഇതി ശ്രീ മാതൃകാമന്ത്രസ്തവസ്സമ്പൂർണ്ണഃ.

## ൫൦. ത്രിപുരാഷ്ടകം.

കദംബവനചാരിണീം മുനികദംബകാദംബിനീം
നിതംബജിതഭൂധരാം സുരനിതംബിനീസേവിതാം
നവാംബുരുചിലോചനാമഭിനവാംബുദശ്യാമളാം
ത്രിലോചനകുഡുംബിനീം ത്രിപുരസുന്ദരീമാശ്രയേ. ൧

കടമ്പിൻതോട്ടത്തിൽ സഞ്ചരിക്കുന്നവളും മുനിസംഘങ്ങളോടുകൂടിയവളും പർവ്വതത്തെക്കാൾ ശോഭിച്ചിരിക്കുന്ന നിതംബപ്രദേശത്തോടുകൂടിയവളും ദേവസ്ത്രീസേവിതയും മനോഹരാക്ഷിയും നീലമേഘവർണ്ണയുമായിരിക്കുന്ന ത്രിപുരസുന്ദരിയെ ഞാൻ ആശ്രയിക്കുന്നു.

കദംബവനവാസിനീം കനകവല്ലകീധാരിണീം
മഹാർഹമണിഹാരിണീം മുഖസമുല്ലസദ്വാരുണീം
ദയാവിഭവകാരിണീം വിശദലോചനീം കാരണീം
ത്രിലോചനകുഡുംബിനീം ത്രിപുരസുന്ദരീമാശ്രയേ. ൨

കദംബവനവാസിനിയായും സ്വർണ്ണവീണയെ ധരിച്ചിരിക്കുന്നവളും ദിവ്യരത്നമാല്യധാരിണിയും മദിരാമോദമുഖിയും കാരുണ്യംകൊണ്ടു വിഭവങ്ങളെ ചെയ്യുന്നവളും മനോഹരാക്ഷിയും കാരണിയുമായിരിക്കുന്ന ത്രിപുര.........

കദംബവനശാലയാ കുചഭരോല്ലസന്മാലയാ
കുചോപമിതശൈലയാ ഗുരുകൃപാലസദ്വേലയാ
മദാരുണകപോലയാ മധുരഗീതവാചാലയാ
കയാപി ഘനനീലയാ കവചിതാ വയം ലീലയാ. ൩

കടമ്പിൻതോട്ടത്തിൽ വസിച്ചും മാലകൊണ്ടു പ്രകാശിക്കുന്ന മുലത്തടത്തോടുകൂടിയും പർവ്വതസ്തനിയും കൃപാപൂർണ്ണയും ലഹരികൊണ്ടു തുടുത്ത കവിൾത്തടത്തോടും സംഗീ

തലൈവെച്ചുഷ്യത്തോടുംകൂടിയ അനിർവ്വചനീയയായ ലീലയാൽ നാം കവചിതന്മാരായിരിക്കുന്നു.

കദംബവനമദ്ധ്യഗാം കനകമണ്ഡപോപസ്ഥിതാം
ഷഡംബുരുഹവാസിനീം സതതസിദ്ധസൌദാമിനീം
വിഡംബിതജപാരുചിം വികചചന്ദ്രചൂഡാമണീം
ത്രിലോചനകുഡുംബിനീം ത്രിപുരസുന്ദരിമാശ്രയേ. ൪

കദംബാടവിമദ്ധ്യഗയും സ്വർണ്ണമണ്ഡപത്തിൽ ഇരിക്കുന്നവളും പത്മഷൾക്കവാസിനിയും സിദ്ധന്മാരിൽ പ്രകാശിക്കുന്നവളും ജപാപുഷ്പശോഭിതയും പൂർണ്ണചന്ദ്രധാരിണിയും പരമേശ്വരകുഡുംബിനിയും ആയ ത്രിപുരസുന്ദരിയേ ഞാൻ ആശ്രയിക്കുന്നു.

കുചാഞ്ചിതവിപഞ്ചികാം കുടിലകുന്തളാലംകൃതാം
കുശേശയനിവേശിനീം കുടിലചിത്തവിദ്വേഷിണീം
മദാരുണവിലോചനാം മനസിജാരിസംമോഹിനീം
മതംഗകുലകന്യകാം മധുരഭാഷിണിമാശ്രയേ. ൫

വീണാസാന്നിദ്ധ്യംകൊണ്ടു ശോഭിച്ചിരിക്കുന്ന സ്തനത്തോടുകൂടിയവളും പത്മവാസിനിയും ദുഷ്ടദ്വേഷിണിയും ലഹരികൊണ്ടു രക്താക്ഷിയും ശംഭുവിനെ മോഹിപ്പിക്കുന്നവളും മധുരഭാഷിണിയുമായിരിക്കുന്ന മതംഗപുത്രിയെ ഞാൻ ആശ്രയിക്കുന്നു.

സ്മരേൽ പ്രഥമപുഷ്പിണീം രുധിരബിന്ദുശോണാംബരാം
ഗൃഹീതമധുപാത്രികാം മദവിഘൂർണ്ണനേത്രാഞ്ചലാം
ഘനസ്തനഭരോന്നതാം ഗളിതചൂളികാം ശ്യാമളാം
ത്രിലോചനകുടുംബനീം ത്രിപുരസുന്ദരീമനഹം. ൬

ഋതുസ്നാനത്തെ പ്രാപിച്ചും രക്തബിന്ദുക്കളാലടയാളപ്പെട്ട വസ്ത്രത്തോടും മദ്യപാത്രത്തോടും ലഹരികൊണ്ടു തീക്ഷ്ണമായ നേത്രത്തോടും ഗളിതമായിരിക്കുന്ന ചൂളികയോടും കൂടിയ ശിവകുടുംബിനിയായ ത്രിപുരസുന്ദരിയേ എപ്പോഴും സ്മരിക്കണം.

സകുങ്കുമവിലേപനാമളകചുംബികസ്തൂരികാം
സമന്ദഹസിതേക്ഷണാം സശരചാപപാശാങ്കുശാം
അശേഷമനമോഹിനീമരുണമാല്യഭൂഷാംബരാം
ജപാകുസുമഭാസുരാം ജപവിധൌ സ്മരേദംബികാം. ൭

കുങ്കുമപ്പൊട്ടോടും അളകത്തിൽ കസ്തൂരിയോടും മന്ദഹാസേക്ഷണത്തോടും ബാണാദികളോടും കൂടിയവളായി ജഗന്മോഹിനിയായി രക്തമാലാവസ്ത്രഭൂഷിതയായി ജപാകുസുമശോഭിതയായിരിക്കുന്ന അംബികയെ ജപവിധിയിങ്കൽ സ്മരിക്കണം.

പുരന്ദരപുരന്ധ്രികാചികുരബന്ധസൈരന്ധ്രികാം
പിതാമഹപതിവ്രതാപടുപടീരചച്ചാരതാം
മുകുന്ദരമണീമണീലസദലംക്രിയാകാരിണീം
ഭജാമി ഭുവനാംബികാം സുരവധൂടികാചേടികാം. ൮

ചികുരബന്ധങ്ങളിങ്കൽ സൈരന്ധ്രികയായിത്തീൎന്നിരിക്കുന്ന ഇന്ദ്രാണിയോടുകൂടിയും വസ്ത്രങ്ങളുടെ കാൎയ്യവിചാരണചെയ്യുന്ന സരസ്വതിയോടുകൂടിയും, രത്നാഭരണങ്ങളെക്കൊണ്ട് അലംകരിക്കുന്ന കൎമ്മത്തിൽ ലക്ഷ്മീദേവിയോടുകൂടിയും ഇങ്ങിനെ ദേവസ്ത്രീകളാകുന്ന ദാസിമാരോടുകൂടിയ ഭുവനാംബികയെ ഞാൻ ഭജിക്കുന്നു.

ത്രിപുരാഷ്ടകം സമ്പൂൎണ്ണം.

---

## ൫൧. ശീതലാഷ്ടകപ്രാരംഭഃ.

അസ്യ ശ്രീശീതലാസ്തോത്രസ്യ മഹാദേവ
ഋഷിഃ-അനുഷ്ടുപ്-ഛന്ദഃ-ശീതളാദേവതാ
ലക്ഷ്മീബീജം ഭവാനീ ശക്തിഃ സൎവ്വവി-
സ്ഫോടകനിവൃത്തയേ ജപേവിനിയോഗഃ. ൧

ഈശ്വര ഉവാച.

വന്ദേഹം ശീതലാദേവീം രാസഭസ്ഥാം ദിഗംബരാം
മാൎജ്ജനീകലശോപേതാം ശൂൎപ്പാലംകൃതമസ്തകാം. ൨
ശീതളേ ശീതളേചേതി യോ ബ്രൂയാദ്ദാഹപീഡിതഃ
വിസ്ഫോടകഭയം ഘോരം ക്ഷിപ്രം തസ്യ പ്രണശ്യതി. ൩
യസ്ത്വാമുദകമദ്ധ്യേ തു ധൃത്വാ പൂജയതേ നരഃ
വിസ്ഫോടകഭയം ഘോരം ഗൃഹേ തസ്യ ന ജായതേ. ൪
ശീതളേ ജ്വരദഗ്ദ്ധസ്യ പൂതിഗന്ധയുതസ്യ ച
പ്രണഷ്ടചക്ഷുഷഃ പുംസസ്ത്വാമാഹുൎജ്ജീവനൌഷധം. ൫
ശീതളേ തനുജാന്രോഗാന്നൃണാം ഹരസി ദുസ്ത്യജാൻ
വിസ്ഫോടകവിദീൎണ്ണാനാം ത്വമേകാമൃതവൎഷിണീ. ൬
ഗളഗണ്ഡഗ്രഹാരോഗാ യേ ചാന്യേ ദാരുണാ നൃണാം
ത്വദനുധ്യാനമാത്രേണ ശീതളേ യാന്തി സംക്ഷയം. ൭
ന മന്ത്രം നൌഷധം തസ്യ പാപരോഗസ്യ വിദ്യതേ
ത്വാമേകാം ശീതളേ ധാത്രീം നാന്യാം പശ്യാമി ദേവതാം. ൮
മൃണാളതന്തുസദൃശീം നാഭിഹൃന്മദ്ധ്യസംസ്ഥിതാം
യസ്ത്വാം സഞ്ചിന്തയേദ്ദേവി! തസ്യ മൃത്യുൎന്ന ജായതേ. ൯
അഷ്ടകം ശീതളാദേവ്യാ യോ നരഃ പ്രപഠേത്സദാ
വിസ്ഫോടകഭയം ഘോരം ഗൃഹേ തസ്യ ന ജായതേ. ൧൦
ശ്രോതവ്യം പഠിതവ്യഞ്ച ശ്രദ്ധാഭക്തിസമന്വിതൈഃ

ഉപസർഗ്ഗ വിനാശായ പരം സ്വസ്ത്യയനം മഹൽ. ൧൫
ശീതളേ ത്വം ജഗന്മാതാ ശീതളേ ത്വം ജഗല്പിതാ
ശീതളേ ത്വം ജഗദ്ധാത്രീ ശീതളായൈ നമോനമഃ. ൧൬

രാസഭോ ഗർദ്ദഭശ്ചൈവ ഖരോ വൈശാഖനന്ദനഃ
ശീതളാവാഹനശ്ചൈവ ദൂർവ്വാകന്ദനികൃന്തനഃ. ൧൭

ഏതാനി വരനാമാനി ശീതളാഗ്രേ തു യഃ പഠേൽ
തസ്യ ഗേഹേ ശിശൂനാഞ്ച ശീതളാരുങ്ന ജായതേ. ൧൮

ശീതളാഷ്ടകമേവേദം ന ദേയം യസ്യ കസ്യ ചിൽ
ദാതവ്യം ച സദാ തസ്മൈ ശ്രദ്ധാഭക്തിയുതായ വൈ. ൧൯

ഇതി ശ്രീസ്കാന്ദപുരാണേ ശീതളാഷ്ടകസ്തോത്രം സമ്പൂർണ്ണം.

മേൽവിവരിച്ച ശീതളാഷ്ടകം നിത്യമായി ഭക്തിപൂർവ്വം പാരായണം ചെയ്യുന്നതായാൽ കണ്ണമാലാ മുതലായ അനേക ക്ഷുദ്രരോഗങ്ങളും പ്രത്യേകിച്ച വസൂരിയും അ ഗൃഹത്തിൽ തന്നെ ഉണ്ടാകുന്നതല്ല. ബാലന്മാൎക്കുണ്ടാകുന്ന കരപ്പൻ മുതലായ വിസ്ഫോട രോഗങ്ങളും തത്സംബന്ധമായ ഉഷ്ണദാഹങ്ങളും ശ്രവണോച്ചാരണമാത്രയിൽതന്നെ ഉപശമിക്കുന്നതുമാകുന്നു. ഈ ദിവ്യസ്തോത്രത്തെ ഭക്തിശ്രദ്ധാഹീനന്മാൎക്ക് ഒരിക്കലും ഉപദേശിക്കയുമരുതു്.

ശ്രീശീതളാദേവ്യൈ നമഃ

## ൩൨. മീനാക്ഷീസ്തോത്രപ്രാരംഭഃ.

ശ്രീവിദ്യേ! ശിവവാമഭാഗനിലയേ! ശ്രീരാജരാജാർച്ചിതേ
ശ്രീനാഥാദിഗുരുസ്വരൂപവിഭവേ! ചിന്താമണീപീഠികേ!
ശ്രീവാണീഗിരിജാനുതാംഘ്രികമലേ! ശ്രീശാംഭവി! ശ്രീശിവേ!
മദ്ധ്യാഹ്നേ! മലയധ്വജാധിപസുതേ! മാം പാഹി മീനാംബികേ. ൧

ശ്രീവിദ്യയായി പരമശിവവാമഭാഗയായി ശ്രീരാജരാജാർച്ചിതയായി ഗുരുസ്വരൂപിണിയായി ചിന്താമണീനിലയയായി സരസ്വതീപാർവ്വതികളാൽ സ്തുതപദയായി പാണ്ഡ്യരാജപുത്രിയായി ശാംഭവിയായിരിക്കുന്ന മീനാംബിക എന്നെ രക്ഷിക്കണമേ.

ചക്രസ്ഥേ! ശചിനീ! ചരാചരജഗന്നാഥേ! ജഗൽപൂജിതേ!
ആർത്താളീവരദേ! വരാഭയകരേ! വക്ഷോജഭാരാന്വിതേ!
വിദ്യേ! വേദകപാലമൌലിഗുളികേ! വിദ്യുല്ലതാവിഗ്രഹേ!
മദ്ധ്യേ! പൂർണ്ണസുധാരസാർദ്രഹൃദയേ! മാം പാഹി മീനാംബികേ. ൨

ശ്രീചക്രവാസിനിയും ഇന്ദ്രാണിയും ലോകനാഥയും പൂജിതയും ആർത്താർത്തിനാശിനിയും കൈകളിൽ വരദാഭയങ്ങളോടുകൂടിയും വിദ്യാസ്വരൂപിണിയും വേദസാരഗുളിക

യും മിന്നൽപ്രകാശരീരിണിയും അമൃതാർദ്രമനസ്സുമായ അല്ലയോ മീനാക്ഷികേ എന്നെ രക്ഷിക്കണമേ.

കോടീരാംഗദരത്നകുണ്ഡലധരേ! കോദണ്ഡബാണാഞ്ചിതേ
കോകാകാരകുചദ്വയോപരിലസൽപ്രാലംബഹാരാഞ്ചിതേ!
ശിഞ്ജന്നൂപുരപാദസാരസമണിശ്രീപാദുകാലംകൃതേ!
മദ്ദാരിദ്ര്യഭുജംഗഗാരുഡഖഗേ! മാം പാഹി മീനാംബികേ. ൩

സർവ്വാംഗാലംകൃതശോഭിതശരീരിണിയായി ബാണചാപംകൊണ്ടും ചക്രവാകതുല്യമുലകളിൽ തൂങ്ങിക്കിടക്കുന്ന മാലകൊണ്ടും മനോഹരിയായും ശബ്ദിക്കുന്ന ചിലമ്പു മുതലായതുകൊണ്ടും പാദുകകൊണ്ടും ശോഭിക്കുന്നവളായി എന്റെ ദാരിദ്ര്യസർപ്പത്തിന്നു ഗരുഡപക്ഷിയായുമിരിക്കുന്ന അല്ലയോ മീനാംബികേ എന്നെ രക്ഷിക്കണമേ.

ബ്രഹ്മേശാച്യുതഗീയമാനചരിതേ! പ്രേതാസനാന്തഃസ്ഥിതേ!
പാശാങ്കുശചാപബാണകലിതേ! ബാലേന്ദുചൂഡാഞ്ചിതേ!
ബാലേ! ബാലകുരംഗലോലനയനേ! ബാലാർക്കകോട്യുജ്ജ്വലേ!
മുദ്രാരാധിതദൈവതേ മുനിസുതേ! മാം പാഹി മീനാംബികേ! ൪

ത്രിമൂർത്തിസ്തുത്യയും ശിവസ്നേഹപാത്രവും പാശാങ്കുശാദ്യങ്ങളോടുകൂടിയവളും ശിവപൂജിതയും കന്യകയും മൃഗാക്ഷിയും അനേകസൂര്യതേജോമയിയും മുദ്രാതന്ത്രത്താൽ ആരാധിക്കപ്പെടുന്നവളും മുനിസുതയുമായ അല്ലയോ മീനാംബികേ എന്നെ രക്ഷിക്കണമേ.

ഗന്ധർവ്വാമരയക്ഷപന്നഗനുതേ ഗംഗാധരാലിംഗിതേ!
ഗായത്രി ഗരുഡാസനേ കമലജേ സുശ്യാമളേ സുസ്ഥിതേ!
ഖാതീതേ! ഖലദാരുപാവകശിഖേ! ഖദ്യോതകോട്യുജ്ജ്വലേ!
മന്ത്രാരാധിതദൈവതേ! മുനിസുതേ മാം പാഹി മീനാംബികേ! ൫

ദേവഗന്ധർവ്വാദികളാകുന്ന പുത്രന്മാരോടുകൂടിയവളും പരമേശ്വരാലിംഗിതയും ഗായത്രീരൂപിണിയും ഗരുഡവാഹനിയും പത്മസംഭവയും കൃഷ്ണവർണ്ണയും ആകാശാതീതയും ശോഭിതശിഖയും ദീപ്തിസ്വരൂപിണിയും മന്ത്രത്താൽ പൂജിക്കപ്പെടുന്നവളും ആയ അല്ലയോ മീനാംബികേ എന്നെ രക്ഷിക്കണമേ.

നാദേ! നാരദതുംബുരാദ്യവിനുതേ! നാദാന്തനാദാത്മികേ!
നിത്യേ! നീലലതാത്മികേ! നിരുപമേ! നീവാരശൂകോപമേ!
കാന്തേ! കാമകലേ! കദംബനിലയേ! കാമേശ്വരാങ്കസ്ഥിതേ!
മദ്വിദ്യേ! മദഭീഷ്ടകല്പലതികേ! മാം പാഹി മീനാംബികേ! ൬

നാദസ്വരൂപിണിയായി നാരദാദിനുതയായി നാദാന്തനാദാത്മികയായി നിത്യയായി നിസ്തുല്യയായി വരിനെല്ലിന്റെ ശൂകത്തോടു തുല്യയായി മനോഹരിയായി കാമകലയായി കദംബവാസിനിയായി എനിക്കു വിദ്യയായും അനുഗ്രഹകല്പവല്ലിയായുമിരിക്കുന്ന അല്ലയോ മീനാംബികേ! എന്നെ രക്ഷിക്കണമേ.

വീണാനാദനിമീലിതാൎദ്ധനയനേ! വിസ്രസ്തചൂളീഭരേ
താംബൂലാരുണപല്ലവാധരയുതേ! താടങ്കഹാരാന്വിതേ
ശ്യാമേ! ചന്ദ്രകളാവതംസകലിതേ കസ്തൂരികാപാലികേ
പൂൎണ്ണേ! പൂൎണ്ണിണി! ബന്ധുരൂപവദനേ! മാം പാഹി മീനാംബികേ! ൭

വീണാനാദരസത്താൽ അടഞ്ഞിരിക്കുന്ന അൎദ്ധനേത്രത്തോടും അഴിഞ്ഞിരിക്കുന്ന ചൂളീഭരത്തോടും താംബൂലംകൊണ്ടു ചുവന്നിരിക്കുന്ന അധരത്തോടും കൎണ്ണഭൂഷണങ്ങളോടും കൂടിയവളായി ശ്യാമയായി ചന്ദ്രകലാധാരിണിയായി, കവിൾത്തടത്തിൽ കസ്തൂരിയോടുകൂടിയവളായി, പ്രസന്നയായി, പൂൎണ്ണിണിയായി, പത്മമുഖിയായ അല്ലയോ മീനാംബികേ! എന്നെ രക്ഷിക്കേണമേ.

ശബ്ദബ്രഹ്മമയീ ചരാചരമയീ ജ്യോതിൎമ്മയീവാങ്മയീ
നിത്യാനന്ദമയീനിരഞ്ജനമയീതത്വംമയീചിന്മയീ
തത്വാതീതമയീപരാത് പരമയീമായാമയീശ്രീമയീ
സൎവ്വൈശ്വൎയ്യമയീ സദാശിവമയീ മാം പാഹി മീനാംബികേ. ൮

ശബ്ദബ്രഹ്മചരാചരസ്വരൂപിണിയായി, തേജോമയിയായി, വാഗ്രൂപിണിയായി, നിത്യാനന്ദനിരഞ്ജനസ്വരൂപിണിയായി, തത്വചിദ്രൂപിണിയായി, തത്വാതീതപരാത്പരമയിയായി, മായാശ്രീരൂപിണിയായി, സൎവ്വസമ്പൽസ്വരൂപിണിയായി, സദാശിവരൂപിണിയായിരിക്കുന്ന അല്ലയോ മീനാംബികേ! എന്നെ രക്ഷിക്കേണമേ.

ശ്രീമൽശങ്കരാചാൎയ്യകൃതം ശ്രീമീനാക്ഷീസ്തോത്രം സമ്പൂൎണ്ണം.

---

## ൩൭. ആനന്ദലഹരീസ്തോത്രം.

ഭവാനി! സ്തോതും ത്വാം പ്രഭവതി ചതുൎഭിൎന്നവദനൈഃ
പ്രജാനാമീശാനസ്ത്രിപുരമഥനഃ പഞ്ചഭിരപി-
ന ഷൾഭിസ്സേനാനീ ൎദശശതമുഖൈരപ്യഹിപതി
സ്തദാന്യേഷാം കേഷാം കഥയ കഥമസ്മിന്നവസരഃ. ൧

ഹേ ഭവാനി! ഭവതിയെ സ്തുതിപ്പാനായിക്കൊണ്ടു ബ്രഹ്മാവു നാലു മുഖങ്ങളെക്കൊണ്ടും പരമശിവൻ അഞ്ചു മുഖങ്ങളെക്കൊണ്ടും സുബ്രഹ്മണ്യൻ ആറു മുഖങ്ങളെക്കൊണ്ടും അനന്തൻ ആയിരം മുഖങ്ങളെക്കൊണ്ടും സമൎത്ഥനാകുന്നില്ല. അപ്പോൾ അന്യന്മാരുടെ സ്തുതിപ്പാനായിട്ടുള്ള ഈ അവസരം എങ്ങിനെ എന്നു പറഞ്ഞാലും.

ഘൃതക്ഷീരദ്രാക്ഷാമധുമധുരിമാ കൈരപിപദൈ
ൎവ്വിശിഷ്യാനാഖ്യേ യോഭവതിരസനാമാത്രവിഷയഃ
തഥാതേസൌന്ദൎയ്യംപരമശിവദൃങ്മാത്രവിഷയഃ
കഥംകാരം ബ്രൂമഃ സകലനിഗമാഗോചരഗുണേ. ൨

ഘൃതാദികളുടെ മാധുൎയ്യം യാതൊരു പ്രകാരം പദങ്ങളെക്കൊണ്ടു വിശേഷിച്ചു പറവാൻ കഴിയാത്തതായും ആസ്വാദമാത്രംകൊണ്ടു അറിയാമെന്നുള്ളതായുമിരിക്കുന്നു

അപ്രകാരംതന്നെ പരമേശ്വരദൃഷ്ടികൊണ്ടു മാത്രമല്ലാതെ മററാരാലും കാണപ്പെടാത്തതായ നിന്തിരുവടിയുടെ സൌന്ദര്യത്തെ എങ്ങിനെ വർണ്ണിക്കുന്നു.

മുഖേ തേ താംബൂലം നയനയുഗളേ കജ്ജളകലാ
ലലാടേ കാശ്മീരം വിലസതി ഗളേ മൌക്തികലതാ
സ്ഫുരൽകാഞ്ചീശാടീ പൃഥുകടിതടേ ഹാടകമയീ
ഭജാമി ത്വാം ഗൌരീം നഗപതികിശോരീമവിരതം. ൩

മുഖത്തിൽ താംബൂലവും നയനത്തിൽ മഷിയും നെററിത്തടത്തിൽ കുങ്കുമവും കഴുത്തിൽ മുത്തുമാലയും കടിതടത്തിൽ പൊന്നാഞ്ഞാണും വിലസിക്കുന്ന ഹിമവൽപുത്രിയായ നിന്തിരുവടിയെ എല്ലായ്പ്പോഴും ഭജിക്കുന്നു.

വിരാജന്മന്ദാരദ്രുമകുസുമഹാരസ്തനതടീ
നദദ്വീണാനാദഃ പ്രമദവിചലൽകുണ്ഡലഗുണാ
നതാംഗീ മാതംഗീ രുചിരഗതിഭംഗീ ഭഗവതീ
സതീ ശംഭോരംഭോരുഹചടുലചക്ഷുർവിജയതേ. ൪

മന്ദാരമാലയോടുകൂടിയ സ്തനതടത്തിൽ ചലിക്കുന്നതായ വീണയുടെ നാദംകൊണ്ട് ഉണ്ടായ സന്തോഷം ഹേതുവായിട്ടു നൃത്തംചെയ്യുന്ന കുണ്ഡലങ്ങളോടുകൂടിയവളായും സുന്ദരിയായും ഗജേന്ദ്രയാനയായും പത്മാക്ഷിയായും ഇരിക്കുന്ന ശംഭുകുടുംബിനിയായ ഭഗവതി ജയിക്കുന്നു,

നവീനാർക്കഭ്രാജന്മണികനകഭൂഷാപരികരൈർ-
വൃതാംഗീ സാരംഗീരുചിരനയനാംഗീകൃതശിവാ
തടിൽപീതാ പീതാംബരലളിതമഞ്ജീരസുഭഗാ
മമാപർണ്ണാ പൂർണ്ണാ നിരവധിസുഖൈരസ്തു സുമുഖീ. ൫

ബാലാർക്കനെപ്പോലെ ശോഭിച്ചിരിക്കുന്ന സ്വർണ്ണാഭരണങ്ങളാൽ പരികർമ്മിതങ്ങളായ അംഗങ്ങളോടുകൂടിയവളായും മാൻപേടയുടെ എന്നപോലെ രുചിരങ്ങളായ നയനങ്ങളെക്കൊണ്ടു ശിവനെ അംഗീകരിച്ചവളായും, തടിൽപീതയായും പീതാംബരംകൊണ്ടും മഞ്ജീരങ്ങൾകൊണ്ടും അലംകൃതയായും, 'പൂർണ്ണാ' എന്നും 'അപർണ്ണാ' എന്നും ഉള്ള നാമങ്ങളോടുകൂടിയവളായുമിരിക്കുന്ന ശ്രീപാർവ്വതി എനിക്കു നിരവധിസുഖങ്ങളുണ്ടാകുവാൻ അനുഗ്രഹിക്കണമെ.

ഹിമാദ്രേസ്സംഭൂതാ സുലളിതകരൈഃ പല്ലവയുതാ
സുപുഷ്പാ മുക്താഭിർഭ്രമരകലിതാ ചാലകഭരൈഃ
കൃതസ്ഥാണുസ്ഥാനാ കുചഫലനതാ സൂക്തിസരസാ
രുജാം ഹന്ത്രീ ഗന്ത്രീ വിലസതി ചിദാനന്ദലതികാ. ൬

ഹിമാദ്രിയിൽ സംഭവിച്ചതും, ലളിതങ്ങളായ കരങ്ങളാകുന്ന പല്ലവങ്ങളോടുകൂടിയതും, മുത്തുരത്നങ്ങളാകുന്ന പുഷ്പത്തോടുകൂടിയതും, കുചങ്ങളാകുന്ന ഫലങ്ങൾകൊണ്ടു നമ്രയായിരിക്കുന്നതും, സൂക്തിയാകുന്ന രസത്തോടുകൂടിയതുമായ ചിദാനന്ദവല്ലി വില

സിക്കുന്നു. ഈ വല്ലി സൎവ്വരോഗങ്ങളേയും ശമിപ്പിക്കുന്നു. എന്നാലിതിന്നു സ്ഥാവരധൎമ്മമല്ല. സഞ്ചരിക്കുന്നതുമാകുന്നു.

സപൎണ്ണാമാകീൎണ്ണാം കതിപയഗുണൈഃ സാദരമിഹ
ശ്രയന്ത്യന്യേ വല്ലീം മമ തു മതിരേവം വിലസതി
അപൎണ്ണൈകാ സേവ്യാ ജഗതി സകലൈൎയ്യൽപരിവൃതഃ
പുരാണോപി സ്ഥാണുഃ ഫലതി കില കൈവല്യപദവീം. ൧

ഇഹലോകത്തിൽ ചില ജനങ്ങൾ ഏതാനും ചില ഗുണങ്ങളുള്ളതും സപൎണ്ണയുമായുള്ളവല്ലിയെ സാദരം സേവിച്ചുവരുന്നു. എന്നാൽ എന്റെ ബുദ്ധിയലിങ്ങിനെയാണ തോന്നുന്നതു് — അപൎണ്ണയായ ഒരു വല്ലിതന്നെയാണ് ജഗത്തിങ്കൽ സേവ്യയായിരിക്കുന്നതു്. എന്തെന്നാൽ — അപൎണ്ണയാൽ പരിവൃതനായ സ്ഥാണു, പുരാതനനാണെങ്കിലും കൈവല്യമാകുന്ന ഫലത്തെ തരുന്നുവല്ലൊ?

വിധാത്രീ ധൎമ്മാണാം ത്വമസി സകലാമ്നായജനനീ
ത്വമൎത്ഥാനാം മൂലം ധനദനമനീയാംഘ്രികമലേ
ത്വമാദിഃ കാമാനാം ജനനി! കൃതകന്ദൎപ്പവിജയേ
സതാം മുക്തേൎബീജം ത്വമസി പരമബ്രഹ്മമഹിഷീ. ൨

നിന്തിരുവടി, സൎവ്വധൎമ്മങ്ങളേയും വിധാനം ചെയ്യുന്നവളാകുന്നു. എന്തുകൊണ്ടെന്നാൽ സകലാമ്നായങ്ങളുടേയും ജനനിയാകുന്നു. നിന്തിരുവടി സൎവ്വാൎത്ഥങ്ങൾക്കും മൂലകാരണമാകുന്നു. എന്തെന്നാൽ-ധനപതിയാലും വന്ദിക്കപ്പെടുന്ന പാദാരവിന്ദങ്ങളോടുകൂടിയിരിക്കുന്നു. നിന്തിരുവടി സത്തുക്കൾക്കു മുക്തികാരണമാകുന്നു. എന്തെന്നാൽ കാമനെ ജയിച്ചിരിക്കുന്നു. നിന്തിരുവടി സത്തുക്കൾക്കു മുക്തികാരണമാകുന്നു. എന്തെന്നാൽ — പരബ്രഹ്മമഹിഷിയാകുന്നു.

പ്രഭൂതാ ഭക്തിസ്തേ യദപി ന മമാലോലമനസ
സ്ത്വയാ തു ശ്രീമത്യാ സദയമവലോക്യോഹമധുനാ
പയോദഃ പാനീയം ദിശതി മധുരം ചാതകമുഖേ
ഭൃശം ശങ്കേ കൈൎവ്വാ വിധിഭിരനുനീതാ മമ മതിഃ ൩

ചഞ്ചലമനസ്സായിട്ടുള്ള എനിക്കു, നന്തിരുവടിയിങ്കൽ ഭക്തി വൎദ്ധിച്ചിട്ടില്ലെങ്കിലും, ഇപ്പോൾ ശ്രീമതിയായ ഭവതി എന്നെ സദയം കടാക്ഷിക്കേണ്ടതാണ്. മേഘം ചാതകമുഖത്തിൽ ജലത്തെ കൊടുക്കുന്നുണ്ട്. എന്റെ ബുദ്ധിയിങ്ങിനെയായതു് എന്തു വിധികളെക്കൊണ്ടാണെന്നറിയുന്നില്ല.

കൃപാപാംഗാലോകം വിതര തരസാ സാധുചരിതേ
ന തേ യുക്തോപേക്ഷാ മയി ശരണദീക്ഷാമുപഗതേ
ന ചേദിഷ്ടം ദദ്യാദനുപദമഹോ കല്പലതികാ
വിശേഷഃ സാമാന്യൈഃ കഥമിതരവല്ലീപരികരൈഃ. ൪

ഹേ സാധുചരിതേ! വേഗത്തിൽ കൃപാകടാക്ഷത്തെ ചെയ്യാലും, ശരണം പ്രാപി

ച്ച എന്നെ ഉപേക്ഷിക്കുന്നതു യുക്തമല്ല. കല്പലതാ അഭീഷ്ടദാനം ചെയ്യുന്നില്ലെങ്കിൽ ഇതരവല്ലികളേക്കാൾ വിശേഷമെന്തുള്ളൂ.

മഹാന്തം വിശ്വാസം തവ ചരണപങ്കേരുഹയുഗേ
നിധായാന്യന്നൈവാശ്രിതമിഹ മയാ ദൈവതമുമേ
തഥാപി ത്വച്ചേതോ യദി മയി ന ജായേത സദയം
നിരാലംബോ ലംബോദരജനനി! കം യാമി ശരണം. ൧൧

ഞാൻ വലിയ വിശ്വാസത്തെ നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ വെച്ചുംകൊണ്ടാണ മറെറാരു ദൈവത്തെ ആശ്രയിക്കാതിരിക്കുന്നതു്. ഹേ! ഉമേ! നിന്തിരുവടിയും അപ്രകാരം എന്നിൽ സദയം വിചാരിച്ചില്ലെങ്കിൽ ഞാൻ പിന്നെ ആരെയാണു ശരണം പ്രാപിക്കുക? ഹേ ലംബോദരജനനി! പുത്രവാത്സല്യം അറിവുള്ളതാണല്ലോ?

അയം സ്പർശേ ലഗ്നം സപദി ലഭതേ ഹേമപദവീം
യഥാ രഥ്യാപാഥഃ ശുചിഭവതി ഗംഗൌഘമിളിതം
തഥാ തത്തൽപാപൈരതിമലിനമന്തർമ്മമ യദി
ത്വയി പ്രേമ്ണാ സക്തം കഥമിവ ന ജായേത വിമലം. ൧൨

സ്പർശവേധിയെന്ന ഔഷധത്തോടു ചേന്നാൽ ഇരിമ്പും സ്വർണ്ണമായി ഭവിക്കുന്നു. ഗംഗാജലത്തോടു ചേന്നാൽ രഥ്യാജലവും പരിശുദ്ധമായിത്തീരുന്നു. അപ്രകാരംതന്നെ നിന്തിരുവടിയിങ്കൽ പ്രേമത്തോടുകൂടി സക്തമായിരിക്കുന്ന എന്റെ മനസ്സു പാപങ്ങളാൽ മലിനമായിരുന്നാലും എങ്ങിനെ വിമലമാകാതിരിക്കും?

ത്വദന്യസ്മാദിച്ഛാവിഷയഫലലാഭേ ന നിയമ-
സ്ത്വമർത്ഥാനാമിച്ഛാധികമപി സമർത്ഥാ വിതരണേ
ഇതി പ്രാഹുഃ പ്രാഞ്ചഃ കമലഭവനാദ്യാസ്ത്വയി മന-
സ്ത്വദാസക്തം നക്തം ദിവമുചിതമീശാനി! കുരു തൽ. ൧൩

നിന്തിരുവടിയല്ലാതെ മറെറാരാളിൽനിന്നു് അഭീഷ്ടസിദ്ധിക്കായിക്കൊണ്ടു യാതൊരനുഷ്ഠാനവും ചെയ്യുന്നില്ല. എന്തെന്നാൽ—ഇച്ഛിച്ചിട്ടുള്ളതിലധികം അർത്ഥങ്ങളെ തരുവാൻ നിന്തിരുവടി സമർത്ഥയാകുന്നു. എന്നിങ്ങിനെ ബ്രഹ്മാദികളും പറഞ്ഞിരിക്കുന്നു. അതുകൊണ്ടാകുന്നു; എന്റെ മനസ്സു രാവും പകലും നിന്തിരുവടിയിങ്കൽ സക്തമായിരിക്കുന്നതു. ഹേ ഈശാനി! ഇനി ഉചിതംപോലെ ചെയ്യാലും.

സ്ഫുരന്നാനാരത്നസ്ഫടികമയഭിത്തിപ്രതിഫല
ത്ത്വദാകാരം ചഞ്ചച്ഛശധരശിലാസൌധശിഖരം
മുകുന്ദബ്രഹ്മേന്ദ്രപ്രഭൃതിപരിവാരം വിജയതേ
തവാഗാരം രമ്യം ത്രിഭുവനമഹാരാജഗൃഹിണി! ൧൪

ഹേ ത്രിഭുവനമഹാരാജഗൃഹിണി! സ്ഫുരന്നാനാരത്നസ്ഫടികമയഭിത്തികളിൽ പ്രതിഫലിച്ചിട്ടുള്ള ഭവതിയുടെ പ്രതിബിംബങ്ങളോടുകൂടിയും, ചന്ദ്രകാന്തങ്ങളാലുള്ള സൌധശിഖരങ്ങളോടുകൂടിയും, മുകുന്ദബ്രഹ്മേന്ദ്രാദിദേവപരിവാരങ്ങളോടുകൂടിയും, രമ്യമായുള്ള ത്വന്മന്ദിരം ശോഭിക്കുന്നു.

നിവാസഃ കൈലാസോ വിധിശതമഖാദ്യാഃ സ്തുതികരാഃ
കുടുംബം ത്രൈലോക്യം കൃതകരപുടഃ സിദ്ധിനികരഃ
മഹേശഃ പ്രാണേശസ്തദവനിധരാധീശതനയേ
ന തേ സൌഭാഗ്യസ്യ ക്വചിദപി മനാഗസ്തി തുലനാ. ൧൨

കൈലാസം നിവാസമാകുന്നു. ബ്രഹ്മേന്ദ്രാദികൾ സ്തുതികൎത്താക്കളാകുന്നു. ത്രൈലോക്യം കുഡുംബമാകുന്നു. അണിമാദിസിദ്ധിനികരം ഹസ്തസംപുടമായിരിക്കുന്നു. സാക്ഷാൽ മഹേശ്വരൻതന്നെ ഭൎത്താവാകുന്നു. ഹേ! പൎവ്വതപുത്രി! ഭവതിയുടെസൌഭാഗ്യത്തിന്നു തുലനാ ഒരിടത്തും ഒട്ടുംതന്നെയില്ല.

വൃഷോ വൃദ്ധോ യാനം വിഷമശനമാശാ നിവസനം
ശ്മശാനം ക്രീഡാഭൂർഭുജഗനിവഹോ ഭൂഷണവിധിഃ
സമഗ്രാ സാമഗ്രീ ജഗതി വിദിതൈവ സ്മരരിപോ
ൎയ്യദേതസ്യൈശ്വൎയ്യം തവ ജനനി! സൌഭാഗ്യമഹിമാ. ൧൩

സ്മരാരിക്കുള്ള വാഹനം ഒരു വൃദ്ധനായ വൃഷമാണ് ഭക്ഷണം വിഷമാകുന്നു. വസ്ത്രം ദിക്കുകൾതന്നെ. ക്രീഡാഭൂമി ശ്മശാനമാണ്. ഭൂഷണങ്ങൾ സൎപ്പങ്ങളാണ്. ഒക്കെക്കൂടിയുള്ള മുതൽ ഇത്രമാത്രമാകുന്നെന്നു ജഗൽപ്രസിദ്ധംതന്നെ. ഈവിധമുള്ള ഒരാൾക്കു ഇത്ര വലിയ ഐശ്വൎയ്യമുണ്ടായതു ഭവതിയുടെ സൌഭാഗ്യമഹിമതന്നെയാണ്.

അശേഷബ്രഹ്മാണ്ഡപ്രളയവിധിനൈസൎഗ്ഗികമതിഃ
ശ്മശാനേഷ്വാസീനഃ കൃതഭസിതലേപഃ പശുപതിഃ
ദധൌ കണ്ഠേ ഹാലാഹലമഖിലഭൂഗോളകൃപയാ
ഭവത്യാഃ സംഗത്യാഃ ഫലമിതി ച കല്യാണി! കലയേ. ൧൪

പശുപതി സ്വഭാവത്താൽതന്നെ സകല ബ്രഹ്മാണ്ഡങ്ങളേയും പ്രളയം വരുത്തുവാൻ ഒരുങ്ങിയിരിക്കുന്നവനും, ശ്മശാനത്തിൽ ഇരുന്നുകൊണ്ടു ഭസ്മലേപവും ചെയ്യുന്നവനാകുന്നു. (അത്ര നിൎദ്ദയനായ) ഇദ്ദേഹം അഖിലഭൂഗോളത്തിലും കൃപചെയ്തു (അതുകളെ രക്ഷിക്കുവാൻ) ഹാലാഹല വിഷത്തെ കണ്ഠത്തിൽ വഹിച്ചതു ഭവതിയോടുള്ള സംഗതിയുടെ ഫലമാണെന്നുതന്നെ ഞാൻ വിചാരിക്കുന്നു.

ത്വദീയം സൌന്ദൎയ്യം നിരതിശയമാലോക്യ പരയാ
ഭിയൈവാസീൽ ഗംഗാ ജലമയതനുഃ ശൈലതനയേ
തദേതസ്യാസ്തസ്മാദ്വദനകമലം വീക്ഷ്യ കൃപയാ
പ്രതിഷ്ഠാമാതേനേ നിജശിരസി വാസേന ഗിരിശഃ. ൧൫

ഹേ! ശൈലതനയേ! ഭവതിയുടെ സൌന്ദൎയ്യം നിരതിശയമാണെന്നു കണ്ടിട്ടു ഗംഗാദേവി വളരെ ഭയപ്പെട്ടിട്ടാകുന്നു നദിയായി പ്രവഹിച്ചതു. പിന്നെ ഗിരിശൻ ഗംഗയുടെ മുഖകമലം വാടിക്കണ്ടിട്ടു കൃപ തോന്നിട്ടാണ്; തന്റെ ശിരസ്സിൽതന്നെ വാസത്തെ കല്പിച്ചുകൊടുത്തതു്.

വിശാലശ്രീഖണ്ഡദ്രവമൃഗമദാകീൎണ്ണഘുസൃണ
പ്രസൂനവ്യാമിശ്രം ഭഗവതി! തവാഭ്യംഗസലിലം

സമാദായ സ്രഷ്ടാ ചലിതപദപാംസൂന്നിജകരൈഃ
സമാധത്തേ സൃഷ്ടിം വിബുധപുരപങ്കേരുഹദൃശാം. ൧൯

ഹേ ഭഗവതി! ചന്ദനം കസ്തൂരി പുഷ്പങ്ങളുടെ സൌരഭ്യത്തോടുകൂടിയ പാദപ്രാ ഗസലിലത്തെയും, പദപാംസുക്കളേയും, ബ്രഹ്മാവു തന്റെ കരങ്ങളെക്കൊണ്ടു കൂട്ടിച്ചേ ത്തിട്ടാണു ദേവസ്ത്രീകളെ സൃഷ്ടിക്കുന്നതു്.

വസന്തേ സാനന്ദേ കുസുമിതലതാഭിഃ പരിവൃതേ
സ്ഫുരന്നാനാപത്മേ സരസി കളഹംസാളിസുഭഗേ
സഖീഭിഃ ഖേലന്തീം മലയപവനാന്ദോളിതജലേ
സ്മരേദ്യസ്ത്വാം തസ്യ ജ്വരജനിതപീഡാപസരതി. ൧൦൦

വസന്തത്തിൽ കുസുമിതലതകളാൽ പരിവൃതമായും, മലയപവനാന്ദോളിതജല മായും, സ്ഫുരന്നാനാപത്മമായും, കളഹംസാളിസുഭഗമായുമിരിക്കുന്ന സരസ്സിങ്കൽ സഖി മാരോടുകൂടി ക്രീഡിക്കുന്ന ദേവിയെ സ്മരിക്കുന്നവന്നു ജ്വരപീഡയുണ്ടാകയില്ല.

ഇതി ശ്രീശങ്കരാചാര്യവിരചിതാ ആനന്ദലഹരീ സമ്പൂർണ്ണാ.

## ൨൭. ശ്രീദേവീഭുജംഗസ്തോത്രം.

ഉദഞ്ചദ്ദിനേശപ്രപഞ്ചപ്രകാശാ
മമൃദ്ധേന്ദുരേഖാമുദാരാം ത്രിണേത്രാം
വഹന്തീം കരേ പുസ്തകഞ്ചാക്ഷമാലാം
വസന്തീം സ്ഫുടേ ഹല്ലകേ നൌമി ബാലാം. ൧

ഉദിച്ചുപൊങ്ങുന്ന സൂര്യനെപ്പോലെ പ്രകാശത്തോടുകൂടിയവളായും (ചുവന്നനി റമുള്ളവളായും) ചന്ദ്രകലയെ ധരിച്ചവളായും ശ്രേഷ്ഠയായും മൂന്നു കണ്ണുകൾ ഉള്ളവളാ യും കയ്യിൽ പുസ്തകവും അക്ഷമാലയും ധരിച്ചവളായും വിടൎന്ന താമരപ്പൂവിൽ വസി ക്കുന്നവളായുമിരിക്കുന്ന ബാലാദേവിയെ ഞാൻ മനസ്കരിക്കുന്നു.

വിരിഞ്ചാദിഭിഃ പഞ്ചഭിർല്ലോകപാലൈ-
സ്സമൂഢേ മഹാനന്ദപീഠേ നിഷണ്ണം
ധനുർബ്ബാണപാശാങ്കുശപ്രോതഹസ്തം
മഹസ്ത്രൈപുരം ശങ്കരാദ്വൈതമവ്യാൽ. ൨

ബ്രഹ്മാവുമുതലായ അഞ്ചു ലോകപാലകന്മാരാൽ വഹിക്കപ്പെട്ടോരവും ആനന്ദ രൂപമായിരിക്കുന്ന യോഗപീഠത്തിൽ ഇരിക്കുന്നതും കൈകളിൽ പുഷ്പബാണം കരിമ്പു വിൽ കയർതോട്ടി ഇവകളെ ധരിക്കുന്നതും ശിവങ്കൽനിന്നു വേർപെടാത്തതും ത്രിപുര സുന്ദരീരൂപവുമായ തേജസ്സ് രക്ഷിക്കേണമേ.

ബ്രഹ്മാവുമുതലായ അഞ്ചു ലോകപാലന്മാർ ബ്രഹ്മാവിഷ്ണുരുദ്രൻ ഈശ്വരൻ സ ദാശിവൻ ഇവരാകുന്നു.

തത്സച്ചിദാനന്ദരൂപേ പദേ തേ
ഭവന്ത്യംബ! ജീവാശ്ശിവത്വേന കേചിൽ. ൬

അല്ലയോ അംബ! ചില ജീവന്മാർ (ചില യോഗികൾ) മൂലാധാരത്തിങ്കൽനിന്നു അപാനവായുവെ മേല്പോട്ടു കർഷിച്ച് പ്രാണവായുവെ പുറത്തുകളവിടാതെ ഹൃദയസ്ഥാനത്തിൽതന്നെ അടക്കി (എന്നാൽ ഇവയുടെ മദ്ധ്യത്തിൽ നാഭിസ്ഥനായ സമാനവായുവെ നശിപ്പിച്ച് അപാനപ്രാണന്മാരെ ഒന്നായിച്ചേർത്ത്) മൂലംമുതൽ ആറാമത്തെ ആധാരമായിരിക്കുന്ന പുരികമദ്ധ്യദേശമായ ആജ്ഞാചക്രത്തിൽ മനസ്സിനെ ലയിപ്പിച്ചിട്ടു സംസാരദുഃഖത്തിൽനിന്നു നിവൃത്തന്മാരാകുന്നു. അതിന്റെശേഷം സച്ചിദാനന്ദരൂപമായ ഭവതിയുടെ സ്ഥാനത്തിങ്കൽ (സഹസ്രാരചക്രത്തിങ്കൽ) സ്ഥിതനായ ശിവനായിട്ടും ഭവിക്കുന്നു. "അപാനപ്രാണയോരൈക്യം യോഗം യോഗവിദോ വിദുഃ" എന്ന് നാദോപനിഷത്തിൽ ഉണ്ട്. ഈ പ്രകാരമുള്ള യോഗംകൊണ്ടു സച്ചിദാനന്ദമൂർത്തികളായി ഭവിക്കുന്നു. "ജാലന്ധരോഡ്ഡീയനമൂലബന്ധാൻ കല്പ്യോത്തരകണ്ഠോദരപായുനയാൻ ബന്ധത്രയേസ്മിൻപരിലീയമാനോ ബന്ധഃ കുതോ ദാതുരനേകകാലപാശാൽ" എന്നു ദത്താത്രേയസംഹിതാ. മേൽപ്പറഞ്ഞതുപോലെയുള്ള യോഗനിഷ്ഠകൊണ്ടു മോക്ഷസിദ്ധിയുണ്ടാകുന്നുവെന്നു താല്പര്യം).

ശരീരേതികഷ്ടേ രിപൌ പുത്രവർഗ്ഗേ
സദാഭീതിമൂലേ കളത്രേ ധനേ വാ
ന കശ്ചിദ്വിരാജ്യത്യഹോ ദേവി! ചിത്രം
കഥം ത്വൽകടാക്ഷം വിനാ തത്വബോധഃ. ൭

അല്ലയോ ദേവി! രോഗാദികഷ്ടങ്ങളോടുകൂടിയ ശരീരത്തിങ്കലും ശത്രുക്കളായ പുത്രാദികളിലും എപ്പോഴും ഭയഹേതുവായ ഭാര്യയിലും ധനത്തിലും ആരും അഗ്രഹമില്ലാത്തവരാകുന്നില്ല. ആശ്ചര്യം! ഭവതിയുടെ കൃപാകടാക്ഷംകൂടാതെ പരമാർത്ഥജ്ഞാനം ഉണ്ടാകുന്നതെങ്ങിനെ?

ശരീരേ ധനേപത്യവർഗ്ഗേ കളത്രേ
വിരക്തസ്യ സദ്ദേശികാദിഷ്ടബുദ്ധേഃ
യദാകസ്മികം ജ്യോതിരാനന്ദരൂപം
സമാധൌ ഭവേത്തത്വമസ്യംബ! സത്യം. ൮

അല്ലയോ അംബാ! സൽഗുരുവിന്റെ ഉപദേശംകൊണ്ടുള്ള ഉണർവ്വോടുകൂടിയവനായി, ദേഹം, ധനം, പുത്രവർഗ്ഗം, ഭാര്യ ഇതുകളിൽ ഒട്ടുംതന്നെ അഗ്രഹമില്ലാത്തവനായി യോഗികൾ സമാധിയിൽ അദ്ഭുതകരവും ആനന്ദരൂപവുമായിരിക്കുന്ന യാതൊരു തേജസ്സ് പ്രകാശിക്കുന്നുവോ ആ തേജസ്സ് തന്നെയാകുന്നു നിന്തിരുവടിയെന്നതു സത്യംതന്നെ.

മൃഷാന്യോ മൃഡാന്യഃ പരം മിശ്രമേനം
പരം പ്രാകൃതം വാ പരം ബുദ്ധിമാത്രം
പ്രപഞ്ചം മിമീതേ മുനീനാം ഗണോയം
തദേതത്വമേവേതി ന ത്വാം ജഹീമഃ ൯

മുനിസമൂഹം ഈ പ്രപഞ്ചത്തെ പ്രകൃതിസംബന്ധവും ബുദ്ധിമാത്രവുമായി കരുതി സമ്മിശ്രമെന്നു വിചാരിക്കുന്നു ശിവങ്കൽനിന്നു വേറെയായിട്ടും ചിന്തിക്കുന്നു. ഞങ്ങൾ അതിനെ സത്യമായി ഭവതിയാണെന്നറിഞ്ഞു ത്യജിക്കുന്നില്ല (പ്രപഞ്ചവും ചൈതന്യവും ഭഗവതിയാണെന്നു സാരം)

നിവൃത്തിഃ പ്രതിഷ്ഠാ ച വിദ്യാ ച ശാന്തി
സ്തഥാ ശാന്ത്യതീതേതി പഞ്ചീകൃതാഭിഃ
കലാഭിഃ പരേ! പഞ്ചവിംശാത്മികാഭിഃ
ത്വമേകൈവ സേവ്യാ ശിവാഭിന്നരൂപാ. ൨൦

അല്ലയോ ദേവി! നിവൃത്തിപ്രതിഷ്ഠാ വിദ്യാ ശാന്തി ശാന്ത്യതീത ഇങ്ങനെ അഞ്ചു കലകളെക്കൊണ്ടും അന്യങ്ങളായ ൨൫ തത്വങ്ങളെക്കൊണ്ടും സേവിക്കപ്പെടേണ്ടുന്നവളാം ശിവങ്കൽനിന്നു വേർപെടാത്തവളായ നീ തന്നെയാകുന്നു

'നിവൃത്ത്യാദ്യാഃ കലാഃ പഞ്ച തതോ ബിന്ദുകലാഃ പുനഃ
നാദശ്ശക്തിസ്സദാപൂർവ്വശ്ശിവശ്ചാപ്രകൃതവിദ്ഗുഃ'

എന്നു ശാരദാപടലം ഈ ൨൫ഉം പ്രകൃതിയുടെ കലകളാകുന്നു. ഇവിടെ കലകൾ എന്നതിനു തത്വങ്ങൾ എന്നുമാത്രം അർത്ഥമാകുന്നു. മന്ത്രശാസ്ത്രപ്രകാരം ന്യാസവിധിയിൽ കല്പിക്കപ്പെട്ട കാലഘട്ടയാകുന്നു നിവൃത്ത്യാദികൾ. 'നിവൃത്ത്യാദ്യാഃ കലാപഞ്ചകലാദശചതുഷ്പ്രകീർത്തിതാഃ തത്വാദ്യാവാന്തരഭിന്നാ ശിവാദ്യാഗമഭേദതഃ ഷട്ത്രിംശച്ചവതത്വാനി ഭാവിംശദ്വൈഷ്ണവാനിച ചതുർവിംശതി തത്വാനി മൈത്രാണി പ്രകൃതഃ പുരുഷഃ ഉക്ത നിരീശ്വരൈസ്സപ്തവർത്തിപദാത്മനഃ' എന്നുണ്ട്. ഇവയിൽ വെച്ചു മൈത്രങ്ങളായ തത്വങ്ങൾ ൨൪. അവയെ പറയുന്നു. മഹാഭൂതങ്ങളായ ഭൂമി, ജലം അഗ്നി, വായു, ആകാശം എന്ന ൫ ശബ്ദസ്പർശരൂപരസഗന്ധതന്മാത്രകൾ. ൫ ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങൾ ൧൦. മനസ്സ് അഹങ്കാരം, ബുദ്ധി, പ്രധാനം എന്നിവ. ഇങ്ങനെ ൨൪ 'പഞ്ചവിംശ ആത്മാ' എന്ന വേദവാക്യത്താൽ ജീവൻ ഇരുപത്തഞ്ചാമത്തെ തത്വമാകുന്നു. ഇപ്രകാരമുള്ള ൨൫ തത്വങ്ങളെക്കൊണ്ടും ന്യസിച്ചു സേവിക്കപ്പെടുന്നവൾ ഭവതി തന്നെ എന്നു സാരം.

അഗാധേത്ര സംസാരപങ്കേ നിമഗ്നം
കളത്രാദിഭാരേണ ഖിന്നം നിതാന്തം
മഹാമോഹപാശൌഘബദ്ധം ചിരാന്മാം
സമുദ്ധർത്തുമംബ! ത്വമേകൈവ സേവ്യാ. ൨൧

അല്ലയോ അംബ! നിലയില്ലാത്തതായ ഈ സംസാരമാകുന്ന ചളിയിൽ മുങ്ങി ഭാര്യാദിഭാരംകൊണ്ട് ഏറ്റവും ദുഃഖിച്ചു വളരെക്കാലമായി അനേകം വന്മോഹക്കയറുകളാൽ കെട്ടപ്പെട്ടവനായ എന്നെ കരകേറ്റുവാൻ നിന്തിരുവടി മാത്രമേ ശക്തയായി ഭവിക്കുന്നുള്ളൂ.

സമാരഭ്യ മൂലം ഗതാൻ ബ്രഹ്മചക്രം
ഭവദ്ദിവ്യചക്രേശ്വരീധാമഭാജഃ

മഹാസിദ്ധിസന്താനകല്പദ്രുമാഭാ
നവാപ്യാംബനാഥാനുപാസ്തേ സയോഗീ. ൧൮

അല്ലയോ അംബ! യോഗി, മൂലാധാരംമുതൽ ഭവതിയുടെ സ്ഥാനമായ ദ്വാദശാന്തംവരെ പ്രവേശിച്ചവരായും ദിവ്യ ചക്രേശ്വരികളുടെ സ്ഥാനങ്ങളോടുകൂടിയവരായും യോഗസിദ്ധികളെ കൊടുക്കുന്നതിൽ കല്പവൃക്ഷതുല്യന്മാരുമായ നാഥന്മാരെ പ്രാപിച്ച ഭവതിയെ ഉപാസിക്കുന്നു. (ഷഡാധാരദേവതകളേയും അതിനു മേൽ പരമേശ്വരിയേയും വണങ്ങുന്നു എന്നു സാരം)

ഗണേശൈർഗ്രഹൈരംബ! നക്ഷത്രപംക്ത്യാ
തഥാ യോഗിനീരാശിപീഠൈരഭിന്നം
മഹാകാലമാത്മാനമാമൃശ്യ ലോകം
വിധത്സേകൃതം വാ ഘടിതം വാ ഗതാ വാ. ൧൯

ഗണേശന്യാസം ഗ്രഹന്യാസം നക്ഷത്രന്യാസം യോഗിനീന്യാസം രാശിന്യാസം പീഠന്യാസം ഇങ്ങനെ ആറുന്യാസങ്ങളെ ഷോഡാന്യാസമെന്നു പറയുന്നു. ശ്രീദേവിയെ ഉപാസിക്കുന്നവൻ തൻെറ ശരീരത്തിൽ ഈ ന്യാസങ്ങളെ ന്യസിക്കണമെന്നുണ്ട്. 'ഗണേശഗ്രഹനക്ഷത്ര യോഗിനീ രാശിപീഠകൈഃ ഷോഡാന്യാസം പ്രകുർവ്വീത സർവ്വാമയവിനാശനം' എന്നു കൌലാഗമത്തിൽ പറഞ്ഞിരിക്കുന്നു. ഇവയിൽ അടങ്ങിയിരിക്കുന്ന ഗ്രഹനക്ഷത്രരാശിന്യാസങ്ങൾ മഹാകാലരൂപങ്ങളാകുന്നു. അതിനാൽ ഷോഡാന്യാസങ്ങളിൽ ഉൾപ്പെട്ടിരിക്കുന്ന മഹാകാലത്തെ തന്നിൽനിന്നും വേറിട്ടതല്ലെന്നുള്ള നിശ്ചയത്തോടുകൂടി അല്ലയോ അംബ! നിന്തിരുവടിയുടെ ഭക്തൻ കഴിഞ്ഞതും കഴിയാനുള്ളതും, ഇപ്പോൾ ഉള്ളതുമായ ലോകത്തെ ധരിക്കുന്നു

(അനന്തരം സാരസ്വതപ്രയോഗത്തെ പറയുന്നു.)

ലസത്താരഹാരാമതിസ്വച്ഛചേലാം
വഹന്തീം കരേ പുസ്തകം ചാക്ഷമാലാം
ശരച്ചന്ദ്രകോടിപ്രഭാഭാസുരാം ത്വാം
സകൃൽഭാവയൻ ഭാരതീവല്ലഭസ്സ്യാൽ. ൨൦

അല്ലയോ അംബ! ശോഭിച്ചിരിക്കുന്ന മുത്തുമാലകളോടും നിർമ്മലവസ്ത്രങ്ങളോടും കൈകളിൽ പുസ്തകജപമാലകളോടും കോടിശരച്ചന്ദ്രന്മാരുടെ തേജസ്സോടും കൂടിയ ഭവതിയെ ഒരിക്കൽ സേവിക്കുന്നവൻ ഏററവും വാക്സാമർത്ഥ്യത്തോടുകൂടിയ കവിയായിഭവിക്കും.]

(അനന്തരം മാദനപ്രയോഗത്തെ പറയുന്നു.)

സമുദ്യൽസഹസ്രാർക്കബിംബാഭവക്ത്രാം
സ്വഭാസൈവ സിന്ദൂരിതാജാണ്ഡകോടിം
ധനുർബ്ബാണപാശാങ്കുശാൻ ധാരയന്തീം
സ്മരന്തഃ സ്മരം ചാപി സമ്മോഹയേയുഃ ൨൧

അനേകം ആദിത്യബിംബങ്ങൾ ഒന്നിച്ചുദിച്ചതുപോലെ ശോഭിച്ചിരിക്കുന്ന മുഖത്തോടും തന്റെ പ്രകാശംകൊണ്ടുതന്നെ സിന്ദൂരവർണ്ണമാക്കപ്പെട്ട ബ്രഹ്മാണ്ഡകോടികളോടും പുഷ്പബാണം, കരിമ്പുവില്, കയർതോട്ടി ഇതുകളെ ധരിച്ചിരിക്കുന്ന കൈകളോടും കൂടിയ ഭവതിയെ സേവിക്കുന്നവൻ തന്റെ സൌന്ദര്യംകൊണ്ടു കാമദേവനെക്കൂടി മോഹിപ്പിക്കുന്നു.

(അനന്തരം ശ്രീപ്രയോഗത്തെ പറയുന്നു.)

മണിസ്യൂതതാടങ്കശോണാസ്യബിംബാം
ഹരിത് പട്ടവസ്ത്രാം ത്വഗുല്ലാസിഭൂഷാം
ഹൃദാ! ഭാവയൻ തപ്തഹേമപ്രഭാം ത്വാം
ശ്രിയോ നാശയത്യംബ! ചാഞ്ചല്യഭാവം. ൧൩

അല്ലയോ അംബ! രത്നങ്ങൾ പതിച്ചിട്ടുള്ള തോടകളെക്കൊണ്ടു ചുവന്നിരിക്കുന്ന മുഖത്തോടും പച്ചനിറമായ പട്ടോടും ഉരുക്കിയ സ്വർണ്ണംപോലെയുള്ള ശോഭയോടും ഭൂഷണങ്ങളോടും കൂടിയ നിന്തിരുവടിയെ ഭജിക്കുന്നവൻ ശ്രീദേവിയുടെ അസ്ഥിരതയെ നശിപ്പിക്കുന്നു. (അവനിൽ എന്നും ഐശ്വര്യം സ്ഥിരമായിരിക്കുന്നുവെന്നു താല്പര്യം.)

ക്രമേണൈവ വൃദ്ധാഃ ക്രമേണൈവ ത്രുടാഃ
പ്രപഞ്ചസ്യകാലം പ്രസംഖ്യാതുമീശേ
ഉപാസ്തേ ബഹിഃ ശ്രാന്തിമേവം കലായ-
സ്സയാത്യാശു സാ ഷോഡശാം സാക്ഷിണീം ത്വാം. ൧൪

അല്ലയോ ദേവി! പ്രപഞ്ചത്തിന്റെ കാലത്തെ കണക്കാക്കുന്നതിനുവേണ്ടി ക്രമേണ വർദ്ധിക്കുന്നവയും ക്രമേണ ക്ഷയിക്കുന്നവയുമായ കലകളെ (ചന്ദ്രകലകളെ) ഉപാസിക്കുന്നു. അവൻ ൧൬ എന്ന സംഖ്യയോടുകൂടിയിരിക്കുന്ന ബഹിശ്ശ്രാന്തിയോടുകൂടിയ സാക്ഷിണിയായിരിക്കുന്ന ഭവതിയെ വേഗത്തിൽ പ്രാപിക്കുന്നു. (൧൫ കലകളേയും ഉപാസിക്കുന്നവൻ ൧൬-ാമത്തെ കലയായ ഭവതിയോടു സായൂജ്യം പ്രാപിക്കുന്നുവെന്നു സാരം.

കമുഖ്യേഷു ശബ്ദാദികാനേകവൃത്താൻ
ഗണാൻ പഞ്ചദശ്യാംഭവദ്വർണ്ണവല്ല്യാ
അഭിന്നാനുപാലക്ഷ്യ ശബ്ദാത്മരൂപം
തദേതജ്ജഗത്ത്വന്മയം ഭാവയന്തി. ൧൫

ഹേ ദേവി! വിദ്വാന്മാർ ഒരേവൃത്തിയോടുകൂടിയവയായും കകാരാദികളിൽനിന്നു വേർപെടാത്തവയായും ഇരിക്കുന്ന സ്വരാദിശബ്ദഗണങ്ങളെ അക്ഷരവല്ലിയായ പഞ്ചദശാക്ഷരീമന്ത്രത്തിങ്കൽ ചിന്തിച്ചിട്ട് അതിന്റെ ശബ്ദാത്മരൂപമായിരിക്കുന്ന ഈ ലോകത്തെ ഭവതിയുടെ രൂപമായി വിചാരിക്കുന്നു. (പഞ്ചദശീമന്ത്രാക്ഷരത്തിന്റെ സാരമാകുന്നു ഈ പ്രപഞ്ചവും ഭഗവതിയും എന്നു സാരം.

(അനന്തരം മദനപ്രയോഗവിശേഷത്തെ പറയുന്നു)

മഹാമന്ത്രരാജാന്തബീജം പരാഖ്യം
സ്വതോന്യസ്തബിന്ദുദ്വയാഢ്യസ്ഥഹാർദ്ദം
ഭവദ്വക്ത്രവക്ഷോജഗുഹ്യാഭിധാനം
സ്വരൂപം സകൃൽഭാവയൻ സത്വമേവ. ൧൯

അല്ലയൊ അംബ! ഭവതിയെ ഉപാസിക്കുന്നതിനുള്ള മഹാമന്ത്രത്തിന്റെ ഒടുവിലത്തെ ബീജാക്ഷരത്തിന്നു പരാ എന്നു പേരാകുന്നു. ആ ബീജം അതിങ്കൽനിന്നും സ്ഥാപിക്കപ്പെട്ട ബിന്ദുദ്വയങ്ങളുടെ താഴത്തിരിക്കുന്ന ഹകാരത്തിന്റെ അർദ്ധത്തോടു കൂടിയതാകുന്നു. 'ബിന്ദുദ്വയോദിതസുധാരസവർണ്ണസാർണ്ണ സംബന്ധിബിന്ദുസുസമേധിതമേതി ബീജം' എന്ന മന്ത്രശാസ്ത്രവചനത്താൽ ഏകാനുസ്വാരമാകുന്നു. ഇങ്ങനെ പരാബീജമെന്നു മൂന്നനുസ്വാരത്തോടു ടിയതാകുന്നു. ആ മൂന്നു ബിന്ദുക്കളെ ഭവതിയുടെ മുഖസ്തനയോനികളോടുകൂടിയ സ്വരൂപമായി ധ്യാനിക്കുന്നവൻ ഭവതിയോടൈക്യം പ്രാപിക്കുന്നു.

തഥാന്യേ വികല്പേഷു നിർവ്വിണ്ണചിത്താ-
സ്തദേകം സമാധായ ബിന്ദുത്രയാന്തേ
പരാനന്ദസന്ധാനസിന്ധൌ നിമഗ്നാഃ
പുനർഗ്ഗർഭര[illegible]ം ന പശ്യന്തിധീരാഃ ൨൦

അല്ലയൊ അംബ! അപ്രകാരം മററുചിലർ നിശ്ചലമനസ്സോടുകൂടി ഭവതിയുടെ ആ ബിന്ദുത്രയത്തെ ഏകമായി സ്വീകരിച്ചിട്ടു പരമാനന്ദസമുദ്രത്തിൽ മുങ്ങിയവരായി ധീരന്മാരായിട്ടു ഗർഭാശയത്തെപ്പിന്നെക്കാണുന്നില്ല. ആ ധ്യാനത്തോടുകൂടി മോക്ഷം പ്രാപിക്കുന്നുവെന്നു താല്പര്യം

ത്വദുന്മേഷലീലാനുബന്ധാധികാരാ
ന്വിരിഞ്ച്യാദികാൻത്വൽഗുണാംഭോധിബിന്ദൂൻ
ഭജന്തസ്തിതീർഷന്തി സംസാരസിന്ധും
ശിവേ! താവകീനാം കഥം ഭാവയേയുഃ. ൨൧

അല്ലയൊ ശിവെ! ഭവതിയുടെ ഉന്മേഷലീലകൊണ്ടു ലഭിച്ച അധികാരത്തോടുകൂടിയവരും നിന്തിരുവടിയുടെ ഗുണമായ സമുദ്രത്തിലെ തിരയിലുള്ള തുള്ളിയോടു കൂടിയവരും ആയ ബ്രഹ്മാദികളെ ഭജിച്ചുകൊണ്ടു യാവചിലർ സംസാരസമുദ്രത്തെ കടപ്പാൻ ആഗ്രഹിക്കുന്നു. അപ്രകാരമുള്ള ഭവതിയുടെ ഗുണങ്ങളെ എങ്ങിനെ വർണ്ണിക്കാം. പറവാൻ കഴിയാത്ത ഗുണങ്ങളോടുകൂടിയിരിക്കുന്നു എന്നർത്ഥം.

കദാ വാ ഭവൽപാദപോതേന തൂർണ്ണം
ഭവാംഭോധിമുത്തീര്യ്യ പുണ്യാന്തരംഗഃ
നിമജ്ജന്തമേനം ദുരാശാവിഷാബ്ധൌ
സമാലോക്യ ലോകം കഥം പയ്യുപാസ്സേ. ൨൨

അല്ലയോ അംബ! ഭവതിയുടെ പാദമാകുന്ന പൊങ്ങുതടിയെ ആശ്രയിച്ച സംസാരസമുദ്രത്തെ വേഗത്തിൽ കടന്നു് എപ്പോൾ ശുദ്ധമനസ്സായി ഭവിക്കും? ദുർമ്മോഹവിഷസമുദ്രത്തിൽ മുങ്ങുന്ന ഈ ലോകത്തെ അറിവോടുകൂടി കണ്ടുംകൊണ്ടു് എങ്ങനെ ഇതിനെ സേവിക്കുന്നു.

കദാ വാ ഹൃഷീകാണി സാമ്യം ഭജേയുഃ
കദാ വാ ന ശത്രുർന്ന മിത്രം ഭവാനി!
കദാ വാ ദുരാശാവിഷൂചീ വിലോപഃ
കദാ വാ മനോ മേ സമൂലം വിനശ്യേൽ. ൨൩

അല്ലയോ അംബ! എപ്പോൾ എന്റെ കണ്ണു മുതലായ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ ഏറക്കുറവുകൂടാതെ സമതയെ ഭജിക്കും? (കാണണം കാണേണ്ട കേൾക്കണം കേൾക്കേണ്ട മററം ഇങ്ങനെയുള്ള അനുഗ്രഹങ്ങളും വിരോധങ്ങളുമില്ലായ്ക എന്നു താല്പര്യം) എപ്പോൾ എനിക്കു ബന്ധുശത്രുവ്യത്യാസംകൂടാതെ ഭവിയ്ക്കും? എപ്പോൾ എന്റെ ദുർമ്മോഹവിഷൂചീരോഗം സുഖപ്പെടും? എപ്പോൾ മനസ്സു വാസനയോടുകൂടി നശിക്കും?

നമോവാകമാശാസ്മഹേദേവി! യുഷ്മത്-
പദാംഭോജയുഗ്മായ തിഗ്മായ ഗൌരി!
വിരിഞ്ച്യാദിഭാസ്വൽകിരീടപ്രതോളി-
പ്രദീപായമാന പ്രഭാവം സുഖായ. ൨൪

അല്ലയോ ഗൌരി! അത്യന്തം കാന്തിയോടുകൂടിയ ഭവതിയുടെ പാദപത്മദ്വയത്തിന്നായുള്ള ബ്രഹ്മാദികളുടെ കിരീടസമൂഹങ്ങളാകുന്ന ദീപങ്ങളോടു തിരക്കുന്ന പ്രഭാവത്തോടുകൂടിയ നമസ്കാരവചനത്തെ ഞാൻ പ്രാർത്ഥിക്കുന്നു. (ബ്രഹ്മാദികളോടുകൂടി ഞാനും ഭവതിയെ നമസ്കരിക്കുമാറാകണമെന്നു താല്പര്യം.) ഈ ശ്ലോകത്തിലെ 'നമോവാക'മെന്നതു് അനേകാർത്ഥങ്ങളുള്ള വേദവാക്യമാകയാൽ, മേൽ വിവരിച്ചതു ഏററവും ചുരുക്കമായ ഒരുവിധം താല്പര്യം മാത്രമാണു്.

കചേ ചന്ദ്രരേഖം കുചേ താരഹാരം
കരേ സ്വാദുചാപം ശരേ ഷട്പദൌഘം
സ്മരാമി സ്മരാരേരഭിപ്രായമേകം
മദാഘൂർണ്ണനേത്രം മദീയം നിധാനം. ൨൫

അല്ലയോ അംബ! കേശഭാരത്തിൽ ചന്ദ്രകലയും മുലത്തടത്തിൽ നക്ഷത്രമാലയും കയ്യിൽ കരിമ്പുവില്ലും പുഷ്പബാണത്തിൽ വണ്ടിൻകൂട്ടവും ധരിച്ചു ലഹരികൊണ്ടു കലങ്ങിയ കണ്ണുകളോടുകൂടിയതും പരമശിവനാൽ ധ്യാനിക്കപ്പെട്ടതും എനിക്കു ശരണവുമായ ഭഗവതിയെ ഞാൻ സ്മരിക്കുന്നു.

ശരേഷ്വേവ നാസാ ധനുഷ്വേവ ജിഹ്വാ
ജപാപാടലേ ലോചനേ തേ സ്വരൂപേ

ത്വദേഷോ ഭവച്ചന്ദ്രഖണ്ഡേ ശ്രവോ മേ
ഗുണേ തേ മനോവൃത്തിരംബ! ത്വയി സ്യാൽ. ൧൬

അല്ലയോ അംബ! ഭവതിയുടെ പൂമ്പാദങ്ങളിൽ എന്റെ മൂക്കും കരിമ്പുവില്ലിൽ നാക്കും ചെമ്പരുത്തിപ്പൂപോലെ ചുവന്നിരിക്കുന്ന സ്വരൂപത്തിൽ കണ്ണുകളും ശിരസ്സിൽ ധരിച്ചിരിക്കുന്ന ചന്ദ്രക്കലയിൽ എന്റെ തൊലിയും ദേവിയുടെ ഗുണവർണ്ണനങ്ങളിൽ എന്റെ ചെവിയും എന്റെ മനോവിചാരം ഭവതിയിലും ലയിക്കേണമേ.

ജഗൽകർമ്മധീരാൻ വചോധൂതകീരാൻ
കുചന്യസ്തഹാരാൻ കൃപാസിന്ധുപൂരാൻ
ഭവാംഭോധിപാരാൻ മഹാപാപദൂരാൻ
ഭജേ വേദസാരാൻ ശിവപ്രേമദാരാൻ. ൧൭

ലോകത്തിന്റെ സൃഷ്ട്യാദികളെ ചെയ്യുന്നതിൽ സമർത്ഥയായി ശുകാലാപിനിയായി മുലത്തടത്തിൽ മാലയെ ധരിച്ചവളായി അധികം കൃപാർദ്രയായി ദുഃഖനാശിനിയായി മഹാപാപമോചിനിയായി വേദവാക്യങ്ങളുടെ സാരമായിരിക്കുന്ന ശിവകളത്രത്തെ ഞാൻ ഭജിക്കുന്നു.

സുധാസിന്ധുസാരേ ചിദാനന്ദനീരേ
സമുത്ഫുല്ലനീപേ സുരത്വാന്തരീപേ
മണീവ്യൂഹസാലേ സ്ഥിതേ ഹൈമശാലേ
മനോജാരിവാമേ നിഷണ്ണം മനോമേ. ൧൮

ജ്ഞാനാനന്ദമാകുന്ന ജലത്തോടുകൂടിയ അമൃതസമുദ്രത്തിങ്കൽ ഉള്ളതും നല്ലവണ്ണം പ്രകാശിക്കുന്ന കടമ്പുവൃക്ഷങ്ങളോടു കൂടിയതും രത്നദ്വീപത്തിങ്കൽ രത്നസമൂഹംകൊണ്ടുണ്ടാക്കപ്പെട്ട കോട്ടകളോടുകൂടിയ സ്വർണ്ണഭവനത്തിങ്കൽ ഇരിക്കുന്നതും ശിവന്റെ ഇടത്തുഭാഗവുമായ ഭഗവതിയിൽ എന്റെ മനസ്സ് സ്ഥിതിയെ ചെയ്യുന്നിരിക്കുന്നു. ഞാൻ ഭഗവതിയെ ധ്യാനിക്കുന്നു എന്നു സാരം.

സ്ഥിരേ പുണ്ഡരീകേ സ്ഥിതാ ഗൌരകീരം
കരൈരംബുജം പുസ്തകം ലേഖനീഞ്ച
ദധാനാ നിധാനായമാനാ ബുധാനാം
ചിദായാസ്തു വാഗീശ്വരീ മേ ശിവായ. ൧൯

സ്ഥിരമായ വെളുത്ത താമരപ്പൂവിൽ ഇരിക്കുന്ന നിധിയെപ്പോലെയുള്ളവളായി (ശുഭ്രയായി) കൈകളാൽ വെളുത്ത കിളി താമരപ്പൂ പുസ്തകം എഴുത്താണി ഇവയെ ധരിച്ചവളായിരിക്കുന്ന വാഗ്ദേവി (സരസ്വതി) വിദ്വാന്മാർക്ക് അറിവിനായിക്കൊണ്ടും എനിക്കു മംഗളത്തിനായിക്കൊണ്ടും ഭവിക്കേണമേ.

ദൃഗന്തേ വിലോലാ സുഗന്ധീ സുമാലാ
പ്രപഞ്ചേന്ദ്രജാലാ വിപത്സിന്ധുകൂലാ

മുനിസ്വാന്തശാലാ നമല്ലോകാപാലാ
ഹൃദി പ്രേമശീലാ കൃതാ ‘ശംഭുലീലാ’ ൧൦

ഇളകുന്ന കണ്ണുകളോടും, സൌരഭ്യമുള്ള മാലകളോടും, പ്രപഞ്ചമായ ഇന്ദ്രജാലവിദ്യയോടു കൂടിയവളും ദുഃഖസമുദ്രത്തിന്റെ മറുകരയും (മോക്ഷത്തെ കൊടുക്കുന്നവൾ എന്നു സാരം) മുനികളുടെ മനസ്സുകളാകുന്ന വീടുകളുള്ളവളും (മുനികളാൽ ധ്യാനിക്കപ്പെടുന്നവളായും) ഇന്ദ്രാദിലോകപാലന്മാരാൽ വന്ദിക്കപ്പെട്ടവളും പരമശിവങ്കലുള്ള ലീലകളോടുകൂടിയവളുമായ ഭവതി എന്നാൽ മനസ്സിൽ ധ്യാനിക്കപ്പെട്ടവളായി (ഞാൻ ദേവിയെ ധ്യാനിക്കുന്നു എന്നു താല്പര്യം

ജഗജ്ജാലമേതത്ത്വയൈവാംബ! സൃഷ്ടം
ത്വമേവാദ്യാസീ രിന്ദ്രിയൈരത്ഥജാലം
ത്വമേകൈവ കർത്രീത്വമേകൈവഭോക്ത്രീ
ന മേ പുണ്യപാപേ ന മേ ബന്ധമോക്ഷൌ. ൧൧

അല്ലയോ അംബ! ഈ ലോകസമൂഹം ഭവതിയാൽതന്നെ സൃഷ്ടിക്കപ്പെട്ടതാകുന്നു. ഇന്ദ്രിയങ്ങൾക്കു സുഖിക്കുന്നതിനുള്ള വിഷയസമൂഹത്തെ ഭവതിതന്നെ കൊടുക്കുന്നു. ഉണ്ടാക്കുന്നതും അനുഭവിക്കുന്നതും ഭവതിതന്നെ ആകുന്നു. അതിനാൽ എനിക്കു പുണ്യപങ്ങളും ബന്ധമോക്ഷങ്ങളുമില്ല. (ഞാൻ ഭവതിതന്നെ എന്ന ആത്മൈക്യം കല്പിച്ചിരിക്കുന്നു എന്നു സാരം.

ഭുജംഗപ്രയാതാഖ്യമേതൽ പഠേദ്യോ
ഭുജംഗപ്രയാതം മഹാകാലവേഗം
വിജിത്യ സ്വയൈവേച്ഛയാ മുക്തഭാവോ
വിധാതും തഥേഷ്ടം നൃണാം ബന്ധമോക്ഷൌ. ൧൨

ഭുജംഗപ്രയാതമെന്ന പേരോടുകൂടിയ ഈ സ്തോത്രത്തെ എവൻ പഠിക്കുന്നുവോ അവൻ സർപ്പഗതിപോലെ അതിവേഗത്തിൽ പോകുന്നതായ മഹാകാലത്തിന്റെ വേഗത്തെ ജയിച്ചിട്ടു (ദീർഘായുസ്സും മുക്തനുമായി തീർന്നിട്ട്) സ്വേച്ഛകൊണ്ടുതന്നെ മനുഷ്യർക്ക് ഇഷ്ടംപോലെ ബന്ധമോക്ഷങ്ങളെ കൊടുക്കുന്നതിന്നു സമർത്ഥനായിത്തീരുന്നു )

ഇതി പ്രേമഭാരേണ കിഞ്ചിന്മയോക്തം
ന ബുദ്ധ്വൈവ തത്വം മദീയാ ത്വദീയം
വിനോദായ ബാലസ്യ മൌഢ്യം ഹി മാത-
സ്തദേതൽ പ്രലാപസ്തുതിം മേ ഗൃഹാണ ൧൩

അല്ലയോ അംബ! സ്നേഹാധിക്യത്താൽ അല്പമിങ്ങിനെ എന്നാൽ പറയപ്പെട്ടു അതു ഭവതിയുടേയും എന്റെയും പരമാത്മതയെ അറിഞ്ഞിട്ടില്ല. കുട്ടിയുടെ മൂഢത്വം എങ്ങിനെ വിനോദത്തിനായിത്തീരുന്നുവോ അതുപോലെ എന്റെ ഈ പ്രലാപസ്തുതിയെ സ്വീകരിക്കേണമേ.

(ഈ ഭുജംഗപ്രയാതസ്തോത്രത്തിൽ സാരസ്വതാദി പ്രയോഗങ്ങളും യോഗകൃത്യങ്ങളും ശ്രീവിദ്യാമന്ത്രരഹസ്യങ്ങളും മററും വർണ്ണിച്ചിരിക്കുന്നതിനെ ഗുരൂപദേശംകൊണ്ടും ശാക്താദിശാസ്ത്രങ്ങൾകൊണ്ടും അറിയേണ്ടതാകയാൽ ഈ അർത്ഥരചനയിൽ വിസ്തരിച്ചിട്ടില്ല.)

ഇതി ശ്രീശങ്കരാചാര്യ്യവിരചിതം ദേവീഭുജംഗപ്രയാതസ്തോത്രം സമ്പൂർണ്ണം.

---

## ൩൩. ശ്രീഭവാനീ ഭുജംഗസ്തോത്രം.

ഷഡാധാരപങ്കേരുഹാന്തേവിരാജൽ
സുഷുമ്നാന്തരാളേതിതേജോല്ലസന്തീം
പിബന്തീം സുധാമണ്ഡലംദ്രാവയന്തീം.
സുധാമൂർത്തിമീഡേ മഹാനന്ദരൂപാം.

സാരം—ഷഡാധാരങ്ങളാകുന്ന പത്മങ്ങളുടെ ഉള്ളിൽ പ്രകാശിക്കുന്ന സുഷുമ്നയുടെയുള്ളിൽ അധികമായ തേജസ്സുകൊണ്ട് ഉല്ലസിക്കുന്നതായും അമൃതമണ്ഡലത്തെ ദ്രവിപ്പിച്ചു പാനം ചെയ്യുന്നതായും വലുതായ ആനന്ദത്തോടുകൂടിയതായുമിരിക്കുന്ന സുധാമൂർത്തി (കുണ്ഡലിനി)യെ വന്ദിക്കുന്നേൻ.

വിവരണം—യോഗികൾ പ്രപഞ്ചത്തെ ബ്രഹ്മാണ്ഡം പിണ്ഡാണ്ഡം എന്നു രണ്ടായി ഭാഗിക്കയും ബ്രഹ്മാണ്ഡത്തിങ്കലുള്ള സൂര്യ്യാദിഗ്രഹങ്ങളും നക്ഷത്രസമൂഹവും മേർവാദിപർവ്വതങ്ങളും ഗംഗാനദികളും എന്നല്ല സർവ്വവും പിണ്ഡാണ്ഡമായ ശരീരത്തിലിരിക്കുന്നതായും സങ്കല്പിച്ചിട്ടു പിണ്ഡാണ്ഡബ്രഹ്മാണ്ഡങ്ങൾക്കു തമ്മിൽ ഐക്യവും കല്പിച്ചിരിക്കുന്നു. ശിവസംഹിതയിൽ (ദേഹേസ്മിന്വർത്തതേ മേരുസ്സപ്തദ്വീപസമന്വിതഃ സരിതസ്സാഗരാശ്ശൈലാഃ ക്ഷേത്രാണി ക്ഷേത്രപാലകാഃ ഋഷയോമുനയസ്സർവ്വേ നക്ഷത്രാണിഗ്രഹാസ്തഥാ പുണ്യതീർത്ഥാനിപീഠാനി വർത്തന്തേ പീഠദേവതാഃ സൃഷ്ടിസംഹാരകർത്താരൌഭ്രമന്തൌശശിഭാസ്കരൌ നഭോവായുശ്ചവഹ്നിശ്ച ജലംപൃത്ഥ്വീതഥൈവച ത്രൈലോക്യേയാനിഭൂതാനി താനിസർവ്വാണിദേഹതഃ) എന്നുണ്ട്. ഇങ്ങനെയുള്ള ഐക്യത്തോടു കൂടിയ പ്രപഞ്ചം (പാദോസ്യവിശ്വാഭൂതാനി) എന്ന വേദവാക്യത്താൽ പരമപുരുഷങ്കൽനിന്നു വേറല്ലാത്തതിനാൽ ശിവാംഗമായിട്ടു യോഗികളാൽ ധ്യാനിക്കപ്പെടുന്നു. അതിന്നു ഹേതു (തൽസൃഷ്ട്വാതദേവാനുപ്രാവിശൽ) എന്ന വേദവാക്യത്താൽ ശിവൻ ബ്രഹ്മാണ്ഡപിണ്ഡങ്ങളെ സൃഷ്ടിച്ചിട്ട് അതിനുള്ളിൽ സർവ്വവ്യാപിയായിരിക്കുന്നതാണ്. എന്നാൽ മന്ത്രകർത്താക്കളായ ശംഭുബ്രഹ്മാദികൾ പ്രണവമന്ത്രംകൊണ്ടു പ്രപഞ്ചത്തെയും പത്മപത്രാന്തർഗതജലംപോലെ ഭിന്നാഭിന്നമായ പരമാത്മാവിനേയും ധ്യാനിക്കുന്നു. പ്രണവമന്ത്രമായതു് അ. ഉ. മ. ബിന്ദു-നാദം-കല എന്ന അറെണ്ണങ്ങൾ ചേർന്നതാണ്. ഇതിൽ അകാരംകൊണ്ടു രുദ്രഗ്രന്ഥിയേയും ബിന്ദുനാദങ്ങളെക്കൊണ്ടു മൂലം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധം, ആജ്ഞാ എന്ന ആറാധാരങ്ങളേയും ധ്യാനത്തിങ്കൽ സൂചിപ്പിക്കുന്നു. ഇതിൻെറ ഒടുവിലുള്ള കലകൾ സൂര്യ്യചന്ദ്രമസ്സുകളുടെ രശ്മിരൂപങ്ങളായ നന്നാദിവസങ്ങളും തദ്ദിവസങ്ങളായ തേജസ്സുകളെ കാലരൂപിയായ ശിവനായും ധ്യാനിക്കപ്പെടുന്നു. ഭൈരവയാമളത്തിൽ (അഷ്ടോത്തരശതംവഹ്നേഃ ഷോഡശോത്തരകംരവേഃ ഷട്

ത്രിംശദുത്തരശതം ചന്ദ്രസ്യച വിനിർണ്ണയം ബ്രഹ്മാണ്ഡംഭാസയന്തഃസ്യ പിണ്ഡാണ്ഡമപി ശങ്കരി ദിവാസൂര്യസ്സുധാരാത്രൌ സോമോ വഹ്നിശ്ചസന്ധ്യയോഃ പ്രകാശയന്തഃകാലാംശസ്സു തസ്മാൽകാലാത്മകാസ്ത്രയഃ ഷഷ്ട്യുത്തരഞ്ച ത്രിംശതദിനാന്യേവതുഹായനം ഹായനാത്മാ മഹാദേവഃ പ്രജാപതിരിതിശ്രുതഃ) എന്നുണ്ട്. എന്നാൽ (ബിന്ദുനാദകലാതീതായസ്മം ദേവദസയോഗവിൽ) എന്ന യോഗശാസ്ത്രവചനത്താൽ ബിന്ദുനാദകലകളിൽ നിന്നും ഉപരിസ്ഥമായ തേജസ്സിനെ ധ്യാനിച്ചറിയുന്നവൻ യോഗത്തെ അറിഞ്ഞവനാകുന്നു എന്നുണ്ട്. ഇനി ബിന്ദുനാദങ്ങളെക്കൊണ്ടു കല്പിക്കപ്പെട്ടിരിക്കുന്ന ഷഡാധാരരൂപങ്ങളേയും അവയുടെ സ്ഥാനങ്ങളേയും അവയിൽ അടങ്ങിയിരിക്കുന്ന തത്വങ്ങളേയും പറയുന്നു.

ഇവിടെ ബിന്ദുവെന്നതു് ശിവനും നാദമെന്നതു് ശക്തിയും അവ രണ്ടും ക്രമേണ സൂര്യചന്ദ്രാത്മകങ്ങളും ശുക്ലരക്തവർണ്ണങ്ങളും ആകുന്നു. ചന്ദ്രജ്ഞാനത്തിൽ (ത്രികോണരൂപിണിശക്തിർബിന്ദുരൂപശിവഃ സ്മൃതഃ അവിനാഭാവസംബന്ധസ്സസ്മാൽ ബിന്ദുത്രികോണയോഃ) എന്നു പറഞ്ഞിരിക്കയാൽ ശിവശക്തികളിൽവെച്ചു ശിവൻ ബിന്ദു (വൃത്ത) രൂപനും ശക്തി ത്രികോണരൂപിണിയും ആകുന്നു. ഇതു് ശ്രീചക്രമായ രാജരാജേശ്വരീദേഹത്തിന്റെ ത്ര്യസ്രകോണങ്ങൾ ശക്തികളും അഷ്ടദലഷോഡശദലത്രിവലയങ്ങൾ ചക്രബിന്ദുക്കളും ആയിട്ടു ദേവീഭക്തന്മാരാൽ കല്പിക്കപ്പെട്ടിരിക്കുന്നു. ആ ശ്രീചക്രത്തിലാണു യോഗശാസ്ത്രസിദ്ധമായ ആധാരഷട്കത്തിന്റെ അന്തർഭാവം. അതിനാലത്രെ ശക്തിയെ ത്രികോണരൂപിണിയായും ബിന്ദുവെ വൃത്തമായും കല്പിക്കപ്പെട്ടതു്. സുഭഗോദയസ്തുതിയിൽ (ത്രികോണഞ്ചാധാരം ത്രിപുരതനു തേഷ്ടാരമനഘേശേവേൽ സ്വാധിഷ്ഠാനാം പുനരപിദശാരംമണിപൂരം ദശാരംതേ സംവിൽമഹാമഥ മന്ന്വശ്രകമുമേ വിശുദ്ധം സ്യാദാജ്ഞാശിവ ഇതിതതോബൈന്ദവഗൃഹം) എന്നും ഭൈരവയാമളത്തിൽ (ത്രികോണമഷ്ടകോണഞ്ച ദശകോണ ദ്വയന്തഥാ മനുകോണഞ്ചതുശ്ചോണം കോണചക്രാണിഷട് ക്രമാൽ. മൂലാധാരം തഥാസ്വാധിഷ്ഠാനഞ്ചമണിപൂരകം അനാഹതം വിശുദ്ധാഖ്യമാജ്ഞാചക്രം വിദുർബുധാഃ ഷഡാധാരസ്വരൂപാണി കോണചക്രാണി പാർവ്വതി) എന്നും പറഞ്ഞിരിക്കയാൽ ശ്രീചക്രത്തിന്റെ മദ്ധ്യത്രികോണം മൂലാധാരവും അഷ്ടകോണം സ്വാധിഷ്ഠാനവും അന്തർദശാരം മണിപൂരവും ബഹിർദശാരം അനാഹതവും മന്വശ്രം വിശുദ്ധവും ശിവചക്രചതുഷ്ടയം ആജ്ഞാചക്രവും ആകുന്നു. ശിവചക്രചതുഷ്ടയമാവിതു്. (ബിന്ദുശ്ചാഷ്ടദലം പത്മം പത്മംഷോഡശപത്രകം ചതുരശ്രഞ്ചചത്വാരി ശിവചക്രാണ്യനുക്രമാൽ) ഇപ്രകാരം കുലയോഗികളുടെ മതമാകുന്നു ഇതരയോഗികളുടെ മതം അല്പം ഭേദത്തോടുകൂടിയാകുന്നു. എങ്ങിനെയെന്നാൽ (ഏകഏവശിവോബിന്ദുർദശധാഭിദ്യതേതതഃ) എന്ന ചന്ദ്രജ്ഞാനവാക്യത്തിലും (സ്വാധിഷ്ഠാനേസംഹാരഷഷഡ് ബിന്ദുകൃതഃ) എന്നു പാതഞ്ജലയോഗസൂത്രവചനത്താലും മൂലാധാരത്തിന്റെ നാലുദലങ്ങൾ മനോബുദ്ധ്യഹംകാരചിത്തങ്ങളും സ്വാധിഷ്ഠാനത്തിന്റെ ആറു ദലങ്ങൾ കാമക്രോധലോഭമോഹമദമാത്സര്യങ്ങളും ആകുന്നു ഏകമായിരിക്കുന്ന ബിന്ദു ഇങ്ങിനെ പല വിധത്തിൽ ഭേദിച്ചിരിക്കുന്നു എന്നു് യോഗശാസ്ത്രസിദ്ധാന്തം. ഈ ആറാധാരങ്ങളും മനഃകല്പിതങ്ങളല്ലാതെ തത്തൽസ്ഥാനങ്ങളിൽ പ്രത്യക്ഷരൂപേണ സൃഷ്ടിയിൽ ഉള്ളവയല്ല എന്നതിനു് ദുർവ്വാസാമഹർഷിയാലുണ്ടാക്കപ്പെട്ട ദേവിമഹിമ്നസ്തോത്രത്തിൽ (അദികഷാന്തസമസ്തവർണ്ണസുമണിഃപ്രോതവിതാനപ്രഭേ ബ്രഹ്മാദിപ്രതിമാഭികീലിത ഷഡാധാരാബ്ജകക്ഷ്യോന്നതേ) എന്ന വാക്യം പ്രമാണമാകുന്നു. മൂലാധാരത്തിന്റെ ദലങ്ങൾ അന്തഃകരണങ്ങളാണു്. ഈയാധാരത്തിന്നു മൂലമെന്നു പേരുണ്ടായതു മററുള്ള ആധാരങ്ങളുടെ ചുവടായതിനാലാണു്.

(മൂലമാധാരഷട്കാനാം മൂലാധാരം വിദുർബ്ബുധാഃ സർവ്വാധാരതമഹീയസ്മാൻമൂലാധാരതയാസ്ഥിതാ തദ്ഭേദേവള്ള ദേഹസ്യപാതസ്യാദ്ഗുൽഗമോപിവാ) എന്നു രുദ്രരഹസ്യം. ഇതിന്റെ സ്ഥാനം ഗുദത്തിങ്കൽനിന്ന് രണ്ടംഗുലം മുകളിലും മേഢ്റത്തിൽനിന്ന് രണ്ടംഗുലം താഴത്തും ആയി നാലംഗുലം വിസ്താരത്തിലാകുന്നു മൂലാധാരം. ശിവസംഹിതയിൽ ഗുദാത്തുദ്ധ്യംഗുലാദൂർദ്ധ്വം മേഢ്റാദേകാംഗുലാദധഃ ചതുരംഗുലവിസ്താരമാധാരം വർത്തതേസമം പരിസ്ഫുരദ്വാദിസാന്തചതുർവ്വർണ്ണം ചതുർദ്ദലം കുലാഭിധാനസുവർണ്ണാഭം സ്വയംഭൂലിംഗസംഗതം ദ്വിരണ്ഡാഖ്യസിദ്ധോസ്തി ഡാകിനീയത്രദേവതാ) എന്നുണ്ട്. ഈ ആധാരത്തിന്റെ ദലങ്ങൾ പൂർവ്വാദിക്രമേണ വ. ശ. ഷ. സ. എന്ന അക്ഷരങ്ങളാണ്. ഇവ വരദാശ്രീഷണ്ഡാ സരസ്വതീ എന്ന ദേവികളുടെ വാസസ്ഥാനങ്ങളാണെന്ന് സൂചിപ്പിക്കുന്നു. ഈ മൂലാധാരചക്രം സ്വർണ്ണനിറമാണ്. അവിടെ ദ്വിരണ്ഡൻ എന്ന സിദ്ധനും ഡാകിനിയെന്ന ശക്തിയും വസിക്കുന്നു. ഇവരെ കുലയോഗികൾ ധ്യാനിക്കുന്നു. (മൂലാരസ്ഥപത്രേ ശ്രുതിദലലസിതാം പഞ്ചവക്ത്രാംത്രിനേത്രാം സ്വർണ്ണാഭാമസ്ഥിസംസ്ഥാം സൃണിമപികമലാം പുസ്തകം ജ്ഞാനമുദ്രാം ബിഭ്രാണാം ബാഹുദണ്ഡൈസ്സുലളിതവരദഭ്യാദിയുക്താം മദനാഞ്ജാം മുദ്ഗാന്നസക്തചിത്താം മധുമദമുദിതാം ഭാവയേഡ്ഡാകിനീംതാം) എന്നുണ്ട്. ഈ മൂലപത്മത്തിന്ന് അഘോരമെന്നും പേരുണ്ട്. ദലങ്ങൾ രക്തവർണ്ണങ്ങളാണ്. ഇതിന്റെ കർണ്ണികയിൽ ഒരു ത്രികോണമുണ്ട്. അതു പശ്ചാൽഭാഗത്തേക്കു തിരിഞ്ഞാണിരിക്കുന്നതു്. അതിനെ കാമാ എന്നും യോനിയെന്നും പറയും. ആ യോനി ഇച്ഛാശക്തി, ക്രിയാശക്തി എന്ന ശക്തിത്രയത്തോടുകൂടിയതാണ്. യോഗദീപികയിൽ (ത്രികോണം ദേഹമദ്ധ്യസ്ഥം മൂലാധാരം വിദുർബ്ബുധാഃ) എന്നുണ്ട് ശാക്താഗമത്തിൽ) അഘോരാഖ്യമൂലചക്രേ അതിരക്തചതുർദ്ദലെ വസാന്തവർണ്ണസംയുക്താ രക്തവർണ്ണാ മനോഹരം കർണ്ണികായാം സ്ഥിതായോനിഃ കാമാഖ്യാ പരമേശ്വരി തദ്യോനിഃ പരമേശാനി ഇച്ഛാജ്ഞാനക്രിയാത്മികാ അപരാഖ്യാം ഹികന്ദർപ്പമാധാരേ തത്രികോണകേ സ്വയംഭൂലിംഗം തന്മദ്ധ്യേ സരന്ധ്രം പശ്ചിമാനനം) എന്നുണ്ട്. ശിവസംഹിതയിൽ (തസ്മിന്നാധാരപത്മേ ച കർണ്ണികായാം സുശോഭനാ ത്രികോണം വർത്തതേയോനിഃ സർവ്വതന്ത്രേഷു ഗോപിതാ) എന്നുണ്ട്. അത്രികോണത്തിലാകുന്നു കുണ്ഡലിനീ ശക്തിയെന്ന നാഡിയിരിക്കുന്നത്. അത് സകല നാഡികളേയും ചുററിക്കൊണ്ട് മൂന്നര പ്രദക്ഷിണവലയാകാരമായിട്ട് തന്റെ വാലിനെ വായിൽ കടത്തീട്ട് സുഷുമ്നദ്വാരത്തിനുള്ളിൽ മിന്നൽ പ്രകാരത്തോടെ കിടക്കുന്നു. (തത്രവിദ്യുല്ലതാകാരാ കുണ്ഡലീ പരദേവതാ സാവേഷ്ട്യസകലാനാഡീസ്സാർദ്ധത്രിവലയാകൃതിഃ മുഖേനിവേശ്യസാ പുച്ഛം സുഷുമ്നാവിവരേ സ്ഥിതാ) എന്നു ശിവസംഹിതാ ചിലരുടെ പക്ഷത്തിൽ കുണ്ഡലിനീശക്തി, മൂന്നരച്ചുററായിട്ടല്ല എട്ടു ചുററായിട്ടാണ് കിടക്കുന്നത് എന്നുണ്ട്. യോഗസംഗ്രഹത്തിൽ (ആധാരപ്രഥമേചാസ്മിൻ ചാമീകരപ്രഭേ അഷ്ടധാകുടിലാനിത്യാ ശക്തിഃകുണ്ഡലിനീസ്ഥിതാ) എന്നുണ്ട്. ഇതിൽ ഏതാണ് സത്യമെന്നറിയുന്നതിന്ന് വളരെ പ്രയാസമുണ്ട്. ഈ കുണ്ഡലിനീശക്തി എപ്പോഴും ഉറങ്ങിക്കിടക്കുന്നു. (സുപ്താനാഗോപമാഹ്യേഷാസ്ഫുരന്തീ സ്വപ്രഭയാസ്വയാ. അഹിവൽ സന്ധിസംസ്ഥാനാവാഗ്ദേവീബീജസംജ്ഞകാ.) ഇതിന്നു സ്വപ്രകൃതിത്വവും സ്വപ്രകാശവും ഉണ്ട്. ശാക്തന്മാർ ഇതിനെ വാഗ്ദേവിബീജമെന്നു പറയുന്നു. ഇവിടെ സുഷുമ്നാവിവരത്തിലാകുന്നു കുണ്ഡലീനിവാസമെന്നു പറഞ്ഞതുകൊണ്ട് സ്പഷ്ടമാകുന്നില്ല. അതിനെ വിശദമാക്കുന്നു. ഒരു ശരീരത്തിൽ മൂന്നരക്കോടി നാഡികളുണ്ട്. അവയിൽ പ്രാധാന്യം ൰ നാഡികൾക്കെന്നും ൧൪ നാഡികൾക്കെന്നും പക്ഷാന്തരമുണ്ട്. ചതുർദ്ദശ നാഡികളിൽവെച്ച് പ്രധാന

ങ്ങൾ ഇഡാ, പിംഗല, സുഷുമ്ന എന്നവയാണ്. പൃഷ്ഠം മുതൽ കണ്ഠംവരെ ഗമിച്ചിട്ടു കപാലത്തെ വഹിക്കുന്ന അസ്ഥിദണ്ഡത്തിന്നു യോഗശാസ്ത്രങ്ങളിൽ മേരുദണ്ഡം എന്നു പേരാകുന്നു. മേരുദണ്ഡത്തിന്റെ വാമഭാഗത്തു് ചന്ദ്രരൂപിണിയായി ശുക്ലവൎണ്ണയായ ഇഡാ വൎത്തിക്കുന്നു. അതിനെ ശക്തിയെന്നു ശാക്തന്മാർ പറയുന്നു. മേരുദണ്ഡത്തിന്റെ ദക്ഷഭാഗത്തു് അരുണവൎണ്ണയായി സൂൎയ്യരൂപിണിയായി പിംഗലവൎത്തിക്കുന്നു. അതിനെ ശാക്തന്മാർ ശിവനെന്നും പറയുന്നു. (സ്ത്രീപുരുഷരൂപങ്ങളെന്നു മാത്രം സാരം) മേരുദണ്ഡത്തിന്റെ താഴത്തുള്ള മൂലത്തിങ്കൽനിന്നു് ബ്രഹ്മരന്ധ്രംവരെ പ്രവേശിച്ചതാകുന്നു സുഷുമ്ന. അതു് അഗ്നിരൂപിണിയാണ്. ഇമ്മൂന്നു നാഡികളും ഇങ്ങിനെ പൃഷ്ഠവംശത്തെ ആശ്രയിച്ചിരിക്കുന്നു (മേരോർമ്മദ്ധ്യസ്ഥിതാ യാ തു മൂലാദാബ്രഹ്മരന്ധ്രഗാ സൎവ്വതേജോമയീ സാ തു സുഷുമ്നാ വഹ്നിരൂപിണീ സുഷുമ്നാന്തൎഗ്ഗതാ ചിത്രാ ചന്ദ്രകോടിസമപ്രഭാ സൎവ്വദേവമയീ സാ തു യോഗിനാം ഹൃദയംഗതാ തസ്യാ മദ്ധ്യേ ബ്രഹ്മനാഡീ മൃണാളതന്തുരൂപിണീ ബ്രഹ്മരന്ധ്രന്തദൈവ സൂക്ഷ്മാൽ സൂക്ഷ്മതരം ഗതാ) എന്നു ശിവസംഹിതം. സുഷുമ്നാനാഡിയുടെയുള്ളിൽ ചിത്രാനാഡിയും അതിന്നുള്ളിൽ ബ്രഹ്മനാഡിയും വൎത്തിക്കുന്നു. ഈ ബ്രഹ്മനാഡിയാകുന്നു കുണ്ഡലിനീശക്തിയെന്നതു്. ഇപ്രകാരമിരിക്കുന്ന സുഷുമ്നയുടെ ഗ്രന്ഥികളിലാണ് ഷൾചക്രങ്ങൾ സ്ഥിതിചെയ്യുന്നതു്. (സുഷുമ്നാഗ്രന്ഥിസംസ്ഥാനി ഷട്ചക്രാണി യഥാക്രമം) എന്നു യോഗസംഗ്രഹം എന്നാൽ കുണ്ഡലിനീശക്തിയിരിക്കുന്ന സ്ഥാനത്തിന്നു കാമരൂപം എന്നു പേരാകുന്നു. യോഗശിഖോപനിഷത്തിൽ (യത്ര കുണ്ഡലിനീ നാമ പരാശക്തിഃ പ്രതിഷ്ഠിതാ തദേതൽ കാമരൂപാഖ്യാ പീഠം കാമഫലപ്രദം) എന്നുണ്ടു്. യോഗചൂഡാമണിയിൽ (ആധാരം പ്രഥമം ചക്രം സ്വാധിഷ്ഠാനം ദ്വിതീയകം യോനിസ്ഥാനം ദ്വയോർമ്മദ്ധ്യേ കാമരൂപം നിഗദ്യതേ) എന്നുണ്ടു. ഇതു മുമ്പിൽ പറഞ്ഞതിന്നു വിരോധമാണു്. ഇവിടെ ആധാരസ്വാധിഷ്ഠാനങ്ങളുടെ ഇടയിലാണ് യോനിസ്ഥാനവും കാമരൂപവും എന്നു കല്പിച്ചിരിക്കുന്നു. യോഗകുണ്ഡല്യുപനിഷത്തിലും കുണ്ഡലിനിയുടെ കിടപ്പിനെ എട്ടു ചുററാക്കി കല്പിച്ചിരിക്കുന്നു (കന്ദോൎദ്ധ്വേ കുണ്ഡലീശക്തിരഷ്ടധാ കുണ്ഡലാകൃതിഃ ബ്രഹ്മദ്വാരമുഖം നിത്യം മുഖേനാച്ഛാദ്യ തിഷ്ഠതി യേന ദ്വാരേണ ഗന്തവ്യം ബ്രഹ്മദ്വാരമനാമയം മുഖേനാച്ഛാദ്യ തദ്വാരം പ്രസുപ്താ പരമേശ്വരീ പ്രബുദ്ധാ വഹ്നിയോഗേന മനസാ മരുതാ സഹ സൂചിവൽ ഗാത്രമാദായ വ്രജത്യൂൎദ്ധ്വം സുഷുമ്നയാ) എന്നുണ്ടു്. ഇങ്ങിനെയുള്ള മൂലാധാരകൎണ്ണികയിലാണ സ്വയംഭൂലിംഗം പശ്ചിമാഭിമുഖമായി സ്ഥിതിചെയ്യുന്നതു്. (സ്വയംഭൂലിംഗം തന്മദ്ധ്യേ സരന്ധ്രം പശ്ചിമാനനം ധ്യായേച്ച പരമേശാനി ശിവം ശ്യാമലസുന്ദരം തേന മാൎഗ്ഗേണ കുണ്ഡലിനീ യാതായാതം കരോതി ഹി ഭിന്നാഭിന്നാ പുരീ യാതി ആയാതി കുണ്ഡലിനീ സദാ തത്ര വിദ്യുല്ലതാകാരാ കുണ്ഡലീ പരദേവതാ പ്രസുപ്തഭുജഗാകാരാ സാൎദ്ധത്രിവലയാന്വിതാ ശിവം വേഷ്ട്യ മഹേശാനി സൎവ്വദാ പരിതിഷ്ഠതി യേന മാൎഗ്ഗേണ ഗന്തവ്യം ബ്രഹ്മദ്വാരം നിരാമയം മുഖേനാച്ഛാദ്യ ദ്വാരം പ്രസുപ്താ പരമേശ്വരീ) എന്നു് ശക്താഗമത്തിൽ പറഞ്ഞിരിക്കുന്നു. മുമ്പിൽ പറയപ്പെട്ട രശ്മിരൂപങ്ങളായ കലകളിൽ അഗ്നികളുള്ള (൱൮) കലകൾ ഈ മൂലാധാരത്തിങ്കലാകുന്നു. ഇങ്ങിനെയിരിക്കുന്ന മൂലാധാരപത്മത്തിങ്കൽ മതഭേദമില്ലാത്തവരായ യോഗികൾ വല്ലഭാദേവിമാരോട്ടുകൂടെ ഗണേശനെ ധ്യാനിക്കുന്നു (വിശേഷദളയുക്തേ സദ്ഗദാധാരപത്മേ തരുണമരുണഗാത്രം വാരണാസ്യം ത്രിനേത്രം അഭയവരഹസ്തം ചാരുപാശാങ്കുശാദ്യൽ കരകമലസമേതം ചിന്തയേദ്വിഘ്നരാജം) എന്നുണ്ടു്. (൪)

സ്വാധിഷ്ഠാനം.

രണ്ടാമത്തെ ആധാരമായ സ്വാധിഷ്ഠാനം ലിംഗത്തിന്റെ ചുവട്ടിലാകുന്നു യോഗശിഖയിൽ (സ്വാധിഷ്ഠാനാഹ്വയം ചക്രം ലിംഗമൂലേ ഷഡസ്രകം) എന്നു യോഗസംഗ്രഹ

ത്തിൽ (തസ്യാംഗുലിദ്വയാദൂർദ്ധ്വേ തസ്മാന്മേഢ്രപ്രദേശസ്ഥിതം- സ്വാധിഷ്ഠാനാഹ്വയം ച ക്രമം ചതുരശ്രം മണിപ്രഭം) എന്നതിനാൽ മൂലാധാരത്തിൽ നിന്നും രണ്ടംഗുലം മുകളിലും രത്നപ്രകാശത്തോടുകൂടിയും ഇരിക്കുന്നു. ഇതിന്റെ കർണ്ണികയിൽ ചതുരശ്രമുണ്ട് എന്നുപറഞ്ഞതു മററുള്ള ശാസ്ത്രങ്ങൾക്കു വിരോധമാകുന്നു. ശിവസംഹിതയിൽ (ദ്വിതീയന്തു സരോജം യല്ലിംഗമൂലേ വ്യവസ്ഥിതം- ബാദിലാന്തഞ്ച ഷഡ്വർണ്ണം പരിഭാസ്വരഷഡ്ദളം- സ്വാധിഷ്ഠാനാഭിധം തത്തു പങ്കജം ശോണരൂപകം- ബാലാഖ്യസ്തത്ര സിദ്ധോസ്തി ദേവി യത്രാസ്തി രാകിണി) എന്നുണ്ട്. ഇതിന്റെ ആറു ദലങ്ങൾ ബ ഭ മ യ ര ല എന്ന അക്ഷരങ്ങളാണ് അവ ബന്ധിനി- ഭദ്രകാളി- മഹാമായ- യശസ്വിനി- രമാ- ലംബോഷ്ഠീ- എന്ന ദേവികളുടെ വാസസ്ഥാനമാണെന്നു സൂചിപ്പിക്കുന്നു. ശിവസംഹിതാകാരൻ സ്വാധിഷ്ഠാനത്തെ ശോണവർണ്ണമാണെന്നു കാണിച്ചിരിക്കുന്നു. മററുചില ശാസ്ത്രങ്ങളിൽ അഞ്ജനവർണ്ണമായും ദളങ്ങളെ വിദ്യുദ്വർണ്ണങ്ങളായും കല്പിച്ചിരിക്കുന്നു. ഈ ആധാരം അഗ്നിതത്വത്തോടുകൂടിയതാണ്. ഇവിടെയാണ് കുണ്ഡലിനി താൻ അധിഷ്ഠാനമാക്കി ഗ്രന്ഥിയെച്ചെയ്തു കിടക്കുന്നത് എന്നു ചില ശാസ്ത്രങ്ങളിൽ പറകയാലത്രെ ഇതിനു സ്വാധിഷ്ഠാനമെന്നു പേരുണ്ടായതു്. യോഗിയായിരിക്കുന്നവൻ സ്വാധിഷ്ഠാനത്തിലെ അഗ്നിയെ ജ്വലിപ്പിക്കുമ്പോൾ കുണ്ഡലിനീശക്തിയുണർന്നിട്ടു ഗ്രന്ഥിത്രയങ്ങളെക്കടന്ന് ദ്വാദശാന്തത്തിങ്കലിരിക്കുന്ന ശിവനോടുകൂടെ മോദിക്കുന്നു. ഇതിനെ യജുർവ്വേദത്തിലും പറയുന്നു (യൽകുമാരീമന്ത്രയതേ യദ്യോഷിദ്യൽ പതിവ്രതാ- അരിഷ്ടം യൽ കിഞ്ചിൽ ക്രിയതേ അഗ്നിസ്തദനുവേധതി) എന്നു സ്വദേശാദേശസ്തുതിയിൽ- (മനോമാർഗ്ഗം ജിത്വാ മരുത ഇഹ നാഡീഗണജുഷോ നിരുദ്ധ്യാക്രം ഭേദം ദഹനമപി സംജ്വാല്യ ശിഖയാ- സുഷുമ്നാം സംയോജ്യ ശ്ലഥയതി ച ഷഡ് ഗ്രന്ഥിശശിനം തവാജ്ഞാചക്രസ്ഥം ശ്ലഥയതി മഹായോഗിസമയീ- കുമാരീ യന്മന്ത്രം ജപനതിചതതോ യോഷിദപരാകുലം ത്യക്ത്വാ രൌതിസ്ഫുടതി ച മഹാനീലപതഗീ- തതഃ പാതിവ്രത്യം ഭജതി ദഹരാകാശകമലേ സുഖാസീനാ യോഷാ ഭവസി ഭവസീൽകാരരസികാ-) എന്നുണ്ട്. രുദ്രയാമളത്തിൽ പ്രബുദ്ധാം വഹ്നിയോഗേന മനസാ മരുതാ സഹ ഊർദ്ധ്വാനയേൽ കുണ്ഡലിനീം ജീവാത്മസഹിതോപരി എന്നുണ്ട്. യോഗകുണ്ഡല്യുപനിഷത്തിൽ കുലയോഷിൽ കുലം ത്യക്ത്വാ പരം നിർവ്വാണമേതി സാ ഭുജംഗാകാരരൂപേണ മൂലാധാരം സമാശ്രിതാ ശക്തിഃ കുണ്ഡലിനീ നാമ ബിസതന്തുനിഭാ ശുഭാ മൂലകന്ദം ഫണാഗ്രേണ ദൃഷ്ട്വാ കമലകന്ദവൽ മുഖേന പുച്ഛം സംഗൃഹ്യ ബ്രഹ്മരന്ധ്രസമന്വിതാ പത്മാസനഗതസ്സ്വസ്ഥോ ഗുദമാകുഞ്ച്യ സാധകഃ വായുമൂർദ്ധ്വഗതം കുർവ്വൻ കുംഭകാവിഷ്ടമാനസഃ വായ്വാകാശവശാദഗ്നിം സ്വാധിഷ്ഠാനഗതം ജ്വലൻ ജ്വലനാഘാതപവനാഘാതൈരുന്നിദ്രിതോഹിരാട് രുദ്രഗ്രന്ഥിം തതോ ഭിത്വാ വിഷ്ണുഗ്രന്ഥിം ഭിനത്ത്യതഃ ബ്രഹ്മഗ്രന്ഥിഞ്ച ഭിത്വൈവ കമലാനി ഭിനത്തി ഷട് സഹസ്രകമലേ ശക്തിശ്ശിവേന സഹ മോദതേ സാ ചാവസ്ഥാ പരാജ്ഞേയാ സൈവ നിർവൃതികാരണം) എന്നുണ്ട്. സ്വാധിഷ്ഠാനചക്രത്തിൽ മൂലാധാരപ്രകൃതിയായ നാലു ദളങ്ങളും രണ്ടാമത്തെ ആധാരമെന്നു സൂചിപ്പിക്കുന്ന രണ്ടു ദളങ്ങളും ഇങ്ങനെ ആറു ദളങ്ങൾ ഭവിക്കുന്നു. ഈ ചക്രത്തിൽ ശാക്തയോഗികൾ മേദോധിഷ്ഠാനദേവതയായ കാകിനിയെ ധ്യാനിക്കുന്നു. (സ്വാധിഷ്ഠാനാഖ്യപത്മേ രസദലലസിതേ വേദവക്ത്രാം ത്രിനേത്രാം പീതാഭാം ധാരയന്തീം ത്രിശിഖഗുണകപാലാഭയാന്യാത്തഗർവ്വാം മേദോധാതുപ്രവിഷ്ടാം മധുമദമുദിതാം ബന്ധിനീ പൂർവ്വശക്ത്യാവീതാം ദധ്യന്നസക്താമഭിമതഫലദാം കാകിനീം ഭാവയേത്താം) എന്നുണ്ട്. നിർമ്മത്സരന്മാരായ യോഗികൾ അവിടെ സരസ്വതീസഹിതനായ ബ്രഹ്മാവിനെ ധ്യാനിക്കുന്നു. (ബ ഭ മ യ ര ല സംജ്ഞൈരക്ഷരൈഃ ക്ലൃപ്തപത്രേ ത്വധിരമുപനിവിഷ്ടം പങ്കജേ പത്മയോനിം അഭയവരദഹസ്തം ക്ഷ

ഷ്ഠാംശരമഥ ജപസ്രക് സ്രുക വരം അഥ ദ്വാഭ്യാം മുദ്രാമഭയവരദാനൈകരസികകപാണൌ ദ്വാഭ്യാം മുസലകാഭ്യാം വഹിദ്ഭഷ്ട ഫന്) എന്നുണ്ട്. ശാക്തപക്ഷത്തിങ്കൽ അധാരസ്വാധിഷ്ഠാനങ്ങൾ താമിസ്രലോകങ്ങളാകയാൽ അവ ഉപാസ്യങ്ങളല്ല. മണിപൂരം മുതൽക്ക് സഹസ്രാരപര്യന്തമുള്ള അഞ്ചു ചക്രങ്ങൾ പൂജ്യങ്ങളാണ്. മണിപൂരത്തിങ്കൽ പൂജിക്കുന്നവൎക്ക് സാന്നിദ്ധ്യമെന്ന ദേവീസാലോക്യവും അനാഹതത്തിങ്കൽ സേവിക്കുന്നവൎക്ക് സാൎഷ്ട്യമെന്ന സൃഷ്ടിസാമൎത്ഥ്യവും വിശുദ്ധചക്രത്തിൽ പൂജിക്കുന്നവൎക്ക് സാമീപ്യമുക്തിയെന്ന അംഗസേവകത്വവും ആജ്ഞാചക്രത്തിൽ ഉപാസിക്കുന്നവൎക്ക് സാരൂപ്യമുക്തിയും സഹസ്രാരകമലത്തിൽ പൂജിക്കുന്നവൎക്ക് ശാശ്വതമായ സായൂജ്യമുക്തിയും ഇങ്ങിനെ അഞ്ചുവിധ മുക്തികൾ സംഭവിക്കുന്നു. മണിപൂരംമുതൽക്ക് സഹസ്രാരപര്യന്തമുള്ള ധാരണാഭേദങ്ങൾക്കു സ്മൃതി ബുദ്ധി പ്രജ്ഞാ മേധാ സാവിത്ര്യപാ എന്നു പേരാകുന്നു. ഇമ്മണിപൂരത്തിലുള്ള ദലങ്ങൾ അധാരത്തിലെ നാലും സ്വാധിഷ്ഠാനത്തിലെ ആറുംകൂടി പത്ത് അയിരിക്കുന്നു എന്നു സൂചിപ്പിക്കുന്ന ദശസംഖ്യങ്ങളാകുന്നു.

൪ അനാഹതം.

മണിപൂരത്തിൽനിന്നു പന്ത്രണ്ട് അംഗുലം മുകളിൽ അനാഹതമെന്ന ഹൃദയപങ്കജം മിന്നൽപ്പിണരിന്റെ ശോഭയോടുകൂടിയിരിക്കുന്നു. ഇതിന്നു പന്ത്രണ്ട് ദലങ്ങളുണ്ട്. യോഗസഹസ്രത്തിൽ (ചതുൎദ്ദശാംഗുലോൎദ്ധ്വതോ ഹൃദയപങ്കജം ദളൈൎദ്വാദശഭിൎയ്യുക്തം വിദ്യുൽപുഞ്ജസമപ്രഭം) എന്നുണ്ട്. ഈ ഹൃദയപത്മത്തിന്ന് അനാഹതമെന്നു പേരാകുന്നു ഈ സ്ഥാനത്തിങ്കൽ ശബ്ദബ്രഹ്മം തടവുകൂടാതെ കാണപ്പെടുന്നതിനാൽ അനാഹതമെന്നു പേരുണ്ടായി. കൌലാഗമത്തിൽ (ശബ്ദബ്രഹ്മമയശ്ശബ്ദോനാഹതസ്തത്ര ദൃശ്യതേ അനാഹതാഖ്യം തൽപത്മം യോഗിഭിഃ പരികീൎത്തിതം) എന്നുണ്ട് ഇച്ചക്രത്തെ പൂൎണ്ണഗിരിയെന്നു പറയുന്നു (തദൂൎദ്ധ്വേ പൂൎണ്ണഗിര്യാഖ്യം പീഠം കമലസംഭവ) എന്ന് യോഗശിഖോപനിഷദ്വാക്യം. ഇതിലെ ദലങ്ങൾ ക ഖ ഗ ഘ ങ ച ഛ ജ ഝ ഞ ട ഠ എന്ന പന്ത്രണ്ട് അക്ഷരങ്ങളും അവ കാളരാത്രി ഖാവിത്രി ഗായത്രി ഘണ്ടാധാരിണി നാൎണ്ണ ചണ്ഡാ ഛായാ ജയാ ഝങ്കാരി ജ്ഞാനരൂപാ ടങ്കഹസ്താ ഠങ്കാരീ എന്ന ദേവികളുടെ വാസസ്ഥാനങ്ങളെ സൂചിപ്പിക്കയും ചെയ്യുന്നു. അനാഹതത്തിന്റെ കൎണ്ണികയിലിരിക്കുന്ന തേജസ്സിന്നു ബാണലിംഗമെന്നു പേരാണ്. ഇക്കൎണ്ണികയിൽ പിനാകിയെന്ന സിദ്ധനും കാകിനിയെന്ന ദേവിയും വസിക്കുന്നു ഇച്ചക്രം അഗ്നിവൎണ്ണമാണെന്നു പക്ഷാന്തരമുണ്ട് ചിലർ ശോണവൎണ്ണമായും വേറെ ചിലർ സ്വൎണ്ണനിറമായും കല്പിച്ചിരിക്കുന്നു. (ഹൃദയേ ദ്വാദശദളൈരനാഹതസരോരുഹം കാദിഠാന്തദലം ദേവി ബന്ധൂകസന്നിഭം തന്മദ്ധ്യേ ബാണലിംഗന്തു സൂൎയ്യായുതസമപ്രഭം) എന്നു യാമളത്തിലും) ഹൃദയനാഹതം നാമ ചതുൎത്ഥം പങ്കജം ഭവേൽ കാദിഠാന്താൎണ്ണസംസ്ഥാനം ദ്വാദശച്ഛദശോഭിതം അതിശോണം വായുബീജപ്രസാദസ്ഥാനമീരിതം പത്മസ്ഥം തൽപരം തേജോബാണലിംഗഃ പ്രകീൎത്തിതഃ സിദ്ധഃ പിനാകീയത്രാസ്തേ കാകിനീയത്ര ദേവതാ) എന്നു ശിവസംഹിതാ ഇച്ചക്രത്തിൽ സൂൎയ്യകലകൾ ൧൨ അകുന്നു. ഇതിന്റെ മുകളിലാകുന്നു സൂൎയ്യസ്ഥാനം. അതിനെ വിഷ്ണുഗ്രന്ഥിയെന്നു പറയുന്നു. ഇപ്രകാരമുള്ള ഹൃദയപത്മത്തിങ്കൽ കുലയോഗികൾ കാകിനിയെ ധ്യാനിക്കുന്നു. (ഹൃൽപത്മേ ഭാനുപത്രേ ദ്വിവദനവിലസദ്ദംഷ്ട്രിണീം ശ്യാമവൎണ്ണാമക്ഷം ശൂലം കപാലം ഡമരുമപി ഭുജൈൎദ്ധാരയന്തീം ത്രിനേത്രാം രക്തസ്ഥാം കാളരാത്രിപ്രഭൃതിപരിവൃതാം സ്നിഗ്ദ്ധഭക്താബ്ജസക്താം ശ്രീമദ്വീരേന്ദ്രവന്ദ്യാമഭിമതഫലദാം കാകിനീം ഭാവയേ ത്വാം) എന്നുണ്ട്. നിൎമ്മത്സരയോഗികൾ അവിടെ പാൎവ്വതീസഹിതനായ പിനാകിയെ

തിരിക്കുന്നു. ഇതിന്റെ ദലങ്ങൾ അകാരാദി സ്വരങ്ങളാണ്. അവ അമൃതാ, ആകർഷിണീ, ഇന്ദ്രാ, ഈശാനീ, ഉമാ, ഊർദ്ധ്വകേശീ, ഋദ്ധിദാ, ൠപാ, ഌതാ, ൡതാ, ഏകപദാ, ഐശ്വര്യാ, ഓങ്കാരീ, ഔഷധാത്മികാ, അംബികാ, അക്ഷരാ എന്ന ൧൬ ദേവികളുടെ വാസസ്ഥാനങ്ങളെ സൂചിപ്പിക്കുന്നു. ഈ ചക്രത്തിങ്കൽ വെച്ച് ഹംസത്തെക്കാണുകമൂലമായിട്ട് ജീവന്നു വിശുദ്ധിയുണ്ടാകുന്നു. അതിനാൽ വിശുദ്ധമെന്നു പേരുണ്ടായി. (വിശുദ്ധിം നയതേ യസ്മാജ്ജീവസ്യ ഹംസലോകനാൽ വിശുദ്ധമിതമാഖ്യാതമാകാശാഖ്യം മഹാദ്ഭുതം) എന്നു യോഗദീപം. ഇത് ആകാശതത്വത്തോടു കൂടിയതാണ്. ഇവിടെ ചന്ദ്രകലകൾ ൧൬ ആകുന്നു. കുലയോഗികൾ ഇതിൽ ശാകിനിയെ ധ്യാനിക്കുന്നു. (ഗ്രീവാകൂപേ വിശുദ്ധൌ സ്വരദലകമലേ രക്തവർണ്ണാം ത്രിനേത്രാം ശ്രീഖട്വാംഗം കപാലം ത്രിശിഖമപി മഹാചർമ്മ സന്ധാരയന്തീം വക്ത്രൈരേകൈകയുക്താം പശുജനഭയദാം പായസാന്നേ പ്രസക്താം ത്വക്സ്ഥാം വന്ദാമൃതാദ്യൈഃ പരിവൃതവപുഷം ശാകിനീം ഭാവയേത്താം) എന്നുണ്ട്. നിർമ്മലയോഗികൾ ജീവാത്മാവിനെ ധ്യാനിക്കുന്നു. (മൂർത്തിം പാപാഗ്നിവിഷ്ണുമംഗരഹിതാം ശാന്താം ത്രിധാമാസ്പദാം വ്യാപ്താശേഷചരാചരം ഗുണഗണാതീതൈകസച്ചിന്മയം മൂർത്താമൂർത്തമതീതമൂർത്തിമമലം ജ്യോതിഃ പ്രദീപോജ്ജ്വലം സാക്ഷാൽ ഷോഡശവർണ്ണപത്രകമലേ ജീവം പരം ചിന്തയേൽ) എന്നുണ്ട്. ഈ ചക്രത്തിൽ അനാഹതപ്രകൃതിയായ ദ്വാദശദലവും തന്റെ താഴത്തുള്ള നാലാധാരങ്ങളെ സൂചിപ്പിക്കുന്ന നാലു ദലങ്ങളും ഇങ്ങനെ ൧൬ ദലങ്ങൾ ഭവിക്കുന്നു.

൬. ആജ്ഞാ.

ആറാമത്തേതായ ആജ്ഞാചക്രം രണ്ടു പുരികങ്ങളുടേയും മദ്ധ്യത്തിലിരിക്കുന്നു. ഇതു വിശുദ്ധചക്രത്തിങ്കൽനിന്നും ൧൨ അംഗുലം മുകളിലാണ്. അതു മഹാ നിർമ്മലമായിരിക്കുന്നു. യോഗസംഗ്രഹത്തിൽ (തസ്യാനന്തരമൂർദ്ധ്വേ തു ഭ്രൂമദ്ധ്യസംസ്ഥിരം മതം ആജ്ഞാചക്രം മഹാനീലദീപ്തിദ്വിദലാത്മകം) എന്നുണ്ട്. ഇതിന്റെ മുകളിലാണ് ഉഡ്യാണപീഠം. യോഗശിഖയിൽ (ആജ്ഞാനാമ ഭ്രുവോർമ്മദ്ധ്യേ ദ്വിദലം ചക്രമുത്തമം ഉഡ്യാണാഖ്യം മഹാപീഠമുപരിഷ്ടാൽ പ്രതിഷ്ഠിതം) എന്നുണ്ട്. ആജ്ഞാചക്രത്തിൽ മഹാകാളൻ എന്ന സിദ്ധനും ഹാകിനിയെന്ന ദേവിയും സ്ഥിതിചെയ്യുന്നു. ആജ്ഞയുടെ കർണ്ണികാമദ്ധ്യത്തിലിരിക്കുന്ന തേജസ്സിന്നു ഇതരലിംഗം എന്നു പേരാണ്. ഈ ചക്രം കാഞ്ചനവർണ്ണമാണെന്നു പക്ഷാന്തരം. ശിവസംഹിതയിൽ ശുക്ലവർണ്ണമാണെന്നു പറയുന്നു. (ആജ്ഞാപത്മം ഭ്രുവോർമ്മദ്ധ്യേ ഹക്ഷോപേതം ദ്വിപത്രകം ശുക്ലാഭം തന്മഹാകാളഃ സിദ്ധോ ദേവ്യത്ര ഹാകിനീ ഇതരീയം ത്രിതയംലിംഗം തത്രാഹം മുക്തിദായകഃ) എന്നു ശിവസംഹിത. യോഗകുണ്ഡല്യുപനിഷത്തിൽ (ആജ്ഞാനാമ ഭ്രുവോർമ്മദ്ധ്യേ ചക്രം ദ്വിദലാപരം ഹക്ഷദ്വ്യക്ഷരസംയുക്തം നിർമ്മലം സുമനോഹരം ഇതരാഖ്യം മഹാലിംഗം തന്മദ്ധ്യേ കാഞ്ചനപ്രഭം ആജ്ഞാസംക്രമണം തത്ര ഗുരോരാജ്ഞേതി കീർത്തിതം) എന്നുണ്ട്. ഈ ചക്രത്തിൽവെച്ചു ഗുരുവിന്റെ ആജ്ഞയുണ്ടാവുന്നതിനാൽ ആജ്ഞാചക്രമെന്നു പേരുണ്ടായിരിക്കുന്നു. ഇതിന്നു ഹ, ക്ഷ എന്ന രണ്ടക്ഷരങ്ങൾ ദലങ്ങളാണ്. ഇവ ഹംസവതീ, ക്ഷമാ എന്ന ദേവികളുടെ വാസസ്ഥാനത്തെ സൂചിപ്പിക്കുന്നു. ഇതിൽ താഴത്ത് ഇതുമുതൽ ആറാധാരങ്ങളെ സൂചിപ്പിക്കുന്ന ഒരു ദലവും മുകളിലുള്ള ആറാധാരങ്ങളെ സൂചിപ്പിക്കുന്ന ഒരു ദലവും ഇങ്ങനെ രണ്ടു ദലങ്ങൾ ഭവിക്കുന്നു. മുകളിലെ ആറാധാരങ്ങൾ ൧ കൈലാസം ൨ ബോധിനീ=കുലം ൩ ബിന്ദു ൪ നാദം ൫ ശക്തി ൬ സഹസ്രാരം ഇവയിൽ സഹസ്രാരമൊഴിച്ചു കൈലാസാദികൾ അഞ്ചും നെറ്റിയിലാകുന്നു. യോഗകുണ്ഡലിയിൽ (കൈലാസാഖ്യം തദൂർദ്ധ്വേ ച ബോധിനീ ച തദൂർദ്ധ്വതഃ പീഠത്രയം തതശ്ചോർദ്ധ്വം വിദ്യ

ക്താ യോഗവിന്ദകൈഃ തൽബിന്ദുനാദശക്ത്യാഖ്യം ഫാലപത്മേവ്യവസ്ഥിതം) എന്നുണ്ടു്. ആജ്ഞാചക്രത്തിൽ ചന്ദ്രകലകൾ നൂറ് ആകുന്നു ഇങ്ങനെ മൂന്നൂറ സംവത്സരാത്മകങ്ങളായ കലകൾ ഭവിക്കുന്നു. ഇച്ചക്രത്തിൻമുകളിൽ ചന്ദ്രസ്ഥാനമാകുന്നു. അതിനെ ബ്രഹ്മഗ്രന്ഥിയെന്നു പറയുന്നു അാജ്ഞാചക്രത്തിൽ ശാക്തയോഗികൾ ഹാകിനിയെ ധ്യാനിക്കുന്നു. (ഭ്രൂമദ്ധ്യബിന്ദുപത്രേ ദ്വിദല വിലസിതേ ശുക്ലവർണ്ണാം കരാബ്ജൈർബ്ബിഭ്രാണാം ജ്ഞാനമുദ്രാഡമരുകകമലാന്യക്ഷമാലാം കപാലം ഷഡ്വക്ത്രാം മജ്ജസംസ്ഥാം ത്രിനയനലസിതാം ഹംസവത്യാദിയുക്താം ഹാരിദ്രാന്നപ്രസക്താം സകലസുരനുതാം ഹാകിനീം ഭാവയേത്താം) എന്നുണ്ടു്. നിർമ്മന്ത്രയോഗികൾ ഇവിടെ പരമാത്മാവിനെ ധ്യാനിക്കുന്നു. (ലക്ഷാദിത്യാപരിക്ലൃപ്തപത്രകമലേ ദിവ്യജഗൽകാരണേ സ്വാസ്ഥ്യാത്മാനമനേകദേഹനിലയം സ്വച്ഛന്ദസ്സർവ്വദാ തത്ത്വാദ്യാശ്രയയാ സ്വദേശികതയാ ഭാവൈകസച്ചിന്മയാ പ്രത്യക്ഷാക്ഷാവിഗ്രഹാ പാപഹാ ധ്യായേൽ ഗുരും ശാശ്വതം) എന്നുണ്ടു്. ആജ്ഞയ്ക്കു മുകളിൽ ശക്തിവരെയുള്ള ആധാരങ്ങളെ വർണ്ണിക്കുന്നതിനു ശാസ്ത്രമുണ്ടായിതന്നാലും അവയെ ഗുരൂപദേശംകൊണ്ടറിയേണ്ടതാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല.

### സഹസ്രാരം.

താലുമൂലത്തിലാകുന്നു സഹസ്രാരം. അതു സകലവർണ്ണങ്ങളോടും കൂടി സകലദേവതാമയമായിരിക്കുന്നു. എന്നാൽ അതു് അധോമുഖമാണ്. മററുള്ള ആധാരങ്ങളെപ്പോലെ ഊർദ്ധ്വമുഖമല്ലാ. (തസ്മാദൂർദ്ധ്വമധോമുഖം വികസിതം പത്മം സഹസ്രച്ഛദം) എന്നു അജപാവിധാനത്തിലുണ്ടു്. ഇതു് കുങ്കുമവർണ്ണമാകുന്നു. (അതഊർദ്ധ്വം താലുമൂലേ സഹസ്രാരംസുശോഭനം അസ്തിയത്ര സുഷുമ്നായാ മൂലം സവിവരം സ്ഥിതം താലുമൂലേ സുഷുമ്നാസ്യാദധോവക്ത്രാ പ്രവർത്തതേ) എന്നു യോഗകുണ്ഡലി. സഹസ്രാരകർണ്ണികയിൽ പശ്ചിമാഭിമുഖിയായു് ത്രികോണാകാരിയായിരിക്കുന്ന ഒരു യോനിയുണ്ടു്. അതിന്മദ്ധ്യത്തിലാണു സുഷുമ്നയുടെ മൂലം ഛിദ്രത്തോടുകൂടിയിരിക്കുന്നതു്. അതിനെ ബ്രഹ്മരന്ധ്രമെന്നു പറയുന്നു. ആ രന്ധ്രത്തിനുള്ളിലാണു കുണ്ഡലിനി. അവിടെയാണു ചിത്രാനാഡി (താലുസ്ഥാനേ ച യൽ പത്മം സഹസ്രാരം പുരോദിതം തൽകന്ദേ യോനിരേകാസ്തി പശ്ചിമാഭിമുഖീമതാ തസ്യാ മദ്ധ്യേ സുഷുമ്നായാ മൂലം സവിവരം സ്ഥിതം ബ്രഹ്മരന്ധ്രം തദേവോക്തം ആമൂലാധാരപങ്കജം. തതസ്തദ്രന്ധ്രേ തച്ഛക്തിഃ സുഷുമ്നാ കുണ്ഡലീ സദാ. സുഷുമ്നായാം സദാശക്തിശ്ചിത്രാസ്യാന്മമവല്ലഭേ തസ്യാം മമതേ കാര്യാ ബ്രഹ്മരന്ധ്രാദികല്പനാ മൂലപത്മസ്ഥിതായോനിർവ്വാമദക്ഷിണകോണതഃ ഇഡാപിംഗലയോർമ്മദ്ധ്യേ സുഷുമ്നായോനിമദ്ധ്യഗാ ബ്രഹ്മരന്ധ്രന്തുതത്രൈവ സുഷുമ്നാധാരമണ്ഡലേ) എന്നു ശിവസംഹിത. മൂലാധാരത്തിന്റെ കർണ്ണികയിലിരിക്കുന്ന യോനിയുടെ വാമദക്ഷിണകോണങ്ങളിലാകുന്നു ഇഡാപിംഗലകൾ ഇരിക്കുന്നതു്. ആ യോനിമദ്ധ്യത്തിങ്കലാണു സുഷുമ്നാനാഡിയുടെ വർത്തനം. അവിടെത്തന്നെയാകുന്നു മൂലാധാരത്തിങ്കലെത്തിയിരിക്കുന്ന ബ്രഹ്മരന്ധ്രം. (ബ്രഹ്മരന്ധ്രേഹി യൽ പത്മം സഹസ്രാരം വ്യവസ്ഥിതം തത്രകന്ദേഹിയായോനി സ്തസ്യാം ചന്ദ്രോ വ്യവസ്ഥിതഃ ത്രികോണാകാരതസ്തസ്യാഃ സുധാക്ഷരതിസന്തതം ഇഡായാമമൃതം തത്ര സമസ്രവതി ചന്ദ്രമാഃ. മൂലാധാരേഹി യൽപത്മം ചതുഷ്പത്രം വ്യവസ്ഥിതം തത്ര മദ്ധ്യേഹി യായോനി സ്തസ്യാം സൂര്യോവ്യവസ്ഥിതഃ തൽസൂര്യമണ്ഡലാദ്വാരം വിഷം ക്ഷരതിസന്തതം) എന്നു ശിവസംഹിത. ബ്രഹ്മരന്ധ്രത്തിലിരിക്കുന്ന സഹസ്രാരത്തിന്റെ യോനിയിലാകുന്നു ചന്ദ്രൻ സ്ഥിതിചെയ്യുന്നതു്. അവൻ അവിടെനിന്നും ഇഡാനാഡിയിൽക്കൂടി അമൃതത്തെ ഒഴുക്കുന്നു. മൂലാധാരത്തിങ്കലുള്ള യോനിയിലാണു സൂര്യൻ

സ്ഥിതി ചെയ്യുന്നത്. അവൻ അവിടെനിന്നു പിംഗലാനാഡിയിൽക്കൂടി വിഷത്തെ പുറപ്പെടുവിക്കുന്നു. (ഇഡാ ഗംഗാ പുരാ പ്രോക്താ പിംഗലാ ചാർക്കപുത്രികാ മദ്ധ്യാ സരസ്വതീ പ്രോക്താ താസാം സംഗോऽതിദുർല്ലഭഃ സ്നാനാചരണമാത്രേണ പൂതോ ഭവതി തത്ര ച മൃത്യുകാലേ പ്ലുതാദ്ദേഹം ത്രിവേണ്യാസ്സലിലേ സദാ വിചിന്ത്യ യസ്ത്യജേൽ പ്രാണാൻ സ തദാ മോക്ഷമാപ്നുയാൽ) എന്നു ശിവസംഹിത. ഇഡ ഗംഗയും പിംഗല യമുനയും സുഷുമ്ന സരസ്വതിയും ആകുന്നു. ഇവയുടെ സംഗമസ്ഥാനമായ ത്രിവേണി ബ്രഹ്മരന്ധ്രമുഖമാണ്. അവിടെയുള്ള അമൃതജലത്തിൽ സ്നാനംചെയ്യുന്നവൻ മൃത്യുകാലത്തിങ്കൽ അപ്പോൾതന്നെ മോക്ഷം പ്രാപിക്കും.

ശാക്തപക്ഷത്തിൽ ആജ്ഞാചക്രം മാത്രം ഊർദ്ധ്വമുഖവും മററുള്ളവ അധോമുഖങ്ങളും ആകുന്നു. (ആജ്ഞാചക്രം മഹേശാനി പത്മമൂർദ്ധ്വമുഖം സദാ. തത്രാപി തു മഹേശാനി ധ്യായേൽ സദാശിവം വിഭും) എന്നു ശാക്താഗമം. അധോമുഖമായ സഹസ്രാരപത്മത്തിങ്കൽ അന്തർഭവിച്ചിരിക്കുന്ന ദ്വാദശദലപത്മത്തിന്റെ മുകളിൽ സദാശിവനെ ധ്യാനിക്കണമെന്നർത്ഥം. യാമളത്തിൽ (ബ്രഹ്മരന്ധ്രസരസീരുഹോദരേ നിത്യലഗ്നമവദാതമത്ഭുതം കുണ്ഡലീ വിവരകാണ്ഡമണ്ഡിതം ദ്വാദശാർണ്ണസരസീരുഹം ഭജേ.) എന്നുണ്ട്. ഇവിടെ കുണ്ഡലീ വിവരകാണ്ഡമണ്ഡിതമെന്നതിനു മൂലാധാരത്തോടുകൂടിയത് എന്നർത്ഥമാകുന്നു. സമയാതന്ത്രത്തിൽ (മൂർദ്ധ്നി പത്മം സഹസ്രാരം രക്തവർണ്ണമധോമുഖം തസ്യ മദ്ധ്യേ സ്ഥിതം ധ്യായേൽ ഗുരും ശാന്തം സശക്തികം. മൂലാധാരേ മഹാശക്തിഃ കുണ്ഡലീ രൂപധാരിണീം. അധോവക്ത്രക്രമേണൈവ സർവ്വപത്മേഷു ഭാവയേൽ) എന്നുണ്ട്. ഇപ്രകാരമുള്ള സഹസ്രപത്മത്തിങ്കൽ സ്ഥിതിക്കുന്ന സുഷുമ്നാഗ്രത്തിങ്കലാകുന്ന ദ്വാദശാന്തപത്മം അത് അധോമുഖമാണ്. (യോഗദീപത്തിൽ-അധോമുഖം സുഷുമ്നാഗ്രേ ദ്വാത്രിംശദ്ദല സംയുതം. കപാലപത്മം നിഹിതം ദ്വാദശാന്തമിതീരിതം.) എന്നുണ്ട്. ദ്വാദശാന്തത്തിങ്കൽ ദ്വാത്രിംശൽ (൩൨) ദലങ്ങളാകുന്നു. ഈ സഹസ്രാരപത്മത്തിങ്കൽ ശാക്തയോഗികൾ യാകിനിയെ ധ്യാനിക്കുന്നു. (മുണ്ഡവ്യോമസ്ഥപത്മേ സകലദലയുതേ യാകിനീ ഭൈരവീന്ദ്രാം യക്ഷിണ്യാഖ്യാം സമസ്തായുധലസിതകരാം സർവ്വവർണ്ണാം സമസ്താം വാടീനാം സർവ്വവക്ത്രാം സകലസുഖകരീം ശുക്ലധാതുസ്വരൂപാം സർവ്വാന്നേ സക്തചിത്താം സകലസുരനുതാം ഭാവയേൽ സർവ്വരൂപാം) എന്നുണ്ട്. നിർമ്മത്സരയോഗികൾ ഹംസഗുരുവെ ധ്യാനിക്കുന്നു. (സഹസ്രദലപങ്കജേ സകലശീതരശ്മിപ്രഭാവരാഭയകരാംബുജാം വിമലഗന്ധപുഷ്പാംബരം പ്രസന്നവദനേക്ഷണം സകലദേവതാരൂപിണം സ്മരേച്ഛിരസി ഹംസകം തദഭിധാനപൂർവ്വം ഗുരും.) എന്നുണ്ട്. ഈ ഷഡാധാരചക്രങ്ങൾ ശിവസ്ഥാനങ്ങളാണെന്നു ശൈവരും വിഷ്ണുസ്ഥാനങ്ങളാണെന്നു വൈഷ്ണവരും ഹരിഹരസ്ഥാനങ്ങളാണെന്നു ഹരിഹരാദ്വൈതവാദികളും ദേവിസ്ഥാനങ്ങളാണെന്നു ശാക്തന്മാരും പ്രകൃതിപുരുഷസ്ഥാനങ്ങളാണെന്നു സാംഖ്യന്മാരും പറയുന്നു. (ശിവസ്ഥാനം ശൈവാഃ പരമപുരുഷം വൈഷ്ണവഗണാ ലപന്തീതി പ്രായോ ഹരിഹരപദം കേചിദപരേ പദം ദേവ്യാ ദേവീചരണയുഗളാനന്ദരസികാ മുനീന്ദ്രാ അപ്യന്യേ പ്രകൃതിപുരുഷസ്ഥാനമമലം) എന്നു യോഗസിദ്ധാന്തത്തിലുണ്ട്. മേരുദണ്ഡത്തിങ്കൽ സ്ഥിതിചെയ്യുന്ന സുഷുമ്നയോടു സംബന്ധമുള്ള ആധാരങ്ങൾ മൂലവും സഹസ്രാരവും മാത്രമേയുള്ളൂ. സ്വാധിഷ്ഠാനം ലിംഗമൂലത്തിലും മണിപൂരം നാഭിയിലും അനാഹതം ഹൃദയത്തിലും വിശുദ്ധം കണ്ഠകൂപത്തിലും ആജ്ഞ ഭ്രൂമദ്ധ്യത്തിലും ഇങ്ങനെ സുഷുമ്നയോടു സംബന്ധമില്ലാതെയാണ് ആധാരങ്ങളെ കല്പിച്ചിരിക്കുന്നത്. എന്നാൽ യോഗികൾ ആജ്ഞാചക്രപര്യന്തമുള്ള ആധാരങ്ങളെ മൂലാധാരത്തിങ്കൽ അന്തർഭവിപ്പിച്ചു

ധ്യാനിക്കുന്നതിനാലാണു (ഷഡാധാരപങ്കേരുഹാന്തർവിരാജൽ സുഷുമ്നാന്തരാളേ' എന്നു ഭവാനീഭുജംഗത്തിന്റെ പ്രഥമശ്ലോകത്തിൽ പറയപ്പെട്ടതു്. യോഗാഭ്യാസംകൊണ്ടു ചിത്രാനാഡിയിൽകൂടി കുണ്ഡലിനീശക്തി സഹസ്രാരമണ്ഡലവർത്തിയായി ശിവാപാനാമധ്യനായിരിക്കുന്ന ചന്ദ്രനെ പ്രാപിച്ചിട്ടു തദമൃതത്തെ ദ്രവിപ്പിച്ചു സകലനാഡികളിലും വ്യാപിപ്പിക്കുകയും അതിനെ പാനം ചെയ്കയും ചെയ്യുന്നു. ഇതിനെയാകുന്നു പ്രഥമശ്ലോകംകൊണ്ടു പറയുന്നതു്. ഇവിടെ ഷഡാധാരപങ്കേരുഹങ്ങളെ വർണ്ണിച്ചിരിക്കുന്നതിൽ ഇനിയും വളരെ തത്വങ്ങളെ പറയേണ്ടതുണ്ടു്. ഗ്രന്ഥവിസ്തരഭയംകൊണ്ടു് അവയെ ഉപേക്ഷിച്ചിട്ടു സംക്ഷേപമായി ഇത്രയും പറഞ്ഞിരിക്കുന്നു.

ജ്വലൽകോടിബാലാർക്കഭാസാരുണാംഗീം
സുലാവണ്യശൃംഗാര ശോഭാഭിരാമാം
മഹാപത്മകിഞ്ജൽക്കമദ്ധ്യേവിരാജ-
ത്ത്രികോണോല്ലസന്തീം ഭജേ ശ്രീഭവാനീം ൨.

കോടിബാലസൂര്യപ്രഭപോലെ തുടുത്ത നിറത്തോടുകൂടിയവളും സൌന്ദര്യവിശേഷംകൊണ്ടും ശൃംഗാരംകൊണ്ടുമുള്ള ശോഭയാൽ മനോഹരിയും ശ്രേഷ്ഠമായിരിക്കുന്ന പത്മകർണ്ണികയിൽ ശോഭിച്ചിരിക്കുന്ന ത്രികോണചക്രത്തിങ്കൽ പ്രകാശിക്കുന്നവളുമായ ശ്രീഭവാനീദേവിയെ ഞാൻ വന്ദിക്കുന്നു.

ക്വണൽകിങ്കിണീനൂപുരോദ്ഭാസിരത്ന-
പ്രഭാലീഢലാക്ഷാർദ്രപാദാരവിന്ദം
അജേശാച്യുതാദ്യൈസ്സുരൈസ്സേവ്യമാനം
മഹാദേവി! മന്മൂർദ്ധ്നി തേ ഭാവയാമി. ൩

അല്ലയോ മഹാദേവി! ബ്രഹ്മാ വിഷ്ണു മഹേശ്വരൻ മുതലായ ദേവകളാൽ സേവിക്കപ്പെടുന്ന ഭവതിയുടെ ശബ്ദിച്ചുകൊണ്ടിരിക്കുന്ന കിങ്കിണികൾ ഉള്ള നൂപുരങ്ങളിലെ പ്രകാശത്തോടുകൂടിയ രത്നങ്ങളുടെ പ്രഭകൊണ്ടു ലയിച്ചിരിക്കുന്ന (തിരിച്ചറിവാൻ സാധിക്കാത്ത)തും ചെമ്പഞ്ഞിച്ചാർ നനഞ്ഞിരിക്കുന്നതുമായ പാദാരവിന്ദത്തെ എന്റെ മൂർദ്ധാവിൽ ധ്യാനിക്കുന്നു.

സുശോണാംബരാബദ്ധനീവീവിരാജ-
ന്മഹാരത്നകാഞ്ചീകലാപം നിതംബം
സ്ഫുരദ്ദക്ഷിണാവർത്തനാഭിം ച തിസ്രോ
വലീരംബ! തേ രോമരാജിം ഭജേഹം. ൪.

ഭവതിയുടെ ഏറ്റവും തുടുത്ത വസ്ത്രബന്ധംകൊണ്ടു ശോഭിക്കുന്നതും ശ്രേഷ്ഠരത്നങ്ങൾ ചേർന്ന അരഞ്ഞാണിന്റെ ശബ്ദത്തോടുകൂടിയതും ആയ അരക്കെട്ടിനെയും വലത്തോട്ടു ചുഴിഞ്ഞ നാഭിയെയും വലിത്രയത്തെയും (വയറ്റുള്ള മൂന്നു വരകൾക്കു വലിത്രയമെന്നു പേർ) രോമാവലിയെയും ഭജിക്കുന്നേൻ.

ലസദ്വൃത്തമുത്തുംഗമാണിക്യകുംഭോ-
പമശ്രീസ്തനദ്വന്ദ്വമംബുജാക്ഷിമംബ!

ഭജേ ദുഗ്ദ്ധപൂർണ്ണാഭിരാമം ത്വദീയം
മഹാഹാരദീപ്തം സദാ വിസ്മിതാസ്യം ൫.

ഭവതിയുടെ വൃത്തമായി ശോഭിച്ചുയർന്ന മാണിക്യകുടംപോലെയുള്ള ശ്രീസ്തനദ്വന്ദ്വത്തേയും (രണ്ടു മുലകളേയും) താമരപ്പൂക്കൾപോലെയിരിക്കുന്ന കണ്ണുകളേയും പാൽ നിറഞ്ഞതുപോലെ മനോഹരമായി ദിവ്യമാലകൾകൊണ്ടു പ്രകാശിച്ചു എപ്പോഴും പുഞ്ചിരിയോടുകൂടിയ മുഖത്തേയും ഭജിക്കുന്നു.

ശിരീഷപ്രസൂനോല്ലസൽബാഹുദണ്ഡൈർ
ജ്വലൽബാണകോദണ്ഡപാശാംകുശാംശ്ച
ചലൽകങ്കണോദ്ദാമകേയൂരഭൂഷോ-
ജ്ജ്വലൽപൂർണ്ണചന്ദ്രപ്രഭം തേ ഭജേഹം ൬.

ഭവതിയുടെ, നെന്മേനിവാകപ്പൂപോലെ തുടുത്തിരിക്കുന്ന കൈകൾകൊണ്ടു ധരിച്ചിരിക്കുന്ന വിൽ, ബാണം, തോട്ടി, കയറ് ഇവകളേയും ശബ്ദത്തോടുകൂടിയ വളകൾകൊണ്ടും കേയൂരഭൂഷണങ്ങൾകൊണ്ടും പ്രകാശിച്ചിരിക്കുന്നതും പൂർണ്ണചന്ദ്രപ്രഭയുള്ളതുമായ ദേഹത്തേയും ഞാൻ ഭജിക്കുന്നു.

ചലൽകുന്തളാന്തഭ്രമൽഭൃംഗവൃന്ദാ-
വനസ്നിഗ്ദ്ധധമ്മില്ലഭൂഷിജ്വലന്തം
സ്ഫുരന്മൌലിമാണിക്യബദ്ധേന്ദുരേഖാ-
വിലാസോല്ലസദ്ദിവ്യമൂർദ്ധാനമീഡെ ൭.

ഇളകിക്കൊണ്ടിരിക്കുന്ന തലമുടികളുടെ ഉള്ളിൽ ചുററിക്കൊണ്ടിരിക്കുന്ന വണ്ടിൻകൂട്ടങ്ങളുടെ രക്ഷയിൽ, മിനുത്തിരിക്കുന്ന തലമുടിക്കെട്ടോടുകൂടി ശോഭിക്കുന്നതും, പ്രകാശമുള്ള ശിരോരത്നത്തിങ്കൽ വെക്കപ്പെട്ടിരിക്കുന്ന ചന്ദ്രക്കലകൊണ്ടു ശോഭിച്ചിരിക്കുന്നതുമായ ഭവതിയുടെ ദിവ്യമൂർദ്ധാവിനേയും (ദിവ്യശിരസ്സിനേയും ഭജിക്കുന്നേൻ.

സുനാസാപുടംപത്മപത്രായതാക്ഷം
മുഖംദേവിഭക്തേഷ്ടദശ്രീകടാക്ഷം
ലലാടോജ്ജ്വലൽഗന്ധകസ്തൂരിഭൂഷോ-
ജ്ജ്വലൽപൂർണ്ണചന്ദ്രപ്രഭംതേഭജേഹം. (൮)

ഹേ ദേവി! നല്ല നാസാപുടത്തോടുകൂടിയതായും ഭക്തന്മാർക്ക് ഇഷ്ടങ്ങളെ ദാനം ചെയ്യുന്ന ശോഭയുള്ള കടാക്ഷത്തോടുകൂടിയതായും താമരയിതൾപോലെ നീണ്ടതായും ഇരിക്കുന്ന കണ്ണുകളോടുകൂടിയതായ് നെററിയിന്മേൽ ഏററവും പ്രകാശിക്കുന്ന ചന്ദനം കസ്തൂരി ഇവ മേന്മയുള്ളതിലകാഭരണങ്ങൾ മുതലായവകൊണ്ടു ശോഭിക്കുന്നതായ് പൂർണ്ണചന്ദ്രനെപ്പോലെ തേജസ്സുള്ളതായിരിക്കുന്ന ഭവതിയുടെ മുഖത്തെ ഞാൻ ഭജിക്കുന്നു.

ഗണേശാണിമാദ്യാഖിലൈശ്ശക്തിബൃന്ദൈഃ-
സ്ഫുരച്ഛ്രീമഹാചക്രരാജോല്ലസന്തീം

പരാംരാജരാജേശ്വരീംത്രൈപുരീംതാം
ശിവാങ്കോപരിസ്ഥാംശിവാംതാംഭജേഹം (൯)

ഗണേശകൾ അണിമാദികൾ തുടങ്ങിയിരിക്കുന്ന സകല ശക്തിസമൂഹങ്ങളെക്കൊണ്ട് ശോഭിക്കുന്നതായ മഹാശ്രീചക്രരാജത്തിന്മേൽ പ്രകാശിക്കുന്നവളായ് പാലിക്കുന്നവളായ് രാജരാജന്മാർക്കും ഈശ്വരിയായ് ത്രിപുര എന്ന നാമധേയമുള്ളവളായ് ശിവന്റെ വാമാങ്കത്തിന്മുകളിൽ ഇരിക്കുന്നവളായ് സർവമംഗളത്തോടുകൂടിയവളായിരിക്കുന്ന ദേവിയെ ഞാൻ ഭജിക്കുന്നു.

വിവരണം

ഇവിടെ ശ്രീചക്രമെന്നതു ബിന്ദു ത്രികോണം അഷ്ടകോണം ദശകോണം ബഹിർദശകോണം ചതുർദശകോണം അഷ്ടദലം ഷോഡശദലം വൃത്തത്രയം ഭൂപുരത്രയം ഇങ്ങിനെ മദ്ധ്യത്തിങ്കൽനിന്നും ക്രമേണ ഭവിക്കുന്നു.

ബിന്ദുത്രികോണവസുകോണദശാരയുഗ്മമന്വശ്രനാഗദളഷോഡശകർണ്ണികാരം. വൃത്തത്രയഞ്ചധരണീസദനത്രയഞ്ച ശ്രീചക്രമേതദുദിതം ത്രിപുരാംബികായാഃ, എന്നു രുദ്രയാമളത്തിലുണ്ട്.

ചിലരുടെ മതത്തിൽ വൃത്തത്രയത്തിന്നു ബിന്ദുവിൽ അന്തർഭാവം കല്പിച്ചിരിക്കുന്നു.

(൧) ബിന്ദുവിന്നു സർവ്വാനന്ദമയം എന്നു പേരാകുന്നു അതിൽ കാമേശ്വരി-ഭഗമാലിനി- നിത്യക്ലിന്നാ-ഭേരുണ്ഡാ-വഹ്നിവാസിനീ-മഹാവിദ്യേശ്വരി-ശിവദൂതി-ത്വരിതാ-കുലസുന്ദരി-നീലപതാകാ-വിജയാ-സർവമംഗളാ-ജ്വാലാമാലിനീ- ചിത്രാ-മഹാനിത്യാ-എന്ന ദേവികൾ വസിക്കുന്നു. ഇവർ പ്രതിപദാദിതിഥി രൂപകളാണ. ഇവിടെ മദ്ധ്യത്തിലായിട്ട് ബാലാ- അശ്വാരൂഢാ-നകുലീ-പഞ്ചമീഭൈരവീ- ബഗളാമുഖി-സിംഹാസനാ-ശാരഭീ-കാളീ-ദുർഗാ-ശൂലിനീ-ദശാവതാരദേവികൾ മുതലായവരും, മന്ത്രിണിയായ മാതംഗിയും ദണ്ഡിനിയായ വാരാഹിയും വസിക്കുന്നു. ഇവരുടെയും മദ്ധ്യത്തിങ്കലാകുന്നു രാജരാജേശ്വരി വർത്തിക്കുന്നത്.

(൨) ബിന്ദുവിന്റെ പുറമെയുള്ള ത്രികോണത്തിന്ന് സർവ്വസിദ്ധിപ്രദം എന്നു പേരാണ്. അതിൽ പരാപരരഹസ്യയോഗിനികൾ എന്ന കാമേശ്വരി=വജ്രേശ്വരി-ഭഗമാലിനി-എന്ന ശക്തികളും ത്രിപുരാംബാ എന്ന ഗണേശ്വരിയും വസിക്കുന്നു. ഈ ശ്ലോകത്തിൽ പറഞ്ഞ ഗണേശനെന്നും തന്ത്രാന്തരങ്ങളിൽ പറഞ്ഞ ചക്രേശി എന്നും ഉള്ള പദങ്ങൾ ഒരേ അർത്ഥത്തിലാകുന്നു. (ചക്രാംചയേ ജഃലാവർത്തേ) എന്ന് നാനാർത്ഥരത്നമാല-

൩ ത്രികോണത്തിന്റെ പുറമെയുള്ള അഷ്ടകോണങ്ങളിൽ രഹസ്യയോഗിനികൾ എന്ന വശിനീ-കാമേശ്വരീ-മോദിനീ-വിമലാ- അരുണാ-ജയിനീ-സർവ്വേശ്വരീ-കൌളിനി -ഇവരും ത്രിപുരാസിദ്ധാ എന്ന ചക്രേശ്വരിയും വസിക്കുന്നു ഈ അഷ്ടകോണത്തിന്ന് സർവ്വരോഗഹരമെന്നു പേരാണ്.

൪ അതിന്റെ പുറമെയുള്ള അന്ത്യദശകോണത്തിന്നു സർവ്വരക്ഷാകരമെന്നും അതിലെ ശക്തികൾക്കു നിഗർഭയോഗിനികൾ എന്നും പേരാണ. അവർ സർവജ്ഞാ സർവശക്തി സർവൈശ്വര്യപ്രദാ സർവജ്ഞാനമയീ സർവവ്യാധിനാശിനീ സർവാധാരസ്വരൂപാ സർവപാപഹരാ സർവാനന്ദമയീ സർവരക്ഷാസ്വരൂപിണീ സർവേപ്സിതഫലപ്രദാ എന്നവരാണ്. അവിടെ ത്രിപുരമാലിനീ എന്ന ചക്രേശ്വരി വസിക്കുന്നു.

൫ അതിന്റെ പുറമേയുള്ള ദശകോണത്തിന്നു സൎവ്വാൎത്ഥസാധകമെന്നു പേരാണു്. അതിൽ സൎവ്വസിദ്ധിപ്രദാ സൎവ്വസമ്പൽപ്രദാ സൎവ്വപ്രിയങ്കരീ സൎവ്വമംഗളകാരിണീ സൎവ്വകാമപ്രപൂൎണ്ണാ സൎവ്വദുഃഖവിമോചിനീ സൎവ്വമൃത്യുപ്രശമനീ സൎവ്വവിഘ്നനിവാരിണീ സൎവ്വാംഗസുന്ദരീ സൎവ്വസൌഭാഗ്യദായിനീ എന്ന കുലോത്തീൎണ്ണയോഗിനികളും ത്രിപുരാശ്രീ എന്ന ചക്രേശ്വരിയും വസിക്കുന്നു.

൬ അതിന്റെ പുറമേ ഉള്ള ചതുൎദ്ദശകോണത്തിന്നു സൎവ്വസൌഭാഗ്യദം എന്നു പേരാണു്. അതിൽ സമ്പ്രദായയോഗിനികൾ എന്ന സൎവ്വസംക്ഷോഭിണി സൎവ്വവിദ്രാവിണി- സൎവ്വാകൎഷിണീ, സൎവ്വാഹ്ളാദകാരിണീ- സൎവ്വസമ്മോഹിനി- സൎവ്വസ്തംഭിനി- സൎവ്വജൃംഭിണി- സൎവ്വവശങ്കരിണി- സൎവ്വരഞ്ജിനി- സൎവ്വോന്മാദിനി- സൎവ്വാൎത്ഥസാധിനി- സൎവ്വസമ്പൽപ്രപൂരിണി- സൎവ്വമന്ത്രമയി. സൎവ്വദ്വന്ദ്വക്ഷയങ്കരീ. എന്ന ശക്തികളും ത്രിപുരവാസിനിയെന്ന ചക്രേശ്വരിയും വസിക്കുന്നു.

൭ അതിന്നു പുറമെയുള്ള അഷ്ടദളത്തിന്നു സൎവ്വസംക്ഷോഭണമെന്നു പേരാണു. അതിൽ ഗുപ്തതരയോഗികൾ എന്ന അനംഗകുസുമാ അനംഗമേഖലാ. അനംഗമദനാ അനംഗമദനാതുരാ. അനംഗരേഖാ അനംഗവേഗിനീ, അനംഗാങ്കുശാ അനംഗമാലിനീ, ഇവരും ത്രിപുരസുന്ദരിയെന്ന ചക്രേശ്വരിയും, വസിക്കുന്നു.

൮ അതിന്നുപുറമേയുള്ള ഷോഡശദളത്തിന്നു സൎവ്വാശാപൂരകം എന്നു പേരാണു. അതിൽ കാമാകൎഷിണികാ, ബുദ്ധ്യാകൎഷിണികാ, അഹങ്കാരാകൎഷിണികാ, ശബ്ദാകൎഷികാ, സ്പൎശാകൎഷികാ, ബീജാകൎഷിണികാ, അമൃതാകൎഷിണികാ, സ്മൃത്യാകൎഷിണികാ, ശരീരാകൎഷിണികാ, ആത്മാകൎഷിണികാ എന്ന ഗുപ്തയോഗിനികളും ത്രിപുരേശിയെന്ന ചക്രേശ്വരിയും വസിക്കുന്നു.

൯ അതിന്നു പുറമേയുള്ള വൃത്തത്രയത്തിന്റെ ഒന്നാം വൃത്തത്തിൽ ബ്രഹ്മശക്തികളെന്ന ചതുൎമ്മുഖി ചതുരാനനാ ചതുരംഗികാ ചതുശ്രഗേഹിനി ചതുരശ്രഗാത്രി ചതുൎവൎഗ്ഗഫലദാ ത്രയീമയീ ത്രിമുഖി ത്രികലാ ത്രിരേഖാ ത്രിഗുണാ ത്രിമൂൎത്തിമയീ എന്നവരും രണ്ടാംവൃത്തത്തിൽ വൈഷ്ണവശക്തികളെന്ന നാരായണീ ത്രിവിക്രമാ കേശവീ മാധവീ ഗോവിന്ദാ വൈഷ്ണവി മധുസൂദനാ വാമനാ ശ്രീധരാ ഹൃഷീകേശാ ശാൎങ്ഗിണീ കമലോദരാ കമലാക്ഷീയെന്നവരും മൂന്നാംവൃത്തത്തിൽ ശിവശക്തികളെന്ന ശാങ്കരീ ഈശാനീ ഇന്ദുശേഖരാ കപൎദ്ദിനീ അൎദ്ധനാരീശ്വരീ അഘോരരൂപിണീ ഹവ്യവാഹനയാനാ ലാംഗലധാരിണീ ഭൂതിധാരാ ഇന്ദുശേഖരാ ശൈവീഎന്നവരും അതിന്റെ പുറമേയുള്ള ചതുരശ്രത്രയത്തിന്റെ ഒന്നാം ചതുരശ്രത്തിൽ അണിമാദ്യഷ്ടസിദ്ധിദേവികളും മദ്ധ്യമചതുരശ്രത്തിൽ ബ്രാഹ്മ്യാദ്യഷ്ടമാതൃക്കളും മൂന്നാം ചതുരശ്രത്തിൽ മുദ്രാദേവികളെന്ന സൎവ്വസംക്ഷോഭിണീ സൎവ്വദ്രാവിണി സൎവ്വാകൎഷിണീ സൎവ്വവശീകരിണി സൎവ്വോന്മാദിനീ സൎവ്വമഹാങ്കുശാ സൎവ്വഖേചരീ സൎവ്വബീജാ സൎവ്വയോനീ സൎവ്വത്രിഖണ്ഡാ എന്ന പ്രകടയോഗിനികളും ത്രിപുരാദേവീയെന്ന ചക്രേശ്വരിയും വസിക്കുന്നു. ഇതിൽ ഒന്നാം ചതുരശ്രത്തിൽ അണിമാദികളെന്നും മൂന്നാംചതുരശ്രത്തിൽ ദശമുദ്രാദേവികളെന്നും പറഞ്ഞതിന്നു വിരോധമായിട്ടു ബൃഹസ്പതി ഒന്നാം ചതുരശ്രത്തിൽ ദശമുദ്രകളെയും മൂന്നാം ചതുരശ്രത്തിൽ അണിമാദികളെയും കല്പിച്ചിരിക്കുന്നു. ചതുരശ്രദ്വാരങ്ങളിൽ കിഴക്കുതുടങ്ങീട്ടു ഗന്ധാകൎഷിണീ രസാകൎഷിണീ രൂപാകൎഷിണീ സ്പൎശാകൎഷിണീ എന്നവർ നാലു വാതില്ക്കും കാക്കുന്നു അതിന്നു പുറമേ കിഴക്കുതുടങ്ങി ഇന്ദ്രാദിലോകപാലന്മാരാകുന്നു.

ഇതിനെയാണ ഗണേശാണി മദ്ധ്യാഖിലൈശ്ശക്തിയുണ്ടെന്ന എന്നു പറഞ്ഞിരിക്കുന്നതു. ഇനിയും അനേകശക്തികളുള്ളതിനെ ഗ്രന്ഥവിസ്തരഭയത്താൽ കാണിക്കപ്പെടുന്നില്ല.

ത്വമർക്കസ്ത്വമഗ്നിസ്ത്വമാപസ്ത്വമിന്ദു-
സ്ത്വമാകാശഭൂവായുസർവം ത്വമേവ
ത്വദന്യം നകിഞ്ചിൽപ്രകാശോസ്തിസർവം
സദാനന്ദസംവിൽസ്വരൂപം ഭജേഹം ൧൦

ഹേ അംബ! ആദിത്യനും അഗ്നിയും ജലവും ചന്ദ്രനും ആകാശവും ഭൂമിയും വായുവും ഭവതിതന്നെ എന്നല്ല സകലവും ഭവതിതന്നെയാകുന്നു നിങ്കൽനിന്നു വേറിട്ടു യാതൊരു പ്രകാശവും ഉണ്ടായിരിക്കുന്നില്ല; അതിനാൽ എപ്പോഴും ആനന്ദമായും ജ്ഞാനമായും ഇരിക്കുന്ന ഭവതിയുടെ സ്വരൂപത്തെ ഞാൻ ഭജിക്കുന്നു.

ശിവസ്ത്വം ഗുരുസ്ത്വഞ്ച ശക്തിസ്ത്വമേവ
ത്വമേവാസിമാതാപിതാ ച ത്വമേവ
ത്വമേവാസിവിദ്യാത്വമേവാസിബന്ധുർ-
ഗതിർമ്മേമതിർദ്ദേവി!സർവ്വം ത്വമേവ. ൧൧

[അല്ലയോ ദേവി! എന്റെ ശിവനും ഗുരുവും ശക്തിയും മാതാപിതാക്കന്മാരും വിദ്യയും ബന്ധുവും ഗതിയും മനസ്സും എന്നല്ല സർവ്വവും ഭവതിതന്നെയാകുന്നു.]

ശ്രുതീനാമഗമ്യാം പുരാണൈരഗമ്യാം
മഹിമ്നാം നജാനന്തിപാരം തവാത്ര
സ്തുതിം കർത്തുമിച്ഛാമി തേ ത്വം ഭവാനി!
ക്ഷമസ്വൈവമംബാ പ്രമുഗ്ദ്ധഃ കിലാഹം ൧൨

[ഹേ അംബ! വേദങ്ങളാലും പുരാണങ്ങളാലും അറിയപ്പെടാത്തതായ ഭവതിയുടെ മഹിമയെ ആരും അറിയുന്നില്ല. ഇവിടെ ഞാൻ ഇപ്രകാരം നിന്നെ സ്തുതിക്കുന്നതിന് ഇച്ഛിക്കുന്നു. ഞാൻ സ്തുതിപ്പാൻ സമർത്ഥനല്ല ഭവതി ക്ഷമിക്കണമേ.]

ശരണ്യേ വരേണ്യേ സുകാരുണ്യപൂർണ്ണേ
ഹിരണ്യോദരാദ്യൈരഗമ്യേ സുപുണ്യേ
ഭവാരണ്യഭീതം ച മാം പാഹി ഭദ്രേ!
നമസ്തേ നമസ്തേ പുനസ്തേ നമോസ്തു ൧൩

ഭക്തന്മാർക്കാശ്രയിക്കത്തക്കവളായും ശ്രേഷ്ഠയായും നിറഞ്ഞ കാരുണ്യത്തോടുകൂടിയവളായും ഏറ്റവും പുണ്യവാന്മാരായ ബ്രഹ്മാദികളാൽ കൂടി നിശ്ചയിച്ചറിയപ്പെടാത്തവളായും ഇരിക്കുന്ന ഭവതി! സംസാരക്കാട്ടിൽ ഭയപ്പെട്ടിരിക്കുന്ന എന്നെ രക്ഷിക്കണമേ. അല്ലയോ നന്മയോടുകൂടിയവളേ! ഭവതിക്കായിട്ട് എന്റെ നമസ്കാരം പിന്നെയും പിന്നെയും ഭവിക്കട്ടെ.

ഭവാനീഭവാനീഭവാനീതിവാണീ
മുദാരാമുദാരാം മുദാ യേ ഭജന്തി

നശോകോനപാപൊ നരോഗോനമൃത്യുഃ
കദാചിൽകദാചിൽകദാചിന്നരാണാം ൧൬

അല്ലയോ ഭവാനി! ഭവാനി ഭവാനി എന്നിങ്ങിനെ ഏറാവും ശ്രേഷ്ഠയായിരിക്കുന്ന വാക്കിനെ സന്തോഷത്തോടുകൂടി എവർ ജപിക്കുന്നുവോ അവൎക്ക് ഒരിക്കലും വ്യസനവും പാപവും രോഗവും അപമൃത്യുവും ഉണ്ടാകയില്ല.

ഇദംചിത്തശുദ്ധോഭവാനീഭുജംഗം
പഠൻബുദ്ധിമാൻഭക്തിയുക്തശ്ചതസ്മൈ
സ്വകീയംപദംശാശ്വതംവേദസാരം
ശ്രിയംചാഷ്ടസിദ്ധിശ്ചദേവീദദാതി ൧൭

കാമക്രോധാദികളെ വിട്ട് മനശ്ശുദ്ധിയോടുകൂടിയ ബുദ്ധിമാൻ ഭക്തിയുള്ളവനായിട്ട് ഈ ഭവാനീഭുജംഗത്തെ പഠിച്ചുകൊണ്ടിരുന്നാൽ അവന്ന് വേദത്താൽ പറയപ്പെട്ടിരിക്കുന്നതും ജനനമരണരഹിതവുമായിരിക്കുന്ന തന്റെ സ്ഥാന[കൈവല്യ]ത്തേയും ഐശ്വൎയ്യത്തേയും അഭീഷ്ടസിദ്ധിയേയും ദേവി കൊടുക്കുന്നു.

ഇതി ഭവാനീഭുജംഗം സമ്പൂൎണ്ണം.

## ൭൬. ദേവീമാനസികപൂജാസ്തോത്രം.

ഉഷസിമാഗധമംഗളഗായനൈൎഝടിതി
ജാഗൃഹി ജാഗൃഹി ജാഗൃഹി
അതികൃപാൎദ്ര കടാക്ഷനിരീക്ഷണൈൎജ്ജഗദി-
ദംജഗദംബ! സുഖീകുരു ൧

അല്ലയോ അംബ! പ്രാതഃകാലത്തിൽ സ്തുതിപാഠകന്മാരുടെ മംഗലസംഗീതങ്ങളാൽ വേഗത്തിൽ ഉണൎന്നാലും. കാരുണ്യംകൊണ്ടാൎദ്രവും അലിഞ്ഞിരിക്കുന്ന കൺകോട്ടങ്ങളാൽ ഈ ലോകത്തെ സുഖിപ്പിച്ചാലും.

കനകമയവിതൎദ്ദിശോഭമാനം
ദിശിദിശിപൂൎണ്ണസുവൎണ്ണകുംഭയുക്തം
മണിമയമണ്ഡപമദ്ധ്യമേഹിമാതഃ!
ത്വയി കൃപയാശുസമൎപ്പിതം ഗൃഹീതും. ൨

ഹേ അംബേ! എന്നിൽ കാരുണ്യത്തോടുകൂടി പൂജയെ സ്വീകരിപ്പാനായി വേഗത്തിൽ എല്ലാ ദിക്കിലും നിറപൊൻകുടങ്ങളോടുകൂടിയ സ്വൎണ്ണമണ്ഡപമദ്ധ്യത്തെ പ്രവേശിച്ചാലും.

കനകമയവിതൎദ്ദിസ്ഥാപിതേ തൂലികാഢ്യേ
കനകകുസുമകീൎണ്ണേ കോടിബാലാൎക്കവൎണ്ണേ

ഭഗവതി! രമണിയേ രത്നസിംഹാസനേസ്മിൻ
ഉപവിശപദയുഗ്മം ഹേമപീഠേ നിധായ. ൩.

അല്ലയോ ഭഗവതി! ഭവതി സ്വർണ്ണപീഠത്തിങ്കൽ കാലുകൾ വെച്ചു കനകപരിഷ്കൃതഭൂമിയിൽ ശോഭിക്കപ്പെട്ടിരിക്കുന്ന മുത്തോരണങ്ങളോടുകൂടിയ സ്വർണ്ണപുഷ്പങ്ങളാൽ വിരിക്കപ്പെട്ടു കോടിസൂര്യപ്രഭയുള്ള ഈ രത്നസിംഹാസനത്തിൽ ഇരുന്നാലും.

മണിമൌക്തികവിരചിതം ഗൃഹോത്തം
കനകകുംഭചതുഷ്ടയേനയുക്തം
കമനീയതമം ഭവാനി! തുഭ്യം
നവമുല്ലാസമഹം സമർപ്പയാമി. ൪

അല്ലയോ ഭവാനി! ഞാൻ ഭവതിക്കായി മുത്തുരത്നങ്ങളാൽ ഉണ്ടാക്കപ്പെട്ടതും നാലു പൊൻകുടങ്ങൾ ഉള്ളതും ഏറ്റവും മനോഹരവും വലിയതുമായ ഈ പുതിയ മണ്ഡപത്തെ സമർപ്പിക്കുന്നു.

ദൂർവ്വയാസരസിജാന്വിതവിഷ്ണു-
ക്രാന്തയാചസഹിതം കുസുമാഢ്യം
പത്മയുഗ്മസദൃശേപദയുഗ്മേ
പാദ്യമേതദുരരീകുരു മാത! ൫

അല്ലയോ അംബികേ! കറുക, താമരപ്പൂ, വിഷ്ണുക്രാന്തി എന്നീ സൌരഭ്യപുഷ്പങ്ങളോടുകൂടിയ പാദപൂജയെ പത്മതുല്യമായ പാദദ്വയത്തിങ്കൽ സ്വീകരിക്കേണമേ.

ഗന്ധപുഷ്പയവസർഷപദൂർവ്വാസംയുതം തിലകുശാക്ഷതമിശ്രം
ഹേമപാത്രനിഹിതം സഹരത്നൈരർഘ്യമേതദുരരീകുരുമാതഃ ൬

അല്ലയോ അംബ! ഭഗവതി ഗന്ധം, പുഷ്പം, യവം, ഉഴുന്ന്, കറുക, എള്ള്, ദർഭ, ഉണക്കലരി ഇതുകൾ രത്നങ്ങളോടുകൂടി ചേർത്തു സ്വർണ്ണപാത്രത്തിൽ വെച്ചിട്ടുള്ള ഈ പൂജാജലത്തെ സ്വീകരിച്ചാലും.

ജലജദ്യുതിനാകരേണജാതീഫലതക്കോലലവംഗഗന്ധയുക്തം
അമൃതൈരമൃതൈരിവാതിശീതൈർഭഗവത്യാചമനം വിധീയതാം ൭

ഹേ ഭഗവതി! ഭവതി താമരപോലെ പ്രഭയുള്ള കൈകൊണ്ട് ജാതിക്ക, തക്കോലം, ഏലവങ്ങം ഇവയുടെ ഗന്ധങ്ങളോടുകൂടി അമൃതുപോലെയും തണുപ്പുമുള്ള ജലങ്ങളെക്കൊണ്ടുള്ള ആചമനത്തെ ചെയ്താലും.

നിഹിതം കനകസ്യ സമ്പുടേ വിഹിതം രത്നവിധാനകേന ചിൽ
തദിദം ജഗദംബ! തേർപ്പിതം മധുപർക്കം ജനനി! പ്രഗൃഹ്യതാം ൮.

ഹേ അംബേ! നിന്തിരുവടി സ്വർണ്ണപാത്രത്തിൽ വെച്ചിരിക്കുന്നതും രത്നംകൊണ്ടു അലങ്കരിക്കപ്പെട്ടതിനാൽ യോഗ്യവും ശുദ്ധവുമായ ഈ മധുപർക്കത്തെ ഗ്രഹിച്ചാലും. (മധുപർക്കം നിവേദ്യവിശേഷം.

ഏതച്ചമ്പകതൈലമംബ! വിവിധൈഃ പുഷ്പൈർമ്മുഹുർവ്വാസിതം
ന്യസ്തം രത്നമയേ സുവർണ്ണചഷകേ ഭൃംഗൈർഭ്രമദ്ഭിർവൃതം
സാനന്ദം സുരസുന്ദരീഭിരഭിതോഹസ്തൈർദ്ധൃതം തേ മയാ
കേശേഷു ഭ്രമരഭ്രമേഷു സകലേഷ്വംഗേഷു ചാലിപ്യതേ. ൯

അല്ലയോ അംബ! അനേകവിധ പുഷ്പങ്ങളാൽ ഏററവും വാസിക്കപ്പെട്ടതും സ്വർണ്ണമയമായ പാനപാത്രത്തിൽ വെച്ചിരിക്കുന്നതും ഝംകാരശബ്ദത്തോടു വണ്ടുകൾ ചുററുന്നതും മുൻഭാഗത്തു ദേവസ്ത്രീകളാൽ കൈകൾകൊണ്ടാനന്ദത്തോടെ ധരിക്കപ്പെട്ടിരിക്കുന്നതുമായ ഈ ചമ്പകതൈലം വണ്ടിൻനിറംപോലെ ഏററവും ശോഭയുള്ള ഭവതിയുടെ തലമുടികളിലും സർവ്വാംഗങ്ങളിലും എന്നാൽ തേയ്ക്കപ്പെടുന്നു.

മാതഃ കുങ്കുമപങ്കനിർമ്മിതമിദം ദേഹേ തവോദ്വർത്തനം
ഭക്ത്യാഹം കലയാമി ഹേമരജസാ സമ്മിശ്രിതം കേസരൈഃ
കേശാനാമലകൈർവ്വിശോദ്ധ്യ വിശദാൻ കസ്തൂരികോദഞ്ചിതൈ
സ്നാനം തേ നവരത്നകുംഭസഹിതൈസ്സംവാസിതോഷ്ണോദകൈഃ ൧൦.

അല്ലയോ അംബ! ഞാൻ നിന്തിരുവടിയുടെ ദേഹത്തിൽ കനകപ്പൊടി താമരയല്ലി കുങ്കുമച്ചാറ് ഇതുകളാൽ ഉണ്ടാക്കപ്പെട്ട ഉദ്വർത്തനത്തെയും (ഉദ്വർത്തനം മേത്തപ്പ്) നിർമ്മലങ്ങളായ തലമുടികളെ വേർപെടുത്തി നെല്ലിക്ക കസ്തൂരി ഇതുകളാൽ വിധിപോലെ ഉണ്ടാക്കപ്പെട്ട് രത്നകുംഭങ്ങളിൽവെച്ചിരിക്കുന്ന ചൂടുവെള്ളങ്ങൾകൊണ്ട് ഭവതിക്കായി ഭക്തിയോടുകൂടി സ്നാനത്തേയും ചെയ്യുന്നു.

ദധിദുഗ്ദ്ധാജ്യമധുസ്സമാക്ഷികൈസ്സിതയാശർക്കരയാസമന്വിതൈഃ
സ്നപയാമി തവാഹമാദരാൽ ജനനി ത്വാം പുനരുഷ്ണവാരിഭിഃ ൧൧.

തൈർ, പാൽ, നെയ്, തേൻ, പഞ്ചസാര ഇവയാലും ചൂടുവെള്ളത്താലും അല്ലയോ അംബ! ഭവതിയെ ഞാൻ സ്നാനം ചെയ്യിക്കുന്നു.

ഏലോശീരസുവാസിതൈസ്സകുസുമൈർഗ്ഗംഗാദിതീർത്ഥോദകൈഃ
മാണിക്യാമലമൌക്തികാമലയുതൈസ്സ്വച്ഛൈസ്സുവർണ്ണോദകൈഃ
മന്ത്രാന്വൈദികതാന്ത്രികാൻ പരിപഠൻ സാനന്ദമത്യാദരാൽ
സ്നാനം തേ പരികല്പയാമി ജനനി! സ്നേഹാത്ത്വമംഗീകുരു. ൧൨

അല്ലയോ അംബ! ഞാൻ ഭവതിക്കായി ഏലം രാമച്ചം ഇവയുടെ സൌരഭ്യമുള്ളതും മനോഹരപുഷ്പങ്ങൾ, മാണിക്യം, വൈരം നിർമ്മലമായ മുത്തുരത്നം ഇതുകൾ കലർന്നതും ഏററവും നിർമ്മലങ്ങളും സ്വർണ്ണനിറമുള്ളതുമായ ഗംഗാദി തീർത്ഥജലങ്ങളെക്കൊണ്ടു വൈദികങ്ങളും താന്ത്രികങ്ങളുമായ മന്ത്രങ്ങളേ ജപിച്ചു ആനന്ദത്തോടും ആദരവോടും സ്നാനം ചെയ്യിക്കുന്നു. ഭവതി സ്നേഹപുരസ്സരം സ്വീകരിക്കണമേ.

ബാലാർക്കദ്യുതിദാഡിമീയകുസുമപ്രസ്പർദ്ധിസർവ്വോത്തമം
മാതസ്ത്വം പരിധേഹി ദിവ്യവസനം ഭക്ത്യാ മയാ കല്പിതം

മുക്താഭിർഗ്രഥിതഞ്ച കഞ്ചുകമിദം സ്വീകൃത്യ വിദ്യുത്പ്രഭം
തപ്തസ്വർണ്ണസമാനവർണ്ണമതുലം പ്രാവാരമംഗീകുരു. ൧൮

അല്ലയോ അംബേ! ഭവതി, ബാലസൂര്യ്യപ്രഭയോടും മാതളപുഷ്പത്തെ ജയിക്കുന്ന വർണ്ണത്തോടും കൂടിയതും സർവ്വോത്തമവുമായ ദിവ്യവസ്ത്രത്തെ പരിഗ്രഹിച്ചാലും, മുത്തുരത്നങ്ങളാൽ ഉണ്ടാക്കപ്പെട്ടതും ഭക്തിയോടുകൂടി എന്നാൽ കല്പിക്കപ്പെട്ടിരിക്കുന്നതുമായ റൌക്കയേയും ധരിച്ചു മിന്നൽപോലെയും ഉരുക്കിയ സ്വർണ്ണംപോലെയും നിറമുള്ളതും സാദൃശ്യമില്ലാത്തതുമായ മൂടുപടത്തേയും സ്വീകരിക്കുന്നതേ.

നവരത്നമയേ മയാർപ്പിതേ കമനീയേ തപനീയപാദുകേ
സവിലാസമിദം പദദ്വയം കൃപയാ ധേഹി സമർച്ചനം ഗൃഹീതും. ൧൯

അല്ലയോ അംബേ! പൂജയേ സ്വീകരിപ്പാനായി എന്നാൽ അർപ്പിക്കപ്പെട്ട നവരത്നങ്ങൾ ചേർത്തു ഏററവും ശോഭിക്കുന്ന മെതിയടികളെ കൃപയോടുകൂടി കാലുകളിൽ ധരിക്കേണമേ.

ബഹുഭിരഗരുധൂപൈസ്സാദരം ധൂപയിത്വാ
ഭഗവതി! തവ കേശാൻ കങ്കതൈർമ്മാർജ്ജയിത്വാ
സുരഭിഭിരരവിന്ദൈശ്ചമ്പകൈശ്ചാർച്ചയിത്വാ
ഝടിതി കനകസൂത്രൈർജ്ജൂടമാബന്ധയാമി. ൨൦

അല്ലയോ ഭഗവതി! ഞാൻ ഭവതിയുടെ തലമുടികളെ ധാരാളം അകിൽ പുകകൊണ്ടു ധൂപിച്ചു ചീപ്പുകളെക്കൊണ്ടു വേർപ്പെടുത്തി മിനുക്കി സൌരഭ്യമുള്ള താമരപ്പൂക്കളാൽ അർച്ചിച്ചു പൊൻനൂലുകൾക്കൊണ്ടു കെട്ടിക്കുന്നു.

സൌവീരാഞ്ജനമിദമംബ! ചക്ഷുഷോസ്തേ
വിന്യസ്തം കനകശലാകയാ മയാ യൽ
തന്ന്യസ്തം മലിനമപി ത്വദക്ഷിസംഗാൽ
ബ്രഹ്മേന്ദ്രാദ്യഭിലഷണീയതാമിയായ. ൨൧

അല്ലയോ അംബേ! ഭവതിയുടെ കണ്ണുകളിൽ സ്വർണ്ണക്കമ്പികൊണ്ടു എന്നാൽ എഴുതപ്പെട്ടിരിക്കുന്ന യാതൊരു സൌവീരാഞ്ജനം മഷിയായിരിക്കുന്നുവെങ്കിലും ഭവതിയുടെ നേത്രത്തിൽ ചേർത്തുകൊണ്ടു ആ അഞ്ജനം ബ്രഹ്മാദികളുടെ അനുഗ്രഹത്തെ കൂടി കൊടുക്കത്തക്ക യോഗ്യതയെ പ്രാപിച്ചു. നിശ്ചയം.

മഞ്ജീരേ പദയോർന്നിധായ രുചിരാം വിന്യസ്യ കാഞ്ചീം കടൌ
മുക്താഹാരമുരോജയോരനുപമാം നക്ഷത്രമാലാം ഗളേ
കേയൂരാണി ഭുജേഷു രത്നവലയശ്രേണീം കരേഷു ക്രമാൽ
താടങ്കേ തവ കർണ്ണയോർവ്വിനിദധേ ശീർഷേ ച ചൂഡാമണിം. ൨൨

അല്ലയോ അംബേ! ഞാൻ ഭവതിയുടെ പാദങ്ങളിൽ ചിലമ്പുകളും അരയിൽ അരഞ്ഞാണും മുലത്തടത്തിൽ മുത്തുമാലയും കഴുത്തിൽ സാദൃശ്യമില്ലാത്ത നക്ഷത്രമാലയും തിരുമുടിക്കെട്ടിൽ ചൂഡാരത്നവും കാതുകളിൽ തോടകളും യഥാക്രമം ചാർത്തുന്നു.

മാതഃ ഫാലതലേതവാതിവിമലേകാശ്മീരകസ്തൂരികാ
കർപ്പൂരാഗരുഭിഃ കരോമിതിലകംദേഹേംഗരാഗംതതഃ
വക്ഷോജാദിഷുലക്ഷ്മകർദ്ദമകലൈസ്സികതാപാചപുഷ്പദ്രവം
പാദൌചന്ദനലേപനാദിഭിരഹംസമ്പൂജയാമിക്രമാൽ. ൧൮

അല്ലയോ അംബ! ഞാൻ ഭവതിയുടെ മനോഹരമായ നെററിത്തടത്തിൽ കുങ്കുമം കസ്തൂരി, അകിൽ, കർപ്പൂരം, ഇതുകളാലുണ്ടാക്കപ്പെട്ട തിലകത്തെയും ദേഹത്തിൽ കളഭത്തെയും മുലത്തടങ്ങളിൽ കുങ്കുമംകൊണ്ടു അടയാളപ്പെട്ടുമാറ മനോഹരമായ കുറികളെക്കൊണ്ടും കാലുകളെ പനിനീർകൊണ്ടു കഴുകി ചന്ദനക്കുറി മുതലായതുകൊണ്ടും വിധിപോലെ പൂജിക്കുന്നു.

രത്നാക്ഷതൈസ്ത്വാംപരിപൂജയാമി
മുക്താഫലൈർവ്വാരുചിരൈരവിദ്ധൈഃ
അഖണ്ഡിതൈർദ്ദേവിയവാദിഭിർവ്വാ
കാശ്മീരപങ്കാങ്കിതതണ്ഡുലൈർവ്വാ. ൧൯

അല്ലയോ ദേവി! രത്നങ്ങളാകുന്ന അക്ഷതങ്ങളെക്കൊണ്ടും തുളയ്ക്കാത്തേയും മുറിയ്ക്കാത്തേയുമുള്ള മനോഹര മുത്തുരത്നങ്ങളേക്കൊണ്ടും മുറിയാത്ത യവം മുതലായതുകൊണ്ടും കുങ്കുമച്ചാറുകൊണ്ടു നനച്ച അരികൊണ്ടും പൂജിക്കുന്നു.

ജനനി! ചമ്പകതൈലമിദം പുരോ
മൃഗമദോപയുതംപടവാസകം
സുരഭിഗന്ധമിദം ച ചതുസ്സമം
സപദിസർവ്വമിദംപരിഗൃഹ്യതാം. ൨൦

അല്ലയോ ജനനീ! കസ്തൂരി ചേർത്തു ഏററവും ഗന്ധപ്പെട്ടതായി മുൻഭാഗത്തിൽ വെച്ചിരിക്കുന്ന ഈ വാസനാദ്രവ്യത്തെ വേഗത്തിൽ പരിഗ്രഹിക്കേണമേ.

സീമന്തേതേ ഭഗവതി! മയാസാദരംന്യസ്തമേത-
ത്സിന്ദൂരം മേഹൃദയകമലേ ഹർഷവർഷംതനോതി
ബാലാദിത്യദ്യുതിരിവസദാലോഹിതായസ്യകാന്തീ-
രന്തർദ്ധ്വാന്തംഹരതിസകലംചേതസാചിന്തയൈവ. ൨൧

ഹേ ദേവി! ആദരവോടുകൂടി എന്നാൽ ഭവതിയുടെ സീമന്ത രേഖയിൽ തൊടുവിക്കപ്പെട്ടിരിക്കുന്ന സിന്ദൂരം എൻെറ മനസ്സിൽ സന്തോഷവർഷത്തെ ഉണ്ടാക്കുന്നു. ബാലസൂര്യനെപ്പോലെ എപ്പോഴും ചുവന്നിരിക്കുന്ന യാതൊരു സിന്ദൂരപ്രഭ മനസ്സുകൊണ്ടു വിചാരിക്കുന്നതിനാൽതന്നേ അകത്തുള്ള എല്ലാ ഇരുളുകളേയും കളയുന്നു.

മന്ദാരകുന്ദകരവീരലവംഗപുഷ്പൈ-
സ്ത്വാംദേവി! സന്തതമഹംപരിപൂജയാമി
ജാതീജപാബകുളചമ്പകകേതകാദി
നാനാവിധാനികുസുമാനിചതേർപ്പയാമി. ൨൨

ഹേ ദേവി! മന്ദാരം, കരവീരം കരുക്കത്തിമുല്ല ഏലവർങ്ങം ഈ വക പുഷ്പങ്ങളേക്കൊണ്ടു ഭവതിയെ ഞാൻ പൂജിക്കുന്നു. പിച്ചകം ചെമ്പരുത്തി ഇലഞ്ഞി ചമ്പകം കൈതപ്പൂ മുതലായ അനേകവിധ പുഷ്പങ്ങളേയും ഭവതിക്കായി അർപ്പിക്കുന്നു.

മാലതീബകുളഹേമപുഷ്പികാ
കാഞ്ചനാരകരവീരകേതകൈഃ
കർണ്ണികാരഗിരികർണ്ണികാദിഭിഃ
പൂജയാമിജഗദംബ! തേ വപുഃ. ൨൩

മുല്ല, ഇലഞ്ഞി, മുതലായ പുഷ്പവിശേഷങ്ങളേക്കൊണ്ടു അല്ലയോ അംബ! നിന്തിരുവടിയുടെ വപുസ്സിനെ (ശരീരത്തെ) ഞാൻ പൂജിച്ചുകൊള്ളുന്നു.

പാരിജാതശതപത്രപാടലാ
മല്ലികാബകുളചമ്പകാദിഭിഃ
അംബുജൈശ്ചകമലൈശ്ചസാദരം
പൂജയാമിജഗദംബ! തേ വപുഃ. ൨൪

അല്ലയോ ലോകമാതാവേ! പാരിജാതം അനേകവിധം താമരകൾ മല്ലിക എലഞ്ഞി ചമ്പകം ഇത്യാദി പുഷ്പങ്ങളേക്കൊണ്ടും ഞാൻ ഭവതിയെ പൂജിക്കുന്നു.

ലാക്ഷാസമ്മിളിതൈസ്സിതാഭ്രസഹിതൈശ്ശ്രീവാസസമ്മിശ്രിതൈഃ
കർപ്പൂരാകലിതൈശ്ശിരൈമ്മധുയുതൈർഗ്ഗോസപ്പിഷാലോഡിതൈഃ
ശ്രീഖണ്ഡാഗരുഗുല്ഗുലുപ്രഭൃതിഭിന്നാനാവിധൈർവ്വസ്തുഭി
ർദ്ധൂപന്തേപരികല്പയാമിജനനി! സ്നേഹാത്ത്വമംഗീകുരു. ൨൫

അല്ലയോ ജനനി! കോലരക്ക വെളുത്ത അഭ്രം കുങ്കല്യം കർപ്പൂരം തേൻ നൈ ചന്ദനം അകിൽ ഗുല്ഗുലു മുതലായ അനേക വസ്തുക്കൾക്കൊണ്ടുള്ള ധൂപത്തെ ഭവതിക്കായി കല്പിക്കുന്നു, സ്നേഹത്തോടും സ്വീകരിക്കണമേ.

രത്നാലംകൃതഹേമപാത്രനിഹിതൈർഗ്ഗോസപ്പിഷാലോഡിതൈർ
ദീർഘൈർദ്ദീർഘതരാന്ധകാരഭിദുരൈർബ്ബാലാർക്കകോടിപ്രഭൈഃ
ആതാമ്രജ്വലദുജ്ജ്വലപ്രവിലസദ്രത്നപ്രദീപൈസ്തഥാ
മാതസ്ത്വാമഹമാദരാദനുദിനംനീരാജയാമ്യുച്ചകൈഃ. ൨൬

അല്ലയോ അംബ! ഞാൻ രത്നങ്ങളേക്കൊണ്ടു അലങ്കരിച്ചിരിക്കുന്ന സ്വർണ്ണപാത്രത്തിൽ പശുവിൻനൈ നനച്ച് കത്തിക്കുന്ന തിരികളേക്കൊണ്ട് നീണ്ടിരിക്കുന്നവയും വലുതായ ഇരുട്ടിനെ നശിപ്പിക്കുന്നവയും കോടി സൂര്യപ്രകാശമുള്ളവയും ചെമ്പുനിറംപോലെ ഏററവും പ്രകാശിച്ചു കത്തുന്നവയും ശോഭയുള്ളവയും രത്നമയങ്ങളുമായ ദിവ്യദീപങ്ങളേക്കൊണ്ടു ആദരവോടുകൂടി ദിവസേന ഭവതിക്കു നീരാജനകമ്മത്തെ ചെയ്യുന്നു.

മഹതികനകപാത്രേ സ്ഥാപയിത്വാവിശാലാൻ
ഡമരുസദൃശരൂപാൻപക്വഗോധൂമദീപാൻ

ബഹുഘൃതമഥതേഷ്വന്യസ്യദീപാൻപ്രകൃഷ്ടാൻ
ഭുവനജനനി! കുർവ്വേനിത്യമാരാത്രികന്തേ. ൨൭

അല്ലയോ ലോകമാതാവേ! സ്വർണ്ണപാത്രത്തിൽ ഗോതമ്പു പൊടികൊണ്ടു ഉടുക്കപോലെ ഉണ്ടാക്കിയ വിളക്കുകൾ വെച്ചു അതിൽ ധാരാളം നെയ്‌വീഴ്ത്തി കൊളുത്തി പ്രകാശിപ്പിച്ചു നിത്യമായി ആരാത്രികമെന്ന നീരാജനകർമ്മത്തെ ഞാൻ ഭവതിക്കായി ചെയ്യുന്നു.

സവിനയമഥദത്വാജാനുയുഗ്മംധരണ്യാം
സപദിശിരസിധൃത്വാപാത്രമാരാത്രികസ്യ
മുഖകമലസമീപേതേംബ! സാർദ്ധംത്രിവാരം
ഭ്രമയതിമയിഭൂയാത്തേകൃപാർദ്രഃ കടാക്ഷഃ. ൨൮

അല്ലയോ അംബ! വിനയത്തോടുകൂടി, നിലത്തു മുട്ടുകുത്തി നിന്നു ഉടനെതന്നെ ആരാത്രികാദീപപാത്രത്തെ തലയിൽവെച്ചു ഭവതിയുടെ മുഖപത്മസമീപത്തിങ്കലേക്കു മൂന്നു പ്രാവശ്യം ഉഴിയുന്ന എന്നിൽ അലിവോടുകൂടിയ കൃപാകടാക്ഷമുണ്ടാകണമേ.

മാതസ്ത്വാംദധിദുഗ്ദ്ധപായസമഹാശാല്യന്നസന്താനികാ
സൂപാപൂപസിതാഘൃതൈസ്സവടകൈസ്സക്ഷൌദ്രരംഭാഫലൈഃ
ഏലാജീരകഹിംഗുനാഗരനിശാകുസ്തുംബരീസംസ്കൃതൈ-
ശ്ശാകൈസ്സാകമഹംസുധാധികരസൈസ്സന്തർപ്പയാമ്യർപ്പയൻ. ൨൯

അല്ലയോ അംബ! പാൽ തൈർ പായസം ശാലിയന്നങ്ങൾ പരിപ്പു അപ്പം പഞ്ചസാര നെയ് തേൻ വടകദളിപ്പഴം ഇവകളെക്കൊണ്ടും ഏലം ജീരകം കായം ഇഞ്ചി മഞ്ഞൾ കുസ്തുംബരിയില ഇവകളാലുണ്ടാക്കപ്പെട്ടവയും അമൃതത്തെക്കാൾ രുചിയുള്ളവയുമായ ഇലക്കറികളെക്കൊണ്ടും ഞാൻ ഭവതിയെ തൃപ്തിപ്പെടുത്തുന്നു.

സാപൂപസൂപദധിദുഗ്ദ്ധസിതാഘൃതാനി
സുസ്വാദുഭക്തപരമാന്നപുരസ്സരാണി
ശാകോല്ലസന്മരിചിജീരകബാഹ്ലികാനി
ഭക്ഷ്യാണിഭുങ്ക്ഷ്വജഗദംബ!മയാർപ്പിതാനി. ൩൦

അല്ലയോ ലോകമാതാവെ! അപ്പം പരിപ്പു പാൽ തയിർ പഞ്ചസാര നെയ് സ്വാദുള്ള അന്നം പായസം ഇലക്കറിയോടു ചേർന്ന മുളക് ജീരകം ബാഹ്ലികം ഇങ്ങിനെ എന്നാൽ സമർപ്പിക്കപ്പെടുന്ന ഭക്ഷ്യങ്ങളെ ഭുജിക്കേണമേ:

ക്ഷീരമേതദിദമുത്തമോത്തമം
പ്രാജ്യമാജ്യമിദമുജ്ജ്വലംമധു
മാതരേതദമൃതോപമംപയഃ
സംഭ്രമേണപരിപീയതാംമുഹുഃ. ൩൧

ഹേ അംബ! അത്യുത്തമമായ ഈ പാലും ശ്രേഷ്ഠമായ ഈ നെയ്യും അമൃതു

പോലെ സ്വാദുള്ള വെള്ളവും വിശേഷപ്പെട്ട തേനും ഭവതിയാൽ പിന്നെയും പിന്നെയും പാനം ചെയ്യപ്പെടണമേ.

ഉഷ്ണോദകൈഃ പാണിയുഗംമുഖഞ്ച
പ്രക്ഷ്യാള്യമാതഃ കളധൌതപാത്രേ
കർപ്പൂരമിശ്രേണസകുങ്കുമേന
ഹസ്തൌസമുദ്വർത്തയചന്ദനേന. ൩൨

അല്ലയോ അംബ! ചൂടുവെള്ളംകൊണ്ട് വെള്ളിപ്പാത്രത്തിൽ കൈ മുഖങ്ങൾ കഴുകി കർപ്പൂരകുങ്കുമങ്ങൾ ചേർത്ത ചന്ദനംകൊണ്ടു കൈകൾ ഉടക്കേണമേ.

അതിശീതമുശീരവാസിതം
തപനീയേകലശേനിവേശിതം
പടപൂതമിദംജലാമൃതം
ശുചിഗംഗാജലമംബ!പീയതാം. ൩൩

അല്ലയോ അംബ! ഏററവും തണുപ്പുള്ളതും രാമച്ചംകൊണ്ടു വാസിപ്പിക്കപ്പെട്ടതും വസ്ത്രംകൊണ്ടു അരിച്ചു പൊൻകുടത്തിൽ വെച്ചിരിക്കുന്നതും ശുദ്ധവും ഗംഗാജലവുമായിരിക്കുന്ന ഉത്തമജലത്തെ പാനം ചെയ്യാലും.

താമ്രാമ്രരംഭാഫലസംയുതാനി
ദ്രാക്ഷാഫലക്ഷൌദ്രസമന്വിതാനി
സനാളികേരാണിസദാഡിമാനി
ഫലാനിതേദേവിസമർപ്പയാമി. ൩൪

അല്ലയോ അംബ! ഞാൻ പഴുത്തു ഇരുന്നുള്ള മാമ്പഴങ്ങൾ കദളിപ്പഴങ്ങൾ മുന്തിരിപ്പഴങ്ങൾ തേൻ നാളികേരങ്ങൾ മാതളംപഴങ്ങൾ ഇവകളെ ഭവതിക്കായി സമർപ്പിക്കുന്നു.

കൂശ്മാണ്ഡകോശാതകിസംയുതാനി
ജംബീരനാരംഗസമന്വിതാനി
സബീജപൂരാണിസജാംബവാനി
ഫലാനിതേദേവി! സമർപ്പയാമി. ൩൫

അല്ലയോ ദേവി! കുമ്പളങ്ങ, കോശാതകി, പലവിധം നാരങ്ങകൾ, ഞാവൽപ്പഴം ഇപ്രകാരമുള്ള ഫലങ്ങളെ നിന്തിരുവടിക്കായി സമർപ്പിക്കുന്നു.

കർപ്പൂരേണയുതൈർല്ലവംഗസഹിതൈസ്തക്കോലചൂർണ്ണാന്വിതൈ-
സ്സ്വാദുക്രമുകൈസ്സഗൌരഖദിരൈസ്സുസ്നിഗ്ദ്ധജാതീഫലൈഃ
മാതഃ കൈതകപത്രപാണ്ഡുരുചിഭിസ്താംബൂലവല്ലീദളൈ
സ്സാനന്ദംമുഖമന്ധനാഗ്മതുലം താംബൂലമംഗീകുരു. ൩൬

അല്ലയോ അംബ! കർപ്പൂരം, തക്കോലപ്പൊടി, മധുരമുള്ള അടക്ക, ജാതിക്കയിവകളോടുകൂടെ കൈതപ്പൂപോലെ വെളുത്തിരിക്കുന്ന വെററിലകളോടുകൂടിയതും

സാമ്യമില്ലാത്തതുമായ താംബൂലത്തെ മുഖവാസത്തിന്നായി ഭവതി സന്തോഷത്തോടും സ്വീകരിക്കേണമേ.

ഏലാലവംഗാദിസമന്വിതാനി
തക്കോലകർപ്പൂരവിമിശ്രിതാനി
താംബൂലവല്ലീദളസംയുതാനി
പൂഗാനി തേ ദേവി സമർപ്പയാമി. ൩൭

ഹേ ദേവി! ഏലം, ഏലവർങ്ങം, തക്കോലപ്പുട്ടിൽ കർപ്പൂരം, വെററിലകൾ ഇവകളോടുകൂടിയ അടക്കകളെ ഞാൻ ഭവതിക്കായി സമർപ്പിക്കുന്നു.

താംബൂലനിർജ്ജിതസുതപ്തസുവർണ്ണവർണ്ണം
സ്വർണ്ണാക്തപൂഗഫലമൌക്തികചൂർണ്ണയുക്തം
സൌവർണ്ണപാത്രനിഹിതം ഖദിരൈഃ സനാഥം
താംബൂലമംബ വദനാംബുരുഹേ ഗൃഹാണ. ൩൮

അല്ലയോ അംബ! സ്വർണ്ണത്തോടൊത്ത നിറമുള്ള വെററിലകളും മുത്തുച്ചുണ്ണാമ്പും കരിങ്ങാലിയുംകൂടി തങ്കപ്പാത്രത്തിൽ വെച്ചിരിക്കുന്ന താംബൂലത്തെ ഭവതി! സ്വീകരിക്കേണമേ.

അഥ ബഹുമണിമിശ്രൈർമ്മൌക്തികൈസ്ത്വാം വികീര്യ
ത്രിഭുവനകമനീയൈഃ പൂജയിത്വാ ച വസ്ത്രൈഃ
മിളിതവിവിധമുക്താം ദിവ്യമാണിക്യയുക്താം
ജനനി! കനകവൃഷ്ടിം ദക്ഷിണാം തേ ർപ്പയാമി. ൩൯

അല്ലയോ അംബ! അനേക രത്നങ്ങൾ കലർന്ന മുത്തുകളെക്കൊണ്ടു നിന്തിരുവടിയെ ആരാധിച്ചു ത്രൈലോക്യസുന്ദരങ്ങളായ വസ്ത്രങ്ങളെക്കൊണ്ടു പൂജിക്കയും ചെയ്തു മാണിക്യം മുതലായ രത്നങ്ങൾ കലർത്തിയ കനകവർഷത്തെ ഞാൻ ഭവതിക്കു ദക്ഷിണയായി സമർപ്പിക്കുന്നു.

മാതഃ കാഞ്ചനദണ്ഡമണ്ഡിതമിദം പൂർണ്ണേന്ദുബിംബപ്രഭം
നാനാരത്നവിശോഭിഹേമകലശം ലോകത്രയാഹ്ലാദകം
ഭാസ്വന്മൌക്തികമാലികാപരിവൃതം പ്രീത്യാത്മഹസ്തേ ധൃതം
ഛത്രം തേ പരികല്പയാമി ശിരസി ത്വഷ്ട്രാ സ്വയം നിർമ്മിതം. ൪൦

ഹേ അംബ! സ്വർണ്ണക്കാൽക്കൊണ്ട് അലംകരിക്കപ്പെട്ട് പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്നതും അനേകവിധ രത്നങ്ങൾ പതിച്ചിരിക്കുന്നതും സ്വർണ്ണത്താഴികക്കുടത്തോടുകൂടി മൂന്നു ലോകത്തെയും സന്തോഷിപ്പിക്കുന്നതും നാലുഭാഗവും ശോഭിക്കുന്ന മുത്തുമാലയോടുകൂടിയതും വിശ്വകർമ്മാവിനാൽത്തന്നെ നിർമ്മിക്കപ്പെട്ടതും ഞാൻ സന്തോഷത്തോടുകൂടി വഹിച്ചിരിക്കുന്നതുമായ കുടയെ ഭവതിയുടെ ശിരസ്സിന്നായി സമർപ്പിക്കുന്നു.

ശരദിന്ദുമരീചിഗൌരവർണ്ണൈർമ്മണിമുക്താവിലസത്സുവർണ്ണദണ്ഡൈഃ
ജഗദംബ! വിചിത്രചാമരൈസ്ത്വാമഹമാനന്ദഭരേണ വീജയാമി. ൪൧

ശരച്ചന്ദ്രശോഭപോലെ വെളുത്തിരിക്കുന്ന രത്നങ്ങളും മുത്തുകളും പതിച്ചിരിക്കുന്നവയും സ്വർണ്ണപ്പിടിയുള്ളവയും ശോഭയുള്ളവയുമായ വെഞ്ചാമരങ്ങളെക്കൊണ്ടു ഞാൻ പരമാനന്ദത്തോടുകൂടി ദേവിയെ വീശുന്നു.

മാർത്താണ്ഡമണ്ഡലനിഭോ ജഗദംബ! യോഽയം
ഭക്ത്യാ മയാ മണിമയോ മുകുരോഽർപ്പിതസ്തേ
പൂർണ്ണേന്ദുബിംബരുചിരം വദനം സ്വകീയ
മസ്മിന്വിലോകയ വിലോലവിലോചനേ ത്വം. ൪൨

അല്ലയോ ലോകമാതാവേ! സൂര്യമണ്ഡലംപോലെ പ്രകാശിക്കുന്നതും രത്നത്താൽ ഉണ്ടാക്കപ്പെട്ടതുമായ ഈ കണ്ണാടി ഭക്തിയോടുകൂടി ഭവതിക്കായി എന്നാൽ അർപ്പിക്കപ്പെട്ടു. പൂർണ്ണചന്ദ്രനെപ്പോലെ മനോഹരമായ നിന്തിരുവടിയുടെ മുഖത്തെ ഈ കണ്ണാടിയിൽ നോക്കണമേ.

ഇന്ദ്രാദയോ നതിശതൈർമ്മകുടപ്രദീപൈ
ർന്നീരാജയന്തി സതതം തവ പാദപീഠം
തസ്മാദഹം തവ സമസ്തശരീരമേത
ന്നീരാജയായി ജഗദംബ സഹസ്രദീപൈഃ. ൪൩

ഹേ ജഗദംബ ഇന്ദ്രാദികൾ അനേക നമസ്കാരങ്ങളോടുകൂടിയ കിരീടദീപങ്ങളെക്കൊണ്ടു ഭവതിയുടെ പാദപീഠത്തെ നീരാജനം ചെയ്യുന്നു. ദേവിയുടെ എല്ലാ ശരീരത്തിലും ആയിരം ദീപങ്ങളെക്കൊണ്ടുള്ള നീരാജനത്തെ ഞാൻ ചെയ്യുന്നു.

പ്രിയഗതിരതിതുംഗോ രത്നകല്യാണയുക്തഃ
കനകമയവിഭൂഷസ്സ്നിഗ്ദ്ധഗംഭീരഘോഷഃ
ഭഗവതി കലിതോയം വാഹനാർത്ഥം മയാ തേ
തുരഗശതസമേതോ വായുവേഗസ്തുരംഗഃ. ൪൪

അല്ലയോ ഭഗവതി ഇഷ്ടംപോലെ വേഗമുള്ളതും ഏറ്റവും ഉയർന്നതും നന്മയ്ക്കുവേണ്ടി രത്നങ്ങളെ ധരിപ്പിച്ചതും സ്വർണ്ണാലങ്കാരങ്ങളെ അണിയിച്ചതും മാധുര്യവും ഗാംഭീര്യവുമുള്ള ശബ്ദങ്ങളോടുകൂടിയതും നൂറു ഉപഹയങ്ങളോടും വായുതുല്യവേഗത്തോടും കൂടിയതുമായ കുതിരയെ ഭവതിയുടെ വാഹനത്തിന്നായി എന്നാൽ കല്പിക്കപ്പെട്ടിരിക്കുന്നു.

മധുകരവൃതകുംഭന്യസ്തസിന്ദൂരരേണുഃ
കനകകലിതഘണ്ടാകിങ്കിണീശോഭികണ്ഠഃ
ശ്രവണയുഗളചഞ്ചച്ചാമരോ മേഘതുല്യോ
ജനനി! തവ മുദേ സ്യാന്മത്തമാതംഗ ഏഷഃ. ൪൫

ഹേ ജഗദംബ! വണ്ടുകൾ ചുററിക്കൊണ്ടിരിക്കുന്ന മസ്തകത്തിൽ സിന്ദൂരപ്പൊടിയോടുകൂടിയതും സ്വർണ്ണമണികളെക്കൊണ്ടും കിങ്ങിണികളേക്കൊണ്ടും ശോഭിക്കുന്ന കഴുത്തോടും വെഞ്ചാമരകൾപോലെ അട്ടിക്കൊണ്ടിരിക്കുന്ന ചെവികളോടും കൂടിയതും മേഘംപോലെയുള്ളതുമായ ഈ മത്തഗജം ഭവതിയുടെസന്തോഷത്തിന്നായിഭവിക്കട്ടെ.

ദ്രുതതരതുരഗൈർവിരാജമാനം
മണിമയ ചക്രചതുഷ്ടയേനയുക്തം
കനകമയമമുംവിതാനവന്തം
ഭഗവതി! തേഹി രഥം സമർപ്പയാമി. ൪൰

അല്ലയോ ഭഗവതി! ഏററവും വേഗമുള്ള കുതിരകളെക്കൊണ്ടു ശോഭിക്കുന്നതും. രത്നമയമായ നാലു ചക്രങ്ങളും സ്വർണ്ണമേക്കട്ടിയുമുള്ളതും സ്വർണ്ണമയവുമായ ഈ തേരിനെ ഞാൻ നിന്തിരുവടിക്കായി സമർപ്പിക്കുന്നു.

ഹയഗജരഥപത്തിശോഭമാനം
ദിശിദിശിദുന്ദുഭി മേഘനാദയുക്തം
അതിബഹുളതുരംഗസൈന്യമേതൽ
ഭഗവതി! ഭക്തിഭരേണതേർപ്പയാമി. ൪൧

അല്ലയോ ഭഗവതി! ദിക്കുകൾതോറും ഇടിവെട്ടുപോലെ പെരുമ്പറ ശബ്ദത്താലും ആന, കുതിര, തേര്, ഭടന്മാർ ഇവകൊണ്ടും ശോഭിക്കുന്നതും അനേകം കുതിരകളുള്ളതുമായ ഈ സൈന്യത്തെ ഞാൻ ഭവതിക്കായി സമർപ്പിക്കുന്നു.

പരിഘീകൃതസപ്തസാഗരം
ബഹുസമ്പത്സഹിതം മയാംബ! തേ
പ്രബലം ധരണീതലാഭിധം
ദൃഢദുർഗ്ഗംനിഖിലംസമർപ്പയാമി. ൪൨

ഹേ അംബ! കിടങ്ങുകളാകുന്ന ഏഴു സമുദ്രങ്ങളോടുകൂടിയതും സമ്പത്തും വിസ്താരവും ബലവും ഉറപ്പും വളരെയുള്ളതുമായ ത്രൈലോകമാകുന്ന കോട്ടയെ മുഴുവനും എന്നാൽ നിന്തിരുവടിക്കായി സമർപ്പിക്കപ്പെടുന്നു.

ഭ്രമവിലുളിതലോല കുന്തളാഗ്രാ
വിഗളിതമാല്യവികീർണ്ണരംഗഭൂമി
ഇയമതിരുചിരാ നടീനടന്തീ
തവ ഹൃദയേ മുദമാതനോതുമാതഃ! ൪൩

അല്ലയോ ഭഗവതി! ചുററുന്നതുകൊണ്ട് അഴിഞ്ഞിരിക്കുന്ന തലമുടിയോടും അതിൽ നിന്നു അഴിഞ്ഞു വീണിരിക്കുന്ന പൂമാലകളോടും നൃത്തംചെയ്യുന്നവളും അതിസുന്ദരിയുമായ ഈ നടി ഭവതിയുടെ മനസ്സിൽ സന്തോഷമുണ്ടാക്കട്ടെ.

ശതപത്രയുതൈർ സ്വഭാവശീതൈ-
രതിസൗരഭ്യയുതൈഃ പരാഗപീതൈഃ

ഭ്രമരീമുഖരീകൃതൈരനന്തൈ-
ർവ്യജനൈസ്സ്വപാം ജഗദംബ! വീജയാമി ൬൦

അല്ലയോ ലോകമാതാവെ! സ്വാഭാവികമായി തണുപ്പുള്ളവയും വളരെ സൌരഭ്യത്തോടു കൂടിയവയും പൊടികൊണ്ടു മഞ്ഞളിച്ചവയും വണ്ടുകൾ ഝംകാരശബ്ദത്തോട് ചുററിക്കൊണ്ടിരിക്കുന്നവയും ആയ അനേകം താമരവിശറികളെക്കൊണ്ട് ഞാൻ ഭവതിയെ വീശുന്നു.

മുഖകമലവിലാസലോലവേണി
വിലസിതനിർജ്ജിതലോലഭൃംഗമാലാഃ
യുവജനസുഖകാരി ചാരുശീലാ
ഭഗവതി! തേ പുരതോനടന്തിബാലാഃ ൬൧

അല്ലയോ ഭഗവതി! പൊൻമുഖത്തിങ്കൽ പ്രകാശിച്ചിരിക്കുന്ന ശൃംഗാരചേഷ്ടയോടു എളക്കത്തോടും കൂടി ശോഭിക്കുന്ന തലമുടികൊണ്ടു വണ്ടിൻകൂട്ടങ്ങളെ ജയിച്ചവരും യൌവ്വനയുക്തന്മാൎക്ക് സുഖത്തെ ഉണ്ടാക്കുന്നവരുമായ ബാലസ്ത്രീകൾ ഭവതിയുടെ മുൻഭാഗത്തിൽ നൃത്തം ചെയ്യുന്നു.

ഭ്രമദളികുലതുല്യം ലോലധമ്മില്ലഭാരാഃ
സ്മിതമുഖകമലോദ്യദ്ദിവ്യലാവണ്യപൂരാഃ
അനുപമിതസുവേഷാവാരയോഷാ നടന്തി
പരഭൃതികളകണ്ഠിർദ്ദേവി; ദൈന്യംധുനോതു. ൬൨

അല്ലയോ അംബ! ഇളകിക്കൊണ്ടിരിക്കുന്ന വണ്ടിൻകൂട്ടംപോലെ ഉള്ള തലമുടിക്കെട്ടോടും മന്ദസ്മിതത്തോടുകൂടിയ മുഖത്തിങ്കൽ പ്രകാശിച്ചിരിക്കുന്ന ലാവണ്യത്തോടും ഏററവും മനോഹര വേഷത്തോടും കുയിലിനെപ്പോലെ ശാരീരത്തോടുംകൂടിയ വേശ്യാസ്ത്രീകൾ ഭവതിക്കായി നൃത്തം ചെയ്യുന്നു. തിരുവടി ക്ഷീണത്തെ തീൎക്കേണമേ.

ഢമരുഢിംഢിമഝർഝരഝല്ലരീമൃദുരവദ്ഗവദ്ഗവാദയഃ
ഝടിതിഝാംകൃതഝംഝകൃതൈൎഹൃദയം ഹൃദയം സുഖയന്തുതേ.

അല്ലയോ ദേവി! ഢമരു മുതലായ വിദ്യാവിശേഷങ്ങൾ വേഗത്തിൽ ഝാൽ ഝാ ശബ്ദങ്ങളെക്കൊണ്ട് പിന്നെയും പിന്നെയും ഭവതിയെ സുഖിപ്പിക്കേണമേ.

വിപഞ്ചീഷുസപ്തസ്വരാൻവാദയന്ത്യ-
സ്തവദ്വാരിഗായന്തിഗന്ധർവകന്യാഃ
ക്ഷണംസാവധാനേനചിത്തേനമാതഃ!
സമാകൎണ്ണയത്വംമയാപ്രാൎത്ഥിതാസി. ൬൩

അല്ലയോ ദേവി! വീണകളിൽ സപ്തസ്വരങ്ങളെ അഭ്യസിക്കുന്നവരായ ഗന്ധൎവ്വകന്യകകൾ ഭവതിയുടെ ഗോപുരദ്വാരത്തിങ്കൽ പാടുന്നു. സാവധാനമനസ്സോടും തിരുവടി കേൾക്കേണമെന്നു ഞാൻ പ്രാൎത്ഥിക്കുന്നു.

അഭിനയകമനീയൈൎന്നത്തനൈൎന്നത്തകീനാം
ക്ഷണമപിരചയിത്വാചേതസ്ഥിതത്ത്വാദീയം

സ്വയമഹമതിചിത്രൈർന്നൃത്തവാദിത്രഗീതൈർ
ഭഗവതി ഭവദീയം മാനസം രാജയാമി ൧൭

അല്ലയോ ഭഗവതി! രംഗപ്രകാരങ്ങളോടുകൂടിയ നർത്തകികളുടെ നൃത്തംകൊണ്ടു ഭവതിയുടെ ഈ മനസ്സിനെ കുറച്ചൊന്നു വിനോദിപ്പിച്ച് ഞാൻതന്നെ വേഗത്തിൽ അതിമനോഹരങ്ങളായ പാട്ടുകൾകൊണ്ടും വിദ്യാവിശേഷങ്ങളെക്കൊണ്ടും നൃത്തങ്ങൾകൊണ്ടും ഭവതിയുടെ മനസ്സിനെ രഞ്ജിപ്പിക്കുന്നുണ്ട്.

തവദേവി! ഗുണാനുവർണ്ണനേ
ചതുരാനോചതുരാനനാദയഃ
തദിഹൈകമുഖേഷുജന്തുഷു
സ്തവനംകസ്തവകർത്തുമീശ്വരഃ. ൧൮

അല്ലയോ ദേവി! ഭവതിയുടെ ഗുണവർണ്ണനം ബ്രഹ്മാവ് മുതലായ ഒന്നിലധികം മുഖമുള്ളവരാലും സാദ്ധ്യമല്ലാ. അപ്രകാരമുള്ള ഭവതിയുടെ ഗുണങ്ങളുടെ വർണ്ണനത്തിനായി ഒരു മുഖത്തോടുകൂടിയ ജന്തുക്കളിൽ ആര് സമർത്ഥനാകും?

പദേപദേയത് പരിപൂജകേഭ്യഃ
സദ്യോശ്വമേധാദിഫലംദദാതി
തൽസർവപാപക്ഷയഹേതുഭൂതം
പ്രദക്ഷിണം തേ പരിതഃകരോതി. ൧൯

ഹേ ദേവി! യാതൊരു പ്രദക്ഷിണം പൂജിക്കുന്നവർക്ക് അടിതോറും അശ്വമേധയാഗം മുതലായ ഫലത്തെ കൊടുക്കുന്നു സർവ്വപാപനാശകരമായ ആ പ്രദക്ഷിണത്തെ ഭവതിക്കായി ഞാൻ ചെയ്യുന്നു.

രക്തോല്പലാരക്തതലപ്രഭാഭ്യാം
ധ്വജോർദ്ധ്വരേഖാകുലിശാംകിതാഭ്യാം
അശേഷവൃന്ദാരകവന്ദിതാഭ്യാം
നമോഭവാനീപദപങ്കജാഭ്യാം ൨൦

ചെന്താമരകൾ പോലെ ഏററവും ചുവന്നും ധ്വജം ഊർദ്ധ്വം വജ്രം ഈ മഹാരേഖകൾകൊണ്ടു അടയാളപ്പെട്ടും ദേവസമൂഹവന്ദ്യമായും ഇരിക്കുന്ന ദേവീപാദങ്ങൾക്കായി ഞാൻ നമസ്കരിക്കുന്നു.

ചരണനളിനയുഗ്മം പങ്കജൈഃ പൂജയിത്വാ
കനകകമലമാലാംകണ്ഠദേശേർപ്പയിത്വാ
ശിരസിവിനിഹിതോയം രത്നപുഷ്പാഞ്ജലിസ്തേ
ഹൃദയകമലമദ്ധ്യേദേവി! ദൈന്യംധുനോതു. ൨൧

അല്ലയോ ദേവി! ഭവതിയുടെ പാദപത്മദ്വയത്തെ താമരപ്പൂക്കൾകൊണ്ടു പൂജിച്ചു കഴുത്തിൽ പൊൻതാമരമാലയെയും അർപ്പിച്ചു ശിരസ്സിൽ ചെയ്യപ്പെട്ടതായ ഈ രത്നപുഷ്പാഞ്ജലി എന്റെ മനസ്സിലെ ദീനഭാവത്തെ കളയേണമേ.

അഥമണിമയമഞ്ചകാഭിരാമേ
കനകവിതാനമയൈർവിരാജമാനേ
പ്രസരദഗരുധൂപധൂപിതേസ്മിൻ
ഭഗവതി! ഭവനേസ്തുതേനിവാസഃ ൯൦

അല്ലയോ ഭഗവതി! അകിൽ പുകയോടുകൂടി പൊൻമേലാപ്പുകൊണ്ടു ശോഭിച്ച ഏററവും മനോഹരമായ മണിമഞ്ചത്തോടുകൂടിയ ഈ ഭവനത്തിൽ ഭവതിയുടെ താമസംഭവിക്കന്നു.

ഏതസ്മിൻമണിഖചിതേസുവർണ്ണപീഠേ
ത്രൈലോക്യാഭയവരദൌനിധായഹസ്തൌ
വിസ്തീർണ്ണേമൃദുലതരോത്തരച്ഛദേസ്മിൻ
പര്യങ്കേകനകമയേനിഷീദമാതഃ ൯൧

ഹേ അംബ! മൂന്നു ലോകങ്ങൾക്കും വരത്തേയും അഭയത്തേയും കൊടുക്കുന്ന കൈകളെ രത്നങ്ങൾ പതിച്ചിരിക്കുന്ന ഈ സ്വർണ്ണ പീഠത്തിൽ വെച്ച് മാർദ്ദവത്തോടും വിസ്താരത്തോടും കൂടിയ ഈ പൊൻകിടക്കയിൽ ഇരുന്നാലും

തവദേവി! സരോജചിഹ്നയോഃ
പദയോർന്നിർജ്ജിതപത്മരാഗയോഃ
അവിരക്തതലൈരലക്തകൈഃ
പുനരുക്താംരചയാമിരക്തതാം ൯൨

അല്ലയോ ദേവി! ഞാൻ പത്മരാഗരത്നങ്ങളേക്കാൾ ഏററവും ചുവന്നും പത്മരേഖകൊണ്ടടയാളപ്പെട്ടുമിരിക്കുന്ന ഭവതിയുടെ പാദങ്ങളിൽ ഏററവും രക്തവർണ്ണങ്ങളായ അരക്കു കുഴമ്പുകൾകൊണ്ടു പിന്നേയും പിന്നേയും ചുവപ്പിക്കുന്നു.

അഥമാതരുശീരവാസിതം
നിജതാംബൂലരസേനരഞ്ജിതം
തപനീയമയേഹിവട്ടകേ
മുഖഗണ്ഡൂഷജലംവിധീയതാം ൯൩

അല്ലയോ അംബ! ഭവതി രാമച്ചത്താൽ വാസിപ്പിക്കപ്പെട്ടതും വെററിലയുടെ നീരുകൊണ്ടു മനോഹരമായിരിക്കുന്നതുമായ കവിൾക്കൊള്ളുന്ന വെള്ളം ഈ സ്വർണ്ണ പാത്രത്തിൽ ഒഴിക്കണമേ.

ക്ഷണമഥജഗദംബ! മഞ്ചകേസ്മിൻ
മൃദുതലതൂലികയാവിരാജമാനേ
അതിരമസിമുദാശിവേനസാർദ്ധം
സുഖശയനംകുരുതത്രമാംസ്മരന്തീ ൯൪

അല്ലയോ ലോകമാതാവേ! കിടക്ക മുതലായ ഏററവും മാർദ്ദവമുള്ള വിരുപ്പുകളോടുകൂടി ശോഭിക്കുന്ന ഈ മണിമഞ്ചത്തിൽ എന്നിൽ സ്മരണയുള്ളവളായി ഭവതി സുഖത്തോടുകൂടെ ശയിച്ചാലും.

മുക്താകുന്ദേന്ദുഗൌരാംമണിമയമകുടാം
രത്നതാടങ്കയുക്താ-
മക്ഷസ്രക് പുഷ്പഹസ്താമഭയവരകരാം
ചന്ദ്രചൂഡാം ത്രിണേത്രാം
നാനാലങ്കാരയുക്താംസുരമകുടമണി-
ദ്യോതിതസ്വർണ്ണപീഠാം
സാനന്ദാംസുപ്രസന്നാംത്രിഭുവനജനനീം
ചേതസാചിന്തയാമി ൩൫

മുല്ലപ്പൂ, മുത്തു, ചന്ദ്രൻ, ഇവയെപ്പോലെ വെളുത്തിരിക്കുന്നവളും ശിരസ്സിൽ രത്നങ്ങൾ ധരിച്ചു കല്ലുവെച്ചിട്ടുള്ള തോടകളോടുകൂടി ജപമാലാ അഭയം വരം ഇതുകളെ കൈകളിൽ ധരിച്ചു ശിരസ്സിൽ ചന്ദ്രനും മൂന്നു നേത്രങ്ങളും അനേകാലങ്കാരങ്ങളോടും ഉള്ളവളും ദേവകളുടെ കിരീടങ്ങളിലെ രത്നപ്രഭകൊണ്ടു ശോഭിച്ചിരിക്കുന്ന പൊൻപീഠത്തോടും നല്ല പ്രസാദത്തോടുംകൂടിയവളുമായ ത്രിലോകമാതാവിനെ ഞാൻ ധ്യാനിക്കുന്നു.

ഏഷാഭക്ത്യാതവവിരചിതായാമയാദേവി! പൂജാ
സ്വീകൃത്യൈനാംസപദിസകലാന്മേപരാധാൻക്ഷമസ്വ
ന്യൂനംയത്തത്തവകരുണയാപൂജിതാമേതുസദ്യ-
സ്സാനന്ദം മേഹൃദയകമലേതേസ്തുനിത്യംനിവാസഃ ൩൬

അല്ലയോ ദേവീ! ഭവതിയുടെ യാതൊരു ഈ പൂജാ എന്നാൽ ചെയ്യപ്പെട്ടു. ഇതിനെ സ്വീകരിച്ചു വേഗത്തിൽ എന്റെ സർവ്വാപരാധനങ്ങളേയും ക്ഷമിക്കണമേ. ഭവതിയുടെ കാരുണ്യംകൊണ്ടു ഇതു സർവ്വവന്ദ്യമായി ഭവിക്കട്ടെ. കാരുണ്യത്തോടും ആനന്ദത്തോടുംകൂടിയ ഭവതിയുടെ നിത്യവാസം എന്റെ ഹൃദയകമലത്തിൽ ഭവിക്കണമേ.

പൂജാമിമാംയഃ പഠതിപ്രഭാതേ
മദ്ധ്യാഹ്നകാലേയദിവാപ്രദോഷേ
ധർമ്മാർത്ഥകാമാൻപുരുഷോലഭേത
ദേഹാവസാനേ ശിവഭാവമേതി. ൩൭

യാവനൊരുത്തൻ ഈ പൂജയെ പ്രഭാതത്തിങ്കലോ മദ്ധ്യാഹ്നത്തിങ്കലൊ സന്ധ്യയിങ്കലോ പഠിക്കുന്നുവോ ആ പുരുഷൻ ധർമ്മാർത്ഥകാമങ്ങളെ അടയുന്നു. മരണകാലത്തിങ്കൽ ശിവലോകത്തേയും പ്രാപിക്കുന്നു.

പൂജാമിമാം പഠേന്നിത്യം
പൂജാംകർത്തുമനീശ്വരഃ
പൂജാഫലമവാപ്നോതി
വാഞ്ഛിതാർത്ഥം ചവിന്ദതി. ൩൮

പൂജിപ്പാൻ കഴിയാത്തവൻ ഈ സ്തോത്രത്തെ നിത്യപാരായണം ചെയ്യുന്നതായിരുന്നാൽ പൂജാഫലമുണ്ടാവുകയും അഗ്രഹം സാധിക്കയും ചെയ്യുന്നു.

പ്രത്യഹംഭക്തിസംയുക്തോ
യഃപൂജനമിദംപഠേൽ
വാഗ്വാദിന്യാഃ പ്രസാദേന
വത്സരാൽസകവിർഭവേൽ ൧൦൫

യാവനൊരുത്തൻ ദിവസംതോറും ഭക്തിയോടുകൂടി ഈ പൂജയെ പഠിക്കുന്നുവോ അവൻ ദേവി പ്രസാദംകൊണ്ട് ഒരു വത്സരത്തിന്നകം കവിയായിത്തീരുകയും ചെയ്യും.

ഇതിശ്രീശങ്കരഭഗവൽപാദവിരചിതാ
ശ്രീദേവീമാനസികപൂജാസ്തോത്രം സമ്പൂർണ്ണം.

---

## ൫൬. ശ്രീലളിതാസ്തവരാജഃ

ഓം

ജയദേവി ജഗന്മാതർജ്ജയദേവി പരാത്പരേ
ജയകല്യാണനിലയേ ജയകാമകലാത്മികേ. ൧

അല്ലയോ ദേവി! ജഗന്മാതാവെ പരാത്പരേ, കല്യാണനിലയേ, കാമകലാസ്വരൂപിണി ജയിച്ചാലും.

ജയശംകരി വാമാക്ഷി ജയകാമാക്ഷി സുന്ദരി
ജയാഖിലസുരാരാദ്ധ്യേ ജയകാമേശി കാമദേ. ൨

അല്ലയോ ശങ്കരി!............... അഖിലസുരവന്ദിതേ.........ജയിച്ചാലും.

ജയബ്രഹ്മമയേദേവി ബ്രഹ്മാനന്ദരസാത്മികേ
ജയനാരായണിപരേ നന്ദിതാശേഷവിഷ്ടപേ. ൩

സാക്ഷാൽ ബ്രഹ്മമായി പരമാനന്ദസ്വരൂപിണിയായി...........സകല ലോകത്തെയും ഭരിക്കുന്നവളായ അല്ലയോ ദേവി! ജയിച്ചാലും.

ജയശ്രീകണ്ഠദയിതേ ജയശ്രീലളിതാംബികേ
ജയശ്രീവിജയേ ദേവവിജയശ്രീ സമൃദ്ധിദേ. ൪

ശിവവല്ലഭയായി ലളിതാംബികയായി ശ്രീയായി വിജയയായി ദേവന്മാൎക്കു വിജയശ്രീയെ കൊടുക്കുന്നവളായ അല്ലയോ ദേവി! ജയിച്ചാലും.

ജാതസ്യ ജായമാനസ്യ ചേഷ്ടാപൂർത്തസ്യഹേതവേ
നമസ്തസ്യൈ ത്രിജഗതാംപാലയിത്ര്യൈ പരാത്പരേ. ൫

സകല ചരാചരങ്ങളിലും ത്രികാലങ്ങളിലും ചേഷ്ടാപൂർത്തിയെ ചെയ്യുന്നവളായി ത്രിലോക ജനനിയായിരിക്കുന്ന ദേവിക്കായിക്കൊണ്ടു നമസ്കാരം.

കലാമുഹൂർത്തകാഷ്ഠാഹന്മാസസംവത്സരാത്മികേ
നമസ്സഹസ്രശീർഷായൈ സഹസ്രമുഖലോചനേ. ൬

കല, മുഹൂർത്തം, കാഷ്ഠ, ദിവസം, മാസം, വത്സരം, ഇവതന്നെ സ്വരൂപമായ (കാലസ്വരൂപിണിയായി) സഹസ്രമുഖലോചനയായിരിക്കുന്ന അല്ലയോദേവി! സഹസ്രശീർഷയായ നിനക്കായിക്കൊണ്ടു നമസ്കാരം.

നമസ്സഹസ്രഹസ്താബ്ജപാദപംകജശോഭിതേ
അണോരണുതരേ ദേവി മഹതോപിമഹീയസി. ൭

അനേകം ഹസ്താബ്ജങ്ങളാലും അനേക പാദാബ്ജങ്ങളാലും ശോഭിക്കപ്പെട്ടുന്നവളായി അണുവിലും അണുവായി മഹത്തിലും മഹത്തായിരിക്കുന്ന അല്ലയോ ദേവി! നിനക്കായിക്കൊണ്ടു നമസ്കാരം. (സകല പദാർത്ഥാത്മികയെന്നു വിവക്ഷ.)

പരാത് പരതരേമാതഃ തേജസ്ത്വം തേജസാമപി
അതലംതുഭവേത പാദൌ വിതലംജാനുനീതവ. ൮

അല്ലയോ പരാപരസ്വരൂപിണി! ദേവി! നീ തേജസ്സുകൾക്കും തേജസ്സാകുന്നു. അതലം നിന്റെ പാദങ്ങളും വിതലം ജാനുക്കളുമാകുന്നു.

രസാതലംകടിദേശഃ കുക്ഷിസ്തേ ധരണിഭവേൽ
ഹൃദയംതുഭുവർല്ലോകഃ സ്വസ്തേമുഖമുദാഹൃതം ൯

രസാതലം കടിദേശവും ധരണി കുക്ഷിയും ഭുവർല്ലോകം ഹൃദയവും സ്വർല്ലോകം മുഖവുമാണ്.

ദൃശശ്ചന്ദ്രാർക്കദഹനാ ദിശസ്തേ ബാഹവോംബികേ
മരുതസ്തേതവോച്ഛ്വാസാ വാചസ്തേ ശ്രുതയോഖിലാഃ ൧൦

ചന്ദ്രാർക്കവഹ്നികൾ ദൃക്കുകളും ദിക്കുകൾ ബാഹുക്കളും മരുത്തുകൾ ഉച്ഛ്വാസവും അഖില ശ്രുതികൾ നിന്റെ വാക്കുകളുമാകുന്നു.

ക്രീഡാതേലോകരചനാ സഖാതേ ചിന്മയശ്ശിവഃ
ആഹാരസ്തേ സദാനന്ദോ വാസസ്തേ ഹൃദയം സതാം ൧൧

ലോകരചനത്തിന്റെ ക്രീഡയും ചിത്സ്വരൂപനായ ശിവൻ നിന്റെ സഖാവും സദാനന്ദം നിന്റെ ആഹാരവും സജ്ജനങ്ങളുടെ ഹൃദയം വാസവുമാകുന്നു.

ദൃശ്യാദൃശ്യസ്വരൂപാണി രൂപാണി ഭുവനാനിതേ
ശിരോരുഹാനഭസ്തേതു താരകാഃ കുസുമാനിതേ ൧൨

ദൃശ്യാദൃശ്യസ്വരൂപങ്ങളായ ഭുവനങ്ങൾ നിന്റെ രൂപങ്ങളും നഭസ്സ് നിന്റെ കേശവും നക്ഷത്രങ്ങൾ പുഷ്പങ്ങളുമാകുന്നു.

ധർമ്മാദ്യാബാഹവസ്തേസ്യു രധർമ്മാദ്യായുധനിതേ
യമാശ്ചനിയമാശ്ചൈവ കരപാദരുഹസ്തഥാ ൧൩

ധർമ്മാദികൾ നിന്റെ ബാഹുക്കളും അധർമ്മങ്ങൾ ആയുധങ്ങളും യമനിയമങ്ങൾ അംഗുലികളും ആകുന്നു.

സ്തനൌ സ്വാഹാസ്വധാകാരൌ ലോകോജ്ജീവനകാരകൌ
പ്രാണായാമസ്തുതേനാസാ രസനാ തേ സരസ്വതി. ൧൪

ദേവന്മാക്കും പിതൃക്കൾക്കും ചെയ്യപ്പെടുന്ന സ്വാഹാസ്വധാഗ്നിപ്രയജ്ഞങ്ങൾ ലോകചൈതന്യപ്രദങ്ങളായ നിൻെറ സ്തനങ്ങളും പ്രാണായാമങ്ങൾ നിൻെറ നാസയും സരസ്വതി നിൻെറ രസനയുമാക.

പ്രത്യാഹാര സ്ത്വിന്ദ്രിയാണി ധ്യാനംതേ ധീസ്സുസത്തമാ
മനസ്തേ ധാരണാശക്തിർ ഹൃദയം തേ സമാധികാ. ൧൪

പ്രത്യാഹാരം (വിഷയങ്ങളിൽ നിന്നുള്ള മനോനിവൃത്തി നിൻെറ ഇന്ദ്രിയങ്ങളും ധ്യാനം നിൻെറ സത്തയായബുദ്ധിയും ധാരണാശക്തി മനസ്സും സമാധി ഹൃദയവുമാകുന്നു.

മഹീരുഹാസ്തേംഗരുഹാഃ പ്രഭാതം വസനം തവ
ഭൂതം ഭവ്യം ഭവിഷ്യൽച നിത്യം ച തവ വിഗ്രഹം. ൧൫

മഹീരുഹങ്ങൾ രോമങ്ങളും പ്രഭാതം വസ്ത്രവും ത്രികാലങ്ങൾ നിൻെറ നിത്യ (അഭേദ) ശരീരവുമാകുന്നു.

യജ്ഞരൂപാ ജഗദ്ധാത്രീ വിഷ്വഗ്രൂപാ ച പാവനി
ആധാരം ത്വാം പ്രപശ്യന്തി ന സമ്യങ് നിഖിലാഃ പ്രജാഃ ൧൬

യജ്ഞസ്വരൂപിണിയായ നീ ജഗൽധാത്രിയും സവ്വവ്യാപിനിയായ നീ പരിശുദ്ധയും ആകുന്നു. സവ്വാധാരയായ നിന്നെ ആരും വേണ്ടതുപോലെ ധരിക്കുന്നില്ല

ഹൃദയസ്ഥാപിലോകാനാം അദൃശ്യാമോഹനാത്മിക
നാമരൂപവിഭാഗംച യാകരോതിസ്വലീലയാ ൧൭

നീ ലോക ഹൃദയത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലുംമോഹനരൂപിണിയും അദൃശ്യയുമാണ്. സ്വലീലയാൽ നാമരൂപവിഭാഗം ചെയ്യുവളും നീ തന്നെയാകുന്നു.

താന്യധിഷ്ഠായതിഷ്ഠന്തി തേഷ്വസക്താചകാമദാ
നമസ്തസ്യൈ മഹാദേവ്യൈ സവ്വശക്ത്യൈനമോനമഃ ൧൮

നീ നാമരൂപങ്ങൾക്ക് (പ്രപഞ്ചത്തിന്) അധിഷ്ഠാനമാണ്. അനസക്തയാണെങ്കിലും കാമദയായും ഇരിക്കുന്നു. സവ്വശക്തിയായി മഹാദേവിയായ നിനക്കായി നമസ്കാരം.

യാദേവീപരമാശക്തിഃ പരബ്രഹ്മാഭിധായിനീ
ബ്രഹ്മാനന്ദാഭിധാനായൈ തസ്യൈദേവ്യൈ നമോനമഃ ൨൦

പരാശക്തിയായി, പരബ്രഹ്മം ബ്രഹ്മാനന്ദം എന്ന പയ്യായങ്ങളോടുകൂടിയവളായിരിക്കുന്ന ദേവിക്കു നമസ്കാരം.

യദാജ്ഞയാ പ്രവത്തന്തേ വഹ്നിസൂയ്യേന്ദുമാരുതാഃ
പൃഥിവ്യാദീനിഭൂതാനി തസ്യൈദേവ്യൈ നമോനമഃ ൨൧

ആരുടെ ആജ്ഞയാൽ വഹ്നിസൂയ്യേന്ദുമാരുതന്മാരും ഭൂമി മുതലായ ഭൂതങ്ങളും പ്രവത്തിക്കുന്നുവോ ആ ദേവിക്കായിക്കൊണ്ടു നമസ്കാരം.

യാസസജ്ജവിധാതാരം സൎഗ്ഗാദാവാദിഭൂരിയം
ദധാരസ്വയമേവൈകാ തസ്യൈദേവ്യൈ നമോനമഃ ൨൨

സൃഷ്ടിയുടെ ആദിയിൽ ആരാണോ ബ്രഹ്മാവിനെ സൃഷ്ടിച്ച് സ്വയമായി ഏകയായി സൃഷ്ടികാര്യങ്ങളെ നിർവഹിച്ചു പോരുന്നതു? ആ ദേവിക്കായി നമസ്കാരം.

യയാ ധൃതാതുധരണീയയാകാശാദ്യമേയയാ
യസ്യാ മുദേതിസവിതാ തസ്യൈദേവ്യൈ നമോനമഃ ൨൩

അമേയയായിരിക്കുന്ന ആരാണോ ധരണി ആകാശം മുതലായവയെ ധരിക്കുന്നതു ആരിലാണോ സൂര്യൻ ഉദിക്കുന്നതു് ആ ദേവിക്കായി നമസ്കാരം.

യദന്തരസ്ഥം ത്രിദിവം യദാധാരോന്തരിക്ഷകഃ
യന്മയ ത്വാഖിലോലോകസ്തസ്യൈദേവ്യൈ നമോനമഃ ൨൪

ആരിലാണ് സ്വർഗ്ഗം അന്തർഗ്ഗതമായിരിക്കുന്നതു്? ആരാണോ ആകാശത്തിനാധാരമായിരിക്കുന്നതു്? അഖിലലോകം ആരുടെ സ്വരൂപമായിരിക്കുന്നുവോ? ആ ദേവിക്കായി നമസ്കാരം.

യത്രോദേതി ജഗൽകൃൽസ്നംയത്ര തിഷ്ഠതിനിർഭരം
യത്രാന്തമേതി കാലേതു തസ്യൈദേവ്യൈ നമോനമഃ ൨൫

സൃഷ്ടി സ്ഥിതി സംഹാരം ആരിലിരിക്കുന്നുവോ ആ ദേവിക്കായിക്കൊണ്ടു നമസ്കാരം.

നമോനമസ്തേ രജസേ ഭവായൈ
നമോനമഃ സാത്വികസംസ്ഥിതായൈ
നമോനമസ്തേ തമസേ ഹരായൈ
നമോ നമോ നിർഗ്ഗുണതശ്ശിവായൈ. ൨൬

രജസ്സത്വതമോ ഗുണങ്ങളോടുകൂടി സൃഷ്ടിസ്ഥിതി സംഹാരരൂപിണിയായും നിർഗ്ഗുണതാൽ ശിവയായും ഇരിക്കുന്ന ദേവിക്കായിക്കൊണ്ടു നമസ്കാരം.

നമോനമസ്തേജഗദേകമാത്രേ
നമോനമസ്തേജഗദേകപിത്രേ
നമോനമസ്തേഖിലതന്ത്രരൂപേ
നമോനമസ്തേഖിലയജ്ഞരൂപേ. ൨൭

ജഗദേകമാതാവായും ജഗദേകപിതാവായും അഖിലതന്ത്രരൂപിണിയായും അഖിലയജ്ഞരൂപിണിയായും ഇരിക്കുന്ന ദേവിക്കായിക്കൊണ്ടു നമസ്കാരം.

നമോനമോ ലോകഗുരുപ്രധാനേ
നമോനമസ്തേഖിലവാഗ്വിഭൂത്യൈ
നമോസ്തു ലക്ഷ്മ്യൈ ജഗദേകതുഷ്ട്യൈ
നമോനമശ്ശാംഭവി സർവ്വശക്ത്യൈ ൨൮

സർവ്വലോക ഗുരുവായ ദേവി! നിനക്കായി നമസ്കാരം. വാഗ്വിഭൂതി (സരസ്വതി)യായും ലോകതുഷ്ടിയായ ലക്ഷ്മിയായും സർവ്വശക്തിയായ ശാംഭവി (പാർവ്വതി) യായും ഇരിക്കുന്ന ദേവിക്കു നമസ്കാരം.

അനാദിമദ്ധ്യാന്തമപാഞ്ചഭൌതികം
ഹ്യവാങ്മനോഗമ്യമതൎക്ക്യവൈഭവം
അരൂപമദ്വന്ദ്വമദൃഷ്ടിഗോചരം
പ്രഭാവമഗ്ര്യം കഥമംബ വൎണ്ണ്യതേ ൨൯

അല്ലയോ അംബ! നിന്റെ അഗ്ര്യമായ (ശ്രേഷ്ഠമായ) പ്രഭാവം, ആദിമദ്ധ്യാന്തരഹിതവും പഞ്ചഭൂതവ്യതിരിക്തവും ത്രികരണാതീതവും സുദുൎഘടവൈഭവവും രൂപരഹിതവും അദ്വന്ദ്വവും ചിന്താതീതവും ആകയാൽ എപ്രകാരമാണ് വൎണ്ണിക്കപ്പെടുന്നതു്. (വൎണ്ണ്യമല്ലെന്നു സാരം)

പ്രസീദവിശ്വേശ്വരിവിശ്വവന്ദിതേ
പ്രസീദവിദ്യേശ്വരി വേദരൂപിണി
പ്രസീദമായാമയി മന്ത്രവിഗ്രഹേ
പ്രസീദസൎവ്വേശ്വരി സൎവ്വരൂപിണി. ൩൦

അല്ലയോ വിശ്വേശ്വരി! ........................ ......പ്രസാദിച്ചാലും.

യേ സ്തുവന്തി പരാംഭക്ത്യാ സ്തവേനാനേന മാനവാഃ
ഭാജനം തേ ഭവിഷ്യന്തി ധൎമ്മശ്രീയശസാം സദാ
വിദ്യാവിനയസമ്പന്നാ നിരോഗാ ദീൎഘജീവിതാഃ
പുത്രമിത്രകളത്രാഢ്യാ ഭവന്തി തദനുഗ്രഹാൽ. ൩൧

ഈ സ്തോത്രത്താൽ യാതൊരു മനുഷ്യർ പരയെ (ദേവിയെ) ഭക്തിയോടുകൂടി സ്തുതിക്കുന്നു. അവർ ദേവിയുടെ അനുഗ്രഹത്താൽ എല്ലായ്പോഴും ധൎമ്മശ്രീയശസ്സുകൾക്കു പാത്രമായും വിദ്യാവിനയസമ്പന്നരായും രോഗരഹിതരായും ആയുഷ്മന്മാരായും പുത്രമിത്രകളത്രപ്രധാനന്മാരായും ഭവിക്കുന്നു.

ഇതി ലളിതാസ്തവരാജഃ സമ്പൂൎണ്ണഃ.

---

## ൫൨. ദേവ്യപരാധക്ഷമാപണസ്തോത്രം.

ന മന്ത്രം നോ യന്ത്രം തദപി ച ന ജാനേ സ്തുതിമഹോ
ന ചാഹ്വാനം ധ്യാനം തദപി ച ന ജാനേ സ്തുതികഥാഃ
ന ജാനേ മുദ്രാസ്തേ തദപി ച ന ജാനേ വിലപനം
പരം ജാനേ മാതസ്ത്വദനുസരണം ക്ലേശഹരണം. ൧

എനിക്കു മന്ത്രവും അറിഞ്ഞുകൂട, യന്ത്രവും അറിഞ്ഞുകൂട, സ്തുതിയും അറിവില്ല, ആവാഹനം ധ്യാനം മുതലായതും അറിവില്ല, കഥാസ്തോത്രങ്ങളും അറിവില്ല, ഭവതിയുടെ മുദ്രകളും എനിക്കറിവില്ല, എന്നെ രക്ഷിക്കേണമേ! എന്നു പറഞ്ഞു വിലപിക്കുവാനും അറിഞ്ഞുകൂട. അല്ലയോ മാതാവേ! ഭവതിയുടെ അനുസരണം ക്ലേശഹരണമാണെന്നുള്ളതു മാത്രം എനിക്കറിയാം.

വിധേരജ്ഞാനേന ദ്രവിണവിരഹേണാലസതയാ
വിധേയാശക്യത്വാത്തവ ചരണയോര്യാച്യുതിരഭൂൽ
തദേതൽ ക്ഷന്തവ്യം ജനനി! സകലോദ്ധാരണി! ശിവേ
കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി. ൨

പൂജാകർമ്മങ്ങളൊന്നും അറിവില്ലായ്കയാലും അതിനുള്ള ദ്രവ്യങ്ങൾ വിരളങ്ങളാകയാലും, എന്റെ അലസതകൊണ്ടും, വിധിക്കപ്പെട്ടിട്ടുള്ള കർമ്മം ദുസ്സാദ്ധ്യമാകകൊണ്ടും, നിന്തിരുവടിയുടെ ചരണങ്ങളിൽ ഞാൻ ചെയ്യുന്ന കർമ്മത്തിന്നു എന്തെങ്കിലും ച്യുതി വന്നു പോയിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിക്കണമേ, ഹേ ജനനി! ലോകത്തിൽ കുപുത്രൻ ഉണ്ടായി എന്നു വരാം. കുമാതാവു് ഒരിടത്തും ഒരിക്കലും ഉണ്ടാകുന്നില്ല.

പൃഥിവ്യാം പുത്രാസ്തേ ജനനി! ബഹവസ്സന്തി തരളാഃ
പരം തേഷാം മദ്ധ്യേ വിരളതരളോഹം തവ സുതഃ
മദീയോയം ത്യാഗഃ സമുചിതമിദം നോ തവ ശിവേ!
കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി. ൩

ഭൂമിയിൽ ഭവതിക്കു പുത്രന്മാർ വളരെയുണ്ടു്. ആ കൂട്ടത്തിൽവെച്ചു് അധികം കൊള്ളരുതാത്ത പുത്രൻ ഞാനാണു്, ഇപ്രകാരമുള്ള എന്റെ ത്യാഗം സമുചിതമാകുന്നില്ല. ഹേ ജനനി! ............

ജഗന്മാതർമ്മാതസ്തവ ചരണസേവാ ന രചിതാ
ന വാ ദത്തം ദേവി! ദ്രവിണമപി ഭൂയസ്തവ മയാ
തഥാപി ത്വം സ്നേഹം മയി നിരുപമം യൽ പ്രകുരുഷേ,
കുപുത്രോ.......... ൪

ഹേ! ജഗന്മാതഃ! ഹേ! മമമാതഃ ഭവതിയുടെ ചരണസേവ ഞാൻ ചെയ്തില്ല. ഭൂരി ദ്രവ്യവും ഭവതിക്കു സമർപ്പണം ചെയ്തില്ല. അപ്രകാരമാണെങ്കിലും ഭവതിയെന്നിൽ നിരുപമമായ സ്നേഹത്തെ ചെയ്യുന്നു. അകയാൽ, കുപുത്രൻ ഉണ്ടായി എന്നു വരാം, ഹേ ജനനി! കുമാതാവ് ഒരിടത്തും ഒരിക്കലും ഉണ്ടാകുന്നില്ല.

പരിത്യക്താ ദേവാന്വിവിധവിധിസേവാകുലതയാ
മയാ പഞ്ചാശീതേരധികമപനീതേതുവയസി
ഇദാനീം ചേന്മാതസ്തവ യദി കൃപാ നാപി ഭവിതാ
നിരാലംബോ ലംബോദരജനനി; കാം യാമി ശരണം. ൫

വിവിധ വിധികളോടുകൂടിയ പല ദേവ സേവകളേയും വിട്ടു ഞാൻ എൺപഞ്ച വയസ്സവരെ കഴിച്ചു. ഇനിയിപ്പോൾ മാതാവേ! കൃപയുണ്ടായില്ലെങ്കിൽ, നിരാലംബനായ ഞാൻ ആരെ ശരണം പ്രാപിക്കും.

ശ്വപാകോ ജല്പാകോ ഭവതി മധുപാകോപമഗിരാ
നിരാതങ്കോ രങ്കോ വിഹരതി ചിരം കോടികനകൈഃ

തവാപൎണ്ണേ! കൎണ്ണേ വിശതി മനുവൎണ്ണേ ഫലമിദം
ജനഃ കോ ജാനീതേ ജനനി! ജപനീയം ജപവിധൌ. ൬

ഹേ! അപൎണ്ണേ! ഭവതിയുടെ മനുവൎണ്ണം (മന്ത്രാക്ഷരം) കൎണ്ണത്തിൽ പ്രവേശിച്ചാലവൻ ചണ്ഡാലനായിരുന്നാൽ തന്നെയും മധുപാകോപമവാക്യങ്ങൾകൊണ്ടു് ജല്പാകനായി ഭവിക്കും. ഏവനും നിരാതങ്കനായി കോടികനകങ്ങളോടുകൂടി അധികം വിഹരിച്ചിരിക്കയും ചെയ്യും. ഇതാകുന്നു മന്ത്രഫലം. ജപവിധിയിങ്കൽ ജപനീയമായുള്ളതിനെ എതു ജനം അറിയുന്നു.

ചിതാഭസ്മാലേപോ ഗരളമശനം ദിക്പടധരോ
ജടാധാരീ കണ്ഠേ ഭുജഗപതിഹാരീ പശുപതിഃ
കപാലീ ഭൂതേശോ ഭജതി ജഗദീശൈകപദവീം
ഭവാനി! ത്വൽപാണിഗ്രഹണപരിപാടീഫലമിദം. ൭

ചിതാഭസ്മാലേപനും, വിഷാശനനും, ദിഗംബരനും, ജടിയും, സൎപ്പഹാരിയും കപാലധരനും, ഭൂതനാഥനും ആയിരുന്ന പശുപതി ജഗദീശപദവിയെ പ്രാപിച്ചതു ഭവതിയുടെ പാണിഗ്രഹണപരിപാടിയുടെ ഫലം തന്നെയാണ്.

ന മോക്ഷസ്യാകാംക്ഷാ ന ച വിഭവവാഞ്ഛാപി ച ന മേ
ന വിജ്ഞാനാപേക്ഷാ ശശിമുഖി! സുഖേച്ഛാപി ന പുനഃ
അതസ്ത്വാം സംയാചേ ജനനി! ജനനം യാതു മമ വൈ
മൃഡാനീ രുദ്രാണീ ശിവശിവഭവാനീതി ജപതഃ. ൮

എനിക്കു മോക്ഷത്തിന്നാകാംക്ഷയില്ല. വിഭവവാഞ്ഛയുമില്ല. വിജ്ഞാനാപേക്ഷയുമില്ല. ഹേ! ശശിമുഖി! സുഖേച്ഛയെന്നതുമില്ല. അതുഹേതുവായിട്ടു 'മൃഡാനീ രുദ്രാണീ ശിവ ശിവ ഭവാനീ' എന്നിങ്ങിനെ ജപിക്കുന്നവനായി എനിക്കു ജന്മം ഭവിക്കട്ടെ.

നാരാധിതാസി വിധിനാ വിവിധോപചാരൈഃ
കിം രൂക്ഷചിന്തനപരൈൎന്ന കൃതം വചോഭിഃ
ശ്യാമേ! ത്വമേവ യദി കിഞ്ചന മയ്യനാഥേ
ധത്സേ കൃപാമുചിതമംബ! പരം തവൈവ. ൯

ഞാൻ വിധിപോലെ വിവിധോപചാരങ്ങളെക്കൊണ്ടു ഭവതിയെ ആരാധിച്ചില്ല. എന്നാൽ രൂക്ഷചിന്തനപരങ്ങളായ വചസ്സുകളേക്കൊണ്ടു എന്തുതന്നെ ചെയ്തിട്ടില്ല. എല്ലാം ചെയ്തിട്ടുണ്ടു. ഹേശ്യാമേ! ഭവതിതന്നെ അനാഥനായ എന്നിൽ കൃപ ചെയ്താൽ ഭവതിക്കുതന്നെ അതു ഉചിതമാണു്.

ആപൽസു മഗ്നഃ സ്മരണം ത്വദീയം
കരോമി ദുൎഗ്ഗേ! കരുണാൎണ്ണവേ! ശിവേ
നൈതച്ഛഠത്വം മമ ഭാവയേഥാഃ
ക്ഷുധാതൃഷാൎത്താ ജനനീം സ്മരന്തി. ൧൦

ഹേ ദുർഗ്ഗേ! കരുണാർണ്ണവേ! ശിവേ! ഞാൻ ആപത്തുകളിൽ മഗ്നനായിട്ടു നിന്റെ സ്മരണത്തെ ചെയ്യുന്നു. ഇതെന്റെ ശാഠ്യമാണെന്നു വിചാരിക്കരുതേ, വിശന്നും ദാഹിച്ചുമുള്ള ജനം ജനനിയെ സ്മരിക്കുന്നു.

ജഗദംബ! വിചിത്രമത്ര കിം
പരിപൂർണ്ണാ കരുണാസ്തി ചേന്മയി
അപരാധപരംപരാവൃതം
നഹി മാതാ സമുപേക്ഷതേ സുതം. ൧൧

ഹേ ജഗദംബ! ഇതിലെന്തത്ഭുതമുള്ളു. എന്നിൽ പരിപൂർണ്ണയായ കരുണയുണ്ടെങ്കിൽ, അപരാധപരംപരകളോടുകൂടിയവനായിരുന്നാലും പുത്രനെ മാതാവുപേക്ഷിക്കുക പതിവില്ലല്ലോ.

മത്സമഃ പാതകീ നാസ്തി പാപഘ്നീ ത്വത്സമാ നഹി
ഏവം ജ്ഞാത്വാ മഹാദേവി യഥായോഗ്യം തഥാ കുരു. ൧൨

മത്സമനായ പാപിയുമില്ല. ത്വത്സമയായ പാപഘ്നിയുമില്ല. ഇങ്ങിനെ അറിഞ്ഞിട്ടു യഥായോഗ്യം ചെയ്യാലും.

ദേവ്യപരാധക്ഷമാപണസ്തോത്രം സമ്പൂർണ്ണം.

——;0;——

## ൫൯. മന്ത്രമാനസിക സ്നാനസ്തോത്രം.

### സംകല്പം.

ഓം —

അളിനീലഘനശ്യാമം നളിനായതലോചനം
സ്മരാമിപുണ്ഡരീകാക്ഷം തേനസ്നാതോഭവാമ്യഹം.

### ധ്യാനം.

അനന്താദിത്യ സംകാശം വാസുദേവം ചതുർഭുജം
ശംഖചക്രഗദാപത്മധാരിണം വനമാലിനം
ശ്യാമളംശാന്തഹൃദയം പ്രസന്നവദനം ശുഭം
ദിവ്യചന്ദന ലിപ്താംഗം ചാരുഹാസം സുവീക്ഷണം
വനമാലാ പരിവൃതം നാരദാദിഭിരർച്ചിതം
സുവർണ്ണകങ്കണൈർദീപ്തം കിംകിണിഭിർവിരാജിതം
കേയൂരഹാരിണം ദേവം സുവർണ്ണ മകുടോജ്വലം
അനേകരത്നസംഛന്ന സ്ഫുരന്മകരകുണ്ഡലം
ധ്വജവജ്രാംകുശധരം പാദപത്മ സുശോഭിതം
തൽപാദപംകജാൽ ഗംഗാം പ്രവഹന്തീം സ്വമൂർദ്ധനി
ചിന്തയേദ്ബ്രഹ്മരന്ധ്രേണ പ്രവിശന്തീം സ്വകാം തനും

കൃഷ്ണാനന്തകൃപാജലധേകംസാരേകമലേശഹരേ
കാളിയമർദ്ദനലോകഗുരോഭക്തംതേപരിപാലയമാം

രാമസ്മരണാ .......൮

ശ്രീകൃഷ്ണനായി അത്യന്തരഹിതനായി കരുണാകരനായി കംസാരിയായി ശ്രീപതിയായി കാളിയമർദ്ദനായ ചൈതന്യവനായി, ലോകഗുരുവായിരിക്കുന്ന തിരുവടി അടിയനെ രക്ഷിച്ചാലും അവിടുത്തെ......

ദാനവതതിമാനാപഹരത്രിപുരവിജയമർദ്ദനരൂപ
ബുദ്ധജ്ഞായചബുദ്ധനമോഭക്തംതേപരിപാലയമാം

രാമസ്മരണാ.........൯

ദാനവരുടെ ഗർവ്വത്തെ നശിപ്പിച്ചവനായി ത്രിപുരമഥനനായി ബുദ്ധനായിരിക്കുന്ന തിരുവടിക്കു നമസ്കാരം അവിടുത്തെ......

ശിഷ്ടജനാവനദുഷ്ടഹരഖഗതുരഗോത്തമവാഹനതേ
കൽക്കിരൂപപരിപാലനമോഭക്തംതേപരിപാലയമാം
രാമസ്മരണാദന്യോപായംനഹിപശ്യാമോഭവതരണേ
രാമഹരേകൃഷ്ണഹരേതവനാമവദാമിസദാനൃഹരേ ൰

ശിഷ്ടരക്ഷാദുഷ്ടശിക്ഷാകർത്താവായി തുരഗവാഹനായി കൽകിരൂപനായിരിക്കുന്ന തിരുവടിക്കു നമസ്കാരം അവിടുത്തെ......

ഇതിശ്രീമദ്ദശാവതാരസ്തോത്രം സംപൂർണ്ണം.



## ൩൰. മുകുന്ദമാലാസ്തോത്രം.

സ്മര മാനസ! മൌകുന്ദം മകുടംമണിമണ്ഡിതം
കേശാംശ്ച സജലാംഭോദ നീലകുഞ്ചിതകോമളാൻ. ൧

അല്ലയോ മനസ്സേ! നീ രത്നങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്ന മുകുന്ദന്റെ തിരസ്സിനെയും കാർമേഘംപോലെ നീലനിറത്തോടു കൂടി ചുരുണ്ട മനോഹരങ്ങളായിരിക്കുന്ന തലമുടികളെയും സ്മരിച്ചാലും.

കുലിശായുധവന്ദ്യാംഘ്രേഃ കുടിലാളകസഞ്ചയം
ലലാടം പങ്കജാക്ഷസ്യ പഞ്ചമിച്ചന്ദ്രസന്നിഭം. ൨

ഹേ മനസ്സേ! ദേവേന്ദ്രനാൽ വന്ദിക്കപ്പെടുന്ന പാദങ്ങളോടുകൂടിയ പങ്കജാക്ഷന്റെ (വിഷ്ണുവിന്റെ) പഞ്ചമിച്ചന്ദ്ര തുല്യമായ നെററിത്തടത്തെയും ഇടതൂർന്നിരിക്കുന്ന അളകങ്ങളെയും (കുറുനിരകളെയും) ധ്യാനിച്ചാലും.

കുസുമായുധകോദണ്ഡ മണ്ഡലാഭേ ഭ്രുവൌ വിഭോഃ!
നളിനാന്തർദളനിഭേ നയനേ നരകദ്വിഷഃ. ൩

മനസ്സേ! നീ നരകാന്തകനായ വിഭുവിന്റെ (വിഷ്ണുവിന്റെ) കാമദേവചാപം പോലെ (അതായതു കരിമ്പുവില്ലു) വൃത്തങ്ങളായി മനോഹരങ്ങളായിരിക്കുന്ന പുരികങ്ങളേയും താമരപ്പൂവിന്റെ അകത്തുള്ളദളങ്ങൾ പോലേ മനോഹരങ്ങളായിരിക്കുന്ന കണ്ണുകളേയും ധ്യാനിച്ചാലും

ശ്വാസാമോദഭ്രമൽഭൃംഗസങ്കുലാം സ്മര, നാസികാം
കപോലൌ മകരാകാരമണ്ഡലദ്യുതിമണ്ഡിതൌ. ൪

ഹേ മനസ്സേ നീ ശ്വാസസൌരഭ്യം കൊണ്ടു വണ്ടുകൾ ചുററിക്കൊണ്ടിരിക്കുന്ന വിഭുവിന്റെ (വിഷ്ണുവിന്റെ) മൂക്കിനേയും മത്സ്യകുണ്ഡലപ്രഭ തട്ടി ശോഭിക്കുന്ന കവിൾതടത്തേയും ധ്യാനിച്ചാലും

അബ്ധിജാദുഗ്ധപീയൂഷമധുരം വിദ്രുമപ്രഭം
താരാഹാരാതിവിശദാൻ ദശനാൻ ദാനവദ്വിഷഃ. ൫

മനസ്സേ! നീ ലക്ഷ്മീദേവിയാൽ കറക്കപ്പെട്ടിരിക്കുന്ന അമൃതത്തോടുകൂടിയതും (ലക്ഷ്മീദേവി പാനംചെയ്യുന്നതെന്നു) പവിഴംപോലെ ചുവന്നതുമായ ചുണ്ടിനേയും വെള്ളിമാലപോലെ തെളിഞ്ഞു പ്രകാശിക്കുന്ന പല്ലിനേയും ധ്യാനിച്ചാലും.

ഇന്ദീവരനിഭാംഗസ്യ സ്മരമന്ദസ്മിതം ഹരേഃ
വൈകുണ്ഠസ്യ സദാ കണ്ഠം സ്മരകൌസ്തുഭഭൂഷിതം. ൬

കരിങ്കൂവളപ്പൂപോലെ നിറത്തോടുകൂടിയ ഭഗവാന്റെ പുഞ്ചിരിയേയും വൈകുണ്ഠന്റെ കൌസ്തുഭം എന്നു പേരുള്ള രത്നത്താൽ ശോഭിക്കപ്പെട്ടിരിക്കുന്ന കഴുത്തിനേയും ധ്യാനിച്ചാലും.

തുംഗായതതരംഗാഭൌ ഭുജൌ സ്മരവിഭൂഷിതൌ
സ്മര വക്ഷഃസ്ഥലംവിഷ്ണോഃ ശ്രീവത്സശ്രീഹാരശോഭിതം ൭

മനസ്സേ! നീ വിഷ്ണുവിന്റെ അലങ്കരിക്കപ്പെട്ടിരിക്കുന്നവയും തിരമാലകൾപോലെ നീണ്ടും പൊങ്ങിയുമിരിക്കുന്നവയുമായ കൈകളേയും ശ്രീവത്സമെന്ന അടയാളംകൊണ്ടും ശ്രീകരങ്ങളായിരിക്കുന്ന മാലകൾകൊണ്ടും ശോഭിക്കപ്പെട്ടിരിക്കുന്ന മാറിടത്തേയും ധ്യാനിച്ചാലും.

മദ്ധ്യം വാരിജനേത്രസ്യ രോമരാജിവിരാജിതം
ദാമോദരീയമുദരം ദുരിതാപഹരം സ്മര ൮

അല്ലയോ മനമേ! താമരപ്പൂപോലെയിരിക്കുന്ന കണ്ണോടുകൂടിയ ഭഗവാന്റെ രോമസമൂഹത്താൽ ശോഭിച്ചിരിക്കുന്ന മദ്ധ്യഭാഗത്തേയും ദുരിതത്തെ കളയുന്ന ദാമോദരന്റെ ഉദരത്തേയും ധ്യാനിച്ചാലും.

ഭുവനാധിപതേശ്ചേതഃ സ്മരനാഭിസരോരുഹം
ജഘനം ജഗദീശസ്യ സദാ ചാസ്യം മുദാ സ്മര. ൯

അല്ലയോ മനസ്സേ! ലോകനാഥനായിരിക്കുന്ന ഭഗവാന്റെ മനസ്സും നാഭിപത്മവും ജഗദീശ്വരനായിരിക്കുന്ന ഭഗവാന്റെ അരക്കെട്ടും മുഖവും എപ്പോഴും നീ ധ്യാനിച്ചാലും.

സന്ധ്യാഭ്രകപിശമ്മായ മംബരം സ്മരശാർങ്ഗിണഃ
സ്മരരത്നൌഘനിചിതാം കാഞ്ചീം വിദ്യുത്പ്രഭാംവിഭോഃ. ൧൮

മനമേ! നീ സന്ധ്യാസമയത്തുള്ള മേഘംപോലെ മഞ്ഞനിറമായ വസ്ത്രത്തെയും അനേകരത്നങ്ങളാൽ ഉണ്ടാക്കപ്പെട്ടതും മിന്നൽപോലെ ശോഭിക്കുന്നതുമായ അരഞ്ഞാണിനേയും ധ്യാനിച്ചാലും.

സ്മരനാരായണസ്യോത്ര കരീന്ദ്രകരസന്നിഭൌ
ജാനുനീ വിശദേവൃത്തേ ദർപ്പണോദരസത്പ്രഭേ ൧൯

അല്ലയോ മനസ്സേ! നീ ആനയുടെ തുമ്പിക്കൈപോലെ മാംസപുഷ്ടിയുള്ള നാരായണന്റെ തുടകളേയും കണ്ണാടിയകംപോലെ നിർമ്മലങ്ങളായി വൃത്തങ്ങളായിരിക്കുന്ന കാൽമുട്ടുകളെയും ധ്യാനിച്ചാലും.

ഇന്ദ്രനീലമഹാദണ്ഡദ്യുതി ജംഘേ മധുദ്വിഷഃ
കൂർമ്മാപരാംഗരുചിരേ പ്രപദേ സംസ്മരപ്രഭോഃ ൨൦

മധുവെന്ന അസുരനെ കൊന്നവനായ വിഭുവിന്റെ (വിഷ്ണുവിന്റെ) ഇന്ദ്രനീലത്തൂൺകൾപോലെ പ്രകാശിച്ചിരിക്കുന്ന കാലുകളേയും ആമപ്പുറംപോലെ ശോഭിച്ചിരിക്കുന്ന പുറവടികളേയും മനസ്സേ നീ ധ്യാനിച്ചാലും.

നഖാൻ നതാമരവ്രാതകിരീടമണിരഞ്ജിതാൻ
ചക്രായുധസ്യചരണൌ വിക്രാന്തഭുവനത്രയൌ. ൨൧

ഹേ മനസ്സേ! നീ നമസ്കരിക്കുന്ന ദേവകളുടെ കിരീടത്തിലെ രത്നങ്ങൾകൊണ്ടു അടയാളപ്പെട്ടിരിക്കുന്ന ചക്രായുധന്റെ (വിഷ്ണുവിന്റെ) നഖങ്ങളേയും മൂന്നു ലോകങ്ങളെ അതിക്രമിച്ചിരിക്കുന്ന പാദങ്ങളേയും ധ്യാനിക്കണം.

ക്ഷീരാർണ്ണവേ ഘനശ്യാമം സ്മര പീതാംബരം ഹരിം
ഭോഗീന്ദ്രഭോഗശയനേ ശയാനം പുരുഷോത്തമം ൨൨

അല്ലയോ മനസ്സേ! നീ പാലാഴിയിൽ സർപ്പമെത്തമേൽ ശയിക്കുന്നവനും പുരുഷോത്തമനും (പുരുഷശ്രേഷ്ഠനും) കാർമേഘംപോലെ നിറത്തോടുകൂടിയവനും മഞ്ഞപ്പട്ടോടുകൂടിയവനും ആയ ഹരിയെ ധ്യാനിച്ചാലും.

രേഖാത്രപാബ്ജകുലിശശംഖമത്സ്യാംഘ്രിപങ്കജം
അദഭ്രശുഭ്രനഖരവിഭ്രാജിതജഗത്രയം. ൨൩

അല്ലയോ മനസ്സേ! നീ വജ്രം, താമരപ്പൂവ, ശംഖ, ചക്രം എന്ന നാലു മഹാരേഖകൾ ഉള്ള പാദപത്മങ്ങളോടുകൂടിയവനും ശുഭ്രമേഘങ്ങൾപോലെ വെളുത്തിരിക്കുന്ന നഖങ്ങളെകൊണ്ടു ശോഭിക്കപ്പെട്ടിരിക്കുന്ന ത്രൈലോക്യത്തോടുകൂടിയവനുമായ ഹരിയെ ധ്യാനിച്ചാലും.

പ്രപദദ്യുതിവിദ്ധ്വസ്തവിപുലമ്മവികമ്മപം
മയൂരഗളസങ്കാശ ജംഘായുഗളശോഭിതം. ൨൪

ഹേ മനസ്സേ! നീ ആമപ്പുറംപോലെ മനോഹരമായിരിക്കുന്ന പുറങ്കാലുകളാലും

മയിലിന്റെ കഴുത്തോടു സദൃശമായ രണ്ടു കണങ്കാലുകളാലും ശോഭിക്കപ്പെട്ടവനായ വിഷ്ണുഭഗവാനെ ധ്യാനിച്ചാലും.

ജാനുസംപുടകാസക്തമുനിമാനസദർപ്പണം
മധുകൈടഭദൈത്യഭയദോരുദ്വയാന്വിതം. ൧൭

ഹേ മനസ്സേ! നീ മുനിമാരുടെ മനക്കണ്ണാടികളിൽ പ്രതിഫലിച്ചിരിക്കുന്ന മുട്ടുകാലുകളോടുകൂടിയവനും (മുനിമാർ മനസ്സിൽ ധ്യാനിക്കുന്ന എന്നു താല്പര്യം) മഹാസുരന്മാരായ മധുകൈടഭന്മാൎക്കു ഭയത്തെ ഉണ്ടാക്കിയ തുടകളോടുകൂടിയവനുമായി വിഷ്ണുഭഗവാനെ ധ്യാനിച്ചാലും.

ജഘനാഭോഗവിധ്വസ്തഹസ്തിമസ്തകവൈഭവം
നവപങ്കജകിഞ്ജല്കപിശംഗാമലവാസസം. ൧൮

ഹേ മനസ്സേ! നീ ആനത്തലപോലെ വൃത്താകാരമായിരിക്കുന്ന അരക്കെട്ടോടുകൂടിയവനും പുതിയ താമരയല്ലിപോലെ മഞ്ഞനിറമായും നിർമ്മലമായുമുള്ള വസ്ത്രത്തോടുകൂടിയവനുമായ വിഷ്ണുഭഗവാനെ ധ്യാനിച്ചാലും.

കടീതടദൃഢാബദ്ധതടിദ്വിമലമേഖലം
ചതുരാനനസംവിഷ്ടശുഭനാഭിസരോരുഹം. ൧൯

മനസ്സേ! നീ അരയിൽ കെട്ടിയിരിക്കുന്നതും മിന്നൽപോലെ പ്രകാശിക്കുന്നതുമായ അരഞ്ഞാണത്തോടും ബ്രഹ്മാവിന്റെ ഇരിപ്പിടമായ നാഭിപത്മത്തോടുംകൂടിയ വിഷ്ണുഭഗവാനെ സേവിച്ചാലും

ചരാചരഗണാകീർണ്ണജഗദാപൂരിതോദരം
കമലാകുചകുംഭാത്തകുങ്കുമാരുണവക്ഷസം. ൨൦

മനസ്സേ! നീ ചരമായും സ്ഥിരമായുമിരിക്കുന്ന സർവലോകങ്ങളെയും ധരിച്ചു നിറഞ്ഞിരിക്കുന്ന വയറോടുകൂടിയവനും ലക്ഷ്മീദേവിയുടെ ആലിംഗനത്താൽ കുംഭസ്തനങ്ങളിലെ കുങ്കുമം പുരണ്ടു ചുവക്കപ്പെട്ട മാറിടത്തോടുകൂടിയവനുമായ വിഷ്ണുഭഗവാനെ സേവിച്ചാലും

വിപുലായതദോർദ്ദണ്ഡവിജിതാസുരയൂഥപം
പ്രതിബിംബിതലോകൌഘശുഭകൌസ്തുഭകന്ധരം. ൨൧

മനസ്സേ! നീ അസുരസമൂഹത്തെ ജയിച്ചിരിക്കുന്നവനും സർവലോകങ്ങളും കണ്ണാടിയിലെന്നപോലെ പ്രതിഫലിക്കുന്ന കൌസ്തുഭരത്നത്തെ കഴുത്തിൽ ധരിച്ചവനുമായ വിഷ്ണുവിനെ ധ്യാനിച്ചാലും.

സാന്ദ്രസിന്ദൂരസന്ദോഹസുന്ദരാധരപല്ലവം
കുന്ദേന്ദുശംഖധവളദന്തപംക്തിവിരാജിതം. ൨൨

മനസ്സേ! നീ അലിഞ്ഞ സിന്ദൂരംപോലെയും തളിരുപോലെയും സുന്ദരമായിരിക്കുന്ന ചുണ്ടുകൊണ്ടും മുല്ലപ്പൂ, ചന്ദ്രൻ, ശംഖം ഇവകൾ പോലെ വെളുത്തിരിക്കുന്ന പല്ലുകൾകൊണ്ടും ശോഭിക്കുന്നവനായ വിഷ്ണുഭഗവാനെ സേവിച്ചാലും

അമന്ദമന്ദഹസിതദ്യുതി ദീപിതദിങ്മുഖം
വിമലദ്യുതിസംവിഷ്ടഗണ്ഡമണ്ഡലമണ്ഡിതം. ൨൩

മനസ്സേ! നീ പുഞ്ചിരിപ്രഭകൊണ്ട് പ്രകാശിപ്പിക്കപ്പെട്ട ദിക്കുകളോടും കവിൾത്തടങ്ങളിൽ ചേൎന്നിരിക്കുന്ന തേജസ്സുകൊണ്ടും ശോഭിക്കുന്നവനായ വിഷ്ണുഭഗവാനെ ധ്യാനിച്ചാലും

തിലസൂനസമോദാരമൃദുലോന്നതനാസികം
മിഹിരോദയസംഫുല്ലസരസീരുഹലോചനം. ൨൪

എൾപ്പൂപോലെ മാൎദ്ദവത്തോടും പൊങ്ങിയുമിരിക്കുന്ന മൂക്കോടും ആദിത്യോദയത്തിൽ വിടരുന്ന താമരപ്പൂക്കൾപോലെ പ്രകാശിച്ചിരിക്കുന്ന കണ്ണുകളോടുംകൂടിയ വിഷ്ണുഭഗവാനേ അല്ലയോ മനസ്സേ നീ ധ്യാനിച്ചാലും.

പവനാന്ദോളിതാംഭോധി ലഹരീരുചിരഭ്രുവം
കുടിലാളകസംചരന്നിടിലാവൃതരോചിഷം. ൨൫

കാററുകൊണ്ട് ഇളകുന്ന സമുദ്രംപോലെ മനോഹരമായിരിക്കുന്ന പുരികങ്ങളോടുകൂടിയവനും ഇടതൂൎന്നിരിക്കുന്ന അളകങ്ങളെക്കൊണ്ട് മറയപ്പെട്ടിരിക്കുന്ന നെററിത്തടത്തോടുകൂടിയവനുമായ വിഷ്ണുഭഗവാനെ അല്ലയോ മനസ്സേ! നീ ധ്യാനിച്ചാലും.

സുരസത്തമവിക്ഷിപ്ത വരപുഷ്പശിരോരുഹം
മഹാമണിഗണാകീൎണ്ണഹാടകോരുകിരീടിനം. ൨൬

തലമുടിയിൽ ദേവകളാൽ ചൂടിക്കപ്പെട്ടിരിക്കുന്ന ശ്രേഷ്ഠപുഷ്പങ്ങളോടുകൂടിയവനും അനേക രത്നങ്ങൾ പതിച്ചിരിക്കുന്ന പൊന്നിൻകിരീടത്തോടുകൂടിയവനുമായ വിഷ്ണുഭഗവാനേ അല്ലയോ മനസ്സേ! നീ ധ്യാനിച്ചാലും

കനാകാംഗദകേയൂരകടകാംഗുലിഭൂഷണൈഃ
കിരീടഹാരഗ്രൈവേയകാഞ്ചീനൂപുരകുണ്ഡലൈഃ ൨൭

ശ്രീവത്സോദരബന്ധാദ്യൈരലങ്കാരൈരലംകൃതം
തമാലനീലവപുഷംവിലോലവനമാലിനം. ൨൮

കിരീടം മാല മുതലായ കണ്ഠാലങ്കാരങ്ങൾ അരഞ്ഞാൺ കുണ്ഡലങ്ങൾ വളകൾ തോൾവളകൾ കാൽതളകൾ ഇങ്ങിനേയുള്ള സ്വൎണ്ണഭൂഷണങ്ങളെക്കൊണ്ടും ശ്രീവത്സം മറു ഉദരബന്ധം (വയററത്ത് വിശേഷവസ്ത്രംകൊണ്ടു കെട്ടുന്നത്) മുതലായ അലങ്കാരങ്ങളെക്കൊണ്ടും അലങ്കരിക്കപ്പെട്ടവനും പച്ചിലമരംപോലെ നീലനിറമായ ദേഹത്തോടുകൂടിയവനും എളകിക്കൊണ്ടിരിക്കുന്ന വനമാലയെ ധരിച്ചവനുമായ വിഷ്ണുഭഗവാനേ അല്ലയോ മനസ്സേ! നീ ഭജിച്ചാലും. വനമാല എന്നാൽ പൂവും തളിരും എടകലൎത്തി കെട്ടിയ മാല

മൃണാളധവളസ്നിഗ്ദ്ധബ്രഹ്മസൂത്രോപശോഭിതം
സിതോൎദ്ധ്വപുണ്ഡ്രപ്രഭയാവിരാജിതമുഖാംബുജം. ൨൯

അസിതാളകകേശാഢ്യംസിതദന്തനഖപ്രഭം
ജപാരുണാധരാപാംഗപാണിപാദതലാന്വിതം. ൩൦

താമരവളയംപോലെ വെളുത്ത മനമുള്ള പൂൺനൂൽകൊണ്ടു ശോഭിക്കപ്പെട്ടവനും വെളുത്ത ഗോപിക്കുറികൊണ്ടു ശോഭിച്ചിരിക്കുന്ന മുഖത്തോടും കറുത്തിരിക്കുന്ന തലമുടിയോടും കുറുനിരയോടും കൂടിയവനും വെളുത്തിരിക്കുന്ന പൽനഖങ്ങളാൽ ശോഭിക്കപ്പെട്ടവനും ചെമ്പരത്തിപ്പൂപോലെ ചുവന്നിരിക്കുന്ന കടക്കണ്ണ് ചുണ്ടു കൈകൾ കാലടികൾ ഇവയോടുകൂടിയവനുമായ വിഷ്ണുഭഗവാനെ മനസ്സേ! നീ ധ്യാനിച്ചാലും

തുംഗഗുൽഫംനിമ്നനാഭിംസമജംഘായുഗാന്വിതം
വ്യൂഢോരസ്കംഗൂഢജത്രുംവലിത്രിതയശോഭിതം. ൩൧
ഹ്രസ്വകണ്ഠംദീർഘബാഹുംവൃത്തോരുംചതുരാംഗുലിം
അല്പസ്മിതംവിശാലാക്ഷംരോമരാജിവിരാജിതം. ൩൨

ഉയർന്നിരിക്കുന്ന പിൻകാലുകളോടും താഴ്ന്നിരിക്കുന്ന നാഭിയോടും സമങ്ങളായിരിക്കുന്ന കണങ്കാലുകളോടും വിസ്താരമുള്ള മാറിടത്തോടും ശോഭിക്കപ്പെട്ടിരിക്കുന്ന മൂന്നു വലികളോടും നീളംകുറഞ്ഞ കഴുത്തോടും നീണ്ടിരിക്കുന്ന കൈകളോടും വൃത്തങ്ങളായിരിക്കുന്ന തുടകളോടും മനോഹരങ്ങളായിരിക്കുന്ന വിരലുകളോടും സ്വല്പം മന്ദഹാസത്തോടും നീണ്ട നേത്രങ്ങളോടും രോമസമൂഹങ്ങളോടുംകൂടി ശോഭിക്കപ്പെട്ടിരിക്കുന്ന വിഷ്ണുഭഗവാനെ അല്ലയോ മനസ്സേ! നീ ധ്യാനിച്ചാലും

ഘനഗംഭീരനിനദമുദിതാമരബർഹിണം
സ്ഫുരദംഭോജകരയാരമയാസമുദീക്ഷിതം. ൩൩
കളമാഗ്രലസൽബാഹുലതയാധരയാശ്രിതം
ഭുജംഗഭോഗശയിതംവിഹംഗാധിപവന്ദിതം. ൩൪

ദേവകളായിരിക്കുന്നമയിലുകളെ ഇടിശബ്ദംപോലെയുള്ള ശബ്ദത്താൽ സന്തോഷിപ്പിക്കപ്പെട്ടവനും കയ്യിൽ വിരിഞ്ഞ താമരപ്പൂവിനെ ധരിച്ചിരിക്കുന്ന ലക്ഷ്മിദേവിയാൽ നോക്കപ്പെട്ടവനും കതിർക്കുലകൊണ്ടു ശോഭിച്ചിരിക്കുന്ന കൈയോടുകൂടിയ ഭൂദേവിയാൽ ആശ്രയിക്കപ്പെട്ടവനും സർപ്പത്തിന്മേൽ കിടന്നുറങ്ങുന്നവനും ഗരുഡനാൽ സേവിക്കപ്പെടുന്നവനുമായവിഷ്ണുവിനെ മനസ്സേ! നീധ്യാനിച്ചാലും

ജലജാരിഗദാശാർങ്ഗാദ്യായുധൈശ്ചവിരാജിതം
മത്സ്യകൂർമ്മാദിഭിസ്സ്വാംശൈർദ്ദശഭിസ്സമുപാസിതം. ൩൫
ഗിരിശേന്ദ്രാദിഭിർദ്ദേവസനകാദ്യൈരഭിഷ്ടുതം
ഉപനന്ദസുനന്ദാദ്യൈഃ പാർഷദൈരഭിവന്ദിതം ൩൬

താമരപ്പൂവ് - ചക്രം ഗദ - ശാർങ്ഗം വിഷ്ണുവിന്റെവില്ലു മുതലായ ആയുധങ്ങളാൽ ശോഭിക്കപ്പെട്ടവനും മത്സ്യാദിപത്തുഅവതാരരൂപങ്ങളാൽ സേവിക്കപ്പെടുന്നവനും ശിവൻ ഇന്ദ്രൻ മുതലായ ദേവന്മാരാലും നമസ്കരിക്കപ്പെടുന്നവനും ഉപനന്ദസുനന്ദൻ മുതലായവരാൽ എപ്പോഴും വന്ദിക്കപ്പെടുന്ന വനുമായ വിഷ്ണുവിനെമനമേ! ഭജിച്ചാലും

വീണാംവാദയമാനേന നാരദേനാംഗദായിനാം
ആഹ്ലാദയന്തം പ്രഹ്ലാദം സ്മിതചന്ദ്രികയാസ്വയാ ൩൭

അല്ലയോ മനസ്സ്! നീ വീണവായിക്കുന്ന നാരദനിൽ കടകണ്ണു വച്ചു നോക്കുന്നവനും തന്റെ പുഞ്ചിരികൊണ്ടു ഭക്തനായിരിക്കുന്ന പ്രഹ്ലാദനെ സന്തോഷിപ്പിച്ചവനുമായ വിഷ്ണുഭഗവാനെ സേവിച്ചാലും.

നിശാന്തേ യസ്സമുത്ഥായ സ്മരേ ദേവം ജനാർദ്ദനം
ഇഹാഭിലഷിതാൻ പ്രാപ്യ സോന്തേ വ്രജതികേശവം. ൩൮

എവനൊരുത്തൻ പുലരുമ്പോൾ ഉണർന്നു ഇപ്രകാരം ദേവനായിരിക്കുന്ന ജനാർദ്ദനനെ വിഷ്ണുവിനെ സ്മരിക്കുന്നുവോ അവൻ ഐഹികങ്ങളായിരിക്കുന്നസുഖങ്ങളെ സാധിച്ചു അവസാനത്തിൽ വിഷ്ണുവിനോടു ചേരുന്നു.

ഇതി മുകുന്ദമാലാസ്തോത്രരത്നം സമ്പൂർണ്ണം.

---

## ൩൨. ആൎത്തത്രാണപരായണാഷ്ടകം.

വാത്സല്യാദഭയപ്രദാനസമയാദാൎത്താൎത്തിനിൎവ്വാപണാ
ദൌദാൎയ്യാദഘശോഷണാദഗണിതശ്രേയഃ പദപ്രാപണാൽ
സേവ്യശ്രീപതിരേക ഏവജഗതാമേതേപി ഷട് സാക്ഷിണഃ
പ്രഹ്ലാദശ്ച വിഭീഷണശ്ച കരിരാൾപാഞ്ചാല്യഹല്യാധ്രുവഃ ൧

വാത്സല്യം നിമിത്തവും, ഭയത്തെതീൎക്കുന്ന അവസരം നിമിത്തവും, പരവശന്മാരുടെ ക്ഷീണത്തെതീൎക്കുക ഹേതുവായിട്ടും, ഔദാൎയ്യം ഹേതുവായിട്ടും, പാപത്തെ നശിപ്പിക്കുന്നതിനാലും, പറവാൻ വഹിയാത്ത കീൎത്തിപദവിയെ കൊടുക്കുന്ന നിമിത്തവും ജനങ്ങൾക്കു ശ്രീനാരായണനായ ഒരുവൻതന്നെ സേവിക്കത്തവനായി ഭവിക്കുന്നു. (എന്നതു. എന്റെ വാക്കുമാത്രമല്ലെന്നിവിടെ ധരിപ്പിക്കുന്നു) പ്രഹ്ലാദൻ, വിഭീഷണൻ, ഗജേന്ദ്രൻ, ഇന്ദ്രദ്യുമ്നനായ പാണ്ഡ്യൻ) പാഞ്ചാലി, അഹല്യാ, ധ്രുവൻ ഈ ആറുപേരും സാക്ഷികളുമാകുന്നു.

പ്രഹ്ലാദ! പ്രഭുരസ്തിചേത്തവഹരിസ്സൎവ്വത്രമേ ദൎശയ
സ്തംഭേ ചൈത്യവദദ്ധിരണ്യകശിപുസ്തത്രാവിരാസിദ്ധരിഃ
വക്ഷസ്തസ്യ വിദാരയന്നിജജനേ വാത്സല്യമാപാദയ-
ന്നാൎത്തത്രാണപരായണസ്സഭഗവാൻ നാരായണോമേഗതിഃ ൨

അല്ലയോ പ്രഹ്ലാദ നിന്റെ ഹരിയായിരിക്കുന്ന പ്രഭു എല്ലായിടത്തും ഇരിക്കുന്നുവെങ്കിൽ തൂണിന്മേൽ കാണിച്ചുതന്നാലും, എന്നു ഹിരണ്യകശിപു പറഞ്ഞു. അതിങ്കൽനിന്നു (ആ തൂണികൽനിന്നു) ഹരി (നരസിംഹമൂൎത്തി) പ്രത്യക്ഷമായിവെച്ചു അവന്റെ (ആ ഹിരണ്യകശിപുവിന്റെ) മാറിടത്തെ പിളൎന്നു സ്വജനത്തിൽ (പ്രഹ്ലാദൻ മുതലായവരിൽ) വാത്സല്യത്തെചെയ്തു ദീനരക്ഷാതാല്പൎയ്യത്തോടുകൂടിയ നാരായണനായിരിക്കുന്ന ഭഗവാൻ എനിക്കു ആശ്രയമാകുന്നു.

ശ്രീരാമോത്രവിഭീഷണോയമനഘോ രക്ഷോഭയാദാഗതഃ
സുഗ്രീവാനയ പാലയേയമധുനാ പൌലസ്ത്യമേവാഗതം
ഇത്യുക്ത്വാഭയമസ്യ സൎവ്വവിധതോ യോരാഘവോ ദത്തവാ-
നാൎത്തത്രാണപരായണസ്സഭഗവാൻ നാരായണോ മേ ഗതിഃ ൬

അല്ലയോ സുഗ്രീവ! രാവണഭയം നിമിത്തം പുണ്യവാനായ വിഭീഷണൻ ഇവിടെ വന്നിരിക്കുന്നു. നീ ഈ വന്നിരിക്കുന്ന വിഭീഷണനെ ഇപ്പോൾ കൊണ്ടുവന്നു രക്ഷിച്ചാലും ഇങ്ങിനെ പറഞ്ഞു രാഘവനായിരിക്കുന്ന യാതൊരു ശ്രീരാമൻ ഇവന്നു (വിഭീഷണന്നു) ധൈൎയ്യത്തെ ഉണ്ടാക്കി കൊടുത്തു. ദീനരക്ഷണതല്പരനായി നാരായണനായിരിക്കുന്ന ആ ഭഗവാൻ എനിക്കാശ്രയമായി ഭവിക്കുന്നു

ഗ്രാഹഗ്രസ്തപദം സമുദ്യതകരം ബ്രഹ്മാദിദേവാസുരാഃ
രക്ഷന്തീത്യതിദീനവാക്യമഖിലം ദേവേഷ്വശക്തേഷ്വയഃ
മാഭൈഷ്ടേതി രരക്ഷ നക്രവദനാച്ചക്രായുധശ്രീധരാ-
സ്ത്വാൎത്തത്രാണപരായണസ്സഭഗവാന്നാരായണോ മേഗതിഃ ൭

മുതലയാൽ കടിക്കപ്പെട്ടിരിക്കുന്ന കാലോടും പൊക്കിയിരിക്കുന്ന കൈയോടുംകൂടിയ എന്നെ ബ്രഹ്മാദിദേവകളും അസുരന്മാരും രക്ഷിക്കണമെ. ഇപ്രകാരം ദീനസ്വരത്തോടുകൂടി പറയുന്നവനെ (ഗജേന്ദ്രനെ) രക്ഷിപ്പാനായിക്കൊണ്ടു ദേവന്മാർ അശക്തന്മാരായിത്തീൎന്നസമയം ഏതൊരു ശ്രീധരനായ ചക്രായുധൻ മുതലയുടെ വായിൽനിന്നു. രക്ഷിച്ചുവോ ദീനരക്ഷണതല്പരനായ ആ നാരായണഭഗവാൻ എനിക്കാശ്രയമായി ഭവിക്കുന്നു.

ഹാകൃഷ്ണാച്യുത! ഹാ കൃപാജലനിധേ!
ഹാ പാണ്ഡവാനാം സഖേ!
ക്വാസി ക്വാസി സുയോധനാദപഹൃതാം
ഹാ രക്ഷമാമാതുരാം
ഇത്യുക്താക്ഷയവസ്ത്രസംവൃതതനും
യോപാലയൽ ദ്രൌപദീ
മാൎത്തത്രാണപരായണസ്സഭഗവാ
ന്നാരായണോ മേഗതിഃ ൮

ഹേ കൃഷ്ണ! ഹാ അച്യുത! അയ്യോ കൃപാസമുദ്രമേ! അയ്യോ പാണ്ഡവന്മാരുടെ സഖിയായിരിക്കുന്നവനേ! നീ എവിടെ ഇരിക്കുന്നു എവിടെ ഇരിക്കുന്നു. ദുൎയ്യോധനാദികൾ നിന്നും അവമാനിതയായി (അവമാനിക്കപ്പെട്ട) ഭയംകൊണ്ടു പരവശപ്പെട്ട എന്നെ രക്ഷിക്കണമെ. ഇപ്രകാരം പറഞ്ഞു നിലവിളിക്കുന്ന പാഞ്ചാലിയെ യാതൊരു ഭഗവാൻ അവസാനമില്ലാത്ത വസ്ത്രത്തോടുകൂടിയവളാക്കി (അഴിച്ചാലവസാനിക്കാത്ത വസ്ത്രത്തോടുകൂടിയവളാക്കി) പാലിച്ചു. ആൎത്തരക്ഷണതല്പരനായ നാരായണനായിരിക്കുന്ന ആ ഭഗവാൻ എനിക്ക ശരണമായി ഭവിക്കുന്നു.

യൽപാദാബ്ജനഖോദകംത്രിജഗതാം
പാപൌഘവിധ്വംസകം
യന്നാമാമൃതപൂരകഞ്ച പിബതാം
സംസാരസന്താരകം
പാഷാണോപി യദംഘ്രിപത്മരജസാ
ശാപാന്മുനേർമ്മോചിത-
സ്സ പാത്ത്രാണപരായണസ്സഭഗവാ
ന്നാരായണോ മേ ഗതിഃ. ൩

യാതൊരു ഭഗവാന്റെ കാൽ നഖങ്ങളിലെ വെള്ളം (പാദതീർത്ഥം) മൂന്നു ലോകങ്ങൾക്കും പാപത്തെ നശിപ്പിക്കുന്നതായിരിക്കുന്നു യാതൊരു ഭഗവാന്റെ അമൃതപൂർണ്ണങ്ങളായ നാമങ്ങൾ, (നാമാമൃതങ്ങൾ) ജപിക്കുന്നവർക്കു സംസാരത്തെ തീർക്കുന്നതായിരിക്കുന്നു യാതൊരു ഭഗവാന്റെ കാൽപ്പൊടികൊണ്ടു കല്ലു (കല്ലായ അഹല്യ) മുനിശാപത്തിൽനിന്നു (ഗൌതമശാപത്തിൽ നിന്നു) മോചിക്കപ്പെട്ടു. ദീനരക്ഷണത്തിങ്കൽ താല്പര്യത്തോടുകൂടിയ നാരായണനായിരിക്കുന്ന ആ ഭഗവാൻ എനിക്കാശ്രയമായി ഭവിക്കുന്നു.

പിത്രാ ഭ്രാതരമുത്തമാസനഗതംഭക്തോത്തമസ്സധ്രുവോ
ദൃഷ്ട്വാതത്സമമാനരോഷസഹനോ മാത്രാവമാനംഗതഃ
യം ഗത്വാ ശരണന്തദാപ തപസാഹേമാദ്രിസിംഹാസനം-
ത്വാത്ത്രാണപരായണസ്സ ഭഗവാന്നാരായണോമേ ഗതിഃ. ൪

ഭക്തശ്രേഷ്ഠനായ ആ ധ്രുവൻ അച്ഛനോടൊരുമിച്ചു സിംഹാസനത്തിൽ ഇരിക്കുന്ന അനുജനെ കണ്ടു തനിക്കും അങ്ങിനെയിരുന്നാൽ കൊള്ളാമെന്നുള്ള ആഗ്രഹനിവൃത്തി ഉണ്ടാകാത്തതിനാൽ സഹിച്ചുകൂടാത്ത മാനത്തെയും ദ്വേഷത്തെയും സഹിച്ചു നില്ക്കെ അനുജന്റെ അമ്മയായ സുരുചിയാൽ അവമാനിക്കപ്പെട്ടവനായി യാതൊരു ഭഗവാനെ തപസ്സുകൊണ്ടു ശരണമായി പ്രാപിച്ചു ആ മഹാമേരു സിംഹാസനത്തെ പ്രാപിച്ചു. ദീനരക്ഷണതല്പരനായ ആ നാരായണഭഗവാൻ എനിക്കാശ്രയമായിഭവിക്കുന്നു.

ക്ഷുത്തൃഷ്ണാർത്തസഹസ്രയോഗിസഹിതം ദുർവ്വാസസംക്രോധിനം
ദ്രൌപദ്യാ ഭയഭക്തിയുക്തമനസാ ശാകം സ്വഹസ്താർപ്പിതം
ഭുക്ത്വാതർപ്പയദാത്മതൃപ്തമഖിലം യോ വേദയന്നച്യുത-
സ്സ പാത്ത്രാണപരായണസ്സഭഗവാന്നാരായണോ മേ ഗതിഃ ൫

മനസ്സിൽ ഭയഭക്തിയോടു ചേർന്ന പാഞ്ചാലിയാൽ കൈയിൽ കൊടുക്കപ്പെട്ട ഇലക്കറിയെ ഭക്ഷിച്ചിട്ടു, വിശപ്പോടും ദാഹത്തോടുംകൂടിയ ആയിരം യോഗികളോടുകൂടി വന്നവനും ഏറ്റവും ദേഷ്യമുള്ളവനുമായ ദുർവ്വാസാവുമഹർഷിയെ തൃപ്തിപ്പിച്ചിട്ട എല്ലാം തൃപ്തിയായി എന്നു അച്യുതനായിരിക്കുന്ന യാതൊരു ഭഗവാൻ അറിയിച്ചുവോ. ആർത്തരക്ഷണതാല്പര്യത്തോടുകൂടിയ നാരായണനായ ആ ഭഗവാൻ എനിക്കാശ്രയമായി ഭവിക്കുന്നു.

പ്രക്രാന്തംനിജദ്ധ്വംസനായമഹനംഗോപൈഃ പ്രമോദാകുലൈ
മാസ്മത്പിത്ര്യേഷശിശ്രുഃപരം നിഹതവാന്നാന്യോ നരസ്ത്രായതേ
ദേവേ വർഷതിവാസവേഗിരിധരസ്ത്രാണായയഃ പ്രാണിനാ
മാർത്തത്രാണപരായണസ്സഭഗവാന്നാരായണോ മേ ഗതിഃ. ൯

സന്തോഷത്തോടുകൂടി ഗോപലന്മാരാൽ ആരംഭിക്കപ്പെട്ട യാഗം അയതെന്നും അന്യനായ പുരുഷൻ ആരേയും രക്ഷിക്കുന്നില്ലെന്നും പറഞ്ഞു വിരോധിച്ചു അതുഹേതുവായി ദേവേന്ദ്രൻ കഠിനമായി വർഷിച്ചു. അപ്പോൾ പശുക്കളുടേയും ഗോപന്മാരുടേയും രക്ഷക്കായി ഗോവർദ്ധനപർവ്വതത്തെ കുടയായി പിടിച്ചതു യാതൊരു ഭഗവാനൊ ദീനരക്ഷണ തല്പരനായ നാരായണനായിരിക്കുന്ന ആ ഭഗവാൻ എനിക്കാശ്രയമായി ഭവിക്കുന്നു.

യോ നാരായണമഷ്ടകം പ്രതിദിനം പ്രാതഃ പഠേത്യാദരാൽ
കൈവല്യപ്രദമാർത്തിഹം ശ്രുതിഹരം പാപൌഘവിധ്വംസകം
അസ്മിന്നേവസപുത്രപൌത്രസഹിതോഭോഗാനശേഷാൻഭുജ-
ന്നന്തേ തത്പാദാദസൌ ഭഗവതസ്സായൂജ്യമുക്തിംലഭേൽ. ൧൦

സർവ്വപാപക്ഷയത്തെ ഉണ്ടാക്കുന്നതും കർണ്ണാനന്ദനവും ദുഃഖനാശത്തെ ചെയ്യുന്നതും മോക്ഷത്തേ കൊടുക്കുന്നതും ആയ നാരായണാഷ്ടകത്തെ എവൻ ദിവസംപ്രതി പുലർകാലത്തിങ്കൽ ആദരവോടുകൂടി പഠിക്കുന്നുവോ അവൻ പുത്രപൌത്രന്മാരോടുകൂടി ഇഹലോകത്തിൽതന്നെ സർവ്വസുഖങ്ങളെയും അനുഭവിച്ചു നാരായണാഷ്ടക പാരായണം ഹേതുവായി അവസാനത്തിൽ സായൂജ്യമോക്ഷത്തെയും പ്രാപിക്കുന്നു.

ഇതി ദേശികാചാര്യ്യ വിരചിതം
ആർത്തത്രാണപരായണാഷ്ടകം സമ്പൂർണ്ണം.



## ൩൨. ശ്രീവെങ്കടേശപരകരാവലംബസ്തോത്രപ്രാരംഭഃ

ശ്രീശേഷശൈലസുനികേതനദിവ്യമൂർത്തേ!
നാരായണാച്യുത! ഹരേ!നളിനായതാക്ഷ!
ലീലാകടാക്ഷപരിരക്ഷിതസർവ്വലോക!
ശ്രീവെങ്കടേശ! മമദേഹികരാവലംബം ൧

ശ്രീശേഷശൈലമാകുന്ന (ശേഷശൈലം എന്ന തിരുപ്പതിമലയുടെ പേര്) ഗൃഹത്തോടുകൂടിയവനേ! അല്ലയോ ദിവ്യമൂർത്തേ! ദിവ്യശരീരത്തോടുകൂടിയവനേ!) നളിനങ്ങൾ പോലെ ഉള്ള താമരകൾപോലെയുള്ള കണ്ണുകളോടുകൂടിയവനേ! നാരായണ! അച്യുത! ഹരേ ലീലയാകുന്ന(കളിയാകുന്ന) കൺനോട്ടംകൊണ്ട് രക്ഷിക്കപ്പെട്ടിരിക്കുന്ന സർവ്വലോകങ്ങളോടു കൂടിയവനേ! അല്ലയൊ തിരുപ്പതിഭഗവാനെ മമ (എനിക്കു) കരാവലംബം (കയ്യാകുന്ന ആശ്രയത്തെ) ദേഹി (തന്നാലും)

ബ്രഹ്മാദിവന്ദിതപദാംബുജശംഖപാണേ!
ശ്രീമൽസുദർശനസുശോഭിതദിവ്യഹസ്ത!
കാരുണ്യസാഗരശരണ്യസുപുണ്യമൂർത്തേ!
ശ്രീവെങ്കടേശ! മമദേഹികരാവലംബം ൨

ബ്രഹ്മാദികളാൽ വന്ദിക്കപ്പെടുന്ന പാദാംബുജങ്ങളോടുകൂടിയവനേ അല്ലയോ ശംഖപാണെ ശ്രീമത്തായ പ്രകാശമുള്ള സുദർശനചക്രംകൊണ്ട് ശോഭിച്ചിരിക്കുന്നകൈകളോടുകൂടിയവനേ അല്ലയോ കാരുണ്യസാഗര കൃപാസമുദ്രമേ ശരണ്യ അല്ലയോ ആശ്രയിക്കപ്പെടുവാൻ യോഗ്യനായവനേ സുപുണ്യമൂർത്തെ (അല്ലയൊ പുണ്യമുള്ള ദേഹത്തോടുകൂടിയവനെ)ശ്രീവെങ്കടേശ—

വേദാന്തവേദ്യ! ഭവസാഗരകർണ്ണധാര!
ശ്രീപത്മനാഭ! കമലാർച്ചിത! പാദപത്മ!
ലോകൈകപാവന!പരാത് പര! പാപഹാരിൻ!
ശ്രീവെങ്കടേശ...... ... ൩

വേദാന്തത്താൽ വേദിക്ക (അറിയ)പ്പെടുന്നവനേ! വേദാകുന്ന സംസാരമാകുന്ന സാഗരത്തിന്റെ (സമുദ്രത്തിന്റെ) കർണ്ണധാരനായുള്ളവനേ! കപ്പിത്താനായവനെ ശ്രീപത്മനാഭ! കമലയാൽ ലക്ഷ്മിയാൽ അർപ്പിക്കപ്പെടുന്ന പൂജിക്കപ്പെടുന്ന പാദപത്മങ്ങളോടുകൂടിയവനേ ലോകത്തിലേക്കു ഒരു ശുദ്ധവസ്തുവായവനെ! ശ്രേഷ്ഠന്മാരിൽ വെച്ചു ശ്രേഷ്ഠനായുള്ളവനെ അല്ലയോശ്രീവെങ്ക.....................

ലക്ഷ്മീപതെ! നിഗമലക്ഷ്യനിജസ്വരൂപ
കാമാദിദോഷപരിഹാരകബോധദായിൻ
ദൈത്യാദിമർദ്ദന! ജനാർദന! വാസുദേവ
ശ്രീവെങ്കടേശ........ ൪

ലക്ഷ്മിപതേ ശ്രീനാരായണമൂർത്തിയായുള്ളവനെ നിഗമങ്ങളാൽ വേദങ്ങളാൽ കാണപ്പെടുന്നതായ ആത്മസ്വരൂപത്തോടുകൂടിയവനെ കാമാദികളായ ആറു ദോഷങ്ങളെ നശിപ്പിക്കുന്നവനെ ബോധത്തെ(അറിവിനെ) കൊടുക്കുന്നവനെ ദൈത്യാദികളെ ദണ്ഡിപ്പിക്കുന്നവനെ! ജനാർദ്ദന! വാസുദേവാ! അല്ലയോ ശ്രീവെങ്ക..........

താപത്രയം ഹര വിഭോ രഭസാ മുരാരേ!
സംരക്ഷ മാം കരുണയാ സരസീരുഹാക്ഷ!
മച്ഛിഷ്യ ഇത്യനുദിനം പരിരക്ഷ വിഷ്ണോ!
ശ്രീവെങ്കടേശ......... ൫

അല്ലയോ വിഭുവായവനെ (വിഷ്ണുവായവനെ) താപത്രയത്തെ വേഗത്തിൽ കളഞ്ഞാലും മാം (എന്നെ) കരുണയാ (കാരുണ്യംകൊണ്ട്) സംരക്ഷ (രക്ഷിച്ചാലും മച്ഛിഷ്യഃ (എന്റെ ശിഷ്യൻ) ഇതി (എന്നിങ്ങിനെ) അനുദിനം (ദിവസംതോറും) പരിരക്ഷ (രക്ഷിച്ചാലും) ഹേ സരസിരുഹാക്ഷ വിഷ്ണോ ശ്രീവെങ്കടേശ എനിക്കു കൈയാകുന്ന ആശ്രയത്തെ തന്നാലും

ശ്രീജാതരൂപനവരത്നലസൽകിരീട!
കസ്തൂരികാതിലകശോഭിലലാടദേശ!
രാകേന്ദുബിംബലപനാംബുജവാരിജാക്ഷ!
ശ്രീവെങ്കടേശ......... ൩

ജാതരൂപംകൊണ്ടും (സ്വർണ്ണംകൊണ്ടും) നവരത്നങ്ങൾകൊണ്ടും ശോഭിച്ചിരിക്കുന്ന കിരീടത്തോടുകൂടിയവനേ! കസ്തൂരികാതിലകംകൊണ്ട് (കസ്തൂരിപ്പൊട്ടുകൊണ്ട് ശോഭിച്ചിരിക്കുന്ന നെററിത്തടത്തോടുകൂടിയവനേ! രാകേന്ദുബിംബംപോലെ (പൂർണ്ണചന്ദ്രബിംബംപോലേ) യിരിക്കുന്ന ലപനാംബുജത്തോടു (മുഖപത്മത്തോടു) കൂടിയവനേ! വാരിജാക്ഷ (താമരപ്പൂക്കൾപോലേയുള്ള കണ്ണുകളോടുകൂടിയവനേ!) അല്ലയോ ശ്രീവെങ്ക......

വന്ദാരുലോകവരദാനവചോവിലാസ!
രത്നാഢ്യഹാരപരിശോഭിതകംബുകണ്ഠ!
കേയൂരരത്നസുവിഭാസിദിഗന്തരാള!
ശ്രീവെങ്കടേശ!................ ൪

വന്ദാരു ലോകങ്ങളുടെ (വന്ദിക്കുന്നവരുടെ) വരദാനത്തിങ്കൽ മാധുര്യ്യവാക്കോടു കൂടിയവനേ! രത്നാഢ്യങ്ങളെക്കൊണ്ടുള്ള (ശ്രേഷ്ഠരത്നങ്ങളെകൊണ്ടുള്ള) ഹാരങ്ങളാൽ മാലകളാൽ) ശോഭിതമായിരിക്കുന്ന കംബു കണ്ഠത്തോടും :ശംഖം പോലെ (പ്രകാശിച്ചിരിക്കുന്ന മൂന്നു രേഖകൾ ഉള്ള കഴുത്ത് എന്നു താല്പര്യം) കേയൂരത്തിങ്കലേ കേയൂരം എന്നതു കയ്യിന്റെ മേൽഭാഗത്തു ധരിച്ചിരിക്കുന്ന ആഭരണം) രത്നങ്ങൾകൊണ്ട് നല്ലവണ്ണം പ്രകാശിച്ചിരിക്കുന്ന ദിഗന്തരാളങ്ങളോടു (ദിക്കുകളുടെ മദ്ധ്യങ്ങളോടു) കൂടിയവനേ! അല്ലയോ......

ദിവ്യാംഗദാഞ്ചിതഭുജദ്വയ മംഗളാത്മൻ!
കേയൂരഭൂഷണസുശോഭിതദീർഘബാഹോ!
നാഗേന്ദ്രകങ്കണകരദ്വയകാമദായിൻ!
ശ്രീവെങ്കടേശ! മമ.......... ൫

ദിവ്യാംഗദങ്ങൾകൊണ്ടു (ദിവ്യങ്ങളായ തോൾവളകൾകൊണ്ട്) അഞ്ചിതങ്ങളായ (മനോഹരങ്ങളായ) ഭുജദ്വയത്തോടു (രണ്ടു കൈകളോടു) കൂടിയവനേ! മംഗളാത്മാവായവനേ! നല്ല മനസ്സോടുകൂടിയവനേ! കേയൂരഭൂഷണംകൊണ്ടു (കേയൂരമെന്ന ആഭരണം) ശോഭിക്കപ്പെട്ട നീണ്ട ബാഹുക്കളോടുകൂടിയവനേ! നാഗേന്ദ്രകങ്കണകരദ്വയത്തിങ്കൽ പരമശിവന്റെ കൈകളിൽ അനുഗ്രഹത്തെ കൊടുക്കുന്നവനേ! അല്ലയോ.............

സ്വാമിൻജഗദ്ധരണ! വാരിധിമദ്ധ്യമഗ്നം
മാമുദ്ധരാദ്യകൃപയാ കരുണാപയോധേ!
ലക്ഷ്മീഞ്ചദേഹിവിപുലാരുണവാരണായ
ശ്രീവെങ്കടേശ........ ൬

സ്വാമിൻ സ്വാമിയായുള്ളവനേ! ലോകങ്ങളെ ധരിച്ചിരിക്കുന്നവനേ! വാരിധി

മദ്ധ്യത്തിങ്കൽ സംസാരസമുദ്രത്തിങ്കൽ എന്നു അർത്ഥം മുങ്ങുന്നവനായ എന്നെ കാരുണ്യത്തോടേ രക്ഷിക്കണമേ. അല്ലയോ കാരുണ്യസമുദ്രമേ ഋണവാരണത്തിന്നായി (കടം തീക്കുന്നതിനായി) വലുതായ ഐശ്വൎയ്യത്തേയും തരണമേ അല്ലയോ.........

ദിവ്യാംഗരാഗപരിചൎച്ചിതകോമളാംഗ!
പീതാംബരാവൃതതനോ! തരുണാൎക്കഭാസ!
സൽകാഞ്ചനാഭപരിധാനസുപട്ടബന്ധ!
ശ്രീവെങ്കടേശ........ ൧൦

ദിവ്യങ്ങളായ അംഗരാഗങ്ങൾകൊണ്ടു (കുറിക്കൂട്ടുകൾകൊണ്ടു) ചൎച്ചിക്കപ്പെട്ടിരിക്കുന്ന (അണിയപ്പെട്ടിരിക്കുന്ന) കോമളമായ അംഗത്തോടു (ദേഹത്തോടു) കൂടിയവനേ! പീതാംബരംകൊണ്ടു ആവൃതമായിരിക്കുന്ന (മറക്കപ്പെട്ടിരിക്കുന്ന) ദേഹത്തോടുകൂടിയവനേ! തരുണനായിരിക്കുന്ന (യൌവനത്തോടുകൂടിയ) ആദിത്യന്റെ ശോഭപോലെയുള്ള ശോഭയോടുകൂടിയവനേ! (മദ്ധ്യാഹ്നസൂൎയ്യപ്രഭയുള്ളവൻ എന്നൎത്ഥം) സ്വൎണ്ണംപോലെ പ്രഭയുള്ള വസ്ത്രത്തോടും പട്ടബന്ധത്തോടും (വയററഞ്ഞു കെട്ടുന്നതു) കൂടിയവനേ അല്ലയോ ശ്രീ.........

രത്നാഢ്യധാമസുനിബദ്ധകടിപ്രദേശ!
മാണിക്യദൎപ്പണസുസന്നിഭജാനുദേശ!
ജംഘാദ്വയേന പരിമോഹിതസൎവ്വലോക!
ശ്രീവെങ്കടേശ.......... ൧൧

രത്നങ്ങളുടെ ശ്രേഷ്ഠമായ തേജസ്സുകൊണ്ടു ബന്ധിക്കപ്പെട്ടിരിക്കുന്ന (കെട്ടപ്പെട്ടിരിക്കുന്ന) കടിപ്രദേശത്തോടു (അരക്കെട്ടോടു) കൂടിയവനേ! മാണിക്യക്കണ്ണാടിപോലെ വൃത്തത്തിൽ ശോഭിക്കുന്ന കാൽമുട്ടുകളോടു കൂടിയവനേ സകല ജനങ്ങളേയും മോഹിപ്പിക്കത്തക്കതായ കണങ്കാലുകളോടുകൂടിയവനേ! അല്ലയോ..... ...

ലോകൈകപാവനലസത്പരിശോഭിതാംഘ്രേ!
ത്വൽപാദദൎശനദിനേ ശമമാപമീശ
ഹാൎദ്ദം തമശ്ച സകലം ലയമാപട്ടമൻ
ശ്രീവെങ്കടേശ......... ൧൨

ലോകങ്ങൾക്കു (ജനങ്ങൾക്കു) ഏകശുദ്ധനായവനേ മിന്നി ശോഭിക്കപ്പെടുന്ന പദങ്ങളോടു കൂടിയവനേ നിന്തിരുവടിയുടെ പാദദൎശനദിവസത്തിങ്കൽതന്നേ പ്രേമബന്ധവും അജ്ഞാനവും ശമിക്കും. തേജോരൂപിയായി ഈശ്വരനായ അല്ലയോ......

കാമാദിവൈരിനിവഹോച്യുത! മേപ്രയാതഃ
ദാരിദ്ര്യമപ്യപഗതംസകലംദയാലോ!
ദീനഞ്ചമാം സമവലോക്യദയാൎദ്രദൃഷ്ട്യാ
ശ്രീവെങ്കടേശ മമ ദേഹി കരാവലംബം ൧൩

അല്ലയോ അച്യുത! കാമാദികളായ അരശത്രുക്കൾ എന്നിൽനിന്നും വേർപെട്ടു

അല്ലയോ ദയാലോ എന്റെ ദാരിദ്ര്യവും എല്ലാം തീൎന്ന കാരുണ്യത്താൽ അലിഞ്ഞിരിക്കുന്ന നോട്ടംകൊണ്ട്, പരവശനായ എന്നെ നോക്കീട്ടു അല്ലയോ തൃപ്പതിഭഗവാനേ എനിക്കു കല്യാണകരമായ ആശ്രയത്തെ തന്നാലും.

ശ്രീവെങ്കടേശപദപങ്കജ ഷട്പദേന
ശ്രീമന്നൃസിംഹയതിനാരചിതംജഗത്യാം
എതത്പഠന്തിമനുജാപുരുഷോത്തമസ്യ
തേപ്രാപ്നുവന്തിപരമാംപദവീം മുരാരേഃ ൧൮

ശ്രീ വെങ്കടേശ ഭഗവാന്റെ പദപത്മസേവകനായ ശ്രീനൃസിംഹയതിയാൽ രചിക്കപ്പെട്ട ഈ സ്തോത്രത്തെ പഠിക്കുന്നവർ ശ്രേഷ്ഠമായ വൈകുണ്ഠപദവിയെ പ്രാപിക്കുന്നു.

ഇതി ശ്രീമന്നൃസിംഹ ഭാരതിസ്വാമിരചിതം
ശ്രീവെങ്കിടേശപരാവലംബസ്തോത്രം സമ്പൂൎണ്ണം.

## ൩൪. ശ്രീവിഷ്ണുഭുജംഗസ്തോത്രം.

ചിദംശം വിഭും നിൎമ്മലം നിൎവ്വികല്പം
നിരീഹം നിരാകാര മോങ്കാരഗമ്യം
ഗുണാതീത മവ്യക്തമേകം തുരീയം
പരംബ്രഹ്മ യം വേദതസ്മൈനമസ്തേ ൧

ജ്ഞാനസ്വരൂപനും, സൎവ്വവ്യാപിയും, നിൎമ്മലനും, ഭേദരഹിതനും, നിഷ്ക്രിയനും, ആകൃതിയോടു കൂടാത്തവനും, ഓംകാരമന്ത്രത്താൽ അറിയപ്പെടുന്നവനും, സത്വാദിഗുണങ്ങളെ അതിക്രമിച്ചവനും, അസ്പഷ്ടനും, ഏകനും, അവസ്ഥാത്രയത്തെ കവിഞ്ഞവനും ആയ യാതൊരു വിഷ്ണുഭഗവാനെ യോഗികൾ പരബ്രഹ്മമായി അറിയുന്നു; ആ നിന്തിരുവടിയ്ക്കായിക്കൊണ്ടു നമസ്കാരം.

വിശുദ്ധം ശിവം ശാന്തമാദ്യന്തശൂന്യം
ജഗജ്ജീവനം ജ്യോതിരാനന്ദരൂപം
അദിഗ്ദേശകാലവ്യവച്ഛേദനീയം
ത്രയീവക്തിയം വേദതസ്മൈ നമസ്തേ. ൨

യാതൊരുത്തനെ വിശുദ്ധനായും, മംഗളരൂപനായും, രാഗാദിരഹിതനായും, ഉത്ഭവനാശങ്ങളില്ലാത്തവനായും, ലോകജീവനായും, സാക്ഷാൽ ജ്യോതിസ്സായും, ആനന്ദമൂൎത്തിയായും, ദിഗ്ദേശകാലങ്ങളെ കൊണ്ടു നിശ്ചയിപ്പാൻ കഴിയാത്തവനായും വേദം പറയുന്നു; അപ്രകാരം അറിയുകയും ചെയ്യുന്നു; ആ നിന്തിരുവടിയ്ക്കായിക്കൊണ്ടു നമസ്കാരം.

മഹായോഗപീഠേ പരിഭ്രാജമാനേ
ധരണ്യാദി തത്വാത്മകേ ശക്തിയുക്തേ
ഗുണാഹസ്കരേവഹ്നി ബിംബേംബുമദ്ധ്യേ
സമാസീനമോങ്കൎണ്ണികേഷ്ടാക്ഷരാബ്ജേ ൩

സമാരോദിതാനേകസൂര്യേന്ദുകോടി
പ്രഭാപൂരതുല്യദ്യുതിർദ്ദുർന്നിരീക്ഷ്യം
നശീതം നചോഷ്ണം സുവർണ്ണാവദാതം
പ്രസന്നം സദാനന്ദസംവിത്സ്വരൂപം. ൪

സുനാസാപുടം സുന്ദരഭ്രൂലലാടം
കിരീടോചിതാകുഞ്ചിതസ്നിഗ്ദ്ധകേശം
സ്ഫുരൽപുണ്ഡരീകാഭിരാമായതാക്ഷം
സമുൽഫുല്ലരത്നപ്രസൂനാവതംസം. ൫

ലസൽകുണ്ഡലാമൃഷ്ടഗണ്ഡസ്ഥലാന്തം
ജപാരാഗചോരാധരം ചാരുഹാസം
അളിവ്യാകുലാമോദമന്ദാരമാലം
മഹോരഃസ്ഫുരൽ കൌസ്തുഭോദാരഹാരം. ൬

സുരത്നാംഗദൈരന്വിതം ബാഹുദണ്ഡൈ
ശ്ചതുർഭിശ്ചലൽ കങ്കണാലംകൃതാഗ്രൈഃ
ഉദാരോദരാലംകൃതം പീതവസ്ത്രം
പദദ്വന്ദ്വനിർധൂതപത്മാഭിരാമം ൭

സ്വഭക്തേഷു സന്ദർശിതാകാരമേവം
സദാഭാവയൻ സന്നിരുദ്ധേന്ദ്രിയാശ്വ
ദുരാപം നരോയാതി സംസാരപാരം
പരേഭ്യോ പരേഭ്യോപിതസ്മൈ നമസ്തേ. ൮

ഭൂമി മുതലായ തത്വസ്വരൂപത്തോടും വിമല, ഉൽകർഷിണി മുതലായ ഒമ്പതു ശക്തികളോടും ഏററവും തേജസ്സോടും സത്വാദിഗുണങ്ങൾ ആദിത്യൻചന്ദ്രൻ അഗ്നി ഇതുകളോടും കൂടിതായി ജലമദ്ധ്യത്തെങ്കമുള്ള മഹായോഗപീഠത്തിൽ ഓംകാരമാകുന്ന കർണ്ണികയിൽ ഇരിക്കുന്നവനായി, അനേക കോടി സൂര്യചന്ദ്രന്മാർ ഒന്നിച്ചുദിച്ചതുപോലെ നിറഞ്ഞ തേജസ്സോടുകൂടി ദുർന്നിരീക്ഷ്യനായി ശീതോഷ്ണ ഭേദരഹിതനായി സ്വർണ്ണംപോലെ നിർമ്മലനായി പ്രസന്നനായി സച്ചിദാനന്ദസ്വരൂപനായി സുന്ദരങ്ങളായ നാസികപുരികക്കൊടികൾ നെററിത്തടം കിരീടം ചുരുണ്ടും മിനുത്തുമുള്ള തലമുടി വിരിഞ്ഞ താമരപ്പൂക്കൾപോലെ മനോഹരങ്ങളും വിശാലങ്ങളുമായ കണ്ണുകൾ വികസിച്ചിരിക്കുന്ന രത്നപുഷ്പങ്ങളാകുന്ന അലംകാരങ്ങൾ, കുണ്ഡലങ്ങളാൽ ശോഭിക്കപ്പെടുന്ന കവിൾത്തടങ്ങൾ ചെമ്പരത്തിപ്പൂപോലെയുള്ള അധരം മനോഹരമായ പുഞ്ചിരി വണ്ടുകൾ ചുററിക്കൊണ്ടിരിക്കുന്നതും സൌരഭ്യമുള്ളതുമായ മന്ദാരമാല വിസ്താരമുള്ള മാറിടത്തിങ്കൽ പ്രകാശിക്കുന്നതും ശ്രേഷ്ഠവുമായ കൌസ്തുഭമാല ഏററവും കാന്തിയോടുകൂടിയ രത്നങ്ങൾവച്ച തോൾവളകളാലും ശബ്ദത്തോടുകൂടിയ കൈവളകളാലും ശോഭിച്ചിരിക്കുന്ന നാലു കൈകൾ ശ്രേഷ്ഠമായ ഉദരം മഞ്ഞപ്പട്ട് താമരപ്പൂക്കളെ ജയിക്കുന്ന കാലിണക

ഈ ഇവരോടുകൂടിയവനായി, തന്റെ ഭക്തന്മാരിൽ പ്രത്യക്ഷനായിരിക്കുന്ന ഭഗവാനെ ജിതേന്ദ്രിയനായി ഇപ്രകാരം എപ്പോഴും ധ്യാനിക്കുന്ന മനുഷ്യൻ കടക്കാൻ സാധിക്കാത്തതായ സംസാരത്തിന്റെ മറുകരയെ കടക്കുന്നു. അന്യന്മാരായ ബ്രഹ്മാദികളെക്കാൾ ശ്രേഷ്ഠനായിരിക്കുന്ന ആ തിരുവടിക്കായിക്കൊണ്ടു നമസ്കാരം.

ശ്രിയാശാതകുംഭോദരസ്നിഗ്ധകാന്ത്യാ
ധരണ്യാ ച ദൂർവാദളശ്യാമളാംഗ്യാ
കളത്രദ്വയേനാമുനാ തോഷിതായ
ത്രിലോകീഗൃഹസ്ഥായ വിഷ്ണോ! നമസ്തേ. ൯

സ്വർണ്ണംപോലെ മനോഹരപ്രകാരമുള്ള ലക്ഷ്മീദേവി! കറുകപോലെ പച്ചനിറമുള്ള ഭൂദേവി, ഇപ്രകാരം രണ്ടു ഭാര്യമാരാൽ തൃപ്തിപ്പെട്ടു് ത്രൈലോക്യമാകുന്ന ഗൃഹത്തിൽ ഗൃഹസ്ഥാശ്രമധർമ്മത്തെ അനുസരിച്ചിരിക്കുന്ന, അല്ലയോ വിഷ്ണുഭഗവൻ! അങ്ങേക്കായിക്കൊണ്ടു നമസ്കാരം.

ശരീരം കളത്രം സുതം ബന്ധുവർഗ്ഗം
വയസ്യം ധനം സദ്മ ഭൃത്യം ഭുവം ച
സമസ്തം പരിത്യജ്യ ഹാ കഷ്ടമേകോ
ഗമിഷ്യാമി ദുഃഖേന ദൂരം കിലാഹം. ൧൦

ദേഹം ഭാര്യ പുത്രൻ ബന്ധുക്കൾ സ്നേഹിതൻ ധനം ഗൃഹം ഭൃത്യൻ മുതലായി എല്ലാം ഉപേക്ഷിച്ചു് ദുഃഖത്തോടുകൂടി ഞാൻ തനിച്ചു് ദൂരത്തിൽ ഹാ കഷ്ടം പോകേണ്ടിവരുന്നു.

ജരേയം പിശാചീവ ഹാ ജീവതോമേ
മജ്ജാമസ്ഥിരക്തം ച മാംസം ബലം ച
അഹോദേവസീദാമി ദീനാനുകമ്പിൻ!
കിമദ്യാപി ഹന്ത ത്വയോദാസിതവ്യം. ൧൧

അല്ലയോ ദേവ! ഈ ജരാപിശാചി എന്നപോലെ, ജീവനോടുകൂടിയ എന്റെ രൂപത്തെയും അസ്ഥിയെയും രക്തത്തെയും മാംസത്തെയും ബലത്തെയും ക്ഷീണിപ്പിക്കുന്നുവല്ലോ. ദീനദയാലോ! ഇപ്പോഴും തിരുവടിയുടെ ഉദാസീനത കഷ്ടം തന്നെ.

കഫവ്യാഹതോഷ്ണോൽബണശ്വാസവേഗ
വ്യഥാവിഷ്ഫുരൽ സർവ്വമർമ്മാസ്ഥിബന്ധാം
വിചിന്ത്യാഹമന്ത്യാമസഹ്യാമവസ്ഥാം
ബിഭേമിപ്രഭോ! കിം കരോമിപ്രസീദ. ൧൨

കഫത്തിന്റെ തടവോടും അത്യുഷ്ണത്തോടുംകൂടിയ മഹാൻ മുതലായ വായുക്കളുടെ വേഗത്തിലുള്ള ദുഃഖംകൊണ്ടെല്ലാ മർമ്മങ്ങളും അസ്ഥിബന്ധങ്ങളും ഏറ്റവും ഇളകിക്കൊണ്ടിരിക്കുന്നതും സഹിക്കവയ്യാത്തതുമായ മരണകാലാവസ്ഥയെ വിചാരിച്ചു് ഞാൻ ഭയപ്പെടുന്നു. അല്ലയോ പ്രഭുവായുള്ളോവെ! ഞാൻ എന്തു ചെയ്യേണ്ടു. എന്നിൽ പ്രസാദിക്കേണമേ.

പന്നാച്യുതാനന്ത! ഗോവിന്ദ! വിഷ്ണോ!
മുരാരേ! ഹരേ! നാഥ! നാരായണേതി
യഥാനുസ്മരിഷ്യാമി ഭക്ത്യാ ഭവന്തം
തഥാ മേ ദയാശീല! ദേവ! പ്രസീദ. ൧൫

ഹേ അച്യുത! അനന്ത! ഗോവിന്ദ! വിഷ്ണോ! മുരാരേ! ഹരേ! നാഥ! നാരായണ! എന്നിങ്ങനെ ഉറക്കെ ജപിച്ചുകൊണ്ടു ഭക്തിയോടുകൂടി ഞാൻ നിന്തിരുവടിയെ എപ്രകാരം സ്മരിക്കുന്നുവോ അപ്രകാരം എന്നിൽ അല്ലയോ ദയാശീലനായ ദേവ! അങ്ങു പ്രസാദിക്കേണമേ.

കൃപാലോ! ഹരേ! കേശവാശേഷഹേതോ!
ജഗന്നാഥ! നാരായണാനന്ദ! വിഷ്ണോ!
നമസ്തുഭ്യമിത്യാലപന്തം മുദാ മാം
കുരു ശ്രീപതേ! ത്വൽപദാംഭോജഭക്തം. ൧൬

ഹേ കൃപാലോ! ഹരേ! കേശവ! അശേഷഹേതോ! (സർവ്വകാരണ) ജഗന്നാഥ! നാരായണ! അനന്ദ! വിഷ്ണോ! നിന്തിരുവടിക്കായി നമസ്കാരം. ഇപ്രകാരം കീർത്തിക്കുന്നവനായ എന്നെ അല്ലയോ ശ്രീപതേ അങ്ങു സന്തോഷത്തോടുകൂടി നിന്തിരുവടിയുടെ പാദഭക്തനാക്കി ചെയ്യുന്നതു.

നമോ വിഷ്ണവേ വാസുദേവായ തുഭ്യം
നമോ നാരസിംഹായ ശേഷായ തുഭ്യം
നമഃ കാലരൂപായ സംഹാരകർത്രേ
നമസ്തേ വരാഹായ ഭൂയോ നമസ്തേ. ൧൭

വാസുദേവനായി വിഷ്ണുവായിരിക്കുന്ന നിന്തിരുവടിക്കായ്ക്കൊണ്ടു നമസ്കാരം. അനന്തനായി നരസിംഹമൂർത്തിയായിരിക്കുന്ന നിന്തിരുവടിക്കായി നമസ്കാരം. കാലരൂപനായി സംഹാരകർത്താവായിരിക്കുന്ന നിന്തിരുവടിക്കായി നമസ്കാരം. വരാഹമൂർത്തിയായ നിന്തിരുവടിക്കായി നമസ്കാരം. പിന്നെയും പിന്നെയും അങ്ങേക്കായി നമസ്കാരം

നമസ്തേ നമസ്തേ ജഗന്നാഥ! വിഷ്ണോ
നമസ്തേ നമസ്തേ ഗദാചക്രപാണേ!
നമസ്തേ നമസ്തേ പ്രപന്നാർത്തിഹാരിൻ!
സമസ്താപരാധം ക്ഷമസ്വാഖിലേശ! ൧൮

അല്ലയോ ജഗന്നാഥ! വിഷ്ണോ! നിന്തിരുവടിക്കായി നമസ്കാരം. നമസ്കാരം. അല്ലയോ ഗദാചക്രപാണേ! നിന്തിരുവടിക്കായി നമസ്കാരം. നമസ്കാരം. ഭക്താർത്തിനാശകനായ നിന്തിരുവടിക്കായി നമസ്കാരം നമസ്കാരം. അല്ലയോ അഖിലേശ! എന്റെ സർവ്വാപരാധത്തെയും ക്ഷമിക്കേണമേ.

മുഖേ മന്ദഹാസം നഖേ ചന്ദ്രഭാസം
കരേ ചാരുചക്രം സുരേശാഭിവന്ദ്യം

ഭുജംഗേ ശയാനം ഭജേ പത്മനാഭം
ഹരേരന്യദൈവം നമന്യേ നമന്യേ. ൧൭

മുഖത്തിൽ പുഞ്ചിരിയും നഖത്തിൽ ചന്ദ്രകാന്തിയും കയ്യിൽ മനോഹരമായ സുദർശനചക്രവുമുള്ളവനും ഇന്ദ്രവന്ദ്യനും സർപ്പശായിയുമായ പത്മനാഭനെ ഞാൻ ഭജിക്കുന്നു. വിഷ്ണുവിനെ ഒഴിച്ച് വേറെ ഈശ്വരനെ ഞാൻ അറിയുന്നില്ലതന്നെ.

ഭുജംഗ പ്രയാതം പഠേദ്യസ്തു ഭക്ത്യാ
സമാധായ ചിത്തം ഭവന്തം മുരാരേ!
സമോഹം വിഹായാശു യുഷ്മൽ പ്രസാദാൽ
സമാശ്രിത്യ യോഗം വ്രജത്യച്യുതം ത്വാം. ൧൮

അല്ലയോ ഭഗവാൻ! മനോനിഷ്ഠയോടും ഭക്തിയോടുംകൂടി യാവനൊരുത്തൻ ഈ ഭുജംഗപ്രയാതസ്തോത്രത്തെ പഠിക്കുന്നുവോ അവൻ നിന്തിരുവടിയുടെ പ്രസാദത്താൽ മോഹമകന്നു അച്യുതനായ നിന്തിരുവടിയെ പ്രാപിക്കുന്നു.

ഇതി ശ്രീമച്ഛങ്കരാചാര്യകൃതം വിഷ്ണുഭുജംഗസ്തോത്രം സമ്പൂർണ്ണം.

---

## ൩൫. ഷോഡശനാമസ്തോത്രം.

ഔഷധേചിന്തയേദ്വിഷ്ണും ഭോജനേചജനാൎദ്ദനം
ശയനേ പത്മനാഭം ച വിവാഹേ ച പ്രജാപതിം. ൧
യുദ്ധേചക്രധരം ദേവം പ്രവാസേ ച ത്രിവിക്രമം
നാരായണം തനുത്യാഗേ ശ്രീധരം പ്രിയസംഗമേ. ൨
ദുസ്വപ്നേ സ്മരഗോവിന്ദം സംകടെ മധുസൂദനം
കാനനേ നാരസിംഹം ച പാവകേ ജലശായിനം. ൩
ജലമധ്യേ വരാഹംചെ പൎവ്വതേ രഘുനന്ദനം
ഗമനേ വാമനം ചൈവ സൎവ്വകാലേഷു മാധവം. ൪
ഷോഡശൈതാനിനാമാനി പ്രാതരുത്ഥായ യഃ പഠേൽ
സൎവ്വപാപവിനിൎമ്മുക്തോ വിഷ്ണുലോകേ മഹീയതേ. ൫

ഔഷധോപയോഗത്തിൽ വിഷ്ണു, ഭോജനസമയത്തിങ്കൽ ജനാൎദ്ദനൻ, ശയനാവസരത്തിൽ പത്മനാഭൻ, മംഗളമുഹൂൎത്തത്തിൽ പ്രജാപതി, യുദ്ധവേളയിൽ ചക്രധരൻ വേർപാടിൽ ത്രിവിക്രമൻ, അന്ത്യകാലത്തിൽ നാരായണൻ, ഇഷ്ടദർശനത്തിൽ ശ്രീധരൻ, ദുസ്വപ്നത്തിൽ ഗോവിന്ദൻ, സങ്കടത്തിൽ മധുസൂദനൻ, കാനനത്തിൽ നരസിംഹം, അഗ്നിയിൽ ജലശായി, ജലത്തിൽ വരാഹം, പൎവ്വതത്തിൽ രഘുനന്ദൻ, ഗമനത്തിൽ വാമനൻ, എല്ലാദ്ദിക്കിലും മാധവൻ, എന്നിപ്രകാരം വിഷ്ണുവിന്റെ പതിനാറു നാമങ്ങളെ പ്രാതഃകാലത്തിൽ പഠിക്കുന്നവൻ വിഷ്ണുലോകത്തെ പ്രാപിക്കുന്നു.

ഇതി വിഷ്ണോഷോഡശനാമസ്തോത്രം സമ്പൂർണ്ണം.

---

# ൬൬. രമാപത്യഷ്ടകം.

ജഗദാദിമനാദിമജം പുരുഷം
ശരദംബരതുല്യതനും വിതനും
ധൃതകഞ്ജരഥാംഗഗദം വിഗദം
പ്രണമാമി രമാധിപതിം തമഹം. ൧

ജഗൽകാരണനായി, ആദ്യരഹിതനായി, ജന്മരഹിതനായി, പരമപുരുഷനായി ശരൽകാലത്തെ മേഘത്തിനു തുല്യമായ ശരീരത്തോടുകൂടിയവനായി, രൂപരഹിതനായി, പത്മചക്രഗദാധരനായി, രോഗ (ദുഃഖ) രഹിതനായിരിക്കുന്ന രമാപതിയെ (വിഷ്ണുവിനെ) ഞാൻ നമസ്കരിക്കുന്നു

കമലാനനകഞ്ജരതം വിരതം
ഹൃദിയോഗിജനൈഃ കലിതംലലിതം
കുജനൈസ്സുജനൈ രലഭം സുലഭം
പ്രണമാമിരമാധിപതിംതമഹം. ൨

മുനിഗണങ്ങളുടെ മനസ്സിൽ വസിക്കുന്നവനായി നല്ല പദത്തോടുകൂടിയവനായി യാഗഭാഗത്തെ അനുഭവിക്കുന്നവനായി, നല്ല ഭുജത്തോടുകൂടിയവനായി ഇന്ദ്രാദികളുടെ മദത്തെ ഹരിച്ചവനായി മദരഹിതനായിരിക്കുന്ന വിഷ്ണുവിനെ ഞാൻ നമിക്കുന്നു.

ഹൃതദാനവദൃപ്തബലം സുബലം
സ്വജനാസ്തസമസ്തമലംവിമലം
സമപാസ്തഗജേന്ദ്രദരം സുദരം
പ്രണമാമിരമാധിപതിം തമഹം. ൩

അസുരന്മാരുടെ ബലത്തെ ഹരിച്ചവനായി നല്ല ബലമുള്ളവനായി തന്റെ ഭക്തന്മാരുടെ അഖിലപാപത്തെയും നശിപ്പിക്കുന്നവനായി നിർമ്മലനായി ഗജേന്ദ്രമോക്ഷദാതാവായി സുന്ദരനായിരിക്കുന്ന വിഷ്ണുവിനെ ഞാൻ നമിക്കുന്നു.

പരികല്പിതസർവ്വകലം വികലം
സകലാഗമഗീതഗുണം വിഗുണം
ഭവപാശനിരാകരണം ശരണം
പ്രണമാമിരമാധിപതിം തമഹം. ൪

സകലകലായുതനായി കളങ്കരഹിതനായി വേദാന്തവേദ്യനായി നിർഗ്ഗുണനായി സംസാരനാശകനായി സർവ്വശരണനായിരിക്കുന്ന വിഷ്ണുവിനെ ഞാൻ നമിക്കുന്നു.

മൃതിജന്മജരാശമനം കമനം
ശരണാഗതഭീതിഹരം ദഹരം
പരിതുഷ്ടരമാഹൃദയം സുദയം
പ്രണമാമിരമാധിപതിം തമഹം. ൫

മരണം ജനനം ജര ഇവയെ നശിപ്പിക്കുന്നവനായി മനോഹരനായി ശരണം പ്രാപിച്ചവരുടെ ഭയത്തെ ഹരിക്കുന്നവനായി സവ്ർദനായി സവ്ർഹരനായി ലക്ഷ്മീപ്രിയനായി ദയാവാനായിരിക്കുന്ന വിഷ്ണുവിനെ ഞാൻ നമിക്കുന്നു.

സകലാവനിബിംബധരം സ്വധരം
പരിപൂരിത സർവ്വദിശം സുദൃശം
ഗതശോകമശോകകരം സുകരം
പ്രണമാമിരമാധിപതിം തമഹം. ൬

സവ്ർലോകരക്ഷകനായി, തന്നെത്താൻ ഭരിക്കുന്നവനായി (ആത്മതൃപ്തനായി) സവ്ർവ്യാപ്തനായി ദുഃഖരഹിതനായി ദുഃഖഹരനായി നന്മയെ ചെയ്യുന്നവനായിരിക്കുന്ന വിഷ്ണുവിനെ ഞാൻ വന്ദിക്കുന്നു.

മഥിതാർണ്ണവരാജരസം സരസം
ഗ്രഥിതാഖില ലോകഹൃദം സുഹൃദം
പ്രഥിതാത്ഭുതശക്തിഗണം സുഗണം
പ്രണമാമിരമാധിപതിം തമഹം. ൭

പാലാഴിമഥനം ചെയ്തവനായി സരസനായി സവ്ർലോകവ്യാപ്തനായി ലോകബന്ധുവായി കീർത്തിപ്പെട്ട അനേകം അത്ഭുതശക്തികളോടുകൂടിയവനായി സകല ഗുണസമേതനായിരിക്കുന്ന വിഷ്ണുഭഗവാനെ ഞാൻ വന്ദിക്കുന്നു.

സുഖരാശികരം ഭവബന്ധഹരം
പരമാഷ്ടകമേത ദനന്യമതിഃ
പഠതീഹതുയോനിശമേവനരോ
ലഭതേഖലുവിഷ്ണുപദം സപരം. ൮

വളരെ സുഖകരമായി സംസാരബന്ധത്തെ നശിപ്പിക്കുന്നതായ ഈ അഷ്ടകത്തെ ശ്രദ്ധാപൂവ്ം ആർ പഠിക്കുന്നുവോ അവൻ ശ്രേഷ്ഠമായ വിഷ്ണുപദത്തെപ്രാപിക്കുന്നു.

ശ്രീബ്രഹ്മാനന്ദവിരചിതം രമാപത്യഷ്ടകം സംപൂർണ്ണം.



## ൬൦. ഷട്പദീസ്തോത്രം.

അവിനയമപനയവിഷ്ണോ! ദമയമനശ്ശമയവിഷയമൃഗതൃഷ്ണാം
ഭൂതദയാംവിസ്താരയ താരയസംസാരസാഗരതഃ. ൧

അല്ലയോ വിഷ്ണോ! എന്റെ അവിനയത്തെ കളഞ്ഞാലും, മനസ്സിനെ ദമം അടക്കംചെയ്താലും, മൃഗതൃഷ്ണപോലെയുള്ള വിഷയത്തെ (ക്ഷണഭംഗുരമായ ചഞ്ചലമായ വിഷയസുഖത്തെ) ശമിപ്പിച്ചാലും. ദയയെ ചെയ്താലും. സംസാരസമുദ്രത്തിൽ നിന്നു കരകേററിയാലും.

ദിവ്യധുനിമകരന്ദേ പരിമളപരിഭോഗസച്ചിദാനന്ദേ
ശ്രീപതിപദാരവിന്ദേ ഭവഭയഖേദച്ഛിദേവന്ദേ. ൨

ദിവ്യമകരന്ദ (തേൻ) സംയുക്തമായി, സുഗന്ധാനുഭവങ്ങളോടു കൂടിയതായി സച്ചിദാനന്ദസ്വരൂപത്തോടു കൂടിയതായിരിക്കുന്ന ശ്രീപതി (വിഷ്ണു) യുടെ പാദാരവിന്ദത്തിങ്കൽ സംസാരഭയനാശത്തിനായിക്കൊണ്ടു ഞാൻ വന്ദിക്കുന്നു,

സത്യപിഭേദാപഗമേ നാഥതവാഹം നമാമകീനസ്ത്വം
സാമുദ്രോഹിതരംഗഃ കചനസമുദ്രോ നതാരംഗഃ. ൩

യാതൊരു ഭേദവുമില്ലെന്നിരുന്നാലും അല്ലയോ നാഥനായുള്ളോവേ! ഞാൻ അങ്ങയുടെ (ആൾ) ആകുന്നു. അങ്ങാകട്ടേ മാമകീനൻ (എന്നെ സംബന്ധിച്ചവൻ) അല്ല. എന്നുപോലെയെന്നാൽ, തരംഗം (തിര) സമുദ്രത്തെ സംബന്ധിച്ചതാണു സമുദ്രമാകട്ടേ താരംഗം (തിരയെ സംബന്ധിച്ചതു അല്ല,

ഉദ്ധൃതനഗനഗഭിദനുജ ദനുജകുലാമിത്രമിത്രശശിദൃഷ്ടേ
ദൃഷ്ടേഭവതിപ്രഭവതി നഭവതികിം ഭവതിരസ്കാരഃ. ൪

ഉദ്ധൃതനഗനായി (ഗോവർദ്ധനപർവ്വതത്തെ ധരിച്ചവനായി) നഗഭിദനുജ (ദേവേന്ദ്രസഹോദര)നായി അസുരകുലശത്രുവായി സൂര്യചന്ദ്രനേത്രനായിരിക്കുന്ന ഭഗവാൻ ദൃഷ്ടൻ (കാണപ്പെട്ടവൻ) ആയിട്ടും ഭവതിരസ്കാരം (സംസാരനാശം) ഭവിക്കുന്നില്ലയോ?

മത്സ്യാദിഭിരവതാരൈരവതാരവതാവതാസദാവസുധാം
പരമേശ്വരപരിപാല്യോ ഭവതാഭവതാപഭീതോഹം. ൫

മത്സ്യം മുതലായ അവതാരങ്ങളാൽ ഭൂമിയെ രക്ഷിക്കുന്നവനായി അവതാരപുരുഷനായിരിക്കുന്ന ഭവാൻ അല്ലയോ സർവ്വേശ്വര! സംസാരദുഃഖഭീതനായിരിക്കുന്ന എന്നെ രക്ഷിക്കേണമേ.

ദാമോദര! ഗുണമന്ദിര! സുന്ദരവദനാരവിന്ദ! ഗോവിന്ദ!
ഭവജലധിമഥനമന്ദര പരമന്ദരമപനയത്വംമേ. ൬

അല്ലയോ ദാമോദര! ഗുണനിധേ! സുന്ദരമായ മുഖപത്മത്തോടുകൂടിയവനേ! ഗോവിന്ദ! സംസാരസമുദ്രത്തെ മഥിക്കുന്നതിൽ മന്ദരപർവ്വതമായുള്ളോവേ! അങ്ങു എന്റെ സർവ്വദുഃഖത്തെയും കളഞ്ഞാലും.

നാരായണകരുണാമയ ശരണംകരവാണിതാവകൌചരണൌ
ഇതിഷട്പദീമദീയേ വദനസരോജേ സദാവസതു. ൭

അല്ലയോ നാരായണ! കരുണാകര! അങ്ങയുടെ ചരണയുഗങ്ങളെ ഞാൻ ശരണമാക്കി ചെയ്യുന്നു, എന്നു ഈ ഷട്പദി സ്തോത്രം (ഷട്പദി എന്നാൽ വണ്ടെന്നർത്ഥം) എന്റെ വദനപത്മത്തിൽ എപ്പോഴും വസിക്കട്ടെ.

ശ്രീമദാചാര്യകൃതം ഷട്പദിസ്തോത്രം സമ്പൂർണ്ണം.

## ൩൨. ശ്രീമൽപ്രഹ്ലാദസ്തുതിപ്രാരംഭഃ.

ഏവം സുരാദയസ്സർവ്വേ ബ്രഹ്മരുദ്രപുരസ്സരാഃ
നോപൈതുമശകന്മന്യുസംരംഭം സുദുരാസദം. ൧

ഇപ്രകാരം ദൂരത്തിൽനിന്നു സ്തുതിക്കുന്നവരായ ബ്രഹ്മാദിദേവന്മാർ സഹിച്ചുകൂടാത്ത കോപത്തോടുകൂടിയ (നൃസിംഹരൂപിയായ) ഭഗവാന്റെ സന്നിധിയിലേക്കു അടുക്കുന്നതിനു ശക്തരായിഭവിച്ചില്ല.

സാക്ഷാച്ഛ്രീ പ്രേഷിതാദേവൈർദൃഷ്ട്വാതം മഹദത്ഭുതം
അദൃഷ്ടാശ്രുതപൂർവ്വത്വാത്സാനോപേയായ ശങ്കിതാ. ൨

ദേവന്മാരാൽ സാക്ഷാൽ ലക്ഷ്മീഭഗവതിയും പറഞ്ഞയക്കപ്പെട്ടു. പണ്ട് കണ്ടും കേട്ടും അറിവില്ലാത്തതുനിമിത്തം, മഹത്തായി അത്ഭുതമായിരിക്കുന്ന ആ നരസിംഹമൂർത്തിയെ കണ്ടിട്ട് ലക്ഷ്മീഭഗവതിയും, ശങ്കിതയായി അടുത്തില്ല.

പ്രഹ്ലാദം പ്രേഷയാമാസ ബ്രഹ്മാവസ്ഥിതമന്തികേ
താതപ്രശമയോപേഹി സ്വപിത്രേ കുപിതം പ്രഭും. ൩

അല്ലേയോ വത്സ! പ്രഹ്ളാദ! പിതാവുനിമിത്തം കോപിച്ചിരിക്കുന്ന ഈശ്വരന്റെ സമീപത്തിങ്കൽ ചെല്ലുക, കോപത്തെ ശമിപ്പിക്കുക. എന്നിങ്ങിനെ പറഞ്ഞ് ബ്രഹ്മാവ് തന്റെ അടുക്കൽ നില്ക്കുന്ന പ്രഹ്ളാദനെ അയച്ചു.

തഥേതിശനകൈരാജന്മഹാഭാഗവതോർഭകഃ
ഉപേത്യഭുവികായേന നനാമ വിധൃതാഞ്ജലിഃ. ൪

മഹാഭക്തനും ബാലനുമായ പ്രഹ്ളാദനാകട്ടെ അപ്രകാരംതന്നെ എന്നു പറഞ്ഞ് അടുക്കൽ ചെന്ന് കൈ കൂപ്പി ശിരസ്സിൽവെച്ച് സാഷ്ടാംഗമായി ഭൂമിയിൽ വീണു നമസ്കരിച്ചു.

സ്വപാദമൂലേപതിതം തമർഭകം
വിലോക്യദേവഃകൃപയാപരിപ്ലുതഃ
ഉത്ഥാപ്യതച്ഛീർഷ്ണ്യദധാൽകരാംബുജം
കാലാഹിവിത്രസ്തധിയാംകൃതാഭയം. ൫

അപ്പോൾ ഭഗവാൻ തന്റെ പാദമൂലത്തിങ്കൽ നമസ്കരിച്ചുകിടക്കുന്ന ബാലനെ നോക്കി നിറഞ്ഞ കാരുണ്യത്തോടുകൂടിയവനായി അവനെ എഴുനേല്പിച്ച് കാലസർപ്പത്തിൽനിന്നു ഭയപ്പെട്ട ജനങ്ങൾക്കു അഭയ (ശരണ) പ്രദമായ തന്റെ കരപത്മത്തെ അവന്റെ ശിരസ്സിൽവെച്ചനുഗ്രഹിച്ചു.

സതത്കരസ്പർശധുതാഖിലാശുഭ-
സ്സപദ്യഭിവ്യക്തപരാത്മദർശനഃ
തത്പാദപത്മം ഹൃദിനിർവൃതോദധൌ
ഹൃഷ്യത്തനുഃ ക്ലിന്നഹൃദശ്രുലോചനഃ. ൬

അപ്പോൾ പ്രഹ്ളാദൻ, ഭഗവൽകരസ്പർശനിമിത്തം തന്റെ സകല അശുഭങ്ങളും നശിച്ചവനായി തൽക്ഷണം ഏററവും പ്രകാശിച്ചിരിക്കുന്ന പരമാത്മജ്ഞാനത്തോടും സുഖത്തോടും രോമാഞ്ചത്തോടും അലിഞ്ഞ മനസ്സോടും ആനന്ദബാഷ്പത്തോടും കൂടിയവനായി ഭഗവൽ പാദാരവിന്ദത്തെ ഹൃദയത്തിൽ ധരിച്ചു (ധ്യാനിച്ചു.)

അസ്തൗഷീദ്ധരിമേകാഗ്രമനസാ സുസമാഹിതഃ
പ്രേമഗദ്ഗദയാവാചാ തന്ന്യസ്തഹൃദയേക്ഷണഃ. ൧

പ്രഹ്ളാദൻ ഏകാഗ്രമനസ്സുകൊണ്ടു സമാധിയിൽ ഉറച്ചവനായി ഹൃദയത്തേയും നേത്രങ്ങളേയും ഭഗവദ്രൂപത്തിങ്കൽ തന്നെ ഉറപ്പിച്ച് സന്തോഷത്താൽ ഗദ്ഗദാക്ഷരവാക്കുകൾകൊണ്ടു സ്തുതിച്ചു,

പ്രഹ്ളാദ ഉവാച.

ബ്രഹ്മാദയസ്സുരഗണാ മുനയോഽഥസിദ്ധാഃ
സത്വൈകതാനമതയോ വചസാം പ്രവാഹൈഃ
നാരാധിതും പുരുഗുണൈരധുനാപിപിപ്രുഃ
കിംതോഷ്ടുമർഹതിസമേ ഹരിരുഗ്രജാതേഃ. ൨

സത്വത്തിങ്കൽ തന്നെ ലയിച്ചവരായ ബ്രഹ്മാദിദേവഗണങ്ങളും മുനികളും ജ്ഞാനികളും ബഹുഗുണയുക്തങ്ങളായ അനേകവാക്കുകളാൽ പോലും യാതൊരു നരസിംഹമൂർത്തിയെ ആരാധിപ്പാൻ ശക്തന്മാരായി ഭവിച്ചില്ല; ആ മൂർത്തി അസുരവംശത്തിൽ ജനിച്ചവനായ എനിക്ക എങ്ങിനെ പ്രസാദിക്കും.

മന്യേധനാഭിജനരൂപതപഃശ്രുതൌജ-
സ്തേജഃപ്രഭാവബലപൌരുഷബുദ്ധിയോഗാഃ
നാരാധനായഹിഭവന്തി പരസ്യപുംസോ
ഭക്ത്യാതുതോഷഭഗവാൻ ഗജയൂഥപായ. ൩

ധനം, സൽകുലത്തിൽ ജനനം, സൌന്ദര്യം, തപസ്സ്, പാണ്ഡിത്യം, ഇന്ദ്രിയശക്തി, തേജസ്സ്, പ്രതാപം, ബലം, ഉത്സാഹം, ബുദ്ധി, അഷ്ടാംഗയോഗം, ഇവയാൽ ഭഗവൽപ്രീതി ഉണ്ടാകുന്നില്ല ഭഗവൽപ്രീതിക്കു കാരണം ഭക്തിതന്നെ. ഭക്തിയാൽതന്നെയാണ് ഗജേന്ദ്രനിൽ പ്രസാദിച്ചതു്.

വിപ്രാദ്ദ്വിഷഡ്ഗുണയുതാദരവിന്ദനാഭ-
പാദാരവിന്ദവിമുഖാച്ഛ്വപചം വരിഷ്ഠം;
മന്യേതദർപ്പിതമനോവചനേഹിതാർത്ഥ
പ്രാണം പുനാതി സകുലം നതു ഭൂരിമാനഃ ൪

മുമ്പറഞ്ഞ പന്ത്രണ്ടു ഗുണങ്ങളോടുകൂടിയവനായിരുന്നാലും ഭഗവൽപാദാരവിന്ദഭക്തിയില്ലാത്ത ബ്രാഹ്മണനേക്കാൾ ഭക്തിയോടുകൂടിയ ചണ്ഡാലൻ ശ്രേഷ്ഠനാകുന്നു. അവൻ കുലത്തെയും ശുദ്ധമാക്കുന്നു. ഗർവ്വിഷ്ഠനായ ബ്രാഹ്മണനാകട്ടെ തന്നെക്കൂടി ശുദ്ധമാക്കിച്ചെയ്യുന്നില്ല.

നൈവാത്മനഃപ്രഭുരയം നിജലാഭപൂർണ്ണോ
മാനം ജനാദവിദുഷഃ കരുണോവൃണീതേ
യദ്യൽജനോ ഭഗവതേ വിദധീതമാനം
തച്ചാത്മനേ പ്രതിമുഖസ്യയഥാമുഖശ്രീഃ. ൧൧

അനന്തപരിപൂർണ്ണനായ ഈശ്വരൻ അല്പനിൽനിന്നു പൂജയെ അഗ്രഹിക്കുന്നില്ല. എന്നാൽ കാരുണ്യത്താൽ പൂജയെ സ്വീകരിക്കുന്നുമുണ്ട്. ജനങ്ങൾ ഭഗവാനു ഏതെതു പൂജയെ ചെയ്യുന്നുവോ അതാതിന്റെ ഫലങ്ങൾ, മുഖങ്ങൾക്കു പ്രതിമുഖങ്ങളിൽ ശോഭിക്കുന്നതുപോലെ തനിക്കുതന്നെ അനുഭവമായിത്തീരുന്നു.

തസ്മാദഹംവിഗതവിക്ലവ ഈശ്വരസ്യ
സർവ്വാത്മനാമഹിഗൃണാമി യഥാമനീഷം
നീചോജയാഗുണവിസർഗ്ഗമനുപ്രവിഷ്ടഃ
പൂയേതയേനഹി പുമാനനുവർണ്ണിതേന. ൧൨

ഭഗവന്മാഹാത്മ്യങ്ങളെ ഉച്ചരിക്കുന്നുവെങ്കിൽ സംസാരിയായിരിക്കുന്നവനും മുക്തനായിഭവിക്കുന്നു. അതിനാൽ ഞാൻ നീചനായിരുന്നാലും ഈശ്വരമാഹാത്മ്യത്തെ എന്റെ ബുദ്ധിക്കു തക്കവണ്ണം ശങ്കകൂടാതെ കീർത്തനം ചെയ്യുന്നു.

സർവ്വേഹ്യമീവിധികരാസ്തവസത്വധാമ്നോ
ബ്രഹ്മാദയോ വയമിവേശ! നചോദ്വിജന്തഃ
ക്ഷേമായ ഭൂതയ ഉതാത്മസുഖായചാസ്യ
വിക്രീഡിതം ഭഗവതോ രുചിരാവതാരൈഃ. ൧൩

അല്ലയോ ഈശനായുള്ളോവേ, ബ്രഹ്മാദിദേവന്മാർ സത്വമൂർത്തിയായ നിന്തിരുവടിയുടെ കല്പനകളെ ഭയത്തോടുകൂടി അനുസരിക്കുന്നവരാകുന്നു. അസുരന്മാരായ ഞങ്ങൾ അപ്രകാരമല്ല; നിന്തിരുവടിയുടെ മത്സ്യാദികളായ സുന്ദരാവതാരങ്ങളെക്കൊണ്ടുള്ള ക്രീഡ ലോകരക്ഷണത്തിന്നായിക്കൊണ്ടാകുന്നു. ഭയത്തിന്നായിക്കൊണ്ടല്ല. (അതിനാൽ കോപത്തെ ശമിപ്പിക്കേണമെന്നു സാരം)

തദ്യച്ഛമന്യുമസുരശ്ചഹതസ്ത്വയാദ്യ
മോദേതസാധുരപി വൃശ്ചികസർപ്പഹത്യാ
ലോകാശ്ചനിർവൃതിമിതാഃ പ്രതിയന്തിസർവ്വേ
രൂപംനൃസിംഹ! വിഭയായ ജനാസ്സ്മരന്തി. ൧൪

അതിനാൽ അല്ലയോ നരസിംഹമൂർത്തേ! കോപത്തെ ഉപേക്ഷിക്കേണമേ. ഇപ്പോൾ അസുരൻ (ഹിരണ്യകശിപു) അങ്ങയാൽ വധിക്കപ്പെട്ടു. (ഇനിയും ക്രോധം ആവശ്യമില്ലെന്നു സാരം) ലോകം സന്തോഷിക്കുകയും ചെയ്യുന്നു. തേൾ, സർപ്പം മുതലായ ദുഷ്ടജീവികളെ കൊല്ലുന്നതിനാൽകൂടി സജ്ജനങ്ങൾ സന്തോഷിക്കുന്നു. (ഈ മഹാദുഷ്ടനെ കൊന്നതിനാൽ എത്രയെന്നു സ്പഷ്ടം) ലോകങ്ങൾ സുഖികളായിട്ട് നിന്തിരുവടിയുടെ കോപശമനത്തെ പ്രാർത്ഥിക്കുകയും ഭയനിവൃത്തിക്കായി രൂപത്തെ സ്മരിക്കുകയും ചെയ്യുന്നു.

നാഹം ബിഭേമ്യജിത! തേതിഭയാനകാസ്യ-
ജിഹ്വാർക്കനേത്ര ഭ്രുകടീരഭസോഗ്രദംഷ്ട്രാൽ
ആന്ത്രസ്രജഃക്ഷതജകേസര ശങ്കുകർണ്ണാ-
ന്നിർഹ്രാദഭീതദിഗിഭാദരിഭിന്നഖാഗ്രാൽ. ൧൫

ത്രസ്തോസ്മ്യഹം കൃപണവത്സല! ദുസ്സഹോഗ്ര-
സംസാരചക്രകദനാൽ ഗ്രസതാം പ്രണീതഃ
ബദ്ധഃ സ്വകർമ്മഭിരുശത്തമ! തേംഘ്രിമൂലം
പ്രീതോപവർഗ്ഗമരണം ഹ്വയസേകദാനു. ൧൬

അല്ലയോ അജിതനായുള്ളോവ! നിന്തിരുവടിയുടെ അതിഭയങ്കരങ്ങളായ മുഖം, നാവ, ആദിത്യസദൃശങ്ങളായ കണ്ണുകൾ, പുരികക്കൊടികളുടെ വളവുകൊണ്ടുള്ള സഞ്ചാരം, ഉഗ്രകളായ ദംഷ്ട്രകൾ, കുടൽമാല, രക്തം പിരണ്ടിരിക്കുന്ന മുഖരോമങ്ങളും ഉയർന്നും സൂചിച്ചുള്ളതുമായ ചെവികൾ, ഇവകളോടും അട്ടഹാസശബ്ദത്താൽ ഭയപ്പെട്ടിരിക്കുന്ന ദിഗ്ഗജങ്ങളോടും ശത്രുക്കളെ പിളൎക്കുന്ന നഖാഗ്രങ്ങളോടും കൂടിയ ഈ രൂപത്തിങ്കൽ നിന്നു ഞാൻ ഭയപ്പെടുന്നില്ല (ലോകഭയശാന്തിയ്ക്കു ഈ രൂപത്തെ ഒതുക്കണമെന്നു സാരം) അല്ലയോ ദീനവത്സലാ! ഞാനകട്ടെ സഹിച്ചുകൂടാത്തതും ഭയങ്കരവുമായ സംസാരചക്രദുഃഖംനിമിത്തം ഏറ്റം ഭയപ്പെടുകയും സ്വകർമ്മങ്ങൾകൊണ്ടു ബദ്ധനാകുകയും ചെയ്യുന്നു. അല്ലയോ ഭക്തവത്സല! അതിനാൽ നിന്തിരുവടി പ്രീതനായി മോക്ഷശരണമായ അവിടത്തെ പാദമൂലത്തിങ്കലേക്ക് എപ്പോഴാകുന്നു എന്നെ വിളിക്കുന്നതു്.

യസ്മാൽ പ്രിയാപ്രിയവിയോഗസയോഗജന്മ-
ശോകാഗ്നിനാ സകലയോനിഷു ദഹ്യമാനഃ
ദുഃഖൌഷധം തദപി ദുഃഖമതദ്ധിയാഹം
ഭൂമൻ ഭ്രമാമി വദമേ തവ ദാസ്യയോഗം. ൧൭

യാതൊന്നുഹേതുവായിട്ടു ഞാൻ ഇഷ്ടാനിഷ്ടങ്ങളുടെ വിയോഗസംയോഗങ്ങൾകൊണ്ടുണ്ടായിരിക്കുന്ന ശോകാഗ്നിയോടുകൂടി സകലയോനികളിൽ ദഹിക്കപ്പെടുന്നവനായി ഭവിക്കുന്നു ദുഃഖനിവൃത്തിക്കായി ചെയ്യുന്നവയും ദുഃഖങ്ങളായി തീരുന്നു. അപ്രകാരമാണെങ്കിലും ദേഹാദ്യഭിമാനംകൊണ്ടു മോഹിക്കുകയും ചെയ്യുന്നു. അതിനാൽ നിന്തിരുവടിയുടെ ദാസ്യമാകുന്ന സംസാരനിവൃത്തിമാർഗ്ഗത്തെ എനിക്കായിക്കൊണ്ടു ഉപദേശിക്കണമേ

സോഹം പ്രിയസ്യ സുഹൃദഃ പരദേവതായാ
ലീലാകഥാസ്തവ നൃസിംഹ! വിരിഞ്ചഗീതാഃ
അഞ്ജസ്തിതർമ്മ്യനുഗൃണൻ ഗുണവിപ്രമുക്തോ
ദുർഗ്ഗാണി തേ പദയുഗാലയഹംസസംഗഃ. ൧൮

(ദാസ്യയോഗംകൊണ്ടു പ്രവർത്തിച്ചാലും അതിനു വിഘ്നങ്ങളായിരിക്കുന്ന മുമ്പറഞ്ഞ നാനാ ദുഃഖങ്ങളുടെ പരിഹാരം എങ്ങിനെ ഭവിക്കുമെങ്കിൽ പറയുന്നു.) നിന്തിരുവടിയുടെ ദാസനായി ഭവിച്ചു് ഇഷ്ടനായും ഉപകാരകനായും സർവ്വപൂജ്യനായുമിരിക്കുന്ന നിന്തിരുവടിയുടെ ബ്രഹ്മകീർത്തിതങ്ങളായ ലീലാകഥകളെ, അവിടത്തെ പാദഭക്ത

ന്മാരോടുകൂടിയുള്ള സംസർഗ്ഗമാകുന്ന സഹായത്തോടും, രാഗാദികളെ ഉപേക്ഷിച്ചും എട വിടാതെ കീർത്തനംചെയ്തുകൊണ്ടു വിഘ്നങ്ങളായ ദുഃഖങ്ങളെ ഞാൻ തരണം ചെയ്യുന്നു. (വകവക്കുന്നില്ലെന്നു സാരം.)

ബാലസ്യനേഹശരണം പിതരൌനൃസിംഹ!
നാർത്തസ്യചാഗദമുദന്വതി മജ്ജതോനൌഃ
തപ്തസ്യതത്പ്രതിവിധിർയ്യ ഇഹാഞ്ജസേഷ്ട-
സ്താവദ്വിഭോ!തനുഭൃതാംത്വദുപേക്ഷിതാനാം. ൧൯

(ദുഃഖതപ്തനായവനു ദുഃഖനിവൃത്ത്യുപായം ലോകപ്രസിദ്ധംതന്നെ. എന്നാൽ ഭഗവദനുഗ്രഹമില്ലെങ്കിൽ അതും നിഷ്ഫലംതന്നെ എന്നു പറയുന്നു.) അല്ലയോ നരസിംഹമൂർത്തേ! മാതാപിതാക്കളാൽ രക്ഷിക്കപ്പെടുന്ന ബാലൻ ദുഃഖിക്കുന്നു. അതിനാൽ ബാലന്റെ രക്ഷിതാക്കൾ അവരല്ല ഔഷധം സേവിക്കുന്ന രോഗി മരിക്കുന്നു. അതിനാൽ ഔഷധംകൊണ്ടു രോഗശമനവുമുണ്ടാകുന്നില്ല. കപ്പൽ മുങ്ങിയും ആൾ മരിക്കുന്നു. മുങ്ങുന്നവന്നു സമുദ്രത്തിൽ കപ്പലും രക്ഷയല്ല ദുഃഖിതനു പ്രതിവിധി ലോകപ്രസിദ്ധമെങ്കിലും നിന്തിരുവടിയാൽ ഉപേക്ഷിക്കപ്പെട്ടവർ അനന്യശരണന്മാരായതന്നെ. അതിനാൽ എല്ലാററിന്നും അവിടത്തെ കാരുണ്യംതന്നെ ആശ്രയമായി ഭവിക്കുന്നു.

യസ്മിൻയതോയർഹിയേന ച യസ്യയസ്മാ
ദ്യസ്മൈയഥായദുതയസ്ത്വപരഃ പരോവാ
ഭാവഃകരോതിവികരോതി പൃഥക്സ്വഭാവഃ
സഞ്ചോദിതസ്തദഖിലം ഭവതഃസ്വരൂപം. ൨൦

(ലോകത്തിൽ പല വിധ രക്ഷകന്മാരെ കാണുന്നതും അതാതു രൂപങ്ങളായി ഭവിച്ച നിന്തിരുവടിതന്നെ എന്നു ഈ ശ്ലോകത്താൽ പറയപ്പെടുന്നു.)

യാതൊന്നിങ്കൽവെച്ചു യാതൊന്നു ഹേതുവായിട്ടു യാതൊരുകാലത്തിങ്കൽ യാതൊന്നുകൊണ്ടു യാതൊന്നിങ്കൽനിന്നു യാതൊന്നിന്നുവേണ്ടി അപരമായ പിത്രാദിയായോ പരമായ ബ്രഹ്മാദിയായോ ഇരിക്കുന്ന സാത്വികസ്വഭാവിയായ യാതൊരു കർത്താവു യാതൊരു കാരണത്താൽ സഞ്ചോദിതനായിട്ടു യാതൊരു കർമ്മത്തിനെ യാതൊരുപ്രകാരം ചെയ്യുന്നുവോ വ്യത്യാസപ്പെടുത്തുന്നുവോ അതെല്ലാം നിന്തിരുവടിയുടെസ്വരൂപംതന്നെ. (യസ്മിൻ എന്ന അധികരണം യതഃ എന്ന നിമിത്തം യർഹി എന്ന കാലം യേന എന്ന കരണം യേന സഞ്ചോദിതഃ എന്ന ഹേതുകർത്താവു് യസ്യ എന്ന സംബന്ധി യസ്മാൽ എന്ന അപാദാനം യസ്മൈ എന്ന സമ്പ്രദാനം യൽ എന്ന കർമ്മം യഃ എന്ന കർത്താവു ഇങ്ങിനെ ഏഴു വിഭക്തികളെ കാണിച്ചു—യഥാ എന്ന ക്രിയാവിശേഷണം കരോതി എന്ന ഉല്പാദനക്രിയാ വികരോതി എന്ന വികാരരൂപക്രിയ യസ്യ എന്നതു എല്ലാ കാരകങ്ങളിലും യോജിപ്പിക്കാം ഇങ്ങിനെ ശബ്ദങ്ങളാൽ പറയപ്പെടാവുന്ന അർത്ഥങ്ങൾ മുഴുവനും ഈ ശ്ലോകത്താൽ പറയപ്പെട്ടു.)

മായാമനഃസൃജതി കർമ്മമയംബലീയഃ
കാലേനചോദിതഗുണാനുമതേനപുംസഃ

ഛന്ദോമയം മഖമജയാർപ്പിതഷോഡശാരം
സംസാരചക്രമജ! കോതിതരേത്ത്വദന്യഃ. ൨൧

(വിഷ്ണുവിനെ ഒഴിച്ചു മററു രക്ഷിതാവില്ലെന്നും ആ വിഷ്ണുവിന്നു സംസാരമില്ലെന്നും ശരണാഗതനായ തന്നെ രക്ഷിക്കണമെന്നും പ്രാർത്ഥിച്ചുകൊണ്ടു പറയുന്നു)

നിന്തിരുവടിയുടെ അംശഭൂതനായ പുരുഷന്റെ കടാക്ഷരൂപമായ അനുഗ്രഹം കൊണ്ടു കാലത്താൽ വൈഷമ്യപ്പെട്ട ഗുണങ്ങളോടുകൂടിയ മായയാകട്ടെ കർമ്മശക്തിയോടുകൂടിയതും സ്വാധീനപ്പെടുത്താൻ പ്രയാസമുള്ളതും വേദോക്തകർമ്മപ്രധാനമായതും ജീവന്റെ അവിദ്യയാൽ സമർപ്പിക്കപ്പെട്ട പതിനാറ് അംശങ്ങളോടുകൂടിയതും (അഞ്ച് പ്രാണവൃത്തികൾ പതിനൊന്നു ഇന്ദ്രിയങ്ങൾ ഇങ്ങിനെ പതിനാറ് അംശങ്ങൾ) ആയ മനഃപ്രധാനമായ ലിംഗദേഹത്തെ സൃഷ്ടിക്കുന്നു. ഇങ്ങിനെ സംസാരചക്രത്തിൽ ഭ്രമിച്ചിരിക്കുന്ന മനസ്സിനെ നിന്തിരുവടിയെ സേവിക്കാത്തവൻ എങ്ങിനെ ജയിക്കും.

സത്വംഹി നിത്യവിജിതാത്മഗുണഃസ്വധാമ്നാ
കാലോവശീകൃതവിസൃജ്യവിസർഗ്ഗശക്തിഃ
ചക്രേവിസൃഷ്ടമജയേശ്വരഷോഡശാരെ
നിഷ്പീഡ്യമാനമുപകർഷവിഭോ! പ്രസന്നം. ൨൨

(സംസാരിയായ ജീവനേക്കാൾ തനിക്കെന്താണ് വിശേഷമെന്ന)

യാതൊന്ന് ഹേതുവായിട്ട് നിന്തിരുവടി ജ്ഞാനശക്തികൊണ്ടെല്ലായ്പോഴും ബുദ്ധിഗുണങ്ങളേയും കാര്യങ്ങളുടേയും സാധനങ്ങളുടേയും ശക്തികളേയും ജയിച്ചവനും മായാപ്രേരകനുമാകുന്നു. ജീവനാകട്ടെ ഇതിന്നു വിപരീതമാകുന്നു. അതിനാൽ മുൻപറഞ്ഞ പതിനാറ് അംശങ്ങളോടുകൂടിയ സംസാരചക്രത്തിങ്കൽ അവിദ്യയാൽ സമർപ്പിക്കപ്പെട്ടവനായും കരിമ്പിൻതടിപോലെ ഏററവും മർദ്ദിക്കപ്പെട്ടവനുമായ എന്നെ അവിടത്തെ സമീപത്തിൽ എത്തിക്കേണമേ!

ദൃഷ്ടാമയാദിവിവിഭോഖിലധിഷ്ണ്യപാനാ-
മായുഃശ്രിയോവിഭവഇച്ഛതിയാൻജനോയം
യേസ്മൽപിതുഃകുപിതഹാസവിജൃംഭിതഭ്രൂ-
വിസ്ഫൂർജ്ജിതേനലുലിതാസ്സതുതേനിരസ്തഃ. ൨൩

(സംസാരത്തിൽ ഭയപ്പെടുവാനുള്ള കാരണം മൂന്നു ശ്ലോകങ്ങളിൽ പറയപ്പെടുന്നു)

സ്വർഗ്ഗത്തിലിരിക്കുന്ന ലോകപാലന്മാരുടെ ആയുസ്സ്, സമ്പത്തുകൾ, വിഭവം, അഭ്യുദയം ഇതുകൾ, അല്ലയോ വിഭുവായുള്ളോവേ! എന്നാൽ കാണപ്പെട്ടു. അവ എത്രയും നിസ്സാരങ്ങൾതന്നെ. യാതൊന്നുകളെ ജനങ്ങൾ ഇച്ഛിക്കുന്നു ആ യാതൊന്നു എന്റെ പിതാവിന്റെ കോപഹാസവികൃതഭ്രൂഭംഗമാത്രംകൊണ്ട് (ദ്വേഷ്യത്താൽ ഉണ്ടായ പുഞ്ചിരിയാൽ വളച്ചു വെട്ടിക്കുന്ന പുരികങ്ങളുടെ ചലനം) നശിക്കപ്പെട്ടു. ആ എന്റെ പിതാവാകട്ടെ നിന്തിരുവടിയാൽ വധിക്കപ്പെടുകയും ചെയ്തു.

തസ്മാദമൂസ്തനുഭൃതാമഹമാശിഷോജ്ഞ
ആയുഃശ്രിയംവിഭവമൈന്ദ്രിയമാവിരിഞ്ചാൽ

നേച്ഛാമിതേവിലുളിതാനുരുവിക്രമേണ
കാലാത്മനോപനയമാം നിജഭൃത്യപാർശ്വം. ൨൪

അതിനാൽ സുഖങ്ങളുടെ പരിമാണാവസ്ഥയെ അറിയുന്ന ഞാൻ ഇന്ദ്രിയഭോഗ്യമായ ബ്രഹ്മഭോഗത്തിനെ അഗ്രഹിയ്ക്കുന്നില്ല. കാലരൂപിയായ നിന്തിരുവടിയുടെ വേഗം ഏവരെ വരുന്ന ശക്തികൊണ്ട് നാശകാരണങ്ങളായ അണിമാദികളെയും അഗ്രഹിയ്ക്കുന്നില്ല. ഭക്തിയെ മാത്രം അഗ്രഹിയ്ക്കുന്നു. അങ്ങയുടെ ഭൃത്യവർഗ്ഗത്തിൽ എന്നെയും ചേർക്കണമേ:

കുത്രാശിഷഃശ്രുതിസുഖാമൃഗതൃഷ്ണിരൂപാഃ
ക്വേദംകളേബരമശേഷരുജാംവിരോഹഃ
നിർവ്വിദ്യതേനതു ജനോയദപീതിവിദ്വാൻ
കാമാനലംമധുലവൈഃശമയൻദുരാപൈഃ. ൨൫

(വിഷയങ്ങൾ വർത്തമാനകാലത്തിങ്കലും അസഹ്യഭോഗ്യങ്ങളാകുന്നില്ല.)

കേൾവിയ്ക്കുമാത്രം സുഖകരങ്ങളായും ആലോചിക്കുമ്പോൾ മിഥ്യാഭൂതങ്ങളായുമിരിയ്ക്കുന്ന വിഷയങ്ങൾ എവിടെ? സർവ്വരോഗങ്ങളുടേയും വിളഭൂമിയായ ശരീരം എവിടെ? എന്നിപ്രകാരം ജനങ്ങൾ, ദേഹാദികളെ അറിയുന്നുണ്ടെങ്കിലും അഗ്രഹമാകുന്ന അഗ്നിയെ അവർ ദുസ്സാദ്ധ്യങ്ങളും മധുതുല്യങ്ങളുമായിരിക്കുന്ന അല്പസുഖങ്ങളെകൊണ്ടു ശമിപ്പിപ്പാൻ യത്നിച്ചിരിക്കയാൽ അവർക്ക് വൈരാഗ്യത്തിനിടയാകുന്നതുമില്ല.

ക്വാഹംരജഃപ്രഭവഈശതമോധികേസ്മിൻ
ജാതസ്സുരേതരകുലേക്വതവാനുകമ്പാ
നബ്രഹ്മണോനതുഭവസ്യനവൈരമായാ
യന്മേർപ്പിതഃശിരസിപത്മകരപ്രസാദഃ. ൨൬

(എനിയ്ക്കു വൈരാഗ്യം ഉണ്ടായതും ഭഗവൽകാരുണ്യം കൊണ്ടുതന്നെ എന്നു്)

തമോഗുണാധികമായിരിയ്ക്കുന്ന അസുരവംശത്തിൽ രജോഗുണപ്രഭവനായിരിയ്ക്കുന്ന ഞാനെവിടെ നിന്തിരുവടിയുടെ കാരുണ്യം എവിടെ. താമരപ്പൂപോലെ സന്താപഹരവും പ്രസാദരൂപവുമായിരിക്കുന്ന കൈയാതൊരു കാരുണ്യത്താൽ എന്റെ ശിരസ്സിൽ വെയ്ക്കപ്പെട്ടു. ഇപ്രകാരമുള്ള അനുഗ്രഹം പുത്രനായ ബ്രഹ്മാവിന്നോ ആത്മാവായ ശിവനോ ഭാര്യയായ ശ്രീദേവിയ്ക്കോ ലഭിച്ചിട്ടില്ല.

നൈഷാപരാവരമതിർഭവതോനനുസ്യാ-
ജ്ജന്തോർയ്യഥാത്മസുഹൃദോജഗതസ്തഥാപി
സംസേവയാസുരതരോരിവതേപ്രസാദഃ
സേവാനുരൂപമുദയോനപരാവരത്വം. ൨൭

പ്രാകൃതനായവന്നു് ഉത്തമാധമബുദ്ധി ഭവിയ്ക്കുന്നു. ലോകാത്മാവും ലോകബന്ധുവുമായ നിന്തിരുവടിയ്ക്കു് "ബ്രഹ്മാദികൾ, ഉത്തമന്മാർ, അസുരകുലജാതന്മാരായവർ നിചന്മാർ" എന്നിങ്ങിനെ വലിപ്പചെറുപ്പമായ ബുദ്ധി ഭവിയ്ക്കുന്നില്ല. എന്നാൽ എനിയ്ക്കു

ണ്ടായ അനുഗ്രഹം എല്ലാവരിലും എന്തുകൊണ്ടു ഭവിയ്ക്കുന്നില്ല എങ്കിൽ; സേവിയ്ക്കുന്നവരിൽ അങ്ങു പ്രസാദിയ്ക്കുന്നു, സേവാവിഷയമായ ധർമ്മാദിപുരുഷാർത്ഥവും ലഭിക്കുന്നു. ഇതിനാൽ നിന്തിരുവടിയ്ക്കു വൈഷമ്യമില്ലാ. കല്പകവൃക്ഷത്തെ സേവിയ്ക്കുന്നവൎക്കുമാത്രം അനുഗ്രഹഫലത്തെ കൊടുക്കുന്നതുകൊണ്ടു കല്പകവൃക്ഷം വൈഷമ്യമുള്ളതല്ലാ, ഇതുപോലെ നന്തിരുവടിക്കും വൈഷമ്യമില്ലാ. പരാപരത്വം (വലിപ്പച്ചെറുപ്പം) കാരണവുമല്ലം.

ഏവംജനം നിപതിതം പ്രഭവാഹികൂപേ
കാമാഭികാമമനുയഃ പ്രപതൻപ്രസംഗാൽ
കൃത്വാത്മസാൽസുരർഷിണാ ഭഗവൻ ഗൃഹീതഃ
സോഹംകഥംനുവിസൃജേ തവഭൃത്യസേവാം. ൨൭

നിന്തിരുവടി യാതൊരുപ്രകാരം എന്നെ അനുഗ്രഹിച്ചുവോ, ഇപ്രകാരംതന്നെ ശ്രീനാരദമുനിയും, സംസാരമാകുന്ന സൎപ്പകൂപത്തിൽ കാമങ്ങളെ അനുഗ്രഹിച്ച് വീണുകൊണ്ടിരിയ്ക്കുന്ന ജനങ്ങളോടുള്ള സംസൎഗ്ഗത്താൽ പിന്നാലെ വീഴുന്നവനായ എന്നെ സ്വന്തം ആളായി, സ്വീകരിച്ചനുഗ്രഹിച്ചു. ഇങ്ങിനെയുള്ള ഞാൻ നിന്തിരുവടിയുടെ ഭൃത്യസേവയെ എപ്രകാരം ഉപേക്ഷിയ്ക്കുന്നു. ശ്രീനാരദമുനിയുടെ അനുഗ്രഹം ഹേതുവായിട്ടു നിന്തിരുവടി എന്നിൽ ഏററവും അനുഗ്രഹിച്ചു. ഇതുതന്നെ വലിയ അനുഗ്രഹം. എന്റെ പ്രാണരക്ഷയെ ചെയ്തതു അനുഗ്രഹമായി വിചാരിപ്പാനില്ല.

മൽപ്രാണരക്ഷണമനന്ത! പിതുൎവധശ്ച
മന്യേസ്വഭൃത്യഋഷിവാക്യമൃതംവിധാതും
ഖഡ്ഗംപ്രഗൃഹ്യയദവോചദസദ്വിധിത്സു
സ്ത്വാമീശ്വരോമദപരോവതുകംഹരാമി. ൨൮

അല്ലയോ അനന്ത! എന്റെ പ്രാണരക്ഷയും പിതാവിന്റെ വധവും നിന്തിരുവടിയുടെ ഭൃത്യനായിരിയ്ക്കുന്ന ഋഷിയുടെ വാക്കിനെ സത്യമാക്കുവാൻ വേണ്ടിയാണെന്നു ഞാൻ വിചാരിയ്ക്കുന്നു; അല്ലാതെ എന്റെ അനുഗ്രഹത്തിനായിട്ടല്ല എന്തുകൊണ്ടെന്നാൽ അയുക്തമായ കാൎയ്യത്തെ ചെയ്വാൻ ഉത്സാഹിച്ചു ഖഡ്ഗത്തെ എടുത്തു, "ഞാനല്ലാതെ വേറെ ഈശ്വരനുണ്ടെങ്കിൽ നിന്നെ രക്ഷിയ്ക്കട്ടെ, ഞാനിതാ നിന്റെ തലയറുക്കുന്നു" എന്നു (ഹിരണ്യകശിപു) പറഞ്ഞു.

ഏകസ്ത്വമേവജഗദേതദമുഷ്യയത്ത്വ
മാദ്യന്തയോഃപൃഥഗവസ്യസിമദ്ധ്യതശ്ച
സൃഷ്ട്വാഗുണവ്യതികരം നിജമായയേദം
നാനേവതൈരവസിതസ്തദനുപ്രവിഷ്ടഃ. ൩൦

("ഇപ്രകാരം എന്നെ രക്ഷിച്ചതും പിതാവിനെ വധിച്ചതും നിന്തിരുവടിയുടെ സ്വാഭാവികമല്ല. മായാഗുണംനിമിത്തമാണ്. സൎവ്വാത്മകനായ നിന്തിരുവടിയ്ക്കു പക്ഷഭേദമുണ്ടാകുന്നതല്ലെ"ന്നു ഈ ശ്ലോകത്താൽ പറയുന്നു.

ഈ ലോകം മുഴുവനും നിന്തിരുവടി ഏകൻതന്നെ. യാതൊന്നു ഹേതുവായിട്ടു ഈ ജഗത്തിന്റെ ആദിയിങ്കലും അവസാനത്തിങ്കലും ലോകത്തിൽനിന്നു വേറായിട്ടു ലോ

കത്തിന്റെ കാരണമായും അവധിയായുമിരിയ്ക്കുന്നു. അതുകൊണ്ടു മദ്ധ്യത്തിങ്കലും നിന്തിരുവടിതന്നെയാണ്. ലോകം നിന്തിരുവടിയിൽനിന്നു വേറിട്ടതല്ല. മായകൊണ്ട് ഗുണപരിണാമരൂപമായ ലോകത്തെ സൃഷ്ടിച്ചിട്ട് അതിൽ ജീവസ്വരൂപനായി അനുപ്രവേശിച്ചിരിക്കുന്നു. അതിനാൽ ഗുണങ്ങൾകൊണ്ടു നിന്തിരുവടിതന്നെ രക്ഷകനായും ഹന്താവായും തോന്നുന്നു.

ത്വംവാഇദംസദസദീശ! ഭവാംസ്തതോന്യോ
മായായദാത്മപരബുദ്ധിരിയംഹ്യപാർത്ഥാ
യദ്യസ്യജന്മനിധനം സ്ഥിതിരീക്ഷണഞ്ച
തദ്വൈതദേവവസുകാലവദഷ്ടിതർവോഃ ൩൧

"ലോകം മുഴുവനും" താൻതന്നെയാണെങ്കിൽ ലോകത്തിന്റെ വൈഷമ്യംകൊണ്ടു തനിയ്ക്കും വൈഷമ്യമുണ്ടാകില്ലേ" എന്നു;

കാര്യകാരണാത്മകമായ ഈ ലോകം മുഴുവനും നിന്തിരുവടിയിൽനിന്നു വേറെ അല്ല. നിന്തിരുവടിയാകട്ടെ ലോകത്തിന്റെ ആദിയിലും അവസാനത്തിലും ഇരിയ്ക്കുന്ന ഹേതുവായിട്ടു ലോകത്തിൽനിന്നു വേറെയാണ്. അതു ഹേതുവായിട്ട് ഇവൻ എന്റെ, ഇവൻ അന്യൻ എന്നുള്ള ബുദ്ധി മായതന്നെ. കാര്യത്തിനു കാരണത്തിങ്കൽ നിന്നുള്ള അഭേദത്തിനെ ദൃഷ്ടാന്തംകൊണ്ടു സാധിക്കുന്നു. യാതൊന്നിന്റെ ജന്മവും പ്രകാശവും യാതൊന്നിങ്കൽനിന്ന്. യാതൊന്നിങ്കൽനിന്നു യാതൊന്നു ലഭിക്കയും ചെയ്യുന്നു. ഉൽപാദകവും പ്രകാശകവും ലയസ്ഥാനവുമായ വസ്തുവിന്റെ സത്ത കൂടാതെ കാര്യത്തിന്നു വേറെ സത്തയില്ല. (സത്ത-ഉണ്ട് എന്ന അവസ്ഥ) കാരണമായിരിക്കുന്ന ബീജത്തിന്നും കാര്യമായിരിയ്ക്കുന്ന വൃക്ഷത്തിന്നും വസുകാലമാത്രത്വം എങ്ങിനെ (ഇവിടെ വസുശബ്ദംകൊണ്ട് വസ്തുഗുണങ്ങളോടുകൂടിയ ഭൂമിയെ പറയുന്നു.) അപ്പോൾ യാതൊരുപ്രകാരം വൃക്ഷം ഭൂമയമായ ബീജംതന്നെ വേറേയില്ല. ഈപ്രകാരം കാര്യകാരണരൂപമായ ലോകം പരമ കാരണമായിരിയ്ക്കുന്ന നിന്തിരുവടിതന്നെയാകുന്നു.

ന്യസ്യേദമാത്മനിജഗദ്വിലയാംബുമദ്ധ്യേ
ശേഷേത്മനാനിജസുഖാനുഭവോനിരീഹഃ
യോഗേനമീലിതദൃഗാത്മനിവീതനിദ്ര
സ്തുര്യ്യേസ്ഥിതോനതുതമോനഗുണാംശ്ചയുംക്ഷേ. ൩൨.

(ഈശ്വരന്ന് ലോകത്തിൽനിന്നുള്ള വേറെ സ്ഥിതിയെ ഈ ശ്ലോകംകൊണ്ട് പറയുന്നു.)

നിന്തിരുവടി ഈ ജഗത്തിനെ തങ്കൽതന്നെ സമർപ്പിച്ചു സ്വസുഖത്തെ മാത്രം അനുഭവിച്ചുംകൊണ്ട് യാതൊന്നും ചെയ്യാതെ പ്രളയ ജലത്തിങ്കൽ ശയിക്കുന്നു. ജീവനുള്ള തമോവൃത്തിയായ നിദ്രാ നിന്തിരുവടിയ്ക്കുണ്ടോ! എങ്കിൽ ഇല്ല. അതു യോഗമാണ്. (യോഗത്തിന്ന് ബാഹ്യേന്ദ്രിയ വൃത്തിയില്ലായ്കയാകുന്ന സാമ്യംകൊണ്ടിവിടെ നിദ്രയെന്ന് പേർ പറയുന്നു) യോഗംകൊണ്ട് ബാഹ്യേന്ദ്രിയവൃത്തിയെ വിരമിപ്പിച്ചു സ്വരൂപപ്രകാശംകൊണ്ട് നിദ്രയെയും കളഞ്ഞു ജാഗ്രത്സ്വപ്നസുഷുപ്തികളെ അതിക്രമിച്ചിരിയ്ക്കുന്ന സാക്ഷിസ്വരൂപത്തിങ്കൽ സ്ഥിതനാകുന്ന നിന്തിരുവടി സുഷുപ്തിയിങ്കൽ തമസ്സിനേയും ജാഗ്രത്സ്വപ്നങ്ങളിൽ വിഷയങ്ങളേയും അനുഭവിക്കുന്നില്ല.

തസ്യൈവതേ വപുരിദംനിജകാലശക്ത്യാ
സഞ്ചോദിതപ്രകൃതിധൎമ്മണആത്മഗുഹ്യം
അംഭസ്യനന്തശയനാദ്വിരമത്സമാധേ
ൎന്നാഭേരഭൂത്സ്വകണികാവടവന്മഹാബ്ജം. ൨൩

ജലത്തിങ്കൽ ശയിച്ചുംകൊണ്ടിരിക്കുന്നവനും കാലശക്തികൊണ്ട് സത്വാദികളായ ഗുണങ്ങളുടെ പ്രേരകനായ നിന്തിരുവടിയുടെ സ്വരൂപംതന്നെയാകുന്നു ഈ ലോകം. അതിന്റെ കാരണം:— അനന്തശയ്യയിൽനിന്നു സമാധിയെ ഉപേക്ഷിച്ചിരിക്കുന്ന അവിടത്തെ നാഭിയിൽനിന്നു ഗൂഢമായിരിക്കുന്ന ലോകപത്മം പ്രളയസമുദ്രത്തിൽ സൂക്ഷ്മമായ തന്റെ ബീജത്തിൽനിന്നു വലുതായ പേരാലെന്നപോലെ ഉണ്ടായി.

തത്സംഭവഃകവിരതോന്യദപശ്യമാന
സ്ത്വാംബീജമാത്മനിതതംസ്വബഹിൎവ്വിചിന്ത്യ
നാവിന്ദദബ്ദശതമപ്സുനിമജ്ജമാനോ
ജാതേങ്കുരേകഥമഹോപലഭേതബീജം. ൨൪

ആ താമരയിൽനിന്നു ബ്രഹ്മാവുണ്ടായി. അദ്ദേഹം പത്മത്തിന്റെ ഉത്ഭവസ്ഥാനമായ വേറെ ഒന്നിനെ കാണാഞ്ഞിട്ട് തന്റെ ബീജമായും തന്നിൽ വ്യാപ്തനായുമിരിക്കുന്ന നിന്തിരുവടിയെ നൂറു സംവത്സരം വെള്ളത്തിൽ മുങ്ങി അന്വേഷിച്ചിട്ടും കണ്ടില്ല. മുളച്ചുകഴിഞ്ഞാൽ അതിൽ വ്യാപിച്ചിരിക്കുന്ന ബീജത്തിനെ എങ്ങിനെ കാണുന്നു?

സത്വാത്മയോനിരതിവിസ്മിതആസ്ഥിതോബ്ജം
കാലേനതീവ്രതപസാപരിശുദ്ധഭാവഃ
ത്വാമാത്മനീശ! ഭുവിഗന്ധമിവാതിസൂക്ഷ്മം
ഭൂതേന്ദ്രിയാശയമയേവിതതംദദൎശ. ൨൫

(ഭഗവദുപാസനകൊണ്ടു തങ്കൽതന്നെ കണ്ടുവെന്ന്)

ആ ബ്രഹ്മാവ് അത്യന്താശ്ചൎയ്യത്തോടുകൂടി മടങ്ങിവന്നു താമരയിൽതന്നെ ഇരുന്നു വളരെക്കാലം കഠിനതപസ്സുചെയ്തു ഭൂതേന്ദ്രിയാശയമയനായും അതിസൂക്ഷ്മമായും വ്യാപ്തനായുമിരിക്കുന്ന നിന്തിരുവടിയെ തങ്കൽതന്നെ ഭൂമിയിൽ ഗന്ധംപോലെ കണ്ടു പിന്നെ അവിടത്തെ ദിവ്യരൂപത്തെ കണ്ടു കൃതാൎത്ഥനായും ഭവിച്ചു.

ഏവംസഹസ്രവദനാംഘ്രിശിരഃകരോരു-
നാസാസ്യകൎണ്ണനയനാഭരണായുധാഢ്യം
മായാമയംസദുപലക്ഷിതസന്നിവേശം
ദൃഷ്ട്വാമഹാപുരുഷമാപമുദംവിരിഞ്ചഃ. ൨൬

അനേകം മുഖങ്ങളോടും, പാദങ്ങളോടും, ശിരസ്സുകളോടും കൂടിയതും മായാപ്രധാനവും ലോകങ്ങളാകുന്ന അവയവങ്ങളോടുകൂടിയതുമായ മഹാപുരുഷരൂപത്തെ കണ്ടിട്ടു ബ്രഹ്മാവ് സന്തോഷിച്ചു.

തസ്മൈ ഭവാൻഹയശിരസ്തനുവഞ്ചബിഭ്ര-
ദ്വേദദ്രുഹാവതിബലൌമധുകൈടഭാഖ്യൌ
ഹത്വാനയച്ഛ്രുതിഗണാംസ്തുരജസ്തമശ്ച!
സത്വംതവപ്രിയതമാംതനുമാമനന്തി. ൩൭

(അപ്പോൾ വിഷ്ണുഭഗവാൻ ബ്രഹ്മാവിനെ അനുഗ്രഹിച്ചുവെന്നു്.)

നിന്തിരുവടി ഹയഗ്രീവമൂർത്തിയായി ഭവിച്ചു വേദദ്രോഹികളെയും അതി ബലന്മാരായും രജസ്തമോരൂപികളായുമിരിക്കുന്ന മധുകൈടഭന്മാരെ വധിച്ചു വേദങ്ങളെ വീണ്ടെടുത്തു ബ്രഹ്മാവിന്നായി കൊടുത്തു.

ഇത്ഥംനൃതിര്യഗൃഷിദേവഝഷാവതാരൈ
ര്ല്ലോകാൻവിഭാവയസി,ഹംസി,ജഗത് പ്രതീപാൻ
ധർമ്മംമഹാപുരുഷ! പാസിയുഗാനുവൃത്തം
ഛന്നഃകലൌയദഭവസ്ത്രിയുഗോഥസത്വം. ൩൮

അല്ലയോ നരസിംഹമൂർത്തി! ഇപ്രകാരം മനുഷ്യനായും പക്ഷിമൃഗമത്സ്യമായും ഋഷിയായും ദേവനായും അവതരിച്ചു ലോകങ്ങളെ നിന്തിരുവടി രക്ഷിക്കയും ലോകവിരോധികളെ വധിക്കയും യുഗാനുവൃത്തമായ ധർമ്മത്തെ രക്ഷിക്കയും ചെയ്യുന്നു. കലിയുഗത്തിങ്കലാകട്ടെ മറഞ്ഞു മിരിക്കുന്നു. കൃതത്രേതദ്വാപരങ്ങളായ മൂന്നു യുഗങ്ങളിൽ പ്രത്യക്ഷപ്പെടുകയാലത്രെ നിന്തിരുവടിക്കു ത്രിയുഗൻ എന്ന പേരുണ്ടായതു.

നൈതന്മനസ്തവ കഥാസുവികുണ്ഠനാഥ!
സമ്പ്രീയതേദുരിതദുഷ്ടമസാധുതീവ്രം
കാമാതുരം ഹർഷശോകഭയൈഷണാർത്തം
തസ്മിൻകഥംതവഗതിംവിമൃശാമിദീനഃ. ൩൯

(ഇപ്രകാരം ഭഗവത്തത്വത്തെ നിരൂപണം ചെയ്തിട്ടു അതിങ്കൽ തനിക്കുള്ള അയോഗ്യതയെ ഈ ശ്ലോകത്താൽ അറിയിക്കുന്നു.)

അല്ലയോ വൈകുണ്ഠ! ബഹിർമ്മുഖവാസനകൊണ്ടു വശ്യമല്ലാത്തതും ദുരിതദുഷ്ടവും കാമാതുരവും സന്തോഷദുഃഖഭയങ്ങളെക്കൊണ്ടും ഏഷണാത്രയംകൊണ്ടും ദുഃഖിതവുമായിരിക്കുന്ന ഈ മനസ്സു നിന്തിരുവടിയുടെ കഥകളിൽ സന്തോഷിക്കുന്നില്ല. അപ്രകാരമിരിക്കെ മനസ്സിനെ വശീകരിപ്പാൻ അശക്തനായിരിക്കുന്ന ഞാൻ നിന്തിരുവടിയുടെ തത്വത്തെ എങ്ങിനെ വിചാരിക്കുന്നു.

ജിഹ്വൈകതോച്യുത! വികർഷതിമാവിതൃപ്താ
ശിശ്നോന്യതസ്ത്വഗുദരംശ്രവണംകുതശ്ചിൽ
ഘ്രാണോന്യതശ്ചപലദൃക്ക്വചകർമ്മശക്തിഃ
ബഹ്വ്യഃസപത്ന്യഇവ ഗേഹപതിംലുനന്തി. ൪൦

അല്ലയോ അച്യുത! തൃപ്തിയില്ലാത്ത ജിഹ്വ, ശിശ്നം, ഉദരം, ശ്രവണം, ഘ്രാണം, ചാപല്യമുള്ള നേത്രം, മററു കർമ്മേന്ദ്രിയങ്ങൾ ഇവ ഓരോന്നും അതതിന്റെ വിഷ

യങ്ങളിലേക്ക എന്നെ പല വഴിയായി പിടിച്ചു വലിക്കുന്നു. അനേക ഭാൎയ്യമാരുള്ള ഗൃഹസ്ഥനെ ആ ഭാൎയ്യമാർ ഉപദ്രവിയ്ക്കുന്നതുപോലെ ഇന്ദ്രിയങ്ങാം എന്നേയും ഉപദ്രവിയ്ക്കുന്നു.

ഏവംസ്വകൎമ്മപതിതംഭവവൈതരണ്യാ-
മന്യോന്യജന്മമരണാശനഭീതഭീതം
പശ്യൻജനംസ്വപരവിഗ്രഹവൈരമൈത്രം
ഹന്തേതിപാരചര! പീപൃഹിമൂഢമദ്യ. ൪൧

(ഇപ്രകാരം കഷ്ടാവസ്ഥയെ പ്രാപിച്ചിട്ടുള്ളതു താൻ മാത്രമല്ല; മഹാജനങ്ങളും കൂടിയുണ്ട്. അതിനാൽ എല്ലാവരേയും രക്ഷിയ്ക്കേണമെന്നു.)

ഇങ്ങിനെ സംസാരവൈതരണീനരകത്തിൽ സ്വകൎമ്മത്താൽ വീണും ജന്മം, മരണം, ഭക്ഷണം ഇതുകളിൽ അന്യോന്യം ഭയപ്പെട്ടും തന്റേയും അന്യന്റേയും ശരീരങ്ങളിൽ യഥായോഗ്യങ്ങളായ സ്നേഹദ്വേഷങ്ങളോടുകൂടിയും മൂഢമായുമിരിയ്ക്കുന്ന ജനത്തെ നോക്കിക്കൊണ്ടിരിയ്ക്കുന്ന, അല്ലയോ നിന്തിരുവടി! ഈ അവസ്ഥ കഷ്ടമെന്നു വിചാരിച്ചു കരുണ ചെയ്ത് സംസാര വൈതരണിയിൽനിന്നു രക്ഷിയ്ക്കേണമേ.

കോന്വത്രതേഖിലഗുരോ! ഭഗവൻ! പ്രയാസ
ഉത്താരണേസ്യഭവസംഭവലോപഹേതോഃ
മൂഢേഷുവൈമഹദനുഗ്രഹ ആൎത്തബന്ധോ!
കിന്തേനതേ പ്രിയജനാനനുസേവതാംനഃ. ൪൨

അല്ലയോ അഖിലഗുരോ! ഭഗവൻ! ഈ ലോകത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരങ്ങാംക്കു കാരണഭൂതനായ നിന്തിരുവടിക്കു സൎവ്വജനോദ്ധാരണത്തിങ്കൽ എന്താണു പ്രയാസം. ഇത് ഉചിതവുമാകുന്നു. അല്ലയോ ആൎത്തബന്ധോ! മൂഢന്മാരിലാണല്ലോ മഹജ്ജനങ്ങളുടെ അനുഗ്രഹം. നിന്തിരുവടിയുടെ ഭക്തന്മാരെ എടവിടാതെ സേവിച്ചുകൊണ്ടിരിയ്ക്കുന്ന ഞങ്ങാംക്ക മാത്രം ഉത്താരണം കൊണ്ടെന്തുഫലം.

നൈവോദ്വിജേപരദുരത്യയവൈതരണ്യാ
സ്ത്വദ്വീൎയ്യഗായനമഹാമൃതമഗ്നചിത്തഃ
ശോചേതതോവിമുഖചേതസഇന്ദ്രിയാൎത്ഥ-
മായാസുഖായ ഭരമുദ്വഹതോവിമൂഢാൻ. ൪൩

(അല്ലയോ പ്രഹ്ലാദ! നിന്നെ തരിപ്പിക്കാം. നീ കൃതാൎത്ഥനായിത്തീരും. അതു കൊണ്ടു നിർബ്ബന്ധം എന്തിനു് എന്നാണെങ്കിൽ ഈ ശ്ലോകത്താൽ പറയുന്നു)

അല്ലയോ സൎവ്വോത്തമ! നിന്തിരുവടിയുടെ വീൎയ്യഗാനമാകുന്ന മഹാമൃതത്തിങ്കൽ ലയിച്ച മനസ്സോടുകൂടിയ ഞാൻ മറുകരയില്ലാത്ത സംസാരവൈതരണി നിമിത്തം ഭയപ്പെടുന്നില്ല നിന്തിരുവടിയുടെ കഥാമൃതത്തിൽവിമുഖന്മാരും ഇന്ദ്രിയജന്യമായ സുഖത്തനുവേണ്ടി കുടുംബാദിഭാരത്തെ വഹിയ്ക്കുന്നവരും ഏററവും മൂഢന്മാരുമായ ജനങ്ങളെക്കുറിച്ചു ഞാൻ ദുഃഖിയ്ക്കുന്നു.

പ്രായേണദേവമുനയഃ സ്വവിമുക്തികാമാ
മൌനംചരന്തിവിജനേനപരാൎത്ഥനിഷ്ഠാഃ

നൈതാൻവിഹായകൃപണാൻവിമുമുക്ഷ ഏകോ
നാന്യം ത്വദസ്യശരണം ഭ്രമതോനുപശ്യേ. ൪൪

(നീ മുക്തിയെ വാങ്ങിക്കൊൾക. മൂഢന്മാർക്ക തത്വജ്ഞന്മാരായ മുനികൾ ഉപദേശിയ്ക്കുമെന്നാണെങ്കിൽ ഈ ശ്ലോകത്താൽ പറയുന്നു.)

അല്ലയോ ദേവ! മിക്കവാറും മുനികൾ തങ്ങൾക്ക് മോക്ഷം കിട്ടേണമെന്നാഗ്രഹിച്ചു വിജനത്തിങ്കൽ മൌനത്തെ അനുഷ്ഠിയ്ക്കുന്നു. പരോപകാരത്തിന്നായി പ്രവൃത്തിയ്ക്കുന്നില്ല. സംസാരത്തിൽ ഭ്രമിയ്ക്കുന്നവൎക്ക് തിരുവടിയല്ലാതെ മററൊരാശ്രയമുള്ളതായി ഞാൻ കാണുന്നില്ല.

യന്മൈഥുനാദിഗൃഹമേധിസുഖംഹിതുച്ഛം
കണ്ഡൂയനേനകരയോരിവദുഃഖദുഃഖം
തൃപ്യന്തിനേഹ കൃപണാബഹുദുഃഖഭാജഃ
കണ്ഡൂതിവന്മനസിജംവിഷഹേതധീരഃ. ൪൫

(ജനങ്ങൾ സ്ത്രീവിഷയാദിസുഖങ്ങൾ അനുഭവിക്കുന്നു, ദീനന്മാരല്ല എന്നാണെങ്കിൽ ഈ ശ്ലോകത്താൽ പറയുന്നു.)

സ്ത്രീസംഭോഗാദിഗൃഹസ്ഥസുഖം നിസ്സാരമാകുന്നു. എന്നു മാത്രമല്ല കൈകളുടെ മാന്തൽനിമിത്തം എങ്ങിനെ ദുഃഖം വൎദ്ധിക്കുന്നുവോ അങ്ങിനെ മൈഥുനാദിസുഖവും ദുഃഖവൎദ്ധനമായി കലാശിയ്ക്കുന്നു. ഇതിനെ ആലോചിക്കായ്കയാൽ അനുഗ്രഹദുഃഖങ്ങളോടുകൂടിയ ജനങ്ങൾക്ക ഗൃഹസ്ഥസുഖത്തിൽ മതി എന്നുള്ള ബുദ്ധി ഉണ്ടാകുന്നില്ല. തിരുവടിയുടെ അനുഗ്രഹമുണ്ടായാൽ ധീരനായിരിക്കുന്നവൻ കണ്ഡൂതിയെപോലെ കാമത്തേയും സഹിക്കും.

മൌനവ്രതശ്രുതതപോധ്യയനസ്വധൎമ്മ
വ്യാഖ്യാരഹോജപസമാധയ ആപവൎഗ്ഗ്യാഃ
പ്രായഃപരംപുരുഷ! തേത്വജിതേന്ദ്രിയാണാം
വാൎത്താഭവന്ത്യത നവാത്രതുദാംഭികാനാം. ൪൬

(മൌനം മുതലായ മോക്ഷസാധനങ്ങളോടുകൂടിയവൎക്ക മോക്ഷം സുലഭംതന്നെയോ എന്ന് ഈ ശ്ലോകത്താൽ പറയപ്പെടുന്നു)

ഹേ അന്തൎയ്യാമിൻ! മൌനം മുതലായി പ്രസിദ്ധങ്ങളായ പത്തു മോക്ഷസാധനങ്ങൾ ഇന്ദ്രിയപരാധീനന്മാരും ഇന്ദ്രിയസുഖത്തിന്നുവേണ്ടി മോക്ഷസാധനങ്ങളെ വിലയ്ക്കു വില്ക്കുന്നവരുമായ ജനങ്ങൾക്ക കേവലം കാലക്ഷേപമാൎഗ്ഗങ്ങളായി ഭവിക്കുന്നു. തപോവേഷധാരികളായ ദാംഭികന്മാൎക്കാകട്ടെ കാലക്ഷേപമാൎഗ്ഗവുമാകുന്നില്ല.

രൂപേഇമേസദസതീതവ വേദസൃഷ്ടേ
ബീജാങ്കുരാവിവനചാന്യദരൂപകസ്യ
യുക്താസ്സമക്ഷമുഭയത്രവിചിന്വതേത്വാം
യോഗേന വഹ്നിമിവദാരുഷുനാന്യതസ്സ്യാൽ. ൪൭

(ഭഗവൽജ്ഞാനം ഭക്തികൂടാതെ ഉണ്ടാകുന്നതല്ലെന്നു മൂന്നു ശ്ലോകങ്ങളാൽ പറയപ്പെടുന്നു.)

വിത്തും അതിൽനിന്നു മുളയുംപോലെ ഉണ്ടാകുന്നവയും കാൎയ്യകാരണാത്മകങ്ങളായി വേദംകൊണ്ടു പറയപ്പെട്ടവയുമായ ഈ നിന്തിരുവടിയുടെ രൂപങ്ങൾ നിന്തിരുവടിയിൽനിന്നു വേർപെട്ടവയല്ല. അതിനാൽ യോഗികൾ ഭക്തിയോഗംകൊണ്ടു് കാൎയ്യകാരണങ്ങളിൽ നിന്തിരുവടിയെ വ്യാപ്തനായിക്കാണുന്നു. അരണിയിൽനിന്നു മഥിച്ച് അഗ്നിയുണ്ടാക്കുന്നതു് എപ്രകാരമോ അപ്രകാരം ഭക്തികൊണ്ടല്ലാതെ മറ്റൊരുപായംകൊണ്ടു ഭഗവൽജ്ഞാനം ഉണ്ടാകുന്നില്ല.

ത്വംവായുരഗ്നിരവനിർവ്വിയദംബുമാത്രാഃ
പ്രാണേന്ദ്രിയാണിഹൃദയംചിദനുഗ്രഹശ്ച
സൎവ്വംത്വമേവസഗുണോവിഗുണശ്ചഭൂമൻ
നാന്യത്ത്വദസ്ത്യപിമനോവചസാനിരുക്തം. ൪൮

വായു, അഗ്നി, ഭൂമി, ആകാശം, ജലം, ഭൂതസൂക്ഷ്മങ്ങൾ, പ്രാണൻ, ഇന്ദ്രിയങ്ങൾ, മനസ്സ്, ചിത്തം അഹങ്കാരം (ദേവതാവൎഗ്ഗം) ഇതുകളെല്ലാം നിന്തിരുവടിതന്നെ. സഗുണ (സ്ഥൂല)വും വിഗുണ(സൂക്ഷ്മ)വും നിന്തിരുവടിതന്നെ. അല്ലയോ മഹാത്മൻ! മനസ്സുകൊണ്ടോ വാക്കുകൊണ്ടോ പ്രകാശിക്കപ്പെട്ടതായ ഒന്നും നിന്തിരുവടിയിങ്കൽനിന്നു് വേറെ ഇല്ല.

നൈതേഗുണാനഗുണിനോമഹദാദയോയേ
സൎവ്വേമനഃപ്രഭൃതയസ്സഹദേവമൎത്ത്യാഃ
ആദ്യന്തവന്തഉരുഗായവിദന്തിഹിത്വാ
മേവംവിമൃശ്യസുധിയോവിരമന്തിശബ്ദാൽ. ൪൯

മനസ്സ് മുതലായ തത്വങ്ങൾക്കും ദേവകൾക്കും മനുഷ്യൎക്കും, ആദ്യന്തമുണ്ടു്, അതിനാൽ അവർ ആദ്യന്തശൂന്യനായും നിരുപാധിയായുമിരിക്കുന്ന നിന്തിരുവടിയെ അറിയുന്നില്ല. വിദ്വാന്മാർ ഇപ്രകാരം ആലോചിച്ചിട്ടു് അദ്ധ്യയനത്തിങ്കൽനിന്നു വിരമിക്കുന്നു. (സമാധികൊണ്ടു് നിന്തിരുവടിയെ ഉപാസിക്കുന്നുവെന്നു സാരം)

തത്തേമഹത്തമ! നമസ്സ്തുതികൎമ്മപൂജാഃ
കൎമ്മസ്മൃതിശ്ചരണയോഃശ്രവണംകഥായാം
സംസേവയാത്വയിവിനേതിഷഡംഗയാകിം
ഭക്തിംജനഃപരമഹംസഗതൌലഭേത. ൫൦

അല്ലയോ പൂജ്യതമനായുള്ളോവേ! നമസ്കാരം, സ്തുതി, സൎവ്വകൎമ്മസമൎപ്പണം, പൂജാപാദസ്മരണം, കഥാശ്രവണം ഇങ്ങിനെ ആറു അംഗങ്ങളോടുകൂടിയ സേവകൂടാതെ പരമവിവേകികൾക്കാശ്രയമായ നിന്തിരുവടിയിങ്കൽ ലോകം ഭക്തിയെ എങ്ങിനെ പ്രാപിക്കും.

നാരദ ഉവാച.

ഏതാവദ്വൎണ്ണിതഗുണോ ഭക്ത്യാഭക്തേനനിൎഗ്ഗുണഃ
പ്രഹ്ലാദം പ്രണതംപ്രീതോ യതമന്യുരഭാഷത. ൫൧

ഇപ്രകാരം ഭക്തിയോടുകൂടി പ്രഹ്ലാദൻ സ്തുതിച്ചപ്പോൾ ഭഗവാൻ ശാന്തനായ സന്തോഷിതനായി പറഞ്ഞു.

ശ്രീ ഭഗവാനുവാച.

പ്രഹ്ലാദ!! ഭദ്ര! ഭദ്രംതെ പ്രീതോഹം തേസുരോത്തമ!
വരംവ്രണീഷ്വാഭിമതം കാമപൂരോസ്മ്യഹം നൃണാം. ൫൨

അല്ലയോ ഭദ്ര! പ്രഹ്ലാദ! അസുരോത്തമ! നിനക്കു ഭദ്രം ഭവിക്കട്ടെ. ഞാൻ നിന്നിൽ സന്തോഷിച്ചു. ഇഷ്ടമുള്ള വരത്തെ ചോദിച്ചാലും. ഞാൻ ജനങ്ങൾക്ക് അഗ്രഹത്തെ സാധിച്ചുകൊടുക്കുന്നവനാണ്.

മാമപ്രീണത ആയുഷ്മൻ! ദർശനം ദുർല്ലഭം ഹിമേ
ദൃഷ്ട്വാമാം നപുനർജ്ജന്തു രാത്മാനം തപ്തുമർഹതി. ൫൩

അല്ലയോ ആയുഷ്മൻ! പ്രഹ്ലാദ! എന്നെ സന്തോഷിപ്പിക്കാത്തവർക്ക് എന്റെ ദർശനം ദുർല്ലഭമാകുന്നു. എന്നെ കണ്ടാൽ പിന്നെ ആത്മാവിനെപ്പററി ദുഃഖിക്കുന്നതു യോഗ്യമല്ല.

പ്രീണന്തിഹ്യഥമാംധീരാഃ സർവ്വഭാവേന സാധവഃ
ശ്രേയസ്കാമാമഹാഭാഗാഃ സർവ്വാസാമാശിഷാംപതിം. ൫൪

ശ്രേയസ്സിനെ അഗ്രഹിക്കുന്നവരും ഭാഗ്യവാന്മാരും ധീരന്മാരുമായ സാധുക്കൾ എല്ലാപുരുഷാർത്ഥങ്ങളുടേയും ഈശ്വരനായ എന്നെ സന്തോഷിപ്പിക്കുന്നു.

ഏവം പ്രലോഭ്യമാനോപിവരൈർല്ലോക പ്രലോഭനൈഃ
ഏകാന്തിത്വാൽ, ഭഗവതി നൈച്ഛത്താനസുരോത്തമഃ.

ഇപ്രകാരം ലോകപ്രലോഭനങ്ങളായ വരങ്ങളെക്കൊണ്ട് ഭഗവാൻ പ്രഹ്ലാദനെ മോഹിപ്പിച്ചുവെങ്കിലും പ്രഹ്ലാദൻ ഏകാന്തഭക്തനായതുകൊണ്ട് ആ വരങ്ങളെ ഒന്നും ഇച്ഛിച്ചില്ല.

ഇതി ശ്രീമൽ ഭാഗവതപുരാണെ സപ്തമസ്കന്ധെ പ്രഹ്ലാദചരിതേ
ഭഗവൽ സ്തവോനാമനവമോദ്ധ്യായഃ

## ൯൯. അച്യുതാഷ്ടകം.

അച്യുതാച്യുത! ഹരേ! പരമാത്മൻ!
രാമകൃഷ്ണ! പുരുഷോത്തമ! വിഷ്ണോ!
വാസുദേവ! ഭഗവന്നനിരുദ്ധ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൧

വിശ്വമംഗള! വിഭോ! ജഗദീശ!
നന്ദനന്ദന! നൃസിംഹ! നരേന്ദ്ര!

മുക്തിദായക! മുകുന്ദ! മുരാരേ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൨

രാമചന്ദ്ര! രഘുനായക! ദേവ!
ദീനനാഥ! ദുരിതക്ഷയകാരിൻ!
യാദവേന്ദ്ര! യദുഭൂഷണ! യജ്ഞ-
ശ്രീപതേ! ശമയദുഃഖമശേഷം. ൩

ദേവകീതനയ! ദുഃഖദവാഗ്നേ!
രാധികാരമണ! രമ്യസുമൂർത്തേ!
ദുഃഖമോചന! ദയാർണ്ണവ! നാഥ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൪

ഗോപികാവദന ചന്ദ്രചകോര!
നിത്യ! നിർഗ്ഗുണ! നിരഞ്ജന! ജിഷ്ണോ!
പൂർണ്ണരൂപ! ജയശംകര! ശർവ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൫

ഗോകുലേശ! ഗിരിധാരണ! ധീര!
യാമുനാച്ഛതടഖേലന വീര!
നാരദാദിമുനിവന്ദിതപാദ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൬

ദ്വാരകാധിപ! ദുരന്തഗുണാബ്ധേ!
പ്രാണനാഥ! പരിപൂർണ്ണ! ഭവാരേ!
ജ്ഞാനഗമ്യ! ഗുണസാഗര! ബ്രഹ്മൻ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൭

ദുഷ്ടനിർദ്ദളന! ദേവ! ദയാളോ!
പത്മനാഭ! ധരണീധര! ധന്വിൻ!
രാവണാന്തക! രമേശ! മുരാരേ!
ശ്രീപതേ! ശമയ ദുഃഖമശേഷം. ൮

അച്യുതാഷ്ടകമിദം രമണീയം
നിർമ്മിതം ഭവഭയം വിനിഹന്തും
യഃ പഠേദ്വിഷയവൃത്തിനിവൃത്തിം
ജന്മദുഃഖമഖിലം സ ജഹാതി. ൯

**ശ്രീശങ്കരാചാര്യകൃതം അച്യുതാഷ്ടകസ്തോത്രം സമ്പൂർണ്ണം.**

## ൭൦. നാരായണീയം തൃതീയദശകം.

പഠന്തോ നാമാനി പ്രമദഭരസിന്ധൌ നിപതിതാ
സ്മരന്തോ രൂപം തേ വരദ കഥയന്തോ ഗുണകഥാഃ
ചരന്തോ യേ ഭക്താ സ്ത്വയി ഖലു രമന്തേ പരമമൂ-
നഹം ധന്യാൻ മന്യേ സമധിഗതസർവ്വാഭിലഷിതാൻ. ൧

ഹേ! വരദ! യാതൊരു ഭക്തന്മാർ നിന്തിരുവടിയുടെ നാമങ്ങളെ പഠിയ്ക്കുന്നവരായി സന്തോഷസിന്ധുവിൽ പതിതരായി ഭവദ്രൂപസ്മരണത്തോടുകൂടിയവരായി അവിടുത്തെ ഗുണകഥകളെ കീർത്തിയ്ക്കുന്നവരായി ഭവാങ്കൽ രമിയ്ക്കുന്നു. അപ്രകാരമുള്ള ഭക്തന്മാർ സർവ്വാഭിലാഷങ്ങളേയും സാധിച്ചവരാകയാൽ അവരെ ധന്യന്മാരെന്നു ഞാൻ മനനം ചെയ്യുന്നു.

ഗദക്ലിഷ്ടംകഷ്ടംതവചരണസേവാരസഭരേ-
പ്യനാസക്തംചിത്തം ഭവതിബത വിഷ്ണോ! കുരുദയാം
ഭവൽപാദാംഭോജസ്മരണരസികോ നാമനിവഹാ-
നഹം ഗായംഗായം കുഹചന വിവത്സ്യാമി വിജനെ. ൨

അല്ലയോ വിഷ്ണു ഭഗവൻ! രോഗക്ലേശത്തെ അനുഭവിയ്ക്കുന്നതായ എന്റെ മനസ്സാകട്ടെ നിന്തിരുവടിയുടെ പാദസേവയിൽ (ഉള്ള രസഭരത്തിൽ) പോലും അസക്തമായി ഭവിയ്ക്കുന്നില്ല. ഇതു കഷ്ടംതന്നെ. എന്നിൽ ദയയുണ്ടാകണമേ. ഞാൻ നിന്തിരുവടിയുടെ പാദാംഭോജധ്യാനത്തിൽ തൽപരനായും ഭഗവന്നാമസമൂഹങ്ങളെ കീർത്തിക്കുന്നവനായും ഒരു വിജനത്തിൽ സ്ഥിതിചെയ്തുകൊള്ളാം.

കൃപാതേജാതാചേൽ കിമിവനഹിലഭ്യന്തനുഭൃതാം
മദീയക്ലേശൌഘപ്രശമനദശാനാമകിയതി
നകേകേലോകേസ്മിന്നനിശമയിശോകാഭിരഹിതാ
ഭവത്ഭക്താമുക്താസ്സുഖഗതിമസക്താ വിദധതേ. ൩

നിന്തിരുവടിയുടെ കൃപയുണ്ടായാൽ മനുഷ്യർക്കു ദുർല്ലഭ്യമായി എന്തുള്ളൂ. ഈ സ്ഥിതിക്കു എന്റെ ദുഃഖനാശമെന്നുള്ള അവസ്ഥ വളരെ ലഘുവത്രെ. നിന്തിരുവടിയുടെ എല്ലാ ഭക്തന്മാരും ശോകരഹിതരായി മുക്തരായി ഈ ലോകത്തിൽ വിരക്തിയെ അടഞ്ഞവരായി എല്ലായ്പോഴും സുഖഗതിയെ ചെയ്യുന്നു.

മുനിപ്രൌഢാരൂഢാജഗതിഖലുഗൂഢാത്മഗതയോ
ഭവൽ പാദാംഭോജ സ്മരണവിരുജോ നാരദമുഖാഃ
ചരന്തീശ! സ്വൈരം സതതപരിനിർഭാതപരചിൽ
സദാനന്ദാദ്വൈതപ്രസരപരിമഗ്നാഃ കിമപരം. ൪

അല്ലയോ ഭഗവൻ! നാരദാദി മുനിശ്രേഷ്ഠന്മാർ ജഗൽപ്രസിദ്ധന്മാരായി ഗൂഢഗതികളായി അങ്ങയുടെ ചരണസ്മരണത്താൽ സർവ്വദുഃഖനിവൃത്തരായി എല്ലാ കാലത്തിലും എല്ലാ

ദിക്കുകളിലും പ്രകാശത്തോടുകൂടിയ ബ്രഹ്മാനന്ദാനുഭൂതി പ്രസരത്തിൽ മഗ്നരായി സ്വൈരമാകുംവണ്ണം സഞ്ചരിക്കുന്നു. ഇതിലധികമായി അവക്കു എന്തുവേണ്ടു.

ഭവത്ഭക്തിസ്ഫീതാ ഭവതു മമ സൈവ പ്രശമയേ-
ദശേഷക്ലേശൌഘം നഖലു ഹൃദി സന്ദേഹകണികാ
നചേദ്വ്യാസസ്യോക്തി സ്തവ ച വചനം നൈഗമവചോ
ഭവേന്മിഥ്യാരത്ഥ്യാപുരുഷവചനപ്രായമഖിലം. ൫

നിന്തിരുവടിയിലുള്ള ഭക്തി എനിക്കു വർദ്ധിച്ചുവരേണമേ. എന്നാൽ എന്റെ സകല ക്ലേശവും നശിക്കും എന്നുള്ളതിൽ ലേശംപോലും സംശയമില്ല. ഇല്ലാത്തപക്ഷം വ്യാസോക്തിയും നിന്തിരുവടിയുടെ വചനവും വേദവാക്യവും കേവലം രത്ഥ്യാപുരുഷവചനം (വഴിപോക്കന്റെ വാക്കു) പോലെ മിത്ഥ്യയായി ഭവിക്കും.

ഭവൽഭക്തിസ്താവൽ പ്രമുഖമധുരാ ത്വൽഗുണരസാൽ
കിമപ്യാരൂഢാ ചേദഖിലപരിതാപപ്രശമനീ
പുനശ്ചാന്തേ സ്വാന്തേ വിമലപരിബോധോദയമിള-
ന്മഹാനന്ദാദ്വൈതം ദിശതി കിമതഃ പ്രാത്ഥ്യമപരം. ൬

അല്ലയോ ഭഗവാൻ! അങ്ങയെക്കുറിച്ചുള്ള ഭക്തി, അങ്ങിലുള്ള ഗുണങ്ങളുടെ രസംനിമിത്തം ആദ്യംതന്നെ മാധുൎയ്യമുള്ളതും ക്രമേണ വർദ്ധിച്ചു സകല ദുഃഖങ്ങളേയും നശിപ്പിക്കുന്നതും പരിണാമത്തിൽ സ്വാന്തത്തിൽ നിർമ്മലജ്ഞാനത്തെ ഉദിപ്പിച്ചു മഹത്തായ ആനന്ദത്തെ കൊടുക്കുന്നതും ആണു്. ഇതിലധികമായി മറ്റൊന്നും പ്രാർത്ഥിക്കത്തക്കതായി ഇല്ലതന്നെ.

വിധൂയ ക്ലേശാൻ മേ കുരു ചരണയുഗ്മം ധൃതരസം
ഭവൽക്ഷേത്രപ്രാപ്തൌ കരമപി ച തേ പൂജനവിധൌ
ഭവന്മൂർത്ത്യാലോകേ നയനമഥ തേ പാദതുളസീ-
പരിഘ്രാണേ ഘ്രാണം ശ്രവണമപി തേ ചാരുചരിതേ. ൭

എന്റെ ക്ലേശങ്ങളെ നശിപ്പിച്ചു, എന്റെ ചരണയുഗ്മം അങ്ങയുടെ ക്ഷേത്രപ്രവേശനത്തിലും കരങ്ങൾ അങ്ങയുടെ പൂജയിലും കണ്ണുകൾ അങ്ങയുടെ മൂർത്തിദർശനത്തിലും നാസിക അങ്ങയുടെ പാദതുളസി ഘ്രാണത്തിലും ശ്രവണങ്ങൾ അങ്ങയുടെ മനോഹരചരിതത്തിലും താല്പൎയ്യത്തോടുകൂടി പ്രവർത്തിക്കുമാറായി ചെയ്യേണമേ.

പ്രഭൂതാധിവ്യാധി പ്രസഭചലിതേ മാമകഹൃദി
ത്വദീയം തദ്രൂപം പരമസുഖചിദ്രൂപമുദിയാൽ
ഉദഞ്ചദ്രോമാഞ്ചോ ഗളിതബഹുഹർഷാശ്രുനിവഹോ
യഥാ വിസ്മൎയ്യാസം ദുരുപശമപീഡാപരിഭവാൻ. ൮

അധികമായ ആധിവ്യാധികളാൽ ബലമായി ഇളകിക്കൊണ്ടിരിക്കുന്ന എന്റെ ഹൃദയത്തിൽ പരമാനന്ദജ്ഞാനസ്വരൂപമായ നിന്തിരുവടിയുടെ ആ രൂപം ഉദിക്കേണമേ. അതുനിമിത്തം ഞാൻ രോമാഞ്ചത്തോടും ഒഴുകിക്കൊണ്ടിരിക്കുന്ന ഹർഷാശ്രുക്കളോടുംകൂടിയവനായി ദുന്നിവാരങ്ങളായ സകല പീഡകളേയും വിസ്മരിക്കും.

മരുൽഗേഹാധീശ! ത്വയിഖലുപരാഞ്ചോപിസുഖിനോ
ഭവൽസ്നേഹീസോഹംസുബഹുപരിതപ്യേ ച കിമിദം
അകീർത്തിസ്തേമാഭൂദ്വരദ! ഗദഭാരംപ്രശമയൻ
ഭവൽഭക്തോത്തംസം ഝടിതി കുരുമാംകംസദമന! ൯

അല്ലയോ ഗുരുവായൂരപ്പാ! അങ്ങയിൽ ഭക്തിയില്ലാത്തവർകൂടി സുഖികളായി ഭവിക്കുന്നു. അങ്ങിൽ സ്നേഹത്തോടുകൂടിയ ഞാനാവട്ടെ വളരെ ദുഃഖത്തെ അനുഭവിക്കുകയും ചെയ്യുന്നു. ഹേ വരദ! ഇതു അങ്ങേക്കു അകീർത്തിയായി തീരരുത്. അതിനാൽ കംസദമനനായുള്ളോവെ! (കൃഷ്ണ!) അങ്ങു എന്റെ രോഗം മുഴുവൻ ശമിപ്പിച്ചു് എന്നെ ഉടനെ അങ്ങയുടെ ഭക്തശിരോമണിയാക്കിച്ചെയ്യണം.

കിമുക്തൈർഭൂയോപി സ്വവഹി കരുണായാവല്ലദിയാ
ദഹം താവദ്ദേവ! പ്രഹിതവിവിധാർത്തപ്രലപിതഃ
പുരഃക്ലിപ്തേത്വൽപാദേവരദ! തവനേഷ്യാമിദിവസാൻ
യഥാശക്തിവ്യക്തം നതിനുതിനിഷേവാ വിരചയൻ. ൧൦

അല്ലയോ ദേവ! ബഹു വാക്കുകളാൽ പ്രയോജനമെന്തുള്ളു. അങ്ങു എന്നിൽ എപ്പോൾ കരുണ ജനിക്കുന്നുവോ അതുവരെ ഞാൻ വിവിധങ്ങളായ ആർത്തപ്രലാപങ്ങളെ ത്യജിച്ചു പുരോഭാഗത്തിങ്കൽ കല്പിക്കപ്പെട്ട അങ്ങയുടെ തൃപ്പാദങ്ങളിൽ നമസ്കാരം, സ്തുതി, പൂജ ഇവകളെ ചെയ്തു ദിവസങ്ങളെ നയിക്കുവാൻ പോകുന്നു.

ഇതി നാരായണീയം തുരീയദശകം സമ്പൂർണ്ണം.

---

## ൨. ശ്രീമധുരാഷ്ടകം.

അധരം മധുരം വദനം മധുരം
നയനം മധുരം ഹസിതം മധുരം
ഹൃദയം മധുരം ഗമനം മധുരം
മധുരാധിപതേരഖിലം മധുരം ൧

വചനം മധുരം ചരിതം മധുരം
വസനം മധുരം വലിതം മധുരം
ചലിതം മധുരം ഭ്രമിതം മധുരം
മധുരാധിപതേരഖിലം മധുരം. ൨

വേണുർമധുരോരേണുർമധുരഃ
പാണിർമധുരഃ പാദൌ മധുരൌ
നൃത്യം മധുരം സഖ്യം മധുരം - മധുരാധിപതേ .. ൩

ഗീതം മധുരം പീതം മധുരം
ഭുക്തം മധുരം സുപ്തം മധുരം
രൂപം മധുരം തിലകം മധുരം—മധുരാധിപതേ .. ൪

കരണം മധുരം തരണം മധുരം
ഹരണം മധുരം രമണം മധുരം
വമിതം മധുരം ശമിതം മധുരം—മധുരാധിപതേ .. ൫

ഗുഞ്ജാ മധുരാ മാലാ മധുരാ
യമുനാ മധുരാ വീചീ മധുരാ
സലിലം മധുരം കമലം മധുരം—മധുരാധിപതേ... ൬

ഗോപീ മധുരാ ലീലാ മധുരാ
യുക്തം മധുരം ഭുക്തം മധുരം
ഇഷ്ടം മധുരം ശിഷ്ടം മധുരം—മധുരാധിപതേ .. ൭

ഗോപാ മധുരാ ഗാവോ മധുരാ
യഷ്ടിർമധുരാ സൃഷ്ടിർമധുരാ
ദളിതം മധുരം ഫലിതം മധുരം
മധുരാധിപതേരഖിലം മധുരം ൮

ശ്രീവല്ലഭാചാര്യവിരചിതം
മധുരാഷ്ടകം സമ്പൂർണ്ണം.

---

## ൧൩. ശ്രീകൃഷ്ണാശ്രയസ്തോത്രം.

സർവ്വമാർഗ്ഗേഷുനഷ്ടേഷുകലൌചകലിധർമ്മിണി
പാഷണ്ഡപ്രചുരേലോകേ കൃഷ്ണഏവഗതിർമ്മമ. ൧

ഭക്തികർമ്മാദി മാർഗ്ഗങ്ങൾ നശിച്ചും പാഷണ്ഡികൾ നിറഞ്ഞും വരുന്നതായ കലിയുഗത്തിൽ ശ്രീകൃഷ്ണസ്വാമിതന്നെയാണ് എനിക്കു ആശ്രയം.

മ്ലേച്ഛാക്രാന്തേഷുദേശേഷു പാപൈകനിലയേഷുച
സൽപീഡാവ്യഗ്രലോകേഷു കൃഷ്ണഏവഗതിർമ്മമ. ൨

മ്ലേച്ഛനിബിഡമായി പാപപരിപൂർണ്ണമായി സജ്ജനപീഡാസക്തമായിരിക്കുന്ന ഭൂമിയിൽ ശ്രീകൃഷ്ണസ്വാമിതന്നെയാണ് എനിക്കു ആശ്രയം.

ഗംഗാദിതീർത്ഥവര്യേഷു ദുഷ്ടൈരേവാവൃതേഷ്വിഹ
തിരോഹിതാധിദൈവേഷു കൃഷ്ണഏവഗതിർമ്മമ. ൩

ഗംഗാദിതീർത്ഥങ്ങൾ ദുഷ്ടാക്രാന്തങ്ങളായും ശ്രേഷ്ഠദേവതകൾ മറഞ്ഞും വരുന്ന അവസരത്തിൽ ശ്രീകൃഷ്ണ.........

അഹംകാരവിമൂഢേഷു സത്സു പാപാനുവർത്തിഷു
ലാഭപൂജാർത്ഥയത്നേഷു കൃഷ്ണഏവഗതിർമ്മമ. ൪

സത്തുക്കൾ അഹങ്കാരമത്തന്മാരായി പാപിഷ്ഠന്മാരായി ഫലേച്ഛുക്കളായിരിക്കുമ്പോൾ ശ്രീകൃഷ്ണ.........

അപരിജ്ഞാനനഷ്ടേഷു മന്ത്രേഷ്വവ്രതയോഗിഷു
തിരോഹിതാർത്ഥദേവേഷു കൃഷ്ണഏവഗതിർമ്മമ. ൫

മന്ത്രങ്ങളും വ്രതങ്ങളും യോഗിവൃന്ദങ്ങളും നഷ്ടങ്ങളായും അധിദേവന്മാർ മറഞ്ഞും വരുമ്പോൾ ശ്രീകൃഷ്ണ...........

നാനാവാദവിനഷ്ടേഷു സർവ്വകർമ്മവ്രതാദിഷു
പാഷണ്ഡൈകപ്രയത്നേഷു കൃഷ്ണഏവഗതിർമ്മമ. ൬

പാഷണ്ഡപ്രയത്നത്താൽ കർമ്മനിഷ്ഠകൾ ലുപ്തങ്ങളായിരിക്കുമ്പോൾ ശ്രീകൃഷ്ണ......

അജാമിലാദിദോഷാണാം നാശകോനുഭവേ സ്ഥിതഃ
ജ്ഞാപിതാഖിലമാഹാത്മ്യഃ കൃഷ്ണഏവഗതിർമ്മമ. ൭

അജാമിളാദികളുടെ ദോഷങ്ങളുടെ നാശകനായി, അറിയപ്പെട്ട അഖിലമാഹാത്മ്യത്തോടുകൂടിയവനായി സ്വാനുഭൂതിയോടുകൂടിയിരിക്കുന്ന ശ്രീകൃഷ്ണ.................

പ്രാകൃതാസ്സകലാദേവാ ഗണിതാനന്ദകാബൃഹൽ
പൂർണ്ണാനന്ദോഹരിസ്തസ്മാൽ കൃഷ്ണഏവഗതിർമ്മമ. ൮

എല്ലാ ദേവന്മാരും, പ്രാകൃതന്മാരും അനന്ദത്തിന്റെ അളവോടുകൂടിയവരും ആകുന്നു. ഹരിയാകട്ടെ ആനന്ദപരിപൂർണ്ണനാണ്, അതിനാൽ ശ്രീകൃഷ്ണ.................

വിവേകധൈര്യഭക്ത്യാദിരഹിതസ്യവിശേഷതഃ
പാപാസക്തസ്യദീനസ്യ കൃഷ്ണഏവഗതിർമ്മമ. ൯

വിവേകം ധൈര്യം ഭക്തി മുതലായതുകളൊന്നുമില്ലാത്തവനായും പാപതല്പരനായും ദീനനായും ഇരിക്കുന്ന എനിക്കു ശ്രീകൃഷ്ണ.........

സർവസാമർത്ഥ്യസഹിതസ്സർവ്വത്രൈവാഖിലാർത്ഥകൃൽ
ശരണാർത്ഥിസമുദ്ധാരംകൃഷ്ണം വിജ്ഞാപയാമ്യഹം. ൧൦

സർവസമർത്ഥനായി സർവ്വത്ര സർവ്വവും ചെയ്യുന്നവനാകുന്നു കൃഷ്ണൻ. ശരണാഗതന്മാരുടെ രക്ഷിതാവായ ആ കൃഷ്ണനെ ഞാൻ സ്തുതിക്കുന്നു.

കൃഷ്ണാശ്രയമിദംസ്തോത്രം യഃപഠേൽകൃഷ്ണസന്നിധൌ
തസ്യാശ്രയോഭവേൽകൃഷ്ണ ഇതിശ്രീവല്ലഭോബ്രവീൽ. ൧൧

ഈ സ്തോത്രത്തെ കൃഷ്ണസന്നിധിയിൽ ആർ പഠിക്കുന്നുവോ അവന്നു കൃഷ്ണൻ ആശ്രയമായി ഭവിക്കും.

ശ്രീവല്ലഭാചാര്യവിരചിതം കൃഷ്ണാശ്രയസ്തോത്രം സംപൂർണ്ണം.

---

## ൧൪. ശ്രീവിഷ്ണുശതനാമസ്തോത്രം.

നാരദ ഉവാച—

ഓം വാസുദേവം ഹൃഷീകേശം വാമനം ജലശായിനം
ജനാർദ്ദനം ഹരിം കൃഷ്ണം ശ്രീവക്ഷം ഗരുഡധ്വജം ൧

വരാഹം പുണ്ഡരീകാക്ഷം നൃസിംഹം നരകാന്തകം
അവ്യക്തം ശാശ്വതം വിഷ്ണുമനന്തമജമവ്യയം. ൨

നാരായണം ഗദാധ്യക്ഷം ഗോവിന്ദം കീർത്തിഭാജനം
ഗോവർദ്ധനോദ്ധരം ദേവം ഭൂധരം ഭുവനേശ്വരം ൩

വേത്താരം യജ്ഞപുരുഷം യജ്ഞേശം യജ്ഞവാഹകം
ചക്രപാണിം ഗദാപാണിം ശംഖപാണിം നരോത്തമം ൪

വൈകുണ്ഠം ദുഷ്ടദമനം ഭൂഗർഭം പീതവാസസം
ത്രിവിക്രമം ത്രികാലജ്ഞം ത്രിമൂർത്തിം നന്ദികേശ്വരം. ൫

രാമം രാമം ഹയഗ്രീവം ഭീമം രൌദ്രം ഭവോത്ഭവം
ശ്രീപതിം ശ്രീധരം ശ്രീശം മംഗളം മംഗളായുധം. ൬

ദാമോദരം ദമോപേതം കേശവം കേശിസൂദനം
വരേണ്യം വരദം വിഷ്ണും ആനന്ദം വസുദേവജം. ൭

ഹിരണ്യരേതസം ദീപ്തം പുരാണം പുരുഷോത്തമം
സകലം നിഷ്കളം ശുദ്ധം നിർഗ്ഗുണം ഗുണശാശ്വതം. ൮

ഹിരണ്യതനുസംകാശം സൂര്യായുതസമപ്രഭം
മേഘശ്യാമം ചതുർബ്ബാഹും കുശലം കമലേക്ഷണം. ൯

ജ്യോതീരൂപമരൂപം ച സ്വരൂപം രൂപസംസ്ഥിതം
സർവ്വജ്ഞം സർവ്വരൂപസ്ഥം സർവ്വേശം സർവ്വതോമുഖം. ൧൦

ജ്ഞാനം കൂടസ്ഥമചലം ജ്ഞാനദം പരമം പ്രഭും
യോഗീശം യോഗനിഷ്ണാതം യോഗിനം യോഗരൂപിണം. ൧൧

ഈശ്വരം സർവ്വഭൂതാനാം വന്ദേ ഭൂതമയം പ്രഭും
ഇതിനാമശതം ദിവ്യം വൈഷ്ണവം ഖലുപാവനം. ൧൨

വ്യാസേനകഥിതം പൂർവ്വം സർവ്വപാപപ്രണാശനം
യഃ പഠേൽപ്രാതരുത്ഥായ സഭവേദ്വൈഷ്ണവോനരഃ. ൧൩

സർവ്വപാപവിശുദ്ധാത്മാ വിഷ്ണുസായുജ്യമാപ്നുയാൽ
ചാന്ദ്രായണസഹസ്രാണി കന്യാദാനശതാനിച ൧൪

ഗവാംലക്ഷസഹസ്രാണി മുക്തിഭാഗീഭവേന്നരഃ
അശ്വമേധായുതം പുണ്യംഫലം പ്രാപ്നോതിമാനവഃ ൧൫

ഇതി ശ്രീവിഷ്ണുപുരാണേ വിഷ്ണുശതനാമസ്തോത്രം സമ്പൂർണ്ണം.

---

## ൭൫. ശ്രീകൃഷ്ണകവചം.

പ്രണമ്യദേവംവിഘ്നേശം പ്രണമ്യച സരസ്വതീം
പ്രണമ്യച മുനീൻസർവാൻ സർവശാസ്ത്രവിശാരദാൻ. ൧

ശ്രീകൃഷ്ണകവചം വക്ഷ്യേ ശ്രീകീർത്തിവിജയപ്രദം
കാന്താരേപഥിദുർഗ്ഗേച സദാരക്ഷാകരംനൃണാം. ൨

ശ്രീഗണപതിയേയും ശ്രീസരസ്വതിയേയും ശാസ്ത്രപാരംഗതന്മാരായ സർവ്വമുനികളെയും നമസ്കരിച്ചുകൊണ്ടു ശ്രീ, കീർത്തി, വിജയം മുതലായവയെ തരുന്നതും സർവ്വദിക്കുകളിലും എല്ലായ്പോഴും രക്ഷയെ ചെയ്യുന്നതുമായ "ശ്രീകൃഷ്ണകവചത്തെ" പറയുന്നു.

സ്മൃത്വാ നീലാംബുദശ്യാമം നീലകുഞ്ചിതകുന്തളം
+ബർഹിപിഞ്ഛലസന്മൌലിം ശരച്ചന്ദ്രനിഭാനനം. ൩

രാജീവലോചനംരാജ ദ്വേണുനാ*ഭൂഷിതാധരം
ദീർഘപീനമഹാബാഹും ശ്രീവത്സാങ്കിതവക്ഷസം. ൪

ഭൂഭാര*ഹരണോദ്യുക്തം കൃഷ്ണംഗീർവ്വാണവന്ദിതം
നിഷ്കളംദേവദേവേശം നാരദാദിഭിരർച്ചിതം. ൫

നാരായണംജഗന്നാഥം മന്ദസ്മിതവിരാജിതം"
ജപേദേവമിമംഭക്ത്യാ മന്ത്രംസർവ്വാർത്ഥസിദ്ധയേ. ൬

സർവദോഷഹരംപുണ്യം സകലവ്യാധിനാശനം
വസുദേവസുതഃപാതു മൂർദ്ധാനം മമ സർവദാ ൭

ലലാടംദേവകീസൂനുഃ ഭ്രൂയുഗ്മംനന്ദനന്ദനഃ
നയനൌപൂതനാഹന്താ നാസാംശകടമർദ്ദനഃ ൮

യമളാർജ്ജുനഹൃൽകർണ്ണൌ കപോലൌ നഗമർദ്ദനഃ
ദന്താൻഗോപാലകഃപാതുജിഹ്വാംഹയ്യംഗവീനഭുക്. ൯

യമളാർജ്ജുനഹൃൽ=രണ്ടു മരുതുമരങ്ങളെ നശിപ്പിച്ചവൻ. ഹയ്യംഗവീനഭുക്=പുതുവെണ്ണയെ ഭക്ഷിക്കുന്നവൻ.

---

+ മയിൽപീലിയെ ധരിച്ചവൻ. * ഓടക്കുഴൽ വിളിക്കുന്നവൻ.

* ഭൂഭാരനാശകൻ.

ഓഷ്ഠംധേനുകജിൽപായാ, ദധരംകേശിനാശനഃ
ചിബുകംപാതുഗോവിന്ദോ. ബലദേവാനുജോമുഖം. ൧൦

അക്രൂരസഹിതഃകണ്ഠം, കക്ഷൌദന്തിവരാന്തകഃ
ഭുജൌചാണൂരഹാരിമ്മേ, കരൌകംസനിഷൂദനഃ. ൧൧

വക്ഷോലക്ഷ്മീപതിഃപാതു, ഹൃദയംജഗദീശ്വരഃ
ഉദരം മധുരാനാഥോ, നാഭിംദ്വാരവതീപതിഃ. ൧൨

രുക്മിണീവല്ലഭഃപൃഷ്ഠം ജഘനംശിശുപാലഹാ
ഊരുപാണ്ഡവദൂതോ,മേജാനുനീപാൎത്ഥസാരഥിഃ. ൧൩

ജാനുക്കൾ=മുട്ടുകൾ.

വിശ്വരൂപധരോജംഘേ, പ്രപദേഭൂമിഭാരഹൃൽ
ചരണൌയാദവഃപാതു പാതുവിഘ്നോഖിലംവപുഃ. ൧൪

ജംഘ=കണങ്കാൽ. പ്രപദം=പുറംകാൽ.

ദിവാപായാൽജഗന്നാഥോ. രാത്രൌനാരായണഃസ്വയം
സൎവ്വകാലമുപാസീരിസ്സൎവ്വകാമാൎത്ഥസിദ്ധയേ. ൧൫

ഇദംകൃഷ്ണബലോപേതം യഃപഠേൽ കവചംനരഃ
സൎവ്വദാൎത്തിഭയാന്മുക്തഃ കൃഷ്ണഭക്തിം സമാപ്നുയാൽ. ൧൬

ഇതി ശ്രീകൃഷ്ണകവചം സമ്പൂൎണ്ണം.

---

## ൧൬. ഗോവിന്ദാഷ്ടകം.

സത്യം ജ്ഞാനമനന്തം നിത്യമനാകാശം പരമാകാശം
ഗോഷ്ഠപ്രാംഗണരിംഖണ ലോലമനായാസം പരമായാസം
മായാകല്പിത നാനാകാര മനാകാരം ഭുവനാകാരം
ക്ഷ്മാമാനാഥ മനാഥം പ്രണമത ഗോവിന്ദം പരമാനന്ദം. ൧

സത്യമായി ജ്ഞാനസ്വരൂപമായി അനന്തമായി ശാശ്വതമായി സൂക്ഷ്മമായി സ്ഥൂലമായി (നിർഗ്ഗുണമായി സഗുണമായി) ഗോഷ്ഠപ്രദേശത്തിൽ ക്രീഡാതല്പരനായി നിഷ്ക്രിയനായി ക്രിയാരൂപനായി മായയാൽ കല്പിക്കപ്പെട്ട അനേകരൂപങ്ങളോടു കൂടിയവനായി രൂപരഹിതനായി ജഗദ്രൂപനായി ഭൂമിയ്ക്കും ലക്ഷ്മിയ്ക്കും നാഥനായി നാഥരഹിതനായി പരമാനന്ദസ്വരൂപനായിരിയ്ക്കുന്ന ഗോവിന്ദനനെ പ്രണമിച്ചാലും

മൃസ്നാമത്സീഹേതിയശോദാതാഡനശൈശവസന്ത്രാസം
വ്യാദിതവക്ത്രാലോകിതലോകാലോകചതുൎദ്ദശലോകാളിം
ലോകത്രയപുരമൂലസ്തംഭം ലോകാലോക മനാലോകം
ലോകേശം പരമേശം പ്രണമതഗോവിന്ദം പരമാനന്ദം. ൨

'മണ്ണുതിന്നുന്നുവോ' എന്നു ചോദിച്ച യശോദയുടെ താഡനത്തിൽ ശൈശവഭയത്തോടുകൂടിയവനായും വാ പിളർന്നപ്പോൾ പതിനാലു ലോകങ്ങളെ കാണിച്ചു കൊടുത്തവനായും ലോകത്രയമാകുന്ന പുരത്തിനു മൂലാധാരമായും ജഗന്മയനായും ജഗദ്വ്യതിരിക്തനായും ലോകനാഥനായും സർവ്വനാഥനായും പരമാനന്ദസ്വരൂപനായും ഇരിക്കുന്ന ഗോവിന്ദനെ പ്രണമിച്ചാലും.

ത്രൈവിഷ്ടപരിപുവീരഘ്നം ക്ഷിതിഭാരഘ്നം ഭവരോഗഘ്നം
കൈവല്യംനവനീതാഹാരമനാഹാരം ഭുവനാഹാരം
വൈമല്യസ്ഫുടചേതോവൃത്തിവിശേഷാഭാസമനാഭാസം
ശൈവംകേവലശാന്തം പ്രണമതഗോവിന്ദം പരമാനന്ദം. ൩

അസുരഹരനായി ഭൂഭാരത്തേയും സംസാരത്തേയും നശിപ്പിക്കുവാനായി മോക്ഷരൂപനായി നവനീത (പുതുവെണ്ണ) ഭുക്കായി ആഹാരരഹിതനായി സംസാരസ്വരൂപനായി നിർമ്മലഹൃദയങ്ങളിൽ വിളങ്ങുന്നവനായി കർമ്മരഹിതനായി മംഗളരൂപനായി കേവലശാന്താത്മാവായി........

ഗോപാലംഭൂലീലാവിഗ്രഹഗോപാലംകുലഗോപാലം
ഗോപീഖേലനഗോവർദ്ധനധൃതിലീലാവിലസിതഗോപാലം
ഗോഭിർനിഗദിതഗോവിന്ദസ്ഫുടനാമാനംബഹുനാമാനം
ഗോപീഗോചരപഥികംപ്രണമതഗോവിന്ദംപരമാനന്ദം. ൪

ഭൂരക്ഷകനായി ലീലാഗോപാലനായി ഇടയവാസത്തിൽ പിറന്നവനായി ഗോപികളുടെ വിനോദത്തിനായി ഗോവർദ്ധന പർവ്വതത്തെ എടുത്തപ്പോൾ അനേക ഗോപാലന്മാരോടുകൂടിയവനായി വേദങ്ങളാൽ ഉച്ചരിക്കപ്പെട്ട ഗോവിന്ദ എന്ന നാമത്തോടുകൂടിയവനായി അനേക നാമങ്ങളുള്ളവനായി ഗോപീലോലനായി

ഗോപീമണ്ഡലഗോഷ്ഠീഭേദംഭേദാവസ്ഥമഭേദാഭം
ശശ്വൽഗോഖുരനിർദ്ധൂതോത്കൃതധൂളീധൂസരസൌഭാഗ്യം
ശ്രദ്ധാഭക്തിഗൃഹീതാനന്ദമചിന്ത്യംചിന്തിതസൽഭാവം
ചിന്താമണിമഹിമാനംപ്രണമതഗോവിന്ദംപരമാനന്ദം. ൫

ഗോപീസമൂഹത്തിന്റെ വിവിധക്രീഡകളോടുകൂടിയവനായി അവസ്ഥാഭേദമുള്ളവനായി നിർഭേദമായി പ്രകാശിക്കുന്നവനായി ഇടവിടാതെ പശുക്കളുടെ കുളമ്പുകളാൽ ഉയരുന്നതായ പൊടികളെ അണിഞ്ഞവനായി (പശുക്കളെ മേയ്ക്കുന്നവനായി) ശ്രദ്ധാഭക്തിയുള്ളവർക്ക് ആനന്ദപ്രദനായി അചിന്ത്യനായി സന്മാത്രനായി ചിന്താമണിമാഹാത്മ്യമുള്ളവനായി.........

സ്നാനവ്യാകുലയോഷിദ്വസ്ത്രമുപാദായാഗമുപാരൂഢം
വ്യാദിത്സന്തീരഥദിഗ്വസ്ത്രാ ഉപദാതീരപകർഷന്തം
നിർദ്ധൂതദ്വയശോകവിമോഹംബുദ്ധംബുദ്ധേരന്തസ്ഥം
സത്താമാത്രശരീരംപ്രണമതഗോവിന്ദംപരമാനന്ദം. ൬

വിവസ്ത്രകളായി കുളിക്കുന്ന ഗോപസ്ത്രീകളുടെ വസ്ത്രങ്ങളെ കയ്ക്കലാക്കി ആൽവൃക്ഷത്തിന്മേൽ കയറിയവനായും ഗോപസ്ത്രീകളെ ദിഗംബരകളാക്കി പ്രത്യക്ഷപ്പെട്ടു ത്തി ഹസിച്ചവനായും ശോകത്തെയും വിമോഹത്തെയും നശിപ്പിയ്ക്കുന്നവനായും ജ്ഞാനമായും ബുദ്ധിയുടെ അന്തർഭാഗത്തിൽ സ്ഥിതനായും സദ്രൂപനായും........

കാന്തംകാരണകാരണമാദിമനാദിംകാലമനാഭാസം
കാളിന്ദീഗതകാളിയശിരസ്സിമുഹുർനൃത്യന്തംസുഹസന്തം
കാലംകാലകലാതീതംകലിതാശേഷംകലിദോഷഘ്നം
കാലത്രയഗതിഹേതുംപ്രണമതഗോവിന്ദംപരമാനന്ദം. ൬

മനോഹരനായി സൂക്ഷ്മത്തിൽ സൂക്ഷ്മതരനായി ആദിയായി ആദിരഹിതനായി കാലസ്വരൂപനായി നിഷ്ക്രിയനായി കാളിന്ദിയിൽ കാളിയന്റെ ശിരസ്സിൽ ഇടവിടാതെ നൃത്തം ചെയ്യുന്നവനായി ഹാസത്തോടുകൂടിയവനായി കാലാതീതനായി സർവ്വകാരണനായി കലിദോഷനാശകനായി ത്രികാലകാരണനായി............

വൃന്ദാവനഭുവിവൃന്ദാരകഗണവൃന്ദാരാധിതവന്ദ്യംസൽ-
കുന്ദാഭാമലമന്ദസ്മേരസുധാനന്ദംസുഹൃദാനന്ദം
വന്ദ്യാശേഷമഹാമുനിമാനസവന്ദ്യാനന്ദപദദ്വന്ദ്വം
നന്ദ്യാശേഷഗുണാബ്ധിംപ്രണമതഗോവിന്ദംപരമാനന്ദം. ൭

വൃന്ദാവനത്തിൽ ദേവഗണങ്ങളുടെ വൃന്ദത്താൽ ആരാധിക്കപ്പെട്ടവനായി (ബ്രഹ്മാവിനാൽ) വന്ദ്യനായി ധവളമന്ദസ്മിതത്തോടുകൂടിയവനായി ഭക്തപ്രിയനായി മുനിഗണങ്ങളാൽ വന്ദിക്കപ്പെടുന്നവയായി ഗുണസമൂഹത്തോടുകൂടിയവനായി.........

ഗോവിന്ദാഷ്ടകമേതദധീതേഗോവിന്ദാർപ്പിതചേതായഃ
ഗോവിന്ദാച്യുത!മാധവ!വിഷ്ണോ!ഗോകുലനായക!കൃഷ്ണേതി
ഗോവിന്ദാംഘ്രിസരോജധ്യാനസുധാജലധൌതസമസ്താഘോ
ഗോവിന്ദംപരമാനന്ദാമൃതമന്തസ്ഥംസതമഭ്യേതി ൮

ഈ ഗോവിന്ദാഷ്ടകത്തെ പഠിച്ചു ഗോവിന്ദഭക്തിയോടുകൂടി യാതൊരുത്തൻ ഗോവിന്ദ! അച്യുത! ഇത്യാദിനാമങ്ങളെ ജപിക്കുന്നു അവൻ ഗോവിന്ദപദധ്യാനത്താൽ സകല പാപങ്ങളും നശിച്ചു പരമാനന്ദസ്വരൂപമായ ഗോവിന്ദപദത്തെ പ്രാപിക്കുന്നു.

ശ്രീശങ്കരാചാര്യവിരചിതം ഗോവിന്ദാഷ്ടകം സംപൂർണ്ണം,

---

## ൬. ഭുജംഗപ്രയാതാഷ്ടകം.

സുധാധാമനൈജാധരാധാരവേണും
കരാഗ്രൈരുദഗ്രൈരതിവ്യഗ്രശീലൈഃ
സദാപൂരയംശ്ചാരയൻഗോവരൂഥാൻ
പുരഃ പ്രാദുരാസ്താംമമാഭീരവീരഃ ൧

അമൃതമയമായ തന്റെ അധരത്തിൽ ചേർന്നിരിക്കുന്ന ഓടക്കുഴലിനെ ഉൽകൃഷ്ടങ്ങളായി പരിഭ്രമിച്ചിയങ്ങുന്ന (വേഗത്തോടുകൂടിയ) വിരലുകളാൽ എല്ലായ്പ്പോഴും തട്ടിവിളിക്കുന്നവനും പശുക്കൂട്ടത്തെ മേയ്ക്കുന്നവനും ആയ ഗോപശ്രേഷ്ഠൻ (ശ്രീകൃഷ്ണൻ) എനിക്ക് പ്രത്യക്ഷപ്പെടേണമേ.

യശോദായശോദാനദക്ഷാംബുജാക്ഷ
പ്രതീപപ്രമാദപ്രഹാണപ്രവീണ
നിജാപാംഗസംഗോദ്ഭവാനംഗഗോപാം-
ഗനാപാംഗനൃത്യാംഗണീഭൂതദേഹ ൨

യശോദയ്ക്കു യശസ്സിനെ ദാനം ചെയ്വാൻ ദക്ഷ (സമർത്ഥ)നായുള്ള അല്ലയോ അംബുജാക്ഷ (കൃഷ്ണ!) ശത്രുഗർവ്വസംഹാരത്തിനു സമർത്ഥനായുള്ളോവേ! തന്റെ കടക്കണ്ണടിയാൽ ഇളകിത്തീർന്ന ഗോപസ്ത്രീകളുടെ കടമിഴികളുടെ നൃത്തത്തിനു രംഗമായിതീർന്ന ദേഹത്തോടുകൂടിയവനേ! (ഗോപീലോല!) അങ്ങു എനിയ്ക്കു പ്രത്യക്ഷപ്പെടേണമേ.

സദാരാധികാരാധികാസാധികായ
പ്രതാപപ്രസാദപ്രഭോകൃഷ്ണദേവ
അനംഗീകൃതാനംഗസേവ്യാന്തരംഗ
പ്രവിഷ്ടപ്രതാപാഘഹന്മേപ്രസീദ. ൩

എല്ലായ്പ്പോഴും രാധയുടെ ഇഷ്ടരമണനായി പ്രതാപത്തോടും പ്രസാദത്തോടുംകൂടിയ പ്രഭുവായി മന്മഥവൈരിയാൽ സേവിക്കപ്പെട്ടവനായി പാപനാശകനായിരിക്കുന്ന അല്ലയോ കൃഷ്ണ! പ്രസാദിച്ചാലും

രമാകാന്തശാന്തപ്രതീപാന്തമേന്തഃ
സ്ഥിരീഭൂതപാദാംബുജ ത്വം ഭവാശു
സദാകൃഷ്ണകൃഷ്ണേതിനാമത്വദീയം
വിഭോ ഗൃഹ്ണതോഹേയശോദാകിശോര. ൪

ഹേ! യശോദാനന്ദന! രമാപതേ! ശാന്താത്മൻ! ശത്രുനാശന! എല്ലായ്പ്പോഴും കൃഷ്ണ! കൃഷ്ണ! എന്നിങ്ങിനെ അങ്ങയുടെ നാമത്തെ ജപിക്കുന്നവനായ എന്റെ ഉള്ളിൽ സ്ഥിരമാക്കിവെയ്ക്കപ്പെട്ട പാദാംബുജത്തോടുകൂടിയവനായി അങ്ങു ഭവിക്കേണമേ.

സ്ഫുരദ്രംഗഭൂമിഷ്ടമംചോപവിഷ്ടോ
ച്ചലച്ഛത്രുപക്ഷേഭയംചാനിനിഷോ
അളിവ്രാതജുഷ്ടോത്തമസ്രഗ്ധരശ്രീ-
മനോമന്ദിരത്വംഹരേമേപ്രസീദ. ൫

രംഗഭൂമിയിൽ മഞ്ചപ്രദേശത്തിൽ സ്ഥിതന്മാരായ ശത്രുക്കൾക്കു ഭയത്തെ ചെയ്തവനായി അളി (വണ്ടു) സമൂഹത്താൽ സേവിക്കപ്പെട്ട ഉത്തമമാല്യത്തോടുകൂടിയ ലക്ഷ്മീഭഗവതിയുടെ മനസ്സിനു മന്ദിരമായിരിക്കുന്ന അല്ലയോ ഹരേ! അങ്ങു എനിക്കായിക്കൊണ്ടു പ്രസാദിച്ചാലും.

സ്മരസ്മേരകസ്മാൻത്വമസ്മാൽസ്വതോന
സ്മരസ്യാംബുജസ്മേരനേത്രാനുകമ്പിൻ
സ്മിതോത്ഭാവിതാനംഗഗോപാംഗനാംഗോ-
ല്ലസൽസ്വാംഗസത്സംഗലംഭേശപാഹി. ൬

അല്ലയോ അംബുജാക്ഷ! ദയാലോ! സ്മരനുതുല്യമായ സൌന്ദര്യത്തോടുകൂടിയവനെ! അങ്ങു എന്തുകൊണ്ടു ഈയുള്ളവരെ സ്മരിക്കുന്നില്ലാ? പുഞ്ചിരിയാൽ ഗോപസ്ത്രീകളെ കാമതപ്തകളാക്കിച്ചെയ്തു അവരുമായുള്ള അംഗസംഗത്തെ പ്രാപിപ്പാൻ സമൎത്ഥനായ അല്ലയോ ദേവ എന്നെ രക്ഷിച്ചാലും,

രമാരാമരാമാമനോഹാരിവേഷോ
ദ്ധതക്ഷോണിപാലൌഘപാപക്ഷയേശ
ദരോത്ഫുല്ലപംകേരുഹസ്മേരഹാസ
പ്രപന്നാൎത്തിഹന്നന്ദസൂനോപ്രസീദ. ൭

അല്ലയോ ലക്ഷ്മീശ! സ്ത്രീലമ്പടന്മാരായി ഗൎവിഷ്ഠന്മാരായ രാജാക്കളുടെ പാപത്തെ നശിപ്പിച്ചവനും ഏതാനും വിടൎന്നതായ താമരപോലെ സുന്ദരമായമന്ദഹാസത്തോടുകൂടിയവനും ഭക്താൎത്തിനാശകനും ആയ നന്ദസൂനോ! (കൃഷ്ണ!) പ്രസാദിച്ചാലും

കുരംഗീദൃശാനംഗസംഗേനശശ്വ-
ന്നിജാനന്ദദാനന്ദകന്ദാതികാല
കലിന്ദോത്ഭവോത്ഭൂതപങ്കേരുഹാക്ഷ
സ്വഭക്താനുഭുക്താത്മപാദപ്രസീദ. ൮

സുന്ദരി (ഗോപി) കളുമായുള്ള കാമകേളിയാൽ ശാശ്വതമായ നിജാനന്ദത്തെ കൊടുത്തവനായും ആനന്ദമൂലമായും കൃഷ്ണവൎണ്ണമായും കാളിന്ദിയിലെ താമരപോലെയിരിക്കുന്ന നേത്രത്തോടു കൂടിയവനായും സ്വഭക്തന്മാൎക്കു സായൂജ്യത്തെ കൊടുക്കുന്നവനായും ഇരിക്കുന്ന അല്ലയോ ദേവ! പ്രസാദിച്ചാലും

ഭുജംഗപ്രയാതാഷ്ടകേനാനുയാതോ
ഭുജംഗേശയാനംഹരിംസ്സ സ്തൗതി
രതിസ്തസ്യകൃഷ്ണേഭവത്യാശുനിത്യാ
കിമന്യൈഃഫലൈഃഫൽഗുഭിസ്സേവകസ്യ. ൯

ഈ ഭുജംഗപ്രയതാഷ്ടകത്തെ പഠിച്ചു യാവനൊരുവൻ അനന്തശായിയായ ഹരിയെ സ്തുതിക്കുന്നു. അവനു കൃഷ്ണനിൽ ശാശ്വതരതി (ഭക്തി) ഭവിക്കും സേവകന്മാരായുള്ളവൎക്കു അന്യങ്ങളായ ഫലങ്ങളാൽ എന്തിനു?

ഇതി ശ്രീവിദ്യാചാൎയ്യവിരചിതം
ഭുജംഗപ്രയാതാഷ്ടകം സംപൂൎണ്ണം.



## ൧൪. ശ്രീനൃസിംഹകവചപ്രാരംഭഃ.

നൃസിംഹകവചംവക്ഷ്യേപ്രഹ്ലാദേനോദിതംപുരാ
സർവ്വരക്ഷാകരംപുണ്യം സർവ്വോപദ്രവനാശനം. ൧

സർവ്വസംപൽകരംചൈവ സ്വർഗ്ഗമോക്ഷപ്രദായകം
ധ്യാത്വാനൃസിംഹംദേവേശം ഹേമസിംഹാസനസ്ഥിതം. ൨

സർവരക്ഷയേയും ചെയ്യുന്നതായി പാവനമായി എല്ലാഉപദ്രവങ്ങളേയും നശിപ്പിക്കുന്നതായി അഖിലസംപൽകരമായി സ്വർഗ്ഗമോക്ഷങ്ങളെ കൊടുക്കുന്നതായി മുമ്പ് പ്രഹ്ലാദനാൽ പറയപ്പെട്ട നൃസിംഹകവചത്തെ വചിയ്ക്കുന്നു.

വിവൃതാസ്യംത്രിനയനംശരദിന്ദുസമപ്രഭം
ലക്ഷ്മ്യാലിംഗിതവാമാംഗം വിഭൂതിഭിരുപാശ്രിതം. ൩

ചതുർഭുജംകോമളാംഗം സ്വർണ്ണകുണ്ഡലശോഭിതം
ഊരുസ്സരോജശോഭിതോരസ്കം രത്നകേയൂരമുദ്രിതം. ൪

തപ്തകാംചനസംകാശം പീതനിർമ്മലവാസസം
ഇന്ദ്രാദിസുരമൌലിസ്ഥസ്ഫുരന്മാണിക്യദീപ്തിഭിഃ. ൫

വിരാജിതപദദ്വന്ദ്വം ശംഖചക്രാദിഹേതിഭിഃ
ഗരുത്മതാചവിനയാൽസ്തൂയമാനംമുദാന്വിതം. ൬

സ്വഹൃത് കമലസംവാസം കൃത്വാതുകവചംപഠേൽ-
നൃസിംഹോമേശിരഃ പാതുലോകരക്ഷാത്മസംഭവഃ. ൭

ദേവനായി ഹേമസിംഹാസനത്തിൽ ചരിയ്ക്കുന്നവനായി വിവൃത (തുറക്കപ്പെട്ട) മായ ആസ്യത്തോടുകൂടിയവനായി ത്രിനേത്രനായി ശരച്ചന്ദ്രതുല്യപ്രഭനായി ലക്ഷ്മീസമന്നനായി ഐശ്വര്യയുക്തനായി ചതുർഭുജനായി കോമളശരീരനായി സ്വർണ്ണകുണ്ഡലധാരിയായി ബാലസൂര്യാഗ്നിപോലെ ശോഭിച്ച മാറിടത്തോടുകൂടിയവനായി രത്നകേയൂരങ്ങളെ ധരിച്ചവനായി സ്വർണ്ണപ്രഭായുതനായി മഞ്ഞപ്പട്ടുടുത്തവനായി ഇന്ദ്രാദിദേവകളുടെ കിരീടങ്ങളിലുള്ള മാണിക്യശോഭകളാൽ ശോഭിക്കുന്നപദങ്ങളോടുകൂടിയവനായി ശംഖചക്രാദ്യായുധസഹിതനായി ഗരുഡവന്ദ്യനായി സന്തോഷയുക്തനായിരിക്കുന്ന നൃസിംഹരൂപിയെ മനഃപത്മത്തിൽവെച്ചു ഈ കവചത്തെ പഠിക്കണം, ലോകരക്ഷക്കായി അവതരിച്ച നൃസിംഹം എന്റെ ശിരസ്സിനെ പാലിക്കട്ടെ.

൧൮൪ സർവ്വഗോപിസ്തംഭവാസഃ ഫാലംമേരക്ഷതുധ്വനിം
നൃസിംഹോമേദൃശൌപാതു സോമസൂര്യാഗ്നിലോചനഃ. ൮

സർവ്വൻ (സർവ്വവ്യാപകൻ) തൂണിങ്കിലും സ്തംഭത്തെ വാസമാക്കി ചെയ്യുവൻ

സ്മൃതിംമേപാതുനൃഹരിർമ്മുനിവര്യസ്തുതിപ്രിയഃ
നാസാംമേസിംഹനാസസ്തു മുഖംലക്ഷ്മീമുഖപ്രിയഃ. ൯

സ്മൃതി=ബുദ്ധി.

സൎവ്വവിദ്യാധിപഃ പാതുനൃസിംഹോരസനാംമമ
വക്ത്രംപാതിന്ദുവദനസ്സദാ പ്രഹ്ലാദവന്ദിതഃ. ൧൦

രസനാ=നാവ്

നൃസിംഹഃപാതുമേകണ്ഠംസ്കന്ധൌഭൂഭരണാന്തകൃൽ
ദിവ്യാസ്ത്രശോഭിതഭുജോ നൃസിംഹഃ പാതുമേഭുജൌ. ൧൧

സ്കന്ധങ്ങൾ = തോളുകൾ. ഭൂഭരണാന്തകൃൽ = സൃഷ്ടിസ്ഥിതി സംഹാരകൎത്താവ്. ദിവ്യങ്ങളായ അസ്ത്രങ്ങളാൽ ശോഭിക്കപ്പെടുന്ന ഭുജങ്ങളോടുകൂടിയവൻ.

കരൌമേദേവവരദോനൃസിംഹഃപാതുസൎവതഃ
ഹൃദയംയോഗിസാധ്യശ്ചനിവാസംപാതുമേഹരിഃ. ൧൨

(൧) ദേവന്മാൎക്ക് വരത്തെ കൊടുക്കുന്നവൻ. (൨) ഇരിപ്പിടം

മദ്ധ്യംപാതുഹിരണ്യാക്ഷവക്ഷഃകുക്ഷിവിദാരണഃ
നാഭിംമേപാതുനൃഹരിസ്സ്വനാഭിബ്രഹ്മസംസ്തുതഃ. ൧൩

(൩) ഹിരണ്യാക്ഷന്റെ മാറും വയറും പിളൎന്നവൻ (൪) തന്റെ നാഭിപത്മത്തിലുള്ള ബ്രഹ്മാവിനാൽ സ്തുതിക്കപ്പെട്ടവൻ.

ബ്രഹ്മാണ്ഡകോടയഃകട്യാംയസ്യാസൌപാതുമേകടിം
ഗുഹ്യംമേപാതുഗുഹ്യാണാംമന്ത്രാണാംഗുഹ്യരൂപധൃൿ. ൧൪

യാതൊരുവന്റെ കടിപ്രദേശത്തിൽ ബ്രഹ്മാണ്ഡകോടികളുണ്ടോ ആ ദേവൻ

ഊരൂമനോഭവഃപാതുജാനുനീനരരൂപധൃൿ
ജംഘേപാതുധരാഭാരഹൎത്തായോസൌനൃകേസരീ. ൧൫

ഊരു = തുടകൾ രണ്ടും ധരാഭാരഹൎത്താ - ഭൂഭാരനാശകൻ.

സുരരാജ്യപ്രദഃപാതുപാദൌമേനൃഹരീശ്വരഃ
സഹസ്രശീൎഷാപുരുഷഃപാതുമേസൎവ്വശസ്തനും. ൧൬

സഹസ്രശീൎഷാപുരുഷഃ = ആയിരം തലകളോടുകൂടിയവൻ. സൎവ്വശഃ = എല്ലാപ്പോഴും എല്ലാദിക്കിലും തനും - ശരീരത്തെ. ഇതുവരെയുള്ള ശ്ലോകങ്ങളാൽ സൎവ്വാംഗരക്ഷയെ വിവരിച്ചു.

മഹോഗ്രഃപൂൎവ്വതഃപാതുമഹാവീരാഗ്രജോഗ്നിതഃ
മഹാവിഷ്ണുൎദ്ദക്ഷിണേതുമഹാജ്വാലസ്തുനൈരൃതൌ. ൧൭

പശ്ചിമേപാതുസൎവേശോദിശിമേസൎവ്വതോമുഖഃ
നൃസിംഹഃപാതുവായവ്യാംസൌമ്യാംഭൂഷണവിഗ്രഹഃ. ൧൮

ഈശാന്യാംപാതുഭദ്രോമേസൎവ്വമംഗളദായകഃ
സംസാരഭയദഃപാതുമൃത്യോൎമൃത്യുൎന്നൃകേസരീ. ൧൯

ഈ മൂന്നു ശ്ലോകങ്ങളാൽ കിഴക്കുതുടങ്ങി ക്രമേണ എട്ടു ദിക്കുകളിലും രക്ഷയെ കല്പിച്ചിരിക്കുന്നു.

ഇദംനൃസിംഹകവചംപ്രഹ്ലാദമുഖമണ്ഡിതം
ഭക്തിമാൻയഃപഠേന്നിത്യംസർവ്വപാപൈഃപ്രമുച്യതേ. ൨൧

പ്രഹ്ലാദോക്തമായ ഈ നൃസിംഹകവചത്തെ ഭക്തിമാനായി യാതൊരുവൻ നിത്യവും പഠിക്കുന്നു. അവൻ പാപരഹിതനായി തീരുന്നതാണ്.

പുത്രവാൻധനവാൻലോകേദീർഘായുരുപജായതേ
യംയംകാമയതേകാമംതംതംപ്രാപ്നോത്യസംശയം. ൨൨

പുത്രൻ ധനം ആയുസ്സ് ഇങ്ങിനെയുള്ള സർവ്വവും അവനു സിദ്ധിക്കുന്നു. ഏതൊന്നിനെ ഇച്ഛിച്ചാലും നിസ്സംശയമായി സാധിക്കുകയും ചെയ്യുന്നു.

സർവ്വത്രജയമാപ്നോതിസർവ്വത്രവിജയീഭവേൽ
ഭൂമ്യന്തരിക്ഷദിവ്യാനാംഗ്രഹാണാംവിനിവാരണം. ൨൩
വൃശ്ചികോരഗസംഭൂതവിഷാപഹരണംപരം
ബ്രഹ്മരാക്ഷസയക്ഷാണാംദൂരോത്സാരണകാരണം. ൨൪

സകല ജയങ്ങളെയും സിദ്ധിക്കുന്നു. ഗ്രഹബാധാ, സർപ്പവിഷാദികൾ, ബ്രഹ്മരാക്ഷസാദിബാധകൾ, ഇവയെല്ലാം ഇല്ലാതാകുന്നു.

ഭൂർജ്ജേവാതാളപത്രേവാകവചംലിഖിതംശുഭം
കരമൂലേധൃതംയേനസിദ്ധ്യേയുഃകർമ്മസിദ്ധയഃ. ൨൫

ഭൂർജ്ജ (വൃക്ഷവിശേഷം) ചർമ്മത്തിലോ ഓലയിലോ ഈ കവചം ശരിയായി എഴുതി ധരിക്കുന്നതായാൽ സർവ്വകാര്യസിദ്ധികളും ഉണ്ടാകുന്നു.

ദേവാസുരമനുഷ്യേഷുസ്വംസ്വമേവജയംലഭേൽ
ഏകസന്ധ്യംത്രിസന്ധ്യംവായഃപഠേന്നിയതോനരഃ. ൨൬
സർവ്വമംഗളമാംഗല്യംഭുക്തിംമുക്തിംചവിന്ദതി
ദ്വാത്രിംശതിസഹസ്രാണിപഠേൽശുദ്ധാത്മനാംനൃണാം. ൨൭
കവചസ്യാസ്യമന്ത്രസ്യമന്ത്രസിദ്ധിഃപ്രജായതേ
അനേനമന്ത്രരാജേണകൃത്വാഭസ്മാഭിമന്ത്രണം. ൨൮
തിലകംവിന്യസേദ്യസ്തസ്യഗ്രഹഭയംഹരേൽ
ത്രിവാരംജപമാനസ്തുദത്തംവാര്യഭിമന്ത്ര്യച. ൨൯
പ്രാശയേദ്യോനരോമന്ത്രംനൃസിംഹധ്യാനമാചരൻ
തസ്യരോഗാഃപ്രണശ്യന്തിയേചസ്യുഃകുക്ഷിസംഭവാഃ. ൩൦
കിമത്രബഹുനോക്തേനനൃസിംഹസദൃശോഭവേൽ
മനസാചിന്തിതംയത്തുസതച്ചാപ്നോത്യസംശയം. ൩൧

അൎക്കം അവർക്ക് ഹിതമായ ജയമുണ്ടാകുന്നു. ഒരിക്കലോ മൂന്നു പ്രാവശ്യമോ ശുദ്ധബുദ്ധിയായി പ്രതിദിനം പഠിക്കുന്നവനു ഐഹികപാരത്രികങ്ങളായ സകല സുഖ

ങ്ങളും മുപ്പത്തീരായിരം ഉരുക്കഴിക്കുന്നവന്ന് സർവ്വമന്ത്രസിദ്ധിയും ഉണ്ടാകുന്നതാണ്. ഈ മന്ത്രം ചൊല്ലി ഭസ്മം ധരിയ്ക്കുന്നതായാൽ ഗ്രഹാദിഭയങ്ങളും നൃസിംഹധ്യാനത്തോടു കൂടി മൂന്നുരു വെള്ളത്തിൽ ജപിച്ചു സേവിക്കുന്നപക്ഷം സകലങ്ങളായ ഉദരരോഗങ്ങളും നശിയ്ക്കുന്നു. ചുരുക്കിപറയുന്നതായാൽ, ഈ കവചത്തെ ഭക്തിപൂർവ്വം ശീലിക്കുന്നവൻ നൃസിംഹതുല്യനായിത്തീരുന്നു. മനസ്സുകൊണ്ടുദ്ദേശിയ്ക്കുന്നതെല്ലാം തീർച്ചയായും സാധിക്കുകയും ചെയ്യും.

ഗർജ്ജന്തംഗർജ്ജയന്തംനിജഭുജപടലംസ്ഫോടയന്തംഹസന്തം
രൂപ്യന്തംതാപയന്തംദിവിഭുവിദിതിജംക്ഷേപയന്തംക്ഷിപന്തം
ക്രന്ദന്തംരോഷയന്തംദിശിദിശിസതതംസംഹരന്തംഭരന്തം
വീക്ഷന്തംഘൂർണ്ണയന്തംകരനികരശതൈർദിവ്യസിംഹംനമാമി

ഗർജ്ജനം ചെയ്യുന്നവനായി തന്റെ കൈകളെ കൊട്ടുന്നവനായി ഹസിക്കുന്നവനായി രൂപിക്കുന്നവനായി സർവ്വത്ര തപിപ്പിക്കുന്നവനായി അസുരന്മാരെ അകററുന്നവനായി ക്രന്ദിക്കു (കരയു)ന്നവനായി രോഷത്തോടുകൂടിയവനായി സർവ്വസംഹാരം ചെയ്യുന്നവനായി ഭരിക്കുന്നവനായി കണ്ണുകളെ ചുഴററി നോക്കുന്നവനായിരിക്കുന്ന സാക്ഷാൽ നൃസിംഹരൂപിയെ ഞാൻ അനേക നമസ്കാരം ചെയ്യുന്നു.

ഇതി ബ്രഹ്മാണ്ഡപുരാണേ പ്രഹ്ലാദോക്തം
ശ്രീനൃസിംഹകവചം സംപൂർണ്ണം.

## ൯൭. ശ്രീഹരിശരണാഷ്ടകം.

ധ്യേയംവദന്തിശിവമേവഹികേചിദന്യേ
ശക്തിംഗണേശമപരേതുദിവാകരംവൈ
രൂപൈസ്തുതൈരപിവിഭാസിയതസ്ത്വമേവ
തസ്മാത്ത്വമേവശരണംമമശംഖപാണേ! ൧

ചിലർ ശിവനേയും ചിലർ ശക്തിയേയും ചിലർ ഗണപതിയേയും ചിലർ സൂര്യനേയും സേവിക്കണമെന്നിങ്ങിനെ പറയുന്നു. ആ രൂപങ്ങളെല്ലാം സ്തോത്രങ്ങളാലും അങ്ങുന്നുതന്നെ പ്രത്യക്ഷനാകയാൽ എനിക്കു അല്ലയോ ശംഖപാണേ! അങ്ങുതന്നെ ശരണം.

നോസോദരോനജനകോജനനീനജായാ
നൈവാത്മജോനചകുലംവിപുലംബലംവാ
സംദൃശ്യതേനകിലകോപിസഹായകോമേ
തസ്മാത്ത്വമേവശരണംമമശംഖപാണേ! ൨

എനിക്കു സോദരനോ ജനകനോ ജനനിയോ ഭാര്യയോ പുത്രനോ കുലമോ ധാരാളം ബലമോ ഒന്നുമില്ല. സഹായകനായും ആരുമില്ല. അതിനാൽ അല്ലയോ ശംഖപാണേ എനിക്ക് അങ്ങുതന്നെ ശരണം.

നോപാസിതാമദമപാസ്യമയാമഹാന്ത
സ്തീർത്ഥാനിചാസ്തികധിയാനഹി സേവിതാനി

ദേവാർച്ചനംച വിധിവന്ന കൃതം കദാപി
തസ്മാൽത്വമേവശരണംമമശംഖപാണേ. ൩

മടത്തെ കളഞ്ഞ് മഹത്തുക്കളായവരേയോ ഈശ്വരഹിന്മയോടുകൂടി തീർത്ഥങ്ങളേയോ ഞാൻ സേവിച്ചില്ലാ. വേണ്ടതുപോലെ ഒരിക്കലെങ്കിലും ഈശ്വരപൂജയും ചെയ്തില്ല. അതിനാൽ അല്ലയോ.......................

ദുർവാസനാമമസദാപരികർഷയന്തി
ചിത്തംശരീരമപിരോഗഗണാദഹന്തി
സംജീവനംചപരഹസ്തഗതംസദൈവ
തസ്മാൽത്വമേവശരണംമമശംഖപാണേ. ൪

ദുർവ്വാസനകൾ എല്ലായ്പോഴും എന്റെ മനസ്സിനേയും രോഗഗണങ്ങൾ ദേഹത്തെയും ഉപദ്രവിക്കുന്നു. നിത്യവൃത്തിയാകട്ടെ പരാധീനവുമാണ്. അതിനാൽ അല്ലയോ...

പൂർവ്വംകൃതാനിദുരിതാനിമയാതുയാനി
സ്മൃത്വാഖിലാനിഹൃദയംപരികമ്പതേമേ
ഖ്യാതാചതേപതിതപാവനതാതുയസ്മാൽ
തസ്മാൽ ത്വമേവശരണം മമ ശംഖപാണേ. ൫

പൂർവ്വജന്മാർജിതങ്ങളായ അഖില പാപങ്ങളേയും ഓർത്ത് എന്റെ മനസ്സ ചഞ്ചലപ്പെടുന്നു. അല്ലയോ ഭഗവാൻ അങ്ങയുടെ പതിതപാവനത്വം പ്രസിദ്ധവുമാണ് അതിനാൽ.........

ദുഃഖംജരാജനനജം വിവിധാശ്ചരോഗാഃ
കാകശ്വസൂകരജനിർന്നിരയേചപാതഃ
തേവിസ്മൃതേഃ ഫലമിദം വിതതംഹിലോകേ
തസ്മാൽത്വമേവശരണം മമ ശംഖപാണേ. ൬

ജരാജന്മസംബന്ധമായ ദുഃഖം, അനേക രോഗങ്ങൾ, കാകൻ ശ്വാവു സൂകരം ഇത്യാദികളിലുള്ള ജനനം ഇവയെല്ലാം അങ്ങയുടെ വിസ്മരണയുടെ ഫലമത്രേ. അതിനാൽ...........

നീചോപിപാപവലിതോപിവിനിന്ദിതോപി
ബ്രൂയാൽതവാഹമിതിയസ്തുകിലൈകവാരം
തംയച്ഛസീശ! നിജ ലോകമിതിവ്രതംതേ
തസ്മാൽത്വമേവശരണം മമ ശംഖപാണേ. ൭

നീചനോ പാപിയോ നിന്ദിതനോ ആയിരുന്നാലും യാതൊരുത്തൻ "അടിയൻ നിന്തിരുവടിയുടെ" എന്നു ഒരിക്കലെങ്കിലും പറയുന്നുവോ അവനെ അല്ലയോ ഈശ, അങ്ങു വിഷ്ണുലോകത്തെ പ്രാപിക്കുന്നു. അതിനാൽ...............

വേദേഷുധർമ്മവചനേഷുതഥാഗമേഷു
രാമായണേപിചപുരാണകദംബകേവാ

സർവ്വത്രസർവ്വവിധിനാഗദിതസ്വരൂപമേവ
തസ്മാത്ത്വദേവശരണം മമ ശംഖപാണേ. ൮

വേദങ്ങൾ, ധർമ്മശാസ്ത്രങ്ങൾ, ആഗമങ്ങൾ, ഇതിഹാസങ്ങൾ പുരാണങ്ങൾ മുതലായവയിലെല്ലാം അങ്ങു തന്നെയാണു പറയപ്പെട്ടിരിക്കുന്നതു്. അതിനാൽ അല്ലയോ ശംഖപാണേ നിന്തിരുവടിതന്നെ എനിക്കു ശരണം.

ഇതിശ്രീ ബ്രഹ്മാനന്ദവിരചിതം
ഹരിശരണാഷ്ടകം സമ്പൂർണ്ണം.

---

## ൮൦. ഹരിസ്തവം.

അരുണായുതദീപ്രകിരീടമഹഃ പ്രകരാഞ്ചിതനീരദനീലകചം
കുടിലാളകസഞ്ജിതഭൃംഗചയം കലയേഹരിമംബുജനേത്രമഹം. ൧

അനേകാദിത്യശോഭയുള്ള കിരീടത്തിന്റെ പ്രഭകൊണ്ടു മനോഹരവും മേഘം പോലെ കറുത്തതുമായ കചത്തോടുകൂടിയവനും കുറുനിരകളാകുന്ന ഭൃംഗസമൂഹത്തോടുകൂടിയവനും അംബുജനേത്രനുമായ ഹരിയെ ഞാൻ ധ്യാനിക്കുന്നു.

അമൃതാംശുകിശോരലലാടതടസ്ഫുരദൂർദ്ധ്വഗചന്ദനപുണ്ഡ്രധരം
കുസുമേഷുധനുർഭ്രുവമബ്ദതനും കലയേഹരിമംബുജനേത്രമഹം. ൨

ബാലചന്ദ്രനെപ്പോലുള്ള നെററിത്തടത്തിൽ വിളങ്ങുന്ന ചന്ദനക്കുറി (ഗോപി) യോടുകൂടിയവനും കാമദേവന്റെ വില്ലുപോലുള്ള പുരികത്തോടുകൂടിയവനും മേഘശരീരനും അംബുജനേത്രനുമായ ഹരിയെ ഞാൻ ധ്യാനിക്കുന്നു.

നതരക്ഷണദീക്ഷിതപൂർണ്ണകൃപാ- മൃതവീക്ഷണപക്ഷ്മളനേത്രയുഗം
മൃദുലോന്നതനാസമമേയഗുണം കലയേഹരിമംബുജനേത്രമഹം. ൩

ആശ്രിതരക്ഷയ്ക്കായി ദീക്ഷിക്കപ്പെട്ട കൃപാമൃതത്തോടുകൂടിയ നോട്ടമുള്ള നേത്രയുഗമുള്ളവനും മൃദുലമായും ഉന്നതമായുമിരിക്കുന്ന നാസികയോടുകൂടിയവനും അനശ്വരഗുണമുള്ളവനും അംബുജ......... . ...

മകരാകൃതികുണ്ഡലമണ്ഡിതസന്മണിദർപ്പണനിർമ്മലഗണ്ഡതലം
കമലാസ്വദിതാധരബിംബസുധം കലയേഹരിമംബുജനേത്രമഹം ൪

മത്സ്യകുണ്ഡലങ്ങൾ അലംകൃതവും കണ്ണാടിപോലെ നിർമ്മലവുമായ കവിൾത്തടങ്ങളോടു കൂടിയവനും കമലാ (ലക്ഷ്മി) കാമുകനും അംബുജ..................

മൃദുലസ്മിതഭാസിതചാരുമുഖപ്രഭവിനിർജ്ജിതപാർവ്വണശീതകരം
നവഭാസ്കരകൌസ്തുഭശോഭിഗളം കലയേഹരിമംബുജനേത്രമഹം. ൫

മൃദുവായ പുഞ്ചിരിയാൽ വിളങ്ങുന്ന മുഖത്തിന്റെ ശോഭകൊണ്ടു ജയിക്കപ്പെട്ട പൂർണ്ണചന്ദ്രനോടു കൂടിയവനും (പൂർണ്ണചന്ദ്രവദനൻ) ബാലാദിത്യനെപ്പോലുള്ള കൌസ്തുഭത്താൽ ശോഭിക്കപ്പെടുന്ന ഗളത്തോടുകൂടിയവനും അംബുജ.................

അരികംബുഗദാംബുരുഹാത്തരിപുക്ഷതികണ്ണതുലാർത്തിശമാത്മതുലൈഃ
പരമാത്ഭുതപാണിഭിരുജ്ജ്വലിതം കലയേഹരിമംബുജനേത്രമഹം. ൩

ചക്രം, ശംഖം, ഗദ, താമര ഇവകളാൽ യഥാക്രമം ശത്രുനാശത്തെയും കണ്ണസാമ്യത്തെയും ആർത്തിശമത്തെയും ആത്മതുല്യതയെയും പ്രാപിച്ചിരിക്കുന്ന അത്ഭുതപാണികളാൽ ശോഭിക്കുന്നവനും (ചക്രം, ശംഖം, ഗദ, താമര ഇവകളോടു കൂടിയതാണു നാലു കൈകളെന്നും ചക്രം ശത്രുനാശത്തെ ചെയ്യുന്നും ശംഖം ഹരിയുടെ ഗളസാമ്യത്തെ കാണിപ്പാനും ഗദ ക്ഷേത്തിനാശം വരുത്തുന്നതിനും താമര വിഷ്ണുവിന്റെ കൈകളുടെ മനോഹരത്വത്തെ പ്രത്യക്ഷമാക്കുന്നതിനും വേണ്ടിയായിരുന്നു സാരം) അംബുജ.........

സദുപായചതുഷ്ടയസങ്കഥനൈരിവ സുന്ദരകങ്കണസങ്കണനൈഃ
സ്ഫുരിതൈരപിതൈസ്സുദൃഢൈരുല്ലസിതം കലയേഹരിമംബുജനേത്രമഹം. ൪

സാമം ദാനം ഭേദം ദണ്ഡം എന്നീ നാലുപായങ്ങളെ സൂചിപ്പിക്കും വിധം ശബ്ദങ്ങളാൽ സ്ഫുരിക്കുന്ന കങ്കണങ്ങളോടു കൂടിയവനും അംബുജ..................

ഭൃഗുപാദസമർപ്പണസംഭണിതശ്രിതമർത്ത്യസഹിഷ്ണുസുബന്ധുഗുണേ
ഉരസിശ്രിയമാത്തരസാ ദധതം കലയേഹരിമംബുജനേത്രമഹം. ൫

ഭൃഗുമഹർഷിയുടെ ചവിട്ടേറ്റു നിമിത്തം ആശ്രിതജനങ്ങളുടെ അപരാധത്തെ സഹിപ്പാൻ സന്നദ്ധനെന്നു സൂചിപ്പിക്കുന്ന മാറിടത്തിൽ സരസയായ ലക്ഷ്മിയെ ധരിച്ചിരിക്കുന്നവനും അംബുജ......... ........

രസമജ്ജനസൂനസുഗന്ധസുഖപ്രദകേളികൃതേ ജലധേർദ്ദുഹിതുഃ
ധൃതഹാരസരിദ്വനമാലമജം കലയേഹരിമംബുജനേത്രമഹം. ൬

ജലധിയുടെ ദുഹിതാവിന്റെ (ലക്ഷ്മിയുടെ) സരസമായ മജ്ജനത്തിനും പുഷ്പസൌരഭ്യാദികളോടുകൂടിയ സുഖകേളി (ക്രീഡക) വേണ്ടി ഹാരത്തെയും (മുത്തുമാലയെയും) സരിത്തിനെയും വനമാലയെയും ധരിക്കുന്നവനും അംബുജ..................

ഉദരാന്തരരൂഢജഗൽഗണനാനിപുണാനനുമേയ സുരോമലതം
ത്രിവലിസ്ഫുരിതംജഠരംദധതം കലയേഹരിമംബുജനേത്രമഹം. ൭

ഉള്ളിലുള്ള ലോകങ്ങളുടെ സംഖ്യയില്ലായ്മയെ കാണിക്കുമാറ് അനേക രോമലതകളോടുകൂടിയതും ത്രിവലി (മൂന്നുവര) കളാൽ ശോഭിക്കുന്നതുമായ ജഠരത്തെ ധരിക്കുന്നവനും അംബുജ..................

അസമാസ്ത്രഹരാംഗജയാത്തകനൽ കനകാംബരശോഭിനിതംബതലം
മണിമേഖലയാദൃഢബദ്ധകടീം കലയേഹരിമംബുജനേത്രമഹം. ൮

കാമാക്രമത്തെക്കാൾ മനോഹരവും സ്വർണ്ണവസ്ത്രശോഭിതവുമായ നിതംബതലത്തോടു കൂടിയവനും മണിമേഖല (അരഞ്ഞാൺ) ധരിച്ചവനും അംബുജ ..... ..........

കദളീതരുകാണ്ഡകരീന്ദ്രകര പ്രതിമാനമനോജ്ഞതരോരുയുഗം
വിധിഭൂഷിതനാഭിശുഭാംബുരുഹം കലയേഹരിമംബുജനേത്രമഹം. ൯

കദളി (വാഴ) കാണ്ഡവും കരീന്ദ്രകര (തുമ്പിക്കരം) വുംപോലെ മനോഹരമായ

ഊരുയുഗമുള്ളവനും നാഭിതലത്തിൽ ബ്രഹ്മാവിൻെറ ആവാസമായ കാമരപ്പൂവുള്ളവനു അംബുജ.........

ശരണാഗതലോകഹിതാർത്ഥവസന്നിധിമുദ്ഗസമുല്ഗകജാനുയുഗം
ശിഖിവര്യഗളസ്തുതജംഘമജം കലയേഹരിമംബുജനേത്രമഹം. ൧൩

ശരണംപ്രാപിച്ചവരുടെ അഭീഷ്ടസിദ്ധിയ്ക്കുള്ള നിധിയടങ്ങിയ മനോഹരച്ചെപ്പു പോലെയുള്ള ജാനുയുഗത്തോടും ശിഖി (മയിൽ) കണ്ഠത്തെ ജയിയ്ക്കുന്ന ജംഘയോടുംകൂടിയവനും അജനും അംബുജ.........

പ്രപദദ്യുതിനിന്ദിതകൂർമ്മവരം മണിനൂപുരശിഞ്ജിതമഞ്ജുപദം
ശശിശുഭ്രനഖം ദുരിതൌഘഹരം കലയേഹരിമംബുജനേത്രമഹം. ൧൪

ആമപ്പുറത്തെ ജയിച്ച പ്രപദ (പുറംകാൽ) ത്തോടുകൂടിയവനും മണിനൂപുര (കാൽവള) ശബ്ദത്താൽ മനോഹരമായ പദത്തോടും ചന്ദ്രനെപ്പോലെ ശുഭ്രമായ നഖത്തോടും കൂടിയവനും പാപനാശകനും അംബുജ.........

വിധിമാധവശംഭുവിഭേദകൃത ത്രിജഗദ്ഭവപാലനസംഹരണം
സകലാഗമസാരഗതം സതതം കലയേഹരിമംബുജനേത്രമഹം. ൧൫

ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നുള്ള ഭേദമാത്രത്താൽ മൂന്നു ലോകങ്ങളുടേയും സൃഷ്ടിസ്ഥിതിസംഹാരം ചെയ്യുന്നവനും വേദവേദ്യനും അംബുജ.... ....

മുനിമാനസസാരസഹംസവരം ഭുജഗാധിപതല്പഗതം സുഖദം
ഭവസാഗരപാതുകപോതപദം കലയേ ഹരിമംബുജനേത്രമഹം. ൧൬

മുനികളുടെ മാനസമാകുന്ന സാരസ (താമര) ത്തിനു ഹംസശ്രേഷ്ഠനായും അനന്തശായിയായും സുഖപ്രദനായും സംസാരസമുദ്രത്തിൽ ഉഴലുന്നവൎക്കു രക്ഷാപദമായും അംബുജനേത്രനായുമുള്ള ഹരിയെ.........

ശ്രിതലോകഹിതാർത്ഥകല്പതരും ദിതിജക്ഷയതല്പരചക്രധരം
വിഹഗാധിപവാഹനമാധിഹരം കലയേഹരിമംബുജനേത്രമഹം. ൧൭

ആശ്രിതജനങ്ങൾക്ക് ഇഷ്ടത്തെ കൊടുക്കുന്ന കല്പവൃക്ഷവും അസുരനാശത്തിനുവേണ്ടി ചക്രത്തെ ധരിയ്ക്കുന്നവനും ഗരുഡവാഹനനും ആർത്തിനാശകനും അംബുജനേത്രനും.........

ജഗദാർത്തിഹരസ്യ ഹരേരിതിയഃ സ്തവമേതമഹർമ്മുഖമേവപഠേൽ
സലഭേദഖിലേപ്സിതമത്രപരം ചരമേ സമുപേതിഹരിമുഖിപദം. ൧൮

ലോകാർത്തിനാശകനായ ഹരിയുടെ ഈ സ്തവത്തെ പ്രാതഃകാലത്തിൽ ആരു പഠിയ്ക്കുന്നുവോ അവൻ സർവാഭീഷ്ടങ്ങളേയും പ്രാപിയ്ക്കുന്നു. ഒടുവിൽ മുക്തിയേയും അടയുന്നു.

(ശ്രീമതി കുഞ്ഞുലക്ഷ്മിക്കെട്ടിലമ്മ)

# ൮൧. ശ്രീഗോപികാഗീതം.

ജയതിതേധികംജന്മനാവ്രജശ്ശ്രയതഇന്ദിരാശശ്വദത്രഹി
ദയിത!ദൃശ്യതാംദിക്ഷുതാവകാസ്ത്വയിധൃതാസവസ്ത്വാംവിചിന്വതേ. ൧

ഹേ ദയിത! അങ്ങയുടെ ജന്മംകൊണ്ടു വ്രജം (ഗോപവാടം) അധികമായി ജയിക്കുന്നു. യാതൊന്നു ഹേതുവായിട്ടു ലക്ഷ്മി എല്ലായ്പോഴും ഇവിടെ അധിവസിക്കയും ചെയ്യുന്നു. അങ്ങയെ സംബന്ധിച്ചവരും അങ്ങയ്ക്കു വേണ്ടി തന്നെ ജീവധാരണം ചെയ്യുന്നവരും ആയ ഞങ്ങൾ ഇതാ അങ്ങയെ അന്വേഷണം ചെയ്യുന്നു. അങ്ങു കണ്ടാലും പ്രത്യക്ഷപ്പെട്ടാലും.

ശരദുദാശയേ സാധുജാതസത്സരസിജോദരശ്രീമുഷാദൃശാ
സുരതനാഥ!തേശുൽകദാസികാ വരദ! നിഘ്നതോനേഹകിംവധഃ. ൨

ശരൽകാലത്തിൽ സരസ്സിലുണ്ടായ നല്ല താമരപ്പൂവിന്റെ കാന്തിയെ ഹരിക്കുന്ന അങ്ങയുടെ നേത്രങ്ങൾകൊണ്ടു് അല്ലയോ സുരതനാഥനായി വരദനായുള്ളോവേ! അവിടത്തെ അമൂല്യദാസികളായ ഞങ്ങളെ നിഹനിക്കുന്നതു വധംതന്നെയാകുന്നു.

വിഷജലാപ്യയാദ്വ്യാളരാക്ഷസാദ്വർഷമാരുതാദ്വൈദ്യുതാനലാൽ
വൃഷമയാത്മജാദ്വിശ്വതോഭയാദൃഷഭതേവയംരക്ഷിതാമുഹുഃ ൩

അല്ലയോ ഋഷഭ! (ശ്രേഷ്ഠ) വിഷജലസംബന്ധമായ നാശത്തിൽനിന്നും അഘാസുരവിൽനിന്നും വർഷത്തിൽനിന്നും കാററിൽനിന്നും ഇടിത്തീയിൽനിന്നും ധേനുകാസുരനിൽനിന്നും എന്നുവേണ്ട എല്ലാ ഭയങ്ങളിൽനിന്നും ഞങ്ങൾ കൂടെക്കൂടെ അങ്ങാൽ രക്ഷിക്കപ്പെട്ടവരാണു്. (ഇപ്പോൾ ഉപേക്ഷിച്ചതെന്തെന്നു ഭാവം.)

നഖലുഗോപികാനന്ദനോഭവാനഖിലദേഹിനാമന്തരാത്മദൃക്
വിഖനസാർത്ഥിതോവിശ്വഗുപ്തയേ സഖഉദേയിവാൻ സാത്വതാംകുലേ.

അല്ലയോ സഖേ! അങ്ങു യശോദാപുത്രനല്ല നിശ്ചയം. സർവ്വ പ്രാണികളുടേ ബുദ്ധിസാക്ഷിയും ലോകരക്ഷയ്ക്കായി ബ്രഹ്മാവിനാൽ പ്രാർത്ഥിതനാകയാൽ യദുകുലത്തിൽ ജനിച്ചവനും ആകുന്നു.

വിരചിതാഭയം വൃഷ്ണിധുര്യതേ ചരണമീയുഷാംസംസൃതേർഭയാൽ
കരസരോരുഹംകാന്തകാമദം ശിരസിധേഹിനഃ ശ്രീകരഗ്രഹം. ൫

അല്ലയോ വൃഷ്ണിപതേ! സംസാരഭയം നിമിത്തം അങ്ങയെ ശരണം പ്രാപിക്കുന്നവർക്കു് അഭയപ്രദമായും ഇഷ്ടദമായും ലക്ഷ്മിയുടെ കരത്തെ ഗ്രഹിക്കുന്നതായും ഇരിക്കുന്ന കരാംബുജത്തെ അല്ലയോ കാന്ത! ഞങ്ങളുടെ ശിരസ്സിൽ വച്ചാലും. അനുഗ്രഹിച്ചാലുമെന്നു സാരം.

വ്രജജനാർത്തിഹൻ! വീര!യോഷിതാം നിജജനസ്മയധ്വംസനസ്മിത!
ഭജസഖേ!ഭവത്കിംകരീഃസ്മനോ ജലരുഹാനനം ചാരുദർശയ. ൬

അമ്പാടിയിലുള്ളവരുടെ ദുഃഖത്തെ നശിപ്പിക്കുന്ന അല്ലയോ വീര! നിജജനങ്ങ

ളുടെ ഗർവ്വത്തെ നശിപ്പിക്കുന്ന പുഞ്ചിരിയോടുകൂടിയവനേ! അങ്ങയുടെ കിംകരികളായ ഞങ്ങളെ സ്വീകരിച്ചാലും. അങ്ങയുടെ സുന്ദരമായ മുഖത്തെ യോഷിത്തുകളായ ഞങ്ങൾക്ക വേണ്ടതുപോലെ കാണിച്ചുതന്നാലും.

പ്രണതദേഹിനാം പാപകർശനം തൃണചരാനുഗം ശ്രീനികേതനം
ഫണിഫണാർപ്പിതം തേ പദാംബുജം കൃണു കുചേഷു നഃ കൃന്ധി ഹൃച്ഛയം ൭

[illegible] ഭക്തന്മാർക്ക പാപനാശകമായി ഗോക്കളെ പിന്തുടരുന്നതായി ശ്രീയുടെ ഇരിപ്പിടമായി സർപ്പഫണങ്ങളിൽ (കാളിയശിരസ്സിൽ) അർപ്പിച്ചതായിരിക്കുന്ന അങ്ങയുടെ പാദാംബുജത്തെ ഞങ്ങളുടെ കുചങ്ങളിൽ വെച്ചാലും കാമത്തെ ഇല്ലാതാക്കിയാലും.

മധുരയാ ഗിരാ വൽഗുവാക്യയാ ബുധമനോജ്ഞയാ പുഷ്കരേക്ഷണ!
വിധികരീരിമാ വീര മുഹ്യതീരധരസീധുനാപ്യായയസ്വ നഃ. ൮

അല്ലയോ പുഷ്കരേക്ഷണ! മധുരവും മനോഹരവും ബുധഹൃദ്യവും ആയ അങ്ങയുടെ വാക്കിനാൽ മോഹത്തെ പ്രാപിച്ചവരും അങ്ങയുടെ കല്പനകൾപോലെ എന്തും ചെയ്യുന്നവരുമായ ഞങ്ങളെ അധരമധുവിനാൽ അങ്ങു ജീവിപ്പിച്ചാലും.

തവ കഥാമൃതം തപ്തജീവനം കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ. ൯

ദുഃഖിതന്മാർക്ക ആശ്വാസപ്രദവും കവികളാൽ സ്തുതിക്കപ്പെടുന്നതും പാപഹരവും ശ്രവണമാത്രത്തിൽതന്നെ മംഗളകരവും ശ്രീമത്തും സർവ്വവ്യാപിയും ആയ അങ്ങയുടെ കഥാമൃതത്തെ ആർ നിരൂപണം ചെയ്യുന്നുവോ അവർ ബഹുദാതാക്കളായി ഭവിക്കുന്നു.

പ്രഹസിതം പ്രിയ പ്രേമവീക്ഷണം വിഹരണം ച തേ ധ്യാനമംഗളം
രഹസി സംവിദോ യാ ഹൃദിസ്പൃശഃ കുഹക നോ മനഃ ക്ഷോഭയന്തി ഹി ൰

അല്ലയോ പ്രിയ! അങ്ങയുടെ പ്രേമപുരസ്സരമായ നോട്ടവും ഹസിതവും കേളിയും ഞങ്ങൾക്ക ധ്യാനമംഗളമായി ഭവിക്കുന്നു. ഹേ കുഹക! (കപട!) രഹസ്സിങ്കൽ മർമ്മസ്പൃക്കുകളായിരിക്കുന്ന അങ്ങയുടെ സംഭാഷണങ്ങൾ ഞങ്ങളുടെ മനസ്സിനെ ക്ഷോഭിപ്പിക്കുന്നുവല്ലോ.

ചലസി യദ്വ്രജാച്ചാരയൻ പശൂൻ നളിനസുന്ദരം നാഥ! തേ പദം
ശിലതൃണാങ്കുരൈസ്സീദതീതി നഃ കലിലതാം മനഃ കാന്ത! ഗച്ഛതി. ൰൧

അല്ലയോ നാഥ! പശുക്കളെ മേയ്ക്കുന്നതിനായി വ്രജത്തിൽനിന്നും പോകുമ്പോൾ താമരപ്പൂപോലെ കോമളമായ അങ്ങയുടെ പദം കല്ലും പുല്ലുംമററും ക്ലേശിക്കുന്നുവല്ലോ എന്നു ഞങ്ങളുടെ മനസ്സു അസ്വസ്ഥതയെ അടയുന്നു.

ദിനപരിക്ഷയേ നീലകുന്തളൈർവ്വനരുഹാനനം ബിഭ്രദാവൃതം
ഘനരജസ്വലം ദർശയൻ മുഹുർമ്മനസി നഃ സ്മരം വീര! യച്ഛസി. ൰൨

അല്ലയോ വീരനായുള്ളോവേ! ദിനാവസാനത്തിൽ (സായംകാലത്തിൽ) നീലകുന്തളങ്ങളാൽ മൂടി ധാരാളം പൊടിയേററ താമരപ്പൂപോലെയുള്ള മുഖത്തെ പിന്നെയും പിന്നെയും കാണിക്കുന്നവനായ! ഞങ്ങളുടെ മനസ്സിൽ അങ്ങു കാമത്തെ വർദ്ധിപ്പിക്കുന്നു.

പ്രണതകാമദംപദ്മജാർച്ചിതം ധരണിമണ്ഡനംധ്യേയമാപദി
ചരണപങ്കജംശന്തമംചതേ രമണ!നഃസ്തനേഷ്വർപ്പയാധിഹൻ. ൧൩

അല്ലയോ ആധിനാശകനായുള്ള രമണ! ആശ്രിതന്മാർക്ക് ഇഷ്ടപ്രദമായി ബ്രഹ്മവന്ദിതമായി ധരണിക്കുമണ്ഡന (അലങ്കാര)മായി ആപത്തിൽ ധ്യാനയോഗ്യമായി സുഖതമമായിരിയ്ക്കുന്ന അങ്ങയുടെ ചരണാംബുജത്തെ ഞങ്ങളുടെസ്തനങ്ങളിൽ അർപ്പിച്ചാലും.

സുരതവർദ്ധനം ശോകനാശനം സ്വരിതവേണുനാസുഷ്ഠുചുംബിതം
ഇതരരാഗവിസ്മാരണംനൃണാം വിതരവീര!ന.സ്തേധരാമൃതം. ൧൪

സുരതവർദ്ധനമായി ശോകനാശനമായി സ്വരിതമായ (സ്വരത്തോടുകൂടിയതു വിളിക്കുന്ന) ഓടക്കുഴലിനാൽ മനോഹരമാകുംവണ്ണം ചുംബിക്ക (അലങ്കരിക്ക)പ്പെട്ടതായി അന്യസുഖവസ്തുക്കളെ വിസ്മരിപ്പിക്കുന്നതായിരിക്കുന്ന അങ്ങയുടെ അധരാമൃതത്തെ ഞങ്ങൾക്ക് തന്നാലും.

അടതിയദ്ഭവാനഹ്നികാനനം ത്രുടിയുഗായതേത്വാമപശ്യതാം
കുടിലകുന്തളംശ്രീമുഖംചതേ ജഡഉദിക്ഷതാംപക്ഷ്മകൃദ്ദൃശാം. ൧൫

അങ്ങു എപ്പോൾ കാനന (വൃന്ദാവന)ത്തിലേക്കു പോകുന്നു. അപ്പോൾ അങ്ങയെ കാണാതിരിക്കുന്നവർക്ക് ത്രുടി (ക്ഷണാർദ്ധം) യുഗംപോലെ ഭവിക്കുന്നു. കുടിലകുന്തളത്തോടുകൂടിയ അങ്ങയുടെ ശ്രീമുഖത്തെ ദർശിപ്പാനുള്ള ദൃക്കു (കണ്ണു)കൾക്ക് പക്ഷ്മങ്ങളെ (ഇമകൾ) തീർത്ത ബ്രഹ്മാവുജഡന (മന്ദൻ) തന്നേ (ശ്ലോകപൂർവ്വാർദ്ധത്താൽ ദർശനാഭാവത്തിൽ ഉള്ള ദുഃഖത്തേയും ഉത്തരാർദ്ധത്താൽ ദർശനത്തിലുള്ള സുഖത്തേയും സൂചിപ്പിക്കുന്നു.

പതിസുതാന്വയഭ്രാതൃബാന്ധവാനതിവിലംഘ്യതേഹ്യച്യുതാഗതാഃ
ഗതിവിദസ്തവോദ്ഗീതമോഹിതാഃ കിതവ!യോഷിതഃകസ്ത്യജേന്നിശി.

ഹേ അച്യുത! പതികൾ സുതന്മാർ അന്വയം (വംശം) ഭ്രാതാക്കൾ, ബന്ധുക്കൾ, ഇവയെല്ലാമുപേക്ഷിച്ച് അങ്ങയുടെ ഗീതത്താൽ മോഹിക്കപ്പെട്ടവരായി ഗതിവിത്തായിരിയ്ക്കുന്ന ("ഞങ്ങളുടെ" ഗതിയെ, സർവ്വഗതികളേ, സംഗീതഗതികൾ എന്നും) അങ്ങയുടെ സമീപത്തിൽ ആഗതികളായിരിയ്ക്കുന്ന യോഷിത്തുകളേ രാത്രിയിൽ അല്ലയോ കിതവ! (അങ്ങല്ലാതെ) ആർ ഉപേക്ഷിയ്ക്കും.

രഹസിസംവിദംഹൃച്ഛയോദയം പ്രഹസിതാനനം പ്രേമവീക്ഷണം
ബൃഹദുരഃശ്രിയോവീക്ഷ്യധാമതേ മുഹുരതിസ്പൃഹാമുഹ്യതേമനഃ. ൧൭

രഹസ്സിങ്കൽ സംവിത്തായി കാമോദ്ദീപനകരമായിരിക്കുന്ന പ്രഹസിതമായ (പുഞ്ചിരിയോടുകൂടിയ) മുഖത്തെയും പ്രേമവീക്ഷണത്തെയും ശ്രീനികേതമായിരിക്കുന്ന അങ്ങയുടെ വിസ്തൃതമായ മാറിടത്തേയും കണ്ടിട്ടു അതിസ്പൃഹ (ആഗ്രഹം) ജനിക്കുന്നു. മനസ്സാവട്ടെ പിന്നെയും പിന്നെയും മോഹിക്കുകയും ചെയ്യുന്നു.

വ്രജവനൗകസാംവ്യക്തിരംഗ!തേ വൃജിനഹന്ത്ര്യലംവിശ്വമംഗളം
ത്യജമനാക്ചനസ്ത്വത്സ്പൃഹാത്മനാം സ്വജനഹൃദ്രുജാംയന്നിഷൂദനം.

അല്ലയോ അങ്ങയുടെ ആവിർഭാവം വ്രജത്തിലും വനത്തിലും ഉള്ളവർക്കു (എല്ലാവ

ക്കമെന്നു സാരം) ദുഃഖകരമാകുന്നു. ലോകമംഗളവുമാണ്. അതിനാൽ സജ്ജനഹൃദ്രോഗങ്ങൾക്കു യാതൊന്നു നിഷൂദനമായി (ഔഷധമായിരിക്കുന്നു) അതിനെ അങ്ങിൽ അനുഗ്രഹത്തോടുകൂടിയിരിക്കുന്ന ഞങ്ങൾക്കു അല്പമെങ്കിലും തന്നാലും.

യത്തേസുജാതചരണാംബുരുഹംസ്തനേഷു
ഭീതാശ്ശനൈഃപ്രിയ!ദധീമഹികൎക്കശേഷു
തേനാടവീമടസിതദ്വ്യഥതേനകിംസ്വിത്-
കൂർപ്പാദിഭിർഭ്രമതിധീർഭവദായുഷാംനഃ. ൧൯

അല്ലയോ പ്രിയ! അങ്ങയുടെ സുകുമാരവും താമരപ്പൂപോലെയിരിക്കുന്നതും ആയ ചരണങ്ങളെ കൎക്കശങ്ങളായ (കഠിനങ്ങൾ) സ്തനങ്ങളിൽ ഞങ്ങൾ ഭീതകളായി (വളരെ സൂക്ഷിച്ചെന്നൎത്ഥം) പയ്യെ പയ്യെ അണ് അണയ്ക്കുന്നതു്. അങ്ങാകട്ടെ ആ കാലുകളാൽ കാട്ടിൽ സഞ്ചരിക്കുന്നു. കൂൎച്ചയുള്ള പാഷാണാദികളാൽ അങ്ങയുടെ കാലുകൾ വേദനപ്പെടുന്നില്ലയോ എന്നു ഭവദായുസ്സുകളായ അങ്ങുതന്നെ പ്രാണനായുള്ളവർ) ഞങ്ങളുടെ ബുദ്ധി ഭ്രമിക്കുന്നു.

ശ്രീശുക ഉവാച:—

ഇതിഗോപ്യഃപ്രഗായന്ത്യഃ പ്രലപന്ത്യശ്ചചിത്രധാ
രുരുദുസ്സുസ്വരംരാജൻ കൃഷ്ണദൎശനലാലസാഃ. ൨൦

താസാമാവിരഭൂച്ഛൗരിഃസ്മയമാനമുഖാംബുജഃ
പീതാംബരധരഃസ്രഗ്വീസാക്ഷാന്മന്മഥമന്മഥഃ ൨൧

ശ്രീശുകൻ പറഞ്ഞു — അല്ലയോ രാജൻ (പരീക്ഷിത്തേ!) കൃഷ്ണനെ കാണ്മാൻ താല്പൎയ്യത്തോടുകൂടിയ ഗോപികൾ ഇപ്രകാരം പലവിധത്തിൽ ഗീതാപ്രലപനങ്ങളോടുകൂടി രോദിച്ചു. സാക്ഷാൽ മന്മഥനും മന്മഥനായി, സ്രഗ്വിയായി (മാലയെ ധരിച്ചവൻ) പീതാംബരധരനായി (മഞ്ഞപ്പട്ടുടുത്തവനായി) പുഞ്ചിരികൊണ്ടു മുഖത്തോടുകൂടിയവനായി ശൌരി (കൃഷ്ണൻ) അവൎക്കു (ഗോപികൾക്കു) പ്രത്യക്ഷപ്പെടുകയുംചെയ്തു.

ഇതി ശ്രീമദ്ഭാഗവതേദശമസ്കന്ധേരാസക്രീഡായാം
ഗോപികാഗീതം ഏകത്രിംശോദ്ധ്യായഃ.

---

## ൮൧. ശ്രീബാലരക്ഷാസ്തോത്രം.

ശ്രീകൃഷ്ണായനമഃ —

അവ്യാദജോംഘ്രിമണിമാംസ്തവജാന്വഥോരൂ
യജ്ഞോച്യുതഃകടിതടം ജഠരംഹയാസ്യഃ
ഹൃൽകേശവസ്ത്വദുരഈശഇനസ്തുകണ്ഠം
വിഷ്ണുർഭുജംമുഖമുരുക്രമഈശ്വരഃകം. ൧

അജൻ നിന്റെ അംഘ്രിയെ രക്ഷിക്കട്ടെ. മണിമാൻ ജാനുവിനെ (മുട്ടുകൾ) ര

ക്ഷിക്കട്ടെ. ഊരുക്കളെ യജ്ഞനും കടിതടത്തെ അച്യുതനും ജാരത്തെ ഹയാസ്യനും ഹൃത്തിനെ കേശവനും ഉരസ്സിനെ ഈശനും കണ്ഠത്തെ ഇനനും ഭുജത്തെ വിഷ്ണുവും മുഖത്തെ ഉരുക്രമനും ശിരസ്സിനെ (കാംശിരസ്സ) ഈശ്വരനും രക്ഷിക്കട്ടെ. (ഈ ശ്ലോകത്താൽ ആപാദചൂഡം ബാഹ്യമായി അംഗരക്ഷയെ കല്പിച്ചിരിക്കുന്നു. അടുത്ത ശ്ലോകത്താൽ ദിക്കുകളിലും മററു ശ്ലോകങ്ങളാൽ അന്തർഭാഗങ്ങളിലും രക്ഷയെ കല്പിക്കുന്നു. ഈ ബാലരക്ഷാ (സ്തോത്രം) പൂതനാവധാനന്തരം ബാലകൃഷ്ണനെ ഉദ്ദേശിച്ചു രചിക്കപ്പെട്ടു.

ചക്ര്യഗ്രതസ്സഹഗദോഹരിരസ്തുപശ്ചാൽ
ത്വത്പാർശ്വയോർദ്ധനുരസീമധുഹാജനശ്ച
കോണേഷുശംഖഉരുഗായഉപര്യുപേന്ദ്ര
സ്താർക്ഷ്യഃക്ഷിതൌഹലധരഃപുരുഷസ്സമന്താൽ.

അഗ്രഭാഗത്തിൽ ചക്രധരനായ ഹരിയും പശ്ചാൽഭാഗത്തിൽ ഗദാധരനായ ഹരിയും രണ്ടു പാർശ്വങ്ങളിൽ ധനുർദ്ധരനായ മധുഹാവും അസി (വാൾ) ധരനായ അജനും ചതുഷ്കോണങ്ങളിൽ ശംഖധരനായ ഉരുഗായനും ഉപരിഭാഗത്തിൽ ഉപേന്ദ്രനും ക്ഷിതിയിൽ (അധോഭാഗത്തു) താർക്ഷ്യനും എല്ലായിടങ്ങളിലും ഹലധരനായ പുരുഷനും രക്ഷിക്കട്ടെ.

ഇന്ദ്രിയാണിഹൃഷീകേശഃപ്രാണാന്നാരായണോവതു
ശ്വേതദ്വീപപതിശ്ചിത്തം മനോയോഗേശ്വരോവതു. ൩

ഇന്ദ്രിയങ്ങളെ ഹൃഷീകേശനും പ്രാണന്മാരെ നാരായണനും ചിത്തത്തെ ശ്വേതദ്വീപപതിയും മനസ്സിനെ യോഗേശ്വരനും രക്ഷിക്കട്ടെ.

പൃശ്നിഗർഭസ്തുതേബുദ്ധി മാത്മാനം ഭഗവാൻപരഃ
ക്രീഡന്തംപാതുഗോവിന്ദഃ ശയാനംപാതുമാധവഃ ൪
വ്രജന്തമവ്യാദ്വൈകുണ്ഠ ആസീനംത്വാം ശ്രിയഃ പതിഃ
ഭുഞ്ജാനംയജ്ഞഭുക്പാതു സർവ്വഗ്രഹഭയംകരഃ. ൫

നിന്റെ ബുദ്ധിയെ പൃശ്നിഗർഭനും ആത്മാവിനെ (അഹംകാരത്തെ) പരനായ ഭഗവാനും രക്ഷിക്കട്ടെ. ക്രീഡിക്കുമ്പോൾ ഗോവിന്ദനും ശയിക്കുമ്പോൾ മാധവനും നടക്കുമ്പോൾ വൈകുണ്ഠനും ഇരിക്കുമ്പോൾ ശ്രീപതിയും ഭുജിക്കുമ്പോൾ സർവ്വഗ്രഹങ്ങൾക്കും ഭയപ്രദനായ യജ്ഞഭുക്കും നിന്നെ രക്ഷിക്കട്ടെ.

ഡാകിന്യോയാതുധാന്യശ്ച കുശ്മാണ്ഡായേർഭകഗ്രഹാഃ
ഭൂതപ്രേതപിശാചാശ്ചയക്ഷരക്ഷോവിനായകാഃ ൬
കോടരാരേവതീജ്യേഷ്ഠാ പൂതനാമാതൃകാദയഃ
ഉന്മാദായേഹ്യപസ്മാരാദേഹപ്രാണേന്ദ്രിയദ്രുഹഃ. ൭
സ്വപ്നദൃഷ്ടാമഹോത്പാതാവൃദ്ധബാലഗ്രഹാശ്ചയേ
സർവ്വേനശ്യന്തുതേവിഷ്ണോർന്നാമഗ്രഹണഭീരവഃ. ൮

(ഈ മൂന്നു ശ്ലോകങ്ങളിൽ അനേക ഗ്രഹബാധകളുടെ പേരുകളും പറയപ്പെട്ടിരിക്കുന്നു.)

വിഷ്ണുവിന്റെ നാമോച്ചാരണത്താൽ ഭീതരായിത്തീരുന്ന ഡാകിനി മുതലായ വൃദ്ധഗ്രഹങ്ങളും ബാലഗ്രഹങ്ങളും നശിക്കട്ടെ.

ഇതി ശ്രീമദ്ഭാഗവതേ ദശമസ്കന്ധേ ഗോപികൃത
ബാലരക്ഷാസ്തോത്രം സമ്പൂർണ്ണം.

---

## ൮൩. ശ്രീലക്ഷ്മീനൃസിംഹസ്തോത്രം.

ശ്രീമത്പയോനിധിനികേതന! ചക്രപാണേ!
ഭോഗീന്ദ്രഭോഗമണിരഞ്ജിതപുണ്യമൂർത്തേ!
യോഗീശ!ശാശ്വത!ശരണ്യ!ഭവാബ്ധിപോത!
ലക്ഷ്മീനൃസിംഹ!മമദേഹികരാവലംബം. ൧

പയോനിധി (പാലാഴി) വിടകതന! (ഇരിപ്പിടമായുള്ളവനേ) സർപ്പരാജരത്നശോഭിതശരീര! സംസാരനാശക! അല്ലയോ ലക്ഷ്മീനൃസിംഹ! എനിക്കു കരാവലംബത്തെ (അവലംബം=ആശ്രയം) തന്നാലും.

ബ്രഹ്മേന്ദ്രരുദ്രമരുദർക്കകിരീടകോടി-
സംഘട്ടിതാംഘ്രികമലാമലകാന്തികാന്ത!
ലക്ഷ്മീലസത് കുച സരോരുഹരാജഹംസ!
ലക്ഷ്മീനൃസിംഹ!മമദേഹികരാവലംബം. ൨

ബ്രഹ്മ, ഇന്ദ്രൻ, രുദ്രൻ, മരുത്ത്, അർക്കൻ മുതലായവരുടെ അനേക കിരീടസംസ്പർശനത്താൽ പാദപത്മത്തിലുള്ള പ്രഭകൊണ്ടു മനോഹരനായി (സർവ്വവന്ദ്യനായി) ലക്ഷ്മീദേവിയുടെ കുചപദ്മങ്ങൾക്കു രാജഹംസനായിരിക്കുന്ന അല്ലയോ ലക്ഷ്മീനൃസിംഹ...............

സംസാരഘോരഗഹനേചരതോമുരാരേ-
നാരോഗ്രഭീകരമൃഗപ്രവരാർദ്ദിതസ്യ
ആർത്തസ്യമത്സരനിദാഘനിപീഡിതസ്യ
ലക്ഷ്മീനൃസിംഹ!മമദേഹികരാവലംബം ൩

സംസാരമാകുന്ന വങ്കാട്ടിൽ സഞ്ചരിക്കുന്നവനായി അനാരോഗ്യമാകുന്ന ഭയങ്കരസിംഹത്താൽ പീഡിതനായി ആർത്തനായി മത്സരമാകുന്ന നിദാഘ (ഉഷ്ണകാല) ത്താൽ ഉപദ്രവിതനായിരിക്കുന്ന എനിക്ക് അല്ലയോ ലക്ഷ്മീനൃസിംഹ...............

സംസാരകൂപമതിഘോരമഗാധമൂലം
സംപ്രാപ്യദുഃഖശതസർപ്പസമാകുലസ്യ
ദീനസ്യദേവ!കൃപണാപദമാഗതസ്യ
ലക്ഷ്മീനൃസിംഹ!മമദേഹികരാവലംബം. ൪

അല്ലയോ ലക്ഷ്മീനൃസിംഹ! അതിഘോരമായി അത്യഗാധമായിരിക്കുന്ന സംസാ

രക്കൂപത്തിൽ വീണു ദുഃഖസമൂഹങ്ങളാകുന്ന സൎപ്പങ്ങളാൽ അകപ്പെട്ടവനായി ദീനനായി കൃപണനായിരിയ്ക്കുന്ന എനിക്കു അങ്ങു കരാവലംബത്തെ തന്നാലും

സംസാരസാഗരവിശാലകരാളകാല
നക്രഗ്രഹഗ്രസനനിഗ്രഹവിഗ്രഹസ്യ
വ്യഗ്രസ്യരാഗരസനോൎമ്മിനിപീഡിതസ്യ
ലക്ഷ്മീനൃസിംഹമമദേഹികരാവലംബം. ൩

അല്ലയോ ലക്ഷ്മീനൃസിംഹ! സംസാരസമുദ്രത്തിൽ വിശാല കരാളങ്ങളോടുകൂടിയ കാലനക്ര (മുതല)ത്തിന്റെ പിടിയിൽപെട്ടു നിഗ്രഹിക്കപ്പെട്ട ശരീരത്തോടുകൂടിയവനായി ദുഃഖിതനായി രാഗരസനോൎമ്മിയാൽ (രസനയാകുന്ന തിരമാല) പീഡിതനായിരിക്കുന്ന എനിക്കു അങ്ങു ..........

സംസാരവൃക്ഷമഘബീജമനന്തകൎമ്മ-
ശാഖാശതംകരണപത്രമനംഗപുഷ്പം
ആരുഹ്യദുഃഖഫലിതംപതതോദയാളോ-
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൪

അല്ലയോ ലക്ഷ്മീനൃസിംഹ! പാപബീജമായി അനന്തകൎമ്മശാഖകളോടും കരണപത്ര (കരണം=ത്രികരണം) ങ്ങളോടും അനംഗ (കാമ) നാകുന്ന പുഷ്പത്തോടും ദുഃഖഫലങ്ങളോടുംകൂടിയതായിരിക്കുന്ന സംസാരവൃക്ഷത്തെ ആരോഹണം ചെയ്തിട്ടു (കയറിയിട്ടു) താഴെവീഴുന്നവനായ എനിയ്ക്കു ദയയുള്ളവനായ നിന്തിരുവടി കരാവലംബത്തെ തന്നാലും.

സംസാരസൎപ്പഘനവക്ത്രഭയോഗ്രതീവ്ര-
ദംഷ്ട്രാകരാളവിഷദഗ്ദ്ധവിനഷ്ടമൂൎത്തേ
നാഗാരിവാഹന! സുധാബ്ധിനിവാസ! ശൌരേ!
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൫

അല്ലയോ ലക്ഷ്മീനൃസിംഹ! സംസാരമാകുന്ന സൎപ്പത്തിന്റെ വക്ത്രത്തിൽ ഭയപ്രദങ്ങളും ഉഗ്രങ്ങളും തീവ്രങ്ങളും ആയ പല്ലുകളിൽ നിന്നുള്ള വിഷത്താൽ ദഹിച്ചു നശിക്കപ്പെട്ട ശരീരത്തോടുകൂടിയവനായിരിക്കുന്ന എനിയ്ക്കു നിന്തിരുവടി... .....

സംസാരദാവദഹനാതുരഭീകരോരു-
ജ്വാലാവലീഭിരതിദഗ്ദ്ധതനൂരുഹസ്യ
ത്വത്പാദപത്മസരസിംശരണാഗതസ്യ
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൬

അല്ലയോ ലക്ഷ്മീനൃസിംഹ! സംസാരമാകുന്ന കാട്ടുതീയിൽപെട്ടു ഭയങ്കരങ്ങളായ ജ്വാലകളാൽ ദഹിക്കപ്പെട്ടവനും നിന്തിരുവടിയുടെ പാദപത്മസരസ്സിനെ (സരസ്സ്=തടാകം) ശരണം പ്രാപിച്ചവനുമായ എനിക്കു നിന്തിരുവടി............

സംസാരജാലപതിതസ്യജഗന്നിവാസ!
സൎവ്വേന്ദ്രിയാൎത്ഥബഡിശാഗ്രഝഷോപമസ്യ

പ്രോത്ഖണ്ഡിതപ്രചുരതാലുകമസ്തകസ്യ
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൯

അല്ലയോ ലക്ഷ്മീനൃസിംഹ! ജഗന്നിവാസ! നിസ്സാരവിഷയങ്ങളിൽ ഭ്രമിച്ചു താലുമസ്തകം മുതലായവ പിളൎന്നു ചൂണ്ടലിൽ പെട്ട മത്സ്യത്തിനു തുല്യമായിത്തീൎന്ന എനിക്കു നിന്തിരുവടി...... ...

സംസാരഭീകരകരീന്ദ്രകരാഭിഘാത-
നിഷ്പിഷ്ടമൎമ്മവപുഷസ്സകലാൎത്തിനാശ!
പ്രാണപ്രയാണഭവഭീതിസമാകുലസ്യ
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൧൦

അല്ലയോ ലക്ഷ്മീനൃസിംഹ! സംസാരമാകുന്ന കരീന്ദ്രന്റെ കരത്തിന്റെ അടിയേററ മൎമ്മം തകൎന്ന ശരീരത്തോടുകൂടിയവനായി പ്രാണാവസാനഭീതിയാൽ ദുഃഖിതനായിരിക്കുന്ന എനിക്കു നിന്തിരുവടി............

അന്ധസ്യമേഹൃതവിവേകമഹാധനസ്യ
ചോരൈഃ പ്രഭോബലിഭിരിന്ദ്രിയനാമധേയൈഃ
മോഹാന്ധകൂപകുഹരേവിനിപാതിതസ്യ
ലക്ഷ്മീനൃസിംഹ! മമദേഹികരാവലംബം. ൧൧

അല്ലയോ! ലക്ഷ്മീനൃസിംഹ! ബലികളായ ഇന്ദ്രിയങ്ങളാകുന്ന കള്ളന്മാരാൽ അപഹരിക്കപ്പെട്ട വിവേക (ധന) ത്തോടുകൂടിയവനായി (വിവേകമില്ലാത്തവനായി) അന്ധ (അജ്ഞ) നായി മോഹമാകുന്ന കിണററിൽ വീണവനായിരിക്കുന്ന എനിക്കു നിന്തിരുവടി.........

ലക്ഷ്മീപതേ! കമലനാഭ! സുരേശ! വിഷ്ണോ!
വൈകുണ്ഠ! കൃഷ്ണ! മധുസൂദന! പുഷ്കരാക്ഷ!
ബ്രഹ്മണ്യ! കേശവ! ജനാൎദ്ദന! വാസുദേവ!
ദേവേശ! ദേഹികൃപണസ്യകരാവലംബം. ൧൨

യന്മായയോൎജ്ജിതവപുഃപ്രചുരപ്രവാഹ-
മഗ്നസ്യമൎത്ത്യനിവഹോരുകരാവലംബം
ലക്ഷ്മീനൃസിംഹചരണാബ്ജമധുവ്രതേന
സ്തോത്രംകൃതം സുഖകരംഭുവിശംകരേണ. ൧൩

മായയാൽ ജനിമൃതിസമുദ്രത്തിൽ ഉഴലുന്നവൎക്കു വേണ്ടി ലക്ഷ്മീനൃസിംഹപാദസേവനായ ശങ്കരനാൽ (ആചാര്യനാൽ) അനേക മന്ത്രങ്ങളോടുകൂടിയതും, സുഖകരവുമായ ഈ കരാവലംബസ്തോത്രം നിൎമ്മിക്കപ്പെട്ടു.

ഇതിശ്രീമച്ഛങ്കരാചാൎയ്യരചിതം
സംകടനാശനശ്രീലക്ഷ്മീനൃസിംഹസ്തോത്രം സമ്പൂൎണ്ണം.



## ൮൪. ശ്രീഭഗവന്മാനസപൂജാസ്തോത്രം

ഹൃദംഭോജേകൃഷ്ണസ്സജലജലദശ്യാമളതനു
സ്സരോജാക്ഷഃസ്രഗ്വീമകുടകടകാദ്യാഭരണവാൻ
ശരദ്രാകാനാഥപ്രതിമവദനഃശ്രീമുരളികാം
വഹന്ധ്യേയോഗോപീഗണപരിവൃതഃകുങ്കുമചിതഃ. ൧

കാർവർണ്ണനായി താമരക്കണ്ണനായി മാലാധാരിയായി കിരീടം കടകംമുതലായ ആഭരണങ്ങളോടുകൂടിയവനായി. ശരച്ചന്ദ്രസമാനനായി ഗോപസ്ത്രീകളാൽ ചുററപ്പെട്ടവനായി കുങ്കുമാലംകൃതനായി മുരളീധരനായിരിക്കുന്ന ശ്രീകൃഷ്ണഭഗവാൻ ധ്യാനിക്കപ്പെടുവാൻ യോഗ്യനാകുന്നു. (ഭഗവാനെ ധ്യാനിച്ചാലും)

പയോംഭോധേർദ്വീപാന്മമഹൃദയമായാഹിഭഗവൻ
മണിവ്രാതഭ്രാജൽകനകവരപീഠംഭജഹരേ
സുചിഹ്നൌതേപാദൌയദുകുലജനേനെജ്മിസുജലൈഃ
ഗൃഹാണേദംദൂർവ്വാഫലജലവദർഘ്യംമുരരിപോ. ൨

അല്ലയോ ഭഗവാൻ! നിന്തിരുവടി പാലാഴിമദ്ധ്യത്തിലുള്ള ദ്വീപത്തിൽനിന്നും യാദവസമൂഹത്തോടുകൂടി എന്റെ ഹൃദയത്തിൽ ആഗമിച്ചാലും (വജ്രം വൈഡൂര്യം മരതകം മാണിക്യം പുഷ്യരാഗം ഗോമേദകം പത്മരാഗം ഇന്ദ്രനീലം മുക്താഫലം ഇങ്ങിനെ ഒമ്പതു) രത്നങ്ങളാൽ ശോഭിക്കുന്ന ശ്രേഷ്ഠസ്വർണ്ണപീഠത്തെ സ്വീകരിച്ചാലും ദണ്ഡം അംകുശം ചക്രം ചാപം കുലിശം മത്സ്യം മുതലായ രേഖയുള്ള അങ്ങയുടെ പാദങ്ങളെ ശുദ്ധജലംകൊണ്ട ഞാൻ കഴുകുന്നു. കറുക സുഗന്ധപുഷ്പങ്ങൾ ഇവ ചേർന്ന അർഘ്യത്തെ സ്വീകരിച്ചാലും.

ത്വമാചാമോപേന്ദ്രത്രിദശസരിദംഭോതിശിശിരം
ഭജസ്വേമംപഞ്ചാമൃതരചിതമാപ്ലാവമഘഹൻ
ദ്യുനദ്യാഃകാളിന്ദ്യാഅപികനകകുംഭസ്ഥിതമിദം
ജലന്തേനസ്നാനംകുരുകുരുകുരുഷ്വാചമനകം. ൩

ഹേ ഭഗവൻ! അതിശീതളമായ സ്വർഗ്ഗംഗാജലം സ്വീകരിച്ച അങ്ങു ആചമനം ചെയ്താലും, അല്ലയോ പാപനാശന! (ഗോക്ഷീരം, നാളികേരജലം, തൈലം, ഗന്ധോദകം, ശുദ്ധജലം, ഇവയാൽ പഞ്ചാമൃതസ്നാനം ചെയ്താലും. സുവർണ്ണകുംഭങ്ങളിലുള്ള ഗംഗാകാളിന്ദീനദീജലങ്ങളിൽ നിന്തിരുവടി സ്നാനം ചെയ്താലും യഥേഷ്ടം ആചമിച്ചാലും.

തടിദ്വർണ്ണേവസ്ത്രേഭജവിജയകാന്താധിഹരണ
പ്രലംബാരിഭ്രാതർമൃദുലമുപവീതം കുരുഗളെ
ലലാടേപാടീരംമൃഗമദയുതംധാരയഹരെ
ഗൃഹാണേദംമാല്യംശതദളതുളസ്യാദിരചിതം. ൪

അല്ലയോ പാഞ്ചാലീദുഃഖഹാരിൻ! ബലരാമസഹോദര! തടിൽ (മിന്നൽ) പ്രകാശമുള്ള വസ്ത്രങ്ങളെ അങ്ങു സ്വീകരിച്ചാലും. മൃദുവായ പൂണുനൂൽ കഴുത്തിൽ ധരിച്ചാ

തവപ്രീത്യൈഭൂയാദഹമപിചദാസസ്തവവിഭൊ
കൃതംഛിദ്രംപൂണ്ണംകുരുകുരുനമസ്തേസ്തുഭഗവൻ. ൯

സവ്വപാപങ്ങളേയും നശിപ്പിക്കുവാൻ സാമത്ഥ്യമുള്ളതായ സാഷ്ടാംഗ ... ങ്ങളും, മുട്ടുകൾ, ഉരസ്സ്, ലാലാടം, കൈകൾ) നമസ്കാരവും നടനവും ഗാനവും സ്തുതിയും അങ്ങക്കായിക്കൊണ്ടു എന്നാൽ ചെയ്യപ്പെട്ടു. ഇവയെല്ലാം അങ്ങയുടെ പ്രീതിക്കായി ഭവിക്കണമേ. അല്ലയോ വിഭോ ഞാനും അങ്ങയുടെ ദാസനാകുന്നു. അല്പനായ എന്നെ പരിപൂണ്ണനാക്കി ചെയ്താലും അങ്ങക്കായി നമസ്കാരം.

സദാസേവ്യഃകൃഷ്ണസ്സജലഘനനീലഃകരതലേ
ദധാനൊദധ്യന്നംതദനുനവനീതംമുരളികാം
കദാചിൽകാന്താനാംകുചകലശപത്രാളിരചനാ
സമാസക്തഃസ്നിഗ്ദ്ധൈസ്സഹശിശുവിഹാരംവിരചയൻ. ൧൦

സഖികളോടുകൂടി ബാലക്രീഡയെ ചെയ്യുന്നവനായും കാന്തമാരുടെ കുചകലശങ്ങളിൽ പത്രിക്കീററകളെ വരിക്കുവാൻ ആസക്തനായും കൈകളിൽ തൈർചോറും നവനീതവും ഓടക്കുഴലും വഹിക്കുന്നവനായും കാർവണ്ണനായും ഉള്ള ശ്രീകൃഷ്ണഭഗവാൻ സദാ സേവ്യനാകുന്നു.

മണികണ്ഠേനോച്ചൈര്യാഖ്യാതമിദംമാനസപൂജനം
യഃകുവീതോഷസിപ്രാജ്ഞസ്തസ്യകൃഷ്ണഃപ്രസീദതി.

മണിവണ്ണപ്രണീതമായ ഈ മാനസപൂജനത്തെ ഉഷഃകാലത്തിങ്കൽ ആര് ചെയ്യുന്നുവൊ അവനു കൃഷ്ണപ്രീതി ലഭിക്കുന്നതാണ്.

ശ്രീമദാചാര്യവിരചിതം ഭഗവന്മാനസ
പൂജാസ്തോത്രം സംപൂണ്ണം.

---

## ൮൭. പഞ്ചായുധസ്തോത്രം.

സ്ഫുരൽസഹസ്രാരശിഖാതിതീവ്രം
സുദശനംഭാസ്കരകോടിതുല്യം
സുരദ്വിഷാംപ്രാണവിനാശിവിഷ്ണോഃ
ചക്രംസദാഹംശരണംപ്രപദ്യേ. ൧

ജ്വലിച്ചിരിക്കുന്ന അനവധി മുനകളുടെ അഗ്രങ്ങളാൽ അതികഠിനവും അനേകാദിത്യപ്രകാശമുള്ളതും അസുരന്മാരുടെ പ്രാണനാശം ചെയ്യുന്നതുമായ വിഷ്ണുഭഗവാന്റെ സുദശനചക്രത്തെ ഞാൻ എല്ലായ്പോഴും ശരണം പ്രാപിക്കുന്നു.

വിഷ്ണോർമ്മുഖോത്ഥാനിലപൂരിതസ്യ
യസ്യധ്വനിർദ്ദാനവദപ്പഹന്താ

തംപാഞ്ചജന്യംശശികോടിശുഭ്രം
ശംഖംസദാഹംശരണംപ്രപദ്യേ. ൨

മഹാവിഷ്ണുവിന്റെ മുഖത്തിൽനിന്നുൽഭവിക്കുന്ന വായുകൊണ്ടു നിറഞ്ഞതായ യാതൊന്നി (പാഞ്ചജന്യത്തി)ന്റെ ശബ്ദമാണു അസുരന്മാരുടെ ഗർവ്വത്തെ നശിപ്പിക്കുന്നതു? അനേക ചന്ദ്ര പ്രകാശമുള്ള ആ പാഞ്ചജന്യശംഖത്തെ ഞാൻ എല്ലായ്പ്പോഴും ശരണം പ്രാപിക്കുന്നു.

ഹിരണ്മയീംമേരുസമാനസാരാം
കൌമോദകീംദൈത്യകുലൈകഹന്ത്രീം
വൈകുണ്ഠവാമാഗ്രകരാഭിമൃഷ്ടാം
ഗദാംസദാഹംശരണംപ്രപദ്യേ. ൩

സ്വർണ്ണമയവും മഹാമേരുവിനെപ്പോലെ വലിപ്പവും ബലവുമുള്ളതും അസുരവംശനാശത്തെ ചെയ്യുന്നതും വിഷ്ണുഭഗവാന്റെ ഇടതുകരത്തിലുള്ളതും ആയ (കൌമോദകി) ഗദായുധത്തെ ഞാൻ എല്ലായ്പ്പോഴും ശരണം പ്രാപിക്കുന്നു.

യൽജ്യാനിനാദശ്രവണാൽസുരാണാം
ചേതാംസിനിർമ്മുക്തഭയാനിസദ്യഃ
ഭവന്തിദൈത്യാശനിബാണവർഷി
ശാർങ്ഗംസദാഹംശരണംപ്രപദ്യേ. ൪

യാതൊന്നിന്റെ ഞാൺവലിശബ്ദം നിമിത്തം സുരന്മാരുടെ മനസ്സ പെട്ടെന്നു നിർഭയമായിത്തീരുന്നു? അസുരന്മാൎക്കു ഇടിത്തീപോലെ ബാണവർഷം ചെയ്യുന്ന ആ ശാർങ്ഗചാപത്തെ ഞാൻ എല്ലായ്പ്പോഴും ശരണം പ്രാപിക്കുന്നു.

രക്ഷോസുരാണാംകഠിനോഗ്രകണ്ഠ-
ച്ഛേദക്ഷരക്ഷോണിതദിഗ്ദ്ധധാരം
തംനാന്ദകംനാമഹരേഃപ്രദീപ്തം
ഖഡ്ഗംസദാഹംശരണംപ്രപദ്യേ. ൫

രക്ഷസ്സുകളുടേയും അസുരന്മാരുടേയും കണ്ഠങ്ങളെ ഛേദിച്ചതിനാൽ ഉള്ള രക്തത്തോടുകൂടിയതും നാന്ദകം എന്നു പേരുള്ളതും പ്രകാശിക്കുന്നതും ആയ വിഷ്ണുഭഗവാന്റെ ഖഡ്ഗത്തെ ഞാൻ എല്ലായ്പ്പോഴും ശരണംപ്രാപിക്കുന്നു.

ഇമംഹരേഃപഞ്ചമഹായുധാനാം
സ്തവംപഠേദ്യോനുദിനംപ്രഭാതേ
സമസ്തദുഃഖാനിഭയാനിസദ്യഃ
പാപാനിനശ്യന്തി സുഖാനിസന്തി. ൬

വിഷ്ണുഭഗവാന്റെ ഈ പഞ്ചമഹായുധസ്തോത്രം ദിവസവും പ്രഭാതസമയത്തിൽ പഠിക്കുന്നവന്നു സകല ദുഃഖങ്ങളും ഭയങ്ങളും പാപങ്ങളും നശിച്ചു സുഖപ്രാപ്തിയുണ്ടാകുന്നു.

വനേരണേശത്രുജലാഗ്നിമദ്ധ്യേ
യദൃച്ഛയാപൽസുമഹാഭയേഷു
പഠേദിദംസ്തോത്രമനാകുലാത്മാ
സുഖീഭവത്തൈഃകൃതസർവ്വരക്ഷഃ. ൭

വങ്കാട്ടിൽപെട്ടൊ യുദ്ധമദ്ധ്യത്തിലൊ ശത്രു, ജലാഗ്നിമദ്ധ്യങ്ങളിലോ യദൃച്ഛയാ ആപത്തുകളിലൊ മഹാ ഭയങ്ങളിലൊ മനശ്ചാഞ്ചല്യംകൂടാതെ ഈ സ്തോത്രം ജപിക്കുന്നവനു ഈ ആയുധങ്ങൾ സർവരക്ഷയേയും ചെയ്യും.

ഇതിപഞ്ചായുധസ്തോത്രം സംപൂർണ്ണം.

---

## ൨൬. ശ്രീമഹാലക്ഷ്മ്യഷ്ടകപ്രാരംഭഃ

നമസ്തേസ്തുമഹാമായെ! ശ്രീപീഠെ! സുരപൂജിതെ!
ശംഖചക്രഗദാഹസ്തെ! മഹാലക്ഷ്മീന്നമോസ്തുതെ. ൧

നമസ്തെഗരുഡാരൂഢെ! കൊലാസുരഭയംകരി!
സർവ്വപാപഹരെ! ദേവി! മഹാലക്ഷ്മീന്നമോസ്തുതെ. ൨

സർവ്വജ്ഞെ! സർവ്വവരദെ! സർവ്വദുഷ്ടഭയംകരി!
സർവ്വദുഃഖഹരെ! ദേവി! മഹാലക്ഷ്മീന്നമോസ്തുതെ. ൩

സിദ്ധിബുദ്ധിപ്രദെ! ദേവി! ഭുക്തിമുക്തിപ്രദായിനി!
മന്ത്രമൂർത്തെ! സദാദേവി! മഹാലക്ഷ്മീന്നമോസ്തുതെ. ൪

ആദ്യന്തരഹിതെ! ദേവി! ആദിശക്തെ! മഹേശ്വരി!
യോഗജ്ഞെ! യോഗസംഭൂതെ! മഹാലക്ഷ്മീന്നമോസ്തുതെ. ൫

സ്ഥൂലസൂക്ഷ്മമഹാരൌദ്രെ! മഹാശക്തെ! മഹോദരെ!
മഹാപാപഹരെ! ദേവി! മഹാലക്ഷ്മീന്നമോസ്തുതെ. ൬

പത്മാസനസ്ഥിതെ! ദേവി! പരബ്രഹ്മസ്വരൂപിണി!
പരമെശി! ജഗന്മാതഃ! മഹാലക്ഷ്മീന്നമൊസ്തുതെ. ൭

ശ്വേതാംബരധരെ! ദേവി! നാനാലങ്കാരഭൂഷിതെ!
ജഗൽസ്ഥിതെ!ജഗന്മാതർമ്മഹാലക്ഷ്മീന്നമോസ്തുതെ. ൮

മഹാലക്ഷ്മ്യഷ്ടകംസ്തോത്രം യഃപഠെൽഭക്തിമാൻനരഃ
സർവ്വസിദ്ധിമവാപ്നോതിരാജ്യംപ്രാപ്നോതിസർവ്വദാ. ൯

ഏകകാലംപഠെന്നിത്യം മഹാപാപവിനാശനം
ദ്വികാലംയഃപഠെന്നിത്യം ധനധാന്യസമന്വിതഃ. ൧൦

ത്രികാലം യഃ പഠേന്നിത്യം മഹാശത്രുവിനാശനം
മഹാലക്ഷ്മീർഭവേന്നിത്യം പ്രസന്നാവരദാശുഭാ. ൧൧

ശ്രീമഹാലക്ഷ്മ്യഷ്ടകസ്തോത്രം സംപൂർണ്ണം.

---

## ൮. കനകധാരാസ്തോത്രപ്രാരംഭഃ.

അംഗംഹരേഃ പുളകഭൂഷണമാശ്രയന്തീ
ഭൃംഗാംഗനേവമുകുളാഭരണംതമാലം
അംഗീകൃതാഖിലവിഭൂതിരപാംഗലീലാ
മംഗല്യദാസ്തുമമമംഗലദേവതായാഃ. ൧

വണ്ടു പൂമൊട്ടുകളാകുന്ന ആഭരണങ്ങളോടുകൂടിയ പച്ചിലമരത്തെ ആശ്രയിക്കുന്നതുപോലെ വിഷ്ണുഭഗവാന്റെ ദേഹത്തെ രോമാഞ്ചമാകുന്ന ആഭരണത്തോടുകൂടിയതാക്കി സേവിച്ചിരിക്കുന്നതായും സർവ്വസമ്പത്തുകളുടെ ഇരിപ്പിടമായുമുള്ള ലക്ഷ്മീഭഗവതിയുടെ കടക്കൺനോട്ടം എനിക്കു സർവ്വസമ്പൽപ്രദമായി ഭവിക്കേണമേ.

മുഗ്ദ്ധാമുഹുർവ്വിദധതീവദനേമുരാരേഃ
പ്രേമത്രപാപ്രണിഹിതാനിഗതാഗതാനി
മാലാദൃശോർമ്മധുകരീവമഹോല്പലേയാ
സാമേശ്രിയംദിശതുസാഗരസംഭവായാഃ. ൨

സൌന്ദര്യത്തോടുകൂടിയ യാതൊരു ലക്ഷ്മീദേവിയുടെ ദൃഷ്ടിമാലാ (അങ്ങോട്ടുമിങ്ങോട്ടും ഇടവിടാതെയുള്ള നേത്രസഞ്ചാരമെന്നു സാരം) വണ്ടു താമരപ്പൂവിൽ എന്നപോലെ വിഷ്ണുഭഗവാന്റെ മുഖത്തിങ്കൽ അധികമായ സ്നേഹലജ്ജകളോടുകൂടി ഇടക്കിടെ നോക്കിയും നോക്കാതെയും ഇരിക്കുന്നുവോ ആ ശ്രീദേവിയുടെ ദൃഷ്ടിമാലാ എനിക്കു സമ്പത്തിനെ തരേണമേ.

ആമീലിതാക്ഷമധിഗമ്യമുദാമുകുന്ദ-
മാനന്ദമന്ദമനിമേഷമനംഗതന്ത്രം
ആകേകരസ്ഥിതകനീനികപക്ഷ്മനേത്രം
ഭൂത്യൈഭവേന്മമഭുജംഗശയാംഗനായാഃ. ൩

വിഷ്ണുഭഗവാനെത്തന്നെ നോക്കിക്കൊണ്ടിരിക്കനിമിത്തം ഏററവും കാമപരവശമായും സന്തോഷംകൊണ്ടു പുരികങ്ങളും അക്ഷിരോമങ്ങളും കരിമിഴികളും നേത്രാന്തത്തിങ്കൽ ചെന്നെത്തിയതായും ആനന്ദംകൊണ്ടു ക്രമേണ ഇളക്കമില്ലാത്തതും അല്പം ചിമ്മിമിഴിച്ചുമിരിക്കുന്ന ലക്ഷ്മീദേവിയുടെ നേരക്കൺ എനിക്കു ധർമ്മാർത്ഥകാമമോക്ഷങ്ങളായ സമ്പത്തുകളെ തരേണമെ.

ബാഹ്വന്തരേമധുജിതഃ ശ്രിതകൌസ്തുഭേയാ
ഹാരാവലീവഹരിനീലമയീവിഭാതി
കാമപ്രദാഭഗവതോപികടാക്ഷമാലാ
കല്യാണമാവഹതുമേകമലാലയായാഃ. ൪

ഇന്ദ്രനീലരത്നതുല്യയായിരിക്കുന്ന യാതൊരു ശ്രീദേവിയുടെ കടാക്ഷമാല വിഷ്ണുഭഗവാന്റെ കൌസ്തുഭരത്നത്തെ അണിഞ്ഞിരിക്കുന്ന മാറിടത്തിൽ മുത്തുമാലകൾപോലെ ശോഭിക്കുന്നു. ഭഗവാനുകൂടി അനുഗ്രഹത്തെ കൊടുക്കുന്ന ആ ശ്രീദേവിയുടെ കടാക്ഷങ്ങൾ എനിക്കു സമ്പൽസമൃദ്ധിയെ തരേണമേ.

കാളാംബുദാളിലളിതോരസി കൈടഭാരേ-
ർദ്ധാരാധരേ സ്ഫുരതി യാ തടിദംഗനേവ
മാതുസ്സമസ്തജഗതാം മഹനീയമക്ഷി
ഭദ്രാണി മേ ദിശതു ഭാർഗ്ഗവനന്ദനായാഃ ൩

യാതൊരു മഹാലക്ഷ്മി കാർമ്മേഘത്തിൽ മിന്നലെന്നപോലെ വിഷ്ണുഭഗവാന്റെ നീലമേഘങ്ങൾപോലെയും വണ്ടുകൾപോലെയും ശോഭിക്കുന്ന മാറിടത്തിങ്കൽ പ്രകാശിക്കുന്നുവോ ആ സർവ്വലോകമാതാവിന്റെ പൂജിക്കത്തക്കതായ നേത്രം എനിക്കു സർവ്വമംഗളങ്ങളെ ചെയ്യണമേ

പ്രാപ്തം പദം പ്രഥമതഃ ഖലു യൽപ്രഭാവാ-
ന്മാംഗല്യഭാജി മധുമാഥിനി മന്മഥേന
മയ്യാപതേത്തദിഹ മന്ഥരമീക്ഷണാർദ്ധം
മന്ദാലസം ച മകരാലയകന്യകായാഃ. ൪

യാതൊരു ലക്ഷ്മീദേവിയുടെ അരക്കണ്ണ് പ്രഭാവംകൊണ്ട് കാമദേവനാൽ വണ്ണ സർവ്വമംഗല്യങ്ങളെ ധരിച്ചിരിക്കുന്ന വിഷ്ണുഭഗവാങ്കൽ ജന്മസ്ഥാനം ലഭിക്കപ്പെട്ടു നിശ്ചയം. ലജ്ജയോടുകൂടിയതും ഇളക്കമില്ലാത്തതുമായ ശ്രീദേവിയുടെ ആ അരക്കണ്ണ് ഈ എന്നിൽ അല്പം പതിക്കുമാറാകണമേ.

വിശ്വാമരേന്ദ്രപദവീഭ്രമദാനദക്ഷ-
മാനന്ദഹേതുരധികം മധുവിദ്വിഷോപി
ഈഷന്നിഷീദതു മയി ക്ഷണമീക്ഷണാർദ്ധ-
മിന്ദീവരോദരസഹോദരമിന്ദിരായാഃ.

ബ്രഹ്മാദിസ്ഥാനങ്ങളിൽ സുഖസഞ്ചാരത്തെ കൊടുക്കുന്നതായ സാമർത്ഥ്യത്തോടുകൂടിയതും വിഷ്ണുവിന്നു ആനന്ദകാരണവും നീലത്താമരപ്പൂവിന്റെ ഉള്ളിലെ ... പോലെ പ്രകാശിക്കുന്നതുമായ ലക്ഷ്മീദേവിയുടെ അരക്കൺനോട്ടം അല്പമൊരുനിമിഷം എന്നിൽ ഇരിക്കുമാറാകണമേ.

ഇഷ്ടാ വിശിഷ്ടമതയോപി നരാ യയാ ദ്രാഗ്
ദൃഷ്ടാസ്ത്രിവിഷ്ടപപദം സുലഭം ഭജന്തേ
ദൃഷ്ടിഃ പ്രഹൃഷ്ടകമലോദരദീപ്തിരിഷ്ടാം
പുഷ്ടിം കൃഷീഷ്ട മമ പുഷ്കരവിഷ്ടരായാഃ. ൬

വേദാദികളെ വഴിപോലെ അറിഞ്ഞു വിശേഷബുദ്ധികളായിരിക്കുന്നവരെങ്കിലും മനുഷ്യർ യാതൊരു ദേവിയുടെ കൃപാകടാക്ഷത്താൽ നോക്കപ്പെട്ടവരായിട്ടു ഇന്ദ്രപദവി

ദയയും പ്രാപിക്കുന്നു. വിടൎന്ന താമരപ്പൂവിൻെറ ഉള്ളിലെ നിറത്തോടു തുല്യമായി ശോഭിക്കുന്ന ശ്രീദേവിയുടെ ആ ദൃഷ്ടി എനിക്കു അനുഗ്രഹമുള്ള സൎവ്വസമ്പൽപരിപൂൎത്തിയെ ചെയ്യേണമേ.

ദദ്യാദ്ദയാനുപവനോ ദ്രവിണാംബുധാരാ-
മസ്മിന്നകിഞ്ചനവിഹംഗശിശൌവിഷണ്ണേ
ദുഷ്കൎമ്മഘൎമ്മമപനീയചിരായദൂരാ-
ന്നാരായണപ്രണയിനീനയനാംബുവാഹഃ. ൯

കാരുണ്യമാകുന്ന വായുവോടുകൂടിയ ലക്ഷ്മീദേവിയുടെ നേത്രമായ മേഘം വളരെക്കാലമായിട്ടുള്ള ദുഷ്കൎമ്മസന്താപത്തെ കളഞ്ഞു ദുഃഖിതനും ദരിദ്രനുമായ ഈ ബാലചാതകപ്പക്ഷിയിൽ കനകവൎഷത്തെ ചെയ്യേണമേ.

ഗീർദേവതേതിഗരുഡധ്വജസോദരേതി
ശാകംഭരീതിശശിശേഖരവല്ലഭേതി
സൃഷ്ടിസ്ഥിതിപ്രളയസിദ്ധിഷു സംസ്ഥിതായൈ
തസ്യൈനമസ്ത്രിഭുവനൈകഗുരോസ്തരുണ്യൈ. ൧൦

സരസ്വതിയെന്നും യശോദാപുത്രിയായ കാത്ത്യായനീദേവിയെന്നും ശാകംഭരിയെന്നുമുള്ള ഓരോ നാമരൂപങ്ങളെക്കൊണ്ടു സൃഷ്ടിസ്ഥിതി സംഹാരങ്ങളിൽ പ്രവൃത്തിച്ചിരിക്കുന്ന വിഷ്ണുഭഗവാൻെറ ഭാൎയ്യയായ ലക്ഷ്മീദേവിക്കായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ.

ശ്രുത്യൈനമോസ്തുശുഭകൎമ്മഫലപ്രസൂത്യൈ
രത്യൈനമോസ്തുരമണീയഗുണാശ്രയായൈ
ശക്ത്യൈനമോസ്തുശതപത്രനികേതനായൈ
പുഷ്ട്യൈനമോസ്തുപുരുഷോത്തമവല്ലഭായൈ. ൧൧

സൽകൎമ്മഫലത്തെ കൊടുക്കുന്ന വേദസ്വരൂപിണിക്കായിക്കൊണ്ടും സൌന്ദൎയ്യാദിഗുണങ്ങൾക്കിരിപ്പിടമായ രതിദേവിരൂപിണിക്കായിക്കൊണ്ടും താമരപ്പൂവിൽ വസിക്കുന്ന വല്ലായ ശക്തിരൂപിണിക്കായിക്കൊണ്ടും ശ്രീനാരായണഭാൎയ്യയായി ഭൂമിരൂപേണ ധനധാന്യസമൃദ്ധിയെ കൊടുക്കുന്ന ലക്ഷ്മീദേവിക്കായിക്കൊണ്ടു നമസ്കാരം.

നമോസ്തുനാളീകനിഭാനനായൈ
നമോസ്തുദുഗ്ദ്ധോദധിജന്മഭൂമ്യൈ
നമോസ്തുസോമാമൃതസോദരായൈ
നമോസ്തുദാമോദരവല്ലഭായൈ. ൧൨

താമരപ്പൂപോലെ പ്രകാശിച്ചിരിക്കുന്ന മുഖത്തോടുകൂടിയ ശ്രീദേവിക്കായും പാലാഴിയാകുന്ന ജന്മഭൂമിയോടുകൂടിയ ശ്രീദേവിക്കായും ചന്ദ്രൻെറയും അമൃതിൻെറയും സഹോദരിയായ ശ്രീദേവിക്കായും വിഷ്ണുഭാൎയ്യയായ ശ്രീദേവിക്കായും നമസ്കാരം.

നമോസ്തുദേവ്യൈഭൃഗുനന്ദനായൈ
നമോസ്തുവിഷ്ണോരുരസിസ്ഥിതായൈ

നമോസ്തു ലക്ഷ്മ്യൈ കമലാലയായൈ
നമോസ്തു നാരായണ വല്ലഭായൈ. ൧൨

ഭൃഗു പുത്രിയായ ലക്ഷ്മീദേവിക്കായിക്കൊണ്ടും വിഷ്ണുഭഗവാന്റെ മാറിടത്തിൽ വസിക്കുന്നവളായ ലക്ഷ്മീദേവിക്കായിക്കൊണ്ടും താമരപ്പൂവിൽ വസിക്കുന്നവളായ ലക്ഷ്മീദേവിക്കായിക്കൊണ്ടും ശ്രീനാരായണഭാൎയ്യയായ ലക്ഷ്മീദേവിക്കായിക്കൊണ്ടും നമസ്കാരം.

നമോസ്തുഹേമാംബുജപീഠികായൈ
നമോസ്തുഭൂമണ്ഡലനായികായൈ
നമോസ്തുദേവാദിദയാപരായൈ
നമോസ്തുശാർങ്ഗായുധവല്ലഭായൈ. ൧൩

പൊൻതാമരപ്പീഠത്തിൽ വസിക്കുന്നവളായ ലക്ഷ്മീദേവിക്കായും ഭൂലോകനാഥക്കായിക്കൊണ്ടും ദേവാദികളിൽ ഏററവും ദയയോടുകൂടിയവളക്കായും വിഷ്ണുഭാൎയ്യയായ ശ്രീദേവിക്കായിക്കൊണ്ടും നമസ്കാരം.

നമോസ്തുകാന്ത്യൈകമലേക്ഷണായൈ
നമോസ്തുഭൂത്യൈഭുവനപ്രസൂത്യൈ
നമോസ്തുദേവാദിഭിരൎച്ചിതായൈ
നമോസ്തുനന്ദാത്മജവല്ലഭായൈ. ൧൪

താമരപ്പൂപോലെയുള്ള കണ്ണുകളോടും സൌന്ദൎയ്യത്തോടും കൂടിയ ലക്ഷ്മീദേവിക്കായിക്കൊണ്ടും സൎവ്വലോകങ്ങളുടെ ഉത്പത്തിസ്ഥാനവും സമ്പദ്രൂപിണിയുമായ ശ്രീദേവിക്കായിക്കൊണ്ടും ദേവാദികളാൽ പൂജിക്കപ്പെടുന്നവളും രുഗ്മിണീസ്വരൂപിണിയുമായ ലക്ഷ്മീഭഗവതിക്കായിക്കൊണ്ടും നമസ്കാരം.

സ്തുവന്തിയേസ്തുതിഭിരമൂഭിരന്വഹം
ത്രയീമയീംത്രിഭുവനമാതരംരമാം
ഗുണാധികാഗുരുധനധാന്യഭാഗിനോ
ഭവന്തിതേഭുവമനുഭാവിതാശയാ. ൧൫

ഈ സ്തുതികൊണ്ടു വേദസ്വരൂപിണിയും ത്രൈലോക്യമാതാവുമായ ശ്രീദേവിയെ ആർ സ്തുതിക്കുന്നുവോ അവർ സൎവ്വഗുണത്തോടും വലുതായ ധനധാന്യസമ്പത്തിയോടും ജന്മാന്തരം പരിശുദ്ധമനസ്സുകളായും ഭവിക്കുന്നു. ശ്രീശങ്കരാചാൎയ്യസ്വാമികൾ ഇപ്രകാരം ഫലശ്രുതിയോടുകൂടി ശ്രീദേവിയെ സ്തുതിച്ചശേഷം തന്റെ നാലു പ്രധാനശിഷ്യന്മാരോടും സ്തുതിപ്പാൻ ആജ്ഞാപിച്ചു താഴെ പറയുംപ്രകാരം അവരും സ്തുതിച്ചു.

പത്മപ്രിയേ! പത്മിനിപത്മഹസ്തേ!
പത്മാലയെപത്മദളായതാക്ഷി!
വിശ്വപ്രിയേവിഷ്ണുമനോനുകൂലേ!
ത്വത്പാദപത്മംമയിസന്നിധത്സ്വ. ൧൬

താമരപ്പൂവിങ്കൽ ഇഷ്ടമുള്ളവളും പത്മിനി എന്ന ഉത്തമ സ്ത്രീജാതിയും കയ്യിൽ താമരപ്പൂ ധരിച്ചവളും താമരപ്പൂവിൽ വസിക്കുന്നവളും താമരദളങ്ങൾ പോലെ ഉള്ള കണ്ണുകൾ ഉള്ളവളും എല്ലാവർക്കും പ്രിയമായിട്ടുള്ളവളും വിഷ്ണുമനസ്സിന്നു അനുകൂലമുള്ളവളുമായ അല്ലയോ ലക്ഷ്മീഭഗവതി! നിന്തിരുവടിയുടെ പാദപത്മം എന്നിൽ ചേർക്കുന്നേൻ. ഇങ്ങിനെ ശ്രീശങ്കരഭഗവച്ഛിഷ്യനായ പത്മപാദാചാൎയ്യൻ സ്തുതിച്ചു.

കമലേ! കമലാക്ഷവല്ലഭേ! ത്വേ
കരുണാപൂരതരംഗിതൈരപാംഗൈഃ
അവലോകയമാമകിഞ്ചനാനാം
പ്രഥമംപാത്രമകൃത്രിമംദയായാഃ. ൧൮

അല്ലയോ ശ്രീനാരായണഭാൎയ്യയായ ലക്ഷ്മീദേവി! ഭവതിയുടെ കാരുണ്യം നിറഞ്ഞിളകിക്കൊണ്ടിരിക്കുന്ന കടാക്ഷങ്ങൾകൊണ്ടു ദരിദ്രന്മാരിൽ മുമ്പനും ദയക്കു സത്യപാത്രവുമായ എന്നെ കടാക്ഷിക്കേണമേ. ഇങ്ങിനെ ശ്രീമച്ഛങ്കരശിഷ്യനായ സുരേശ്വരാചാൎയ്യൻ സ്തുതിച്ചു.

ദേവി! പ്രസീദജഗദീശ്വരി! ലോകമാതഃ
കല്ല്യാണഗാത്രി! കമലേക്ഷണജീവനാഥേ
ദാരിദ്ര്യഭീതഹൃദയംശരണാഗതംമാ-
മാലോകയപ്രതിദിനംസദയൈരപാംഗൈഃ. ൧൯

ജഗദീശ്വരിയായി ലോകമാതാവായി മംഗളപദാൎത്ഥങ്ങളായ അവയവങ്ങളോടു കൂടിയവളായി വിഷ്ണുഭാൎയ്യയായിരിക്കുന്ന അല്ലയോ ദേവി! പ്രസാദിക്കുന്നേൻ. ദാരിദ്ര്യത്താൽ ഭയപ്പെട്ടിരിക്കുന്ന മനസ്സോടുകൂടിയ എന്നെ ദിവസംതോറും കൃപാകടാക്ഷങ്ങൾകൊണ്ടു കടാക്ഷിക്കേണമേ. ഇങ്ങിനെ ശ്രീശങ്കരഭഗവച്ഛിഷ്യനായ ഹസ്താമലകാചാൎയ്യൻ സ്തുതിച്ചു:

യാസാപത്മാസനസ്ഥാ വിപുലകടിതടീ
പത്മപത്രായതാക്ഷീ
ഗംഭീരാവൎത്തനാഭിഃ സ്തനഭരനമിതാ
ദിവ്യവസ്ത്രോത്തരീയാ
ലക്ഷ്മീർദിവ്യൈൎഗ്ഗജേന്ദ്രൈൎമ്മണിഗണഖചിതൈഃ
സ്നാപിതാഹേമകുംഭൈഃ
നിത്യംസാപത്മഹസ്താമമവസതുഗൃഹേ
സൎവ്വമംഗല്യയുക്താ. ൨൦

വിരിഞ്ഞ താമരപ്പൂവിൽ വസിക്കുന്നവളും വിസ്താരമുള്ള അരക്കെട്ടോടും താമരദളങ്ങൾപോലെ നീണ്ട നേത്രങ്ങളോടും ചുഴിവോടുകൂടി കുഴിഞ്ഞ നാഭിയോടും കൂടിയവളും സ്തനഭാരംകൊണ്ടു കുനിഞ്ഞും ദിവ്യവസ്ത്രത്തോടും ഉത്തരീയത്തോടും കൂടിയവളും കയ്യിൽ താമരപ്പൂക്കൾ ധരിച്ചും ഐരാവതാദി ദിഗ്ഗജങ്ങളാൽ രത്നങ്ങൾ പതിച്ച പൊൻകുടങ്ങളാൽ അഭിഷേകം ചെയ്യപ്പെട്ടവളുമായ ലക്ഷ്മീദേവി ധനധാന്യാദിസൎവ്വമംഗലപദാ

ൎത്ഥസമൃദ്ധിയോടുകൂടി എൻെറ ഗൃഹത്തിങ്കൽ വസിക്കേണമേ. ഇങ്ങിനെ ശങ്കരഭഗവച്ഛിഷ്യനായ തോടകാചാൎയ്യൻ സ്തുതിച്ചു ഈ ഗജലക്ഷ്മീപ്രതിമ ഗൃഹത്തിങ്കൽ വെച്ചിരുന്നാൽ മംഗലകരമാകുന്നു.

ഇതി കനകധാരാസ്തോത്രം സമ്പൂൎണ്ണം.



## ൮൮. ശ്രീലക്ഷ്മീഗായത്രീവൎണ്ണമാലാസ്തുതി.

ഓരോ ദേവതകൾക്കും പ്രത്യേകംപ്രത്യേകം ഗായത്രിയുണ്ട്. എന്നാൽ തദാദിയായ ഗായത്രീമന്ത്രം ബ്രഹ്മപരമാണ്. ഇതിൻെറ കൎത്താവു വിശ്വാമിത്രബ്രഹ്മൎഷിയാണ. ഇതിൻെറ അൎത്ഥം ഉപാസകന്മാരുടെ ഇഷ്ടംപോലെ വരുന്നതാകയാൽ ചിലർ സൂൎയ്യപരമായും മററചിലർ ശക്തിപരമായും വേറെചിലർ പരമാത്മപരമായും വൈഷ്ണവർ വിഷ്ണുപരമായും ശൈവന്മാർ ശിവപരമായും എന്നുവേണ്ട അവരവരുടെ ഇഷ്ടംപോലെ അൎത്ഥം കല്പിച്ചിട്ടുണ്ട്. എങ്കിലും, ശക്തിപരമായിട്ടാണ സ്മാൎത്തന്മാരും ബ്രഹ്മവാദികളായ ശ്രൌതന്മാരും ഉപാസിച്ചുപോരുന്നതു്. ദേവീഭാഗവതത്തിലും ശാരദാപടലം പ്രപഞ്ചസാരം മുതലായ മന്ത്രശാസ്ത്രങ്ങളിലും ഗായത്രിക്കു "രക്തശ്വേതഹിരണ്യനീലധവളൈൎവ്വക്ത്രൈസ്ത്രിനേത്രോജ്ജ്വലാം രക്താം രക്തനവസ്രജമ്മണിഗണൈൎയ്യുക്താം കുമാരിമിമാം ഗായത്രീം കമലാസനാം കരതലവ്യാനദ്ധകുണ്ഡ്യാംബുജാം പത്മാക്ഷീഞ്ചവരാഭയഞ്ചദധതീം ഹംസാധിരൂഢാംഭജേ" എന്നാണ ധ്യാനം കല്പിച്ചിരിക്കുന്നതു്. ഈ ശ്ലോകത്തിൽ ഹംസാധിരൂഢാ എന്നതിന്ന് അരയന്നത്തിൻെറ പുറത്തിരിക്കുന്നവൾ എന്ന അൎത്ഥമല്ല. "ഭാനുൎഹംസഃസഹസ്രാംശുഃ" എന്ന് അമരം. സൂൎയ്യബിംബത്തിങ്കൽ ഇരിക്കുന്ന തേജോരൂപിണിഎന്നൎത്ഥമാകുന്നു. കുമാരി എന്നതുകൊണ്ടു് എപ്പോഴും ബാലയാണെന്നുള്ള അൎത്ഥഗ്രഹണം ചെയ്യരുതു്. ഇവളെ ഉദയത്തിങ്കൽ കുമാരിയായും മദ്ധ്യാഹ്നത്തിങ്കൽ പ്രൌഢയായും സായംകാലത്തിൽ വൃദ്ധയായും ധ്യാനിക്കുന്നു. "പ്രാതൎബ്ബാലാന്തു മദ്ധ്യാഹ്നെ പ്രൌഢാംതത്രവിചിന്തയേൽസായസ്ഥവിരാരൂപാം സൂൎയ്യബിംബനിവാസിനീ" എന്നു സന്ധ്യാവിധിയിലുണ്ടു്. ഈ മന്ത്രംകൊണ്ടു സൂൎയ്യബിംബത്തിങ്കലുള്ള തേജസ്വിനെയാണ വന്ദിക്കുന്നതു്. "സവിതുൎദേവസ്യവരേണ്യംതൽ (തേജഃ)ധീമഹീഭൎഗ്ഗഃനോധിയഃപ്രചോദയാൽ" എന്നു അന്വയം. ആദിത്യനായ ദേവൻെറ ശ്രേഷ്ഠമായ അത്തേജസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. (ഭാഭിൎഗ്ഗച്ഛതീതിഭൎഗ്ഗഃ) ഭാ=ശോഭ, ശോഭയോടുകൂടി ഗമിക്കഹേതുവായിട്ടു് ആദിത്യ

നുഭർഗ്ഗൻ എന്നു പേർ ഭർഗ്ഗൻ ഞങ്ങളുടെ മനസ്സുകളെ പരിശുദ്ധികരിക്കട്ടെ എന്ന സ്ഥൂലമായ സാരം. ഹംസാധിരൂഢ എന്ന പദംകൊണ്ടു സൂര്യ്യബിംബത്തിങ്കലിരിക്കുന്ന തേജസ്സിനെക്കുറിക്കുന്നു എന്നറിഞ്ഞുകൊൾക. ഈ മന്ത്രത്തിൻെറ സൂക്ഷ്മാൎത്ഥവിവരണം ചെയ്യുന്നതിന്നു ശാസ്ത്രബാഹുല്യംകൊണ്ടു വളരേക്കാലം വേണ്ടിവരും. ഗായത്രി എന്ന പദത്തിന്നു "ഗായന്തം ത്രായതേയസ്മാൽ ഗായത്രീതേനസാസ്മൃതാ" എന്നമന്ത്രശാസ്ത്രവചനത്താൽ ഗാനം ചെയ്യുന്നവനെ രക്ഷിക്കുന്നതു് എന്ന അൎത്ഥമാകുന്നു. ഗാനം എന്നതിന്നു് ഇവിടെ പാട്ടു എന്ന അൎത്ഥമല്ല, ജപം എന്നുമാത്രമാ ൎ. ലക്ഷ്മീദേവി, ഗായത്രിയിൽനിന്നും അന്യയല്ല. എന്തെന്നാൽ ആദിത്യമണ്ഡലത്തിലെ തേജസ്സും ശ്രീതന്നെയാകുന്നു (അചലാത്മജാചദുർഗ്ഗാ കമലാത്രിപുരേതിഭേദിതാ ജഗതി യാസാതപമേവവാചാമിശപരിസൎവ്വാത്മനാംപ്രസീദമമ) എന്നു ശ്രീശംകരാചാൎയ്യർ അഭേദത്വം കല്പിച്ചിരിക്കയാൽ ത്രിപുര വാദേവി ശ്രീദേവി ദുർഗ്ഗ എന്നിങ്ങിനെ ഭേദബുദ്ധിവേണ്ടാ. എല്ലാം ഒരേചൈതന്യംതന്നെ. അതിനാൽ ഗായത്രിമന്ത്രാക്ഷരങ്ങളെ ആദ്യത്തിൽ ഘടിപ്പിച്ചിരിക്കുന്ന ൨൪–ശ്ലോകങ്ങളെക്കൊണ്ടു് ശ്രീദേവിയെ സ്തുതിക്കുന്നു.

ശ്രീർലക്ഷ്മീഃ കല്യാണി കമലാ കമലാലയാ പത്മാ
മാമകചേതസ്സത്മനി ഹൃൽപത്മേവസതുവിഷ്ണുനാസാകം. ൧

ശോഭയുടേയോ ഐശ്വൎയ്യത്തിന്റേയോ അധിഷ്ഠാനദേവതായി നല്ല ശ്രീലക്ഷണങ്ങളുള്ളവളായി മംഗളത്തെ ഉണ്ടാക്കുന്നവളായ് വിഷ്ണുവെ അലങ്കരിക്കുന്നവളായി മാനസമാകുന്ന ഭവനത്തിലെ ഉണൎവ്വാകുന്ന പത്മത്തിങ്കൽ വിഷ്ണുവോടുകൂടി വസിക്കട്ടെ, കം=വിഷ്ണുവെ. അലതി=അലങ്കരിക്ക അതിനാൽ (കമല) (അലങ്കരിഷേണ)=എപ്പോഴും എൻെറ ഓൎമ്മയായിരിക്കട്ടെ എന്നു സാരം

തൽസദോംശ്രീമിതിപദൈശ്ചതുർഭിശ്ചതുരാഗമൈഃ
ചതുർമുഖ സ്തുതാമഹ്യമിന്ദിരേഷ്ടംപ്രയച്ഛതു. ൨

തൽ സത് ഓം ശ്രീം എന്ന നാലു പദങ്ങളെക്കൊണ്ടും നാലു ശാസ്ത്രങ്ങളെക്കൊണ്ടും ബ്രഹ്മാവിനാൽ സ്തുതിക്കപ്പെട്ട(ഇന്ദിര=ലക്ഷ്മിദേവി) എനിക്കായിട്ടു ഇഷ്ടത്തെ(വരത്തെ) ദാനംചെയ്യട്ടെ (നാലുശാസ്ത്രങ്ങൾ തൎക്കവ്യാകരണവേദാന്തമീമാംസങ്ങൾ) ആഗമശ്ശാസ്ത്രങ്ങളെന്നു എന്നു മേദിനി.

സച്ചിൽസുഖാത്രയീമൂൎത്തിസ്സൎവ്വപുണ്യഫലാത്മികാ
സൎവ്വേശമഹിഷീമഹ്യമിന്ദിരേഷ്ടം പ്രയച്ഛതു. ൩

നല്ല ജ്ഞാനസുഖത്തോടുകൂടിയവളായും മൂന്നുവേദങ്ങളാകുന്ന ദേഹത്തോടുകൂടിയവളായും സകല സുകൃതകൎമ്മങ്ങളുടെ ഫലമായ രൂപമുള്ളവളായും സൎവ്വന്മാരുടെ ഈ

ശനായ വിഷ്ണുവിൻെറ അഭിഷിക്തയോഷയായും ഇരിക്കുന്ന ഇന്ദിര എനിക്കായിട്ടു ഇഷ്ടവരത്തെത്തരട്ടെ (കൃതാഭിഷേകാമഹിഷീ) എന്നു അമരം.

വിദ്യാവേദാന്തസിദ്ധാന്തവിവേചനവിചാരജാ
വിഷ്ണുസ്വരൂപിണീമഹ്യ... ൯

ജ്ഞാനരൂപിണിയായ് ജ്ഞാനശാസ്ത്രത്തിൻെറ തത്വങ്ങളെക്കുറിച്ചുള്ള തിരിച്ചറിവിൻെറ വിചാരത്തിങ്കൽനിന്നു ജനിച്ചവളായ സർവ്വവ്യാപിയുടെ സ്വരൂപമുള്ളവളായിരിക്കുന്ന ഇന്ദിര...

തുരീയാദ്വൈതവിജ്ഞാനസിദ്ധിസത്താസ്വരൂപിണി
സർവ്വതത്വമയീമഹ്യ... ൧൦

ജാഗ്രത് സ്വപ്നം സുഷുപ്തി എന്ന അവസ്ഥകൾ മൂന്നും കഴിഞ്ഞാൽ പുനർജാഗ്രത്തു വരുന്നതിൻെറ മുമ്പിൽ മനസ്സിന്നു മനനാദിവികല്പങ്ങളില്ലാതിരിക്കുന്ന അവസ്ഥ തുരീയമാകുന്നു. അതിൽ രണ്ടില്ലായ്മ എന്ന വിശിഷ്ടമായ ജ്ഞാനത്തിൻെറ ലാഭം ഹേതുവായിട്ടു നന്മ എപ്പോഴും ഉണ്ടു എന്നു തോന്നുന്ന രൂപമുള്ളവളായ് (൨൫) തത്വങ്ങളുടേയും രൂപമുള്ളവളായിരിക്കുന്ന ഇന്ദിര...

വരദാഭയദാംഭോജധരപാണിചതുഷ്ടയാ
വാഗീശജനനീമഹ്യ... ൧൧

വരം അഭയം ഇവയെക്കൊടുക്കുന്ന രണ്ടു കൈകളും പത്മത്തെ ധരിച്ച രണ്ടു കൈകളും ഇങ്ങനെ നാലു കൈകളോടുകൂടിയവളായ് ബ്രഹ്മാവിൻെറ മാതാവായിരിക്കുന്ന ഇന്ദിര. (വാഗീശൻ=സരസ്വതിയുടെ ഭർത്താവ്)

രേചകൈഃ പൂരകൈഃ പൂർണ്ണകുംഭകൈഃ പൂതദേഹിഭിഃ
മുനിഭിർഭാവിതാമഹ്യ ... ൧൨

ശ്വാസവായുവെ പുറത്തേക്കു കളയുന്നതു രേചകം. അകത്തേക്കാക്കുന്നതു പൂരകം പൂരിപ്പിച്ചിട്ടു വയററിൽ വായുവെ നിറുത്തുന്നതു കുംഭകം. പ്രാണായാമംകൊണ്ടു ശുദ്ധദേഹന്മാരായ മുനികളാൽ ധ്യാനിക്കപ്പെട്ടവളായ ഇന്ദിര.........

ണിത്യക്ഷരമുപാസന്തോയൽ പ്രസാദേനസന്തതിം
കുലസ്യപ്രാപ്നുയുർമ്മഹ്യ ... ൧൩

ഈ ശ്ലോകത്തിൽ കാണുന്ന ആദ്യക്ഷരമായ ണകാരം രഷാഭ്യാംനോണഃ എന്ന സൂത്രത്തിൽ നകാരം ണകാരമായതാണു നീഃഖനേതാ എന്നു കോശം. നീ എന്ന അക്ഷരത്തെ ഉപാസിച്ചവർ അതിൻെറ പ്രസാദംകൊണ്ടു വംശത്തിന്നു സന്തതിയെ പ്രാപിച്ചു. അതിനെക്കൊടുത്ത ഇന്ദിര.........

• യന്ത്രമന്ത്രക്രിയാസിദ്ധിരൂപാസർവ്വസുഖാത്മികാ
യജനാദിമയീമഹ്യ ... ൧൪

യന്ത്രമന്ത്രക്രിയകളുടെ ഫലരൂപയായ സർവ്വസുഖസ്വരൂപയായ് യാഗാദികർമ്മസ്വരൂപിണിയായ ഇന്ദിര......

ഭഗവത്യച്യുതെവിഷ്ണാവനന്തെനിത്യവാസിനി
ഭഗവത്യമലാമഹ്യ ... ൧൦

ഐശ്വൎയ്യാദിഷഡ്ഗുണങ്ങളോടുകൂടി ഒരിക്കലും നശിക്കാത്തവനായ് മഹിമക്കു കുറവില്ലാത്തവനായ വിഷ്ണുവിങ്കൽ നിത്യവും വസിക്കുന്നവളായ് പരിശുദ്ധയായ ഭഗവതി.

ഗോവിപ്രവേദസൂൎയ്യാഗ്നി ഗംഗാബില്വസുവൎണ്ണഗാ
സാലഗ്രാമമയീമഹ്യ ... ൧൧

പശു ബ്രാഹ്മണൻ വേദം സൂൎയ്യൻ അഗ്നി ഗംഗ കൂവളം സ്വൎണ്ണം [എന്ന മംഗള സാധനങ്ങളെ പ്രാപിച്ചവളായ് സാളഗ്രാമമെന്ന ശിലാരൂപിണിയായിരിക്കുന്നഇന്ദിര

ദൈവതാദൈവതാനാഞ്ചക്ഷീരസാഗരസംഭവാ
കല്യാണീഭാൎഗ്ഗവീമഹ്യ ... ൧൨

ദേവന്മാൎക്കു ദേവിയായിപ്പാലാഴിയിൽനിന്നു ജനിച്ചവളായ് ഭൃഗുമുനിയുടെ പുത്രിയായിരിക്കുന്ന ഇന്ദിര.. ...

വക്തിയോവചസാനിത്യം സത്യമേവാനചാനൃതം
തസ്മിൻന്യായമതേമഹ്യം. ൧൩

ഏവൻ നിത്യവും അസത്യം പറയാതെ സത്യത്തെത്തന്നെ പറയുന്നു. അവന്റെ ന്യായബുദ്ധിയായിരിക്കുന്ന ഇന്ദിര.

സ്യമന്തകാദിമണയൊയൽ പ്രസാദാംശകാംശകാഃ
അനന്തവിഭവാമഹ്യം. ൧൪

സ്യമന്തകം മുതലായ രത്നങ്ങൾ ഏവളുടെ സന്തോഷാംശത്തിന്റെ അംശങ്ങളായിരിക്കുന്നുവോ? അവസാനമില്ലാത്ത ഐശ്വൎയ്യങ്ങളോടുകൂടിയ ഇന്ദിര

ധീരാണാംവ്യാസവാത്മീകി പൂൎവ്വാണാംവാചകംതപഃ
യൽപ്രാപ്തിഫലദംമഹ്യം. ൧൫

വ്യാസൻ വാത്മീകി മുതലായ ബുദ്ധിമാന്മാരുടെ വാക്കുംതപസ്സും യാതൊരുത്തിയെ പ്രാപിപ്പാനുള്ള പ്രയോജനത്തെ കൊടുക്കുന്നുവോ? അങ്ങിനെയിരിക്കുന്ന ഇന്ദിര.

മഹാനുഭാവൈൎമ്മുനിഭിർമഹാഭാഗൈസ്തപസ്വിഭിഃ
ആരാദ്ധ്യപ്രാൎത്ഥിതാമഹ്യം. ൧൬

വലുതായ അനുഭവമുള്ളവരായി ശ്രേഷ്ഠരായി തപസ്സുള്ളവരായിരിക്കുന്ന മുനികളാൽ ആരാധിച്ചു അപേക്ഷിക്കപ്പെട്ടവളായിരിക്കുന്ന ഇന്ദിര.

ഹിമാചലസുതാവാണീ സഖ്യന്യസൗഹാർദ്ദലക്ഷണാ.
യാമൂലപ്രകൃതിൎമ്മഹ്യം. ൧൭

ഹിമവാന്റെ പുത്രിയായി പാൎവ്വതിയായി ചതുൎമ്മുഖന്റെ നല്ല മനസ്സുള്ളവരായി ലോകസൃഷ്ടിക്ക് ഹേതുഭൂതയായിരിക്കുന്ന ഇന്ദിര.

ധിയാഭക്ത്യാഭിയാ വാചാതപശ്ശൗചക്രിയാൎജ്ജവൈഃ
സൽഭിസ്സമൎച്ചിതാമഹ്യം. ൧൮

ജ്ഞാനം ഭക്തി ഭയം ഇവയോടുകൂടിയുള്ള വാക്കുകൊണ്ടു തപസ്സ ശൗചം ക്രിയ നേര് ഇവയോടുകൂടിയിരിക്കുന്ന സത്തുക്കളാൽ പൂജിക്കപ്പെട്ട ഇന്ദിര.

യോഗേനകൎമ്മണാഭക്ത്യാ ശ്രദ്ധയാ ശ്രീസ്സമാപ്യതേ
സത്യശൗചപരൈൎമ്മഹ്യം. ൧൯

യോഗാഭ്യാസം ഭക്തി ശ്രദ്ധ ഇവയാൽ സത്യശൗചങ്ങളോടുകൂടിയവരാൽ പ്രാപിക്കപ്പെടുന്ന ഐശ്വൎയ്യരൂപം ഏതോ ആ ഇന്ദിര.

യോഗക്ഷേമൌ സുഖാദീനാം പുണ്യജാനാംനിജാൎത്ഥിനേ
ദദാതിദയയാമഹ്യം. ൨൦

പുണ്യംകൊണ്ടുണ്ടാവുന്ന സുഖാദികളുടെ യോഗക്ഷേമങ്ങളെ തന്റെ അപേക്ഷകൎക്കു ദയയോടുകൂടികൊടുക്കുന്ന ഇന്ദിര.

നശ്ശരീരാണിചേതാംസികരണാനി സുഖാനിച
യദധീനാനിസാമഹ്യം. ൨൧

ഞങ്ങളുടെ മനസ്സുകൾ ഇന്ദ്രിയങ്ങൾ സുഖങ്ങൾ ഇവയൊക്കെയും ഏവൾക്കു് അധീനങ്ങളോ ആ ഇന്ദിര.

പ്രജ്ഞാമായുൎബ്ബലംവിത്തംപ്രജാമാരോഗ്യമീശതാം
യശഃപുണ്യംസുഖംമഹ്യം. ൨൨

ഓൎമ്മ ആയുസ്സ് ആരോഗ്യം ധനം സന്താനം പ്രഭുത്വം കീൎത്തി സുകൃതം സുഖം ഇവയൊക്കെയും എനിക്കായിട്ടു ഇന്ദിര തരട്ടെ.

ചോരാരിവ്യാളരോഗൎത്തുഗ്രഹപീഡാനിവാരിണി
അനീതെരഭയം മഹ്യം. ൨൩

കള്ളന്മാർ ശത്രുക്കൾ സൎപ്പങ്ങൾ വ്യാധികൾ കടം ഗ്രഹപീഡ ഇവയെ നശിപ്പിക്കുന്ന ഇന്ദിര എനിക്കു ദുൎന്നീതിയിൽനിന്നു് ഏറവും അഭയം തരട്ടെ.

ദയാമാശ്രിതവാത്സല്യം ദാക്ഷിണ്യം സത്യശീലതാം
നിത്യംയാവഹതെമഹ്യം. ൨൪

കൃപ ഭക്തവാത്സല്യം പക്ഷപാതം സത്യശീലം ഇവയെ നിത്യവും വഹിക്കുന്ന ഇന്ദിര.

യാദേവ്യവ്യാജകരുണായാജഗജ്ജനനീരമാ
സ്വതന്ത്രശക്തിൎയ്യാമഹ്യം. ൨൫

പരമാൎത്ഥകൃപയുള്ളവളായി ലോകങ്ങളുടെ മാതാവായി ഭക്തന്മാരിൽ രമിക്കുന്നവളായി അന്യാധീനയല്ലാത്ത ശക്തിയായിരിക്കുന്ന ഇന്ദിര.

ബ്രഹ്മണ്യ സുബ്രഹ്മണ്യോക്താം ഗായത്ര്യക്ഷരസംമിതാം
ഇഷ്ടസിദ്ധിൎഭവേന്നിത്യം പഠതാമിന്ദിരാസ്തുതിം. ൨൭

ബ്രഹ്മവംശത്തിൽ ജനിച്ച സുബ്രഹ്മണ്യൻ എന്ന ഭക്തനാൽ ഗായത്ര്യക്ഷരങ്ങളോടുകൂടി പറയപ്പെട്ട ഇന്ദിരാസ്തുതിയെ നിത്യം പഠിക്കുന്നവൎക്ക് അഭീഷ്ടലാഭം ഉണ്ടാവും.

## ബീജങ്ങൾ.

തൽ-സത് = അതു നല്ലതു് എന്നു സ്ഥൂലമായ അൎത്ഥം. എന്നാൽ തത് എന്ന പദംകൊണ്ടു ലക്ഷ്യാൎത്ഥമായ ബ്രഹ്മത്തെക്കുറിക്കുന്നു. അതിന്റെ ലക്ഷണം സത്താകുന്നു. ഇവിടെ സത്ത് എന്നതിനു നാമരൂപങ്ങളിൽനിന്നും വേർപെട്ടിരിക്കുന്ന നിരാകാരമായ വസ്തു എന്നൎത്ഥം. അതുതന്നെ ഓംകാരമാകുന്നതു്. ഓംകാരത്തിൽ അ ഉ മ എന്ന മൂന്നക്ഷരങ്ങളും ബിന്ദുനാദങ്ങളും അടങ്ങിയിരിക്കുന്നു. അകാരം രജോഗുണയുക്തനായ ബ്രഹ്മാവും ഉകാരം സത്വഗുണയുക്തനായ വിഷ്ണുവും മകാരം തമോഗുണയുക്തനായ രുദ്രനും ബിന്ദു ഈശ്വരനും നാദം സദാശിവനും ആകുന്നു. "പ്രണവാഖ്യോ മഹാമന്ത്രഃ പഞ്ചാക്ഷരമയസ്സ്മൃതഃ അധിഷ്ഠാനാശ്ച വൎണ്ണാനാം ബ്രഹ്മാദ്യാഃ പഞ്ചദേവതാഃ ഏകസ്സാക്ഷാൽ പരംബ്രഹ്മ ശ്രീനിൎഗ്ഗുണോ നിരൂപതഃ തന്ന്യക്ഷരാദന്യേ പഞ്ചഭൗതികാനി ഭവന്തി ച" എന്നു യോഗശാസ്ത്രത്തിലുണ്ട്. അഞ്ചുംകൂടിയ ഓംകാരം സാക്ഷാൽ പരബ്രഹ്മമാകുന്നു. അതിൽ അടങ്ങിയ ആദ്യത്തെ മൂന്നക്ഷരങ്ങൾ അവയുടെ രൂപംകൊണ്ടു സത്വരജസ്തമോഗുണങ്ങളാകുന്നു. ഈ അക്ഷരങ്ങൾ തന്നെയാണു പഞ്ചമഹാഭൂതങ്ങളായിരിക്കുന്നതു്. ബ്രഹ്മാവു ഭൂമിയും വിഷ്ണു ജലവും രുദ്രൻ അഗ്നിയും ഈശ്വരൻ വായുവും സദാശിവൻ ആകാശവും ആകുന്നു. "ആത്മന ആകാശസ്സംഭൂതഃ ആകാശാദ്വായുഃ വായോരഗ്നിഃ അഗ്നേരാപഃ അത്ഭ്യഃ പൃഥിവീ പൃഥിവ്യാ ഓഷധയഃ ഓഷധീഭ്യോന്നം അന്നാൽ പ്രാണഃ പ്രാണാൽ പുരുഷഃ" എന്നു വേദവചനം. ആകാശരൂപമായ നാദബ്രഹ്മത്തിൽനിന്നു വിക്ഷേപിണീ എന്ന ശക്തിയുണ്ടായി. അവൾ പിന്നെ വായുരൂപമായ സ്പൎശാ എന്ന ശക്തിയായി പിന്നെ അഗ്നിരൂപമായി അൎച്ചിഷ്മതിയെന്ന ശക്തിയായി പിന്നെ ജലരൂപമായ സൎവ്വതോമുക്തിയെന്ന ശക്തിയായി പിന്നെ ഭൂമിരൂപമായ ഭൂതപ്രകൃതിയെന്ന ശക്തിയായി. ഇതു സൂക്ഷ്മസൃഷ്ടിയാണ്. അതിനാൽ ഇക്കാണപ്പെട്ട ചരാചരം, പരമാത്മാവിൽനിന്നും വേറല്ല. "പാദോസ്യ വിശ്വാഭൂതാനി" എന്നു വേദവാക്യം. മഹാപുരുഷനായ പരമാത്മാവിന്റെ നാലിൽ ഒരംശമാകുന്നു ഇച്ചരാചരപ്രപഞ്ചം. അതിനാൽ സഗുണബ്രഹ്മരൂപത്തെ ഓംകാരംകൊണ്ടു കല്പിച്ചിരിക്കുന്നു. മന്ത്രങ്ങളിൽ ഓം തൽസത് എന്നോ തൽസത് ഓം എന്നോ വൈദികവിധിയാൽ ഉപയോഗിച്ചുവരുന്നതിന്നു സഗുണബ്രഹ്മത്തിങ്കൽ സകല ധ്യാനങ്ങളും കൎമ്മഫലങ്ങളും അൎപ്പിക്കുന്നു എന്നൎത്ഥമാകുന്നു.

ഇതി ലക്ഷ്മീഗായത്രീസ്തുതിസ്സംപൂൎണ്ണം.

---

## ൮൯. ഇന്ദിരാഷ്ടോത്തരശതനാമസ്തോത്രം

ഇന്ദിരാ, വിഷ്ണുഹൃദയമന്ദിരാ പത്മസുന്ദരാ
നന്ദിതാഖിലഭക്താ; ശ്രീ, നന്ദികേശ്വരവന്ദിതാ ൧

൧. ഇന്ദിരാ=ഐശ്വൎയ്യത്തോടുകൂടിയവൾ. ഇദിപരമൈശ്വൎയ്യേ=ഇന്ദിരാലോകമാതാമാരമാമംഗളദേവതാ=എന്നു അമരസിംഹൻ.

൨. വിഷ്ണുഹൃദയമന്ദിരാ=ത്രിമൂൎത്തികളിൽപെട്ട വിഷ്ണുവിന്റെ ഹൃദയത്തിൽ വസിക്കുന്നവൾ-വിഷ്ണുവാൽ ധ്യാനിക്കപ്പെട്ടവൾ എന്നു സാരം. വിശപ്രവേശനേ വിഷ്ണു വ്യാപ്നോതീതി വിഷ്ണുഃ=ലോകത്തെ വ്യാപിച്ചിരിക്കുന്നവൻ. (നിത്യാതന്ത്രത്തിൽ) മനുശ്ചന്ദ്രഃ കുബേരശ്ച ലോപാമുദ്രാ ച മന്മഥഃ അഗസ്ത്യാനന്ദികേശശ്ച സൂൎയ്യോവിഷ്ണുശ്ച ഷൺമുഖഃ ശിവശ്ച ദുൎവ്വാസാശ്ചൈവ ദ്വാദശാഹ്യുപാസകാൻ എന്നു പറഞ്ഞിരിക്കയാൽ മനു മുതല്ക്കു ദുൎവ്വാസസ്സു വരെയുള്ള പന്ത്രണ്ടു പേരും ശ്രീദേവിയെ ഉപാസിക്കുന്നവരാകുന്നു.

൩. പത്മസുന്ദരാ=പദ്യതഇതിപത്മം-പദ് ല-ഗതൗസേവായാഞ്ച= എവരാലും സേവിക്കപ്പെടുന്നതു്. പദ്മനിധി=ആ നിധിയുള്ളതുകൊണ്ടു് അഴകിയവൾ. സുതരാം ആദ്രിയതേ ഇതി സുന്ദരം-അഴകു-ദൃങ് ആദരേ=ഏററവും ആദരിക്കപ്പെടുന്നവൾ—രൂപലാവണ്യമുള്ളവൾ എന്നു സാരം. ഇവിടെ സുന്ദരാ എന്നു പ്രാസത്തിനായി പ്രയോഗിച്ചതത്രെ. സുന്ദരി എന്നു തന്നെ വേണം. സുന്ദരീരമണീ രാമാ-എന്നു അമരസിംഹൻ. അന്യനിഘണ്ടുക്കളിലും സുന്ദരി എന്നല്ലാതെ സുന്ദരാ എന്ന പ്രയോഗം കാണുന്നില്ല. സുന്ദരീ തരഭിന്നാരീഭിദേരാഃ സ്ത്രീ രുചിരേന്യവൽ-എന്നു മേദിനി-കാളിദാസാദികളായ മഹാകവികളും സുന്ദരാ എന്നു പ്രയോഗിച്ചുകാണുന്നില്ല. അതു മാത്രമല്ലാ—പുംയോഗാദാഖ്യായാം എന്നും, ഷിദ്ഗൌരാദിഭ്യശ്ച എന്നും പാണിനീയസൂത്രങ്ങളുണ്ടു്. ഗൌരാദിഗണത്തിൽ ങീഷ് പ്രത്യയമല്ലാതെ ടാപ്പ്രത്യയം വരുന്നതല്ല. സുന്ദരശബ്ദം ഗൌരാദിഗണത്തിൽ പെട്ടതാണു്. പദ്മോസ്ത്രീ പദ്മകേ വ്യൂഹേ നിധി സംഖ്യാന്തരേംബുജേ-നാനാഗേ സ്ത്രീ ഫഞ്ജികാശ്രീചാരടിചന്നഗേഷുച. എന്നു മേദിനി-അതിനാൽ പദ്മം എങ്ങിനെയൊ സൎവ്വന്മാരെയും ആഹ്ലാദിപ്പിക്കുന്നു അതുപോലെ ആഹ്ലാദിപ്പിക്കുന്ന സുന്ദരമുള്ളവൾ-മേദിനീകാരൻ താമര എന്ന അൎത്ഥത്തിൽ പദ്മശബ്ദത്തിനു പുല്ലിംഗമാണു കല്പിച്ചിരിക്കുന്നതു-അമരസിംഹൻ. വാപുംസിനളിനംപദ്മം-എന്നു പറഞ്ഞിരിക്കയാൽ രണ്ടു ലിംഗത്തിലും വരും. പദ്മശബ്ദം താമരയെക്കുറിക്കുമ്പോൾ പല്യതേത്ര ലക്ഷ്മീരിതി പത്മം പദ് ല, ഗതൗ, ലക്ഷ്മീദേവി, ഇതിങ്കൽനിന്നു പ്രാപിക്കയാൽ പദ്മം-ലക്ഷ്മീദേവിയുടെ ഉത്ഭവം താമരപ്പൂവിൽ നിന്നാണെന്നു പുരാണപ്രസിദ്ധി-പത്മസുന്ദരീ എന്നതിനു ആൎദ്രാംയഃ കരിണീം യഷ്ടിംപിംഗളാംപത്മമാലിനീം-എന്ന ശ്രുതിവചനത്താൽ പത്മമാലയെകൊണ്ടു അഴകിയവൾ പദ്മപ്രിയേ പദ്മിനി പദ്മഹസ്തേ പദ്മാലയേ പദ്മദളായതാക്ഷി എന്ന സൂക്തസ്തോത്രം.

൪. നന്ദിതാഖിലഭക്താ=തന്നാൽ സന്തോഷിപ്പിക്കപ്പെട്ട സകല ഭക്തന്മാരോടു കൂടിയവൾ. ഭക്തന്മാരെ സന്തോഷിപ്പിച്ചവൾ എന്നു സാരം.

൫. ശ്രീഃ=ശ്രീയതേ സൎവ്വൈരിതിശ്രീഃ-ശ്രിഞ് സേവായാം= എല്ലാവരാലും ആശ്രയിക്കപ്പെടുന്നവൾ.

൬. നന്ദികേശ്വരവന്ദിതാ=നന്ദികേശ്വരൻ എന്ന പ്രമഥാധിപതിയാൽ വന്ദിക്കപ്പെട്ടവൾ. നന്ദികേശ്വരൻ ശ്രീയെ ഉപാസിക്കുന്നവരിൽ ഒരുവനാണെന്നു നിത്യാതന്ത്രവചനം ഉണ്ടു്.

കേശവപ്രിയചാരിത്രാ, കേവലാനന്ദരൂപിണീ
കേയൂരഹാരമഞ്ജീരാ, കേതകീപുഷ്പധാരണീ ൨

൧. **കേശവപ്രിയചാരിത്രാ**=പ്രശസ്താഃ കേശാസ്സന്ത്യസ്യ കേശവഃ=നല്ല തലമുടിയുള്ളവൻ. കേശാദ്വോന്യതരസ്യാം എന്ന സൂത്രം. ക്ലിശ്യതേ കേശഃ ക്ലിശബന്ധേ-ക്ലിശേരൻ ലോലോപശ്ചാത്യൻ=നല്ല തലമുടിയുള്ളവനല്ലെങ്കിൽ;— യസ്മാത്ത്വയൈവ ദുഷ്ടാത്മാ ഹതഃ കേശീജനാർദ്ദന! തസ്മാൽ കേശവനാമ്നാ ത്വം ലോകേ ജ്ഞേയോ ഭവിഷ്യതി— എന്ന വിഷ്ണുപുരാണവചനത്താൽ വൃഷാദരാദിത്വം=കേശി എന്ന അസുരനെ കൊന്നവൻ ശ്രീകൃഷ്ണൻ; അല്ലെങ്കിൽ കശ്ച ഈശശ്ച കേശൌ താവസ്മിൻ സ്ത ഇതി വാ കേശഃ-ക ഇതി ബ്രഹ്മണോ നാമ ഈശോഹം സർവ്വദേഹിനാം ആവാം തവാംഗസംഭൂതൌ തസ്മാൽ കേശവനാമവാൻ എന്ന ഹരിവംശം-ബ്രഹ്മരുദ്രന്മാർ ഇവനിൽനിന്നു ജനിക്കയാൽ കേശവൻ- വിഷ്ണു-ഋഗ്വേദീയനാരായണോപനിഷത്തിൽ-നാരായണാൽ ബ്രഹ്മാ ജായതേ- നാരായണാദ്രുദ്രോ ജായതേ-നാരായണാദിന്ദ്രോ ജായതേ- നാരായണാൽ പ്രജാപതയഃ പ്രജായന്തേ-എന്നുണ്ടു-അല്ലെങ്കിൽ-കശ്ച അശ്ച ഈശശ്ച കേശാഃ തേ സന്ത്യസ്മിന്നിതി കേശവഃ ബ്രഹ്മവിഷ്ണുരുദ്രന്മാർ ഇവനിൽ ഇരിക്കുന്നു എന്നതിനാൽ ത്രിമൂർത്തികൾക്കും മൂലമായ പരബ്രഹ്മം ആകുന്നു കേശവൻ:—വിഷ്ണുവിന്നു ഇഷ്ടമായ ചാരിത്രം പതിവ്രതാധർമ്മം ഉള്ളവൾ എന്നൊ അല്ലെങ്കിൽ ഹ്രീശ്ച തേ ലക്ഷ്മീശ്ച പത്ന്യൌ-എന്ന യജുർവ്വേദീയ പുരുഷസൂക്തവചനത്താൽ പരബ്രഹ്മത്തിന്റെ പത്നിയായവൾ എന്നൊ സാരം.

൨. **കേവലാനന്ദരൂപിണീ**=സുഖദുഃഖങ്ങളിൽനിന്നു വേർപെട്ടതു് ഏതൊ അതു ആനന്ദം. ഏകമായിരിക്കുന്ന ബ്രഹ്മാനന്ദമായ രൂപമുള്ളവൾ നിർണ്ണീതെ കേവലമിതി ത്രിലിംഗം ത്വേകകൃത്സ്നയോഃ എന്നു അമരം നിശ്ചയിക്കപ്പെട്ടതിന്നും ഏകത്തിന്നും സമസ്തത്തിന്നും കേവലം എന്നു പേരാകുന്നു.

൩. **കേയൂരഹാരമഞ്ജീരാ**=തോൾവള, മുത്തുമാലാ, മഞ്ജീരം ഇവയെ ധരിച്ചവൾ. കേ ഭുജശിരസി യൌതീതി കേയൂരം. യു-മിശ്രണെ-ഭുജാഗ്രത്തിൽ കൂടിയിരിക്കുന്നതു്. വങ്കി എന്ന തമിഴ-തോൾവള എന്നു മലയാളം ഹ്രിയതേ ചിത്തമനേന നേതി ഹാരഃ-ഹൃഞ-ഹരണേ മനസ്സിനെ ഹരിക്കുന്നതു-ഹാരോ മുക്താവലീ എന്നു അമരം. മുത്തുമാല=മഞ്ജു=മനോഹരം ഈരയതീതി മഞ്ജീരഃ=മനോഹരമായി ശബ്ദിക്കുന്നതു-തണ്ട എന്നൊ ചിലമ്പു് എന്നൊ പാദസരം എന്നൊ പറയപ്പെടുന്ന പാദഭൂഷണം.

൪. **കേതകീപുഷ്പധാരിണീ**=കേതകീപുഷ്പത്തെ ധരിച്ചവൾ. കിത്യതേ ജ്ഞായതേ ഗന്ധോ നേനേതി കേതകി-കിത ജ്ഞാനെ ഇതിനാൽ പരിമളം അറിയപ്പെടുന്നു. എന്നതിനാൽ കേതകീ. തമിഴിൽ താഴ എന്നും മലയാളത്തിൽ കൈനാറി-കൈത എന്നും പറയപ്പെടുന്ന വൃക്ഷം.

കാരുണ്യകലിതാപാംഗീ കാമിതാർത്ഥപ്രദായനി
കാമധുക്ക് സദൃശാ ശക്തിഃ കാലകർമ്മവിധായിനീ ൩൨

൧. കാരുണ്യകലിതാപാംഗീ=കൃപയാൽ ചെയ്യപ്പെട്ട കടക്കണ്ണുകൊണ്ടുള്ള നോട്ടത്തോടുകൂടിയവൾ. ജഗല്ലക്ഷണ കല-കില-ക്ഷേപെ-കല എന്ന ധാതുവിന്നു നാനാർത്ഥമുണ്ടു്. ഇവിടെ ചെയ്യപ്പെട്ട എന്നു സാരം.

൨. കാമിതാർത്ഥപ്രദായിനീ-ആഗ്രഹിച്ച അർത്ഥത്തെ പ്രകർഷമായി കൊടുക്കുന്നവൾ. ഇവിടെ ദാ-ദാത്രി എന്ന പ്രയോഗങ്ങളല്ലാതെ, ദായിനി എന്നതു സാധുവൊ എന്നു ചിലർ ശങ്കിക്കും. അതിന്നു ഇനി ത്രകുഡ്യവസ്ഥ എന്ന സൂത്രം അനുവദിക്കുന്നു.

൩൩. കാമധുക്ക്സദൃശാ=കാമധേനു എന്ന പശുവിനോടു തുല്യയായവൾ. കാമാൻദോഗ്ധീതി കാമധുക്=ഭക്തപ്രവൃന്ദത്തെ അനുഗ്രഹിക്കപ്പെട്ടതിനെ ദാനംകൊണ്ടു നിറയ്ക്കുന്നതു്.

൩൪. ശക്തിഃ-ഐശ്വര്യത്തോടും പരാക്രമത്തോടും കൂടിയവൾ. ഐശ്വര്യവചനശ്ശക്തിഃ പരാക്രമഏവച-തത്സ്വരൂപായതോർദാത്രീസാശക്തിഃ പരികീർത്തിതാ എന്ന ദേവിഭാഗവതവചനത്താൽ ഐശ്വര്യപരാക്രമങ്ങളെക്കൊടുക്കുന്നവൾ-തദ്രൂപമുള്ളവൾ.

൩൫. കാലകർമ്മവിധായിനി=കാലകർമ്മങ്ങളെ-വിധിക്കുന്നവൾ. കല്യതേ സംഖ്യായതേനേനേതി കാലഃ. കലസംഖ്യാനെ ഇതിനാൽ കണക്കു ചെയ്യപ്പെടുകയാൽ കാലം-കാലയതിപ്രേരയതി ഇതിവാ കാലഃ പ്രേരിക്കപ്പെടുന്നതു നിമേഷാദിസംവത്സരപര്യന്തമായതു-സംവത്സരോ വത്സരോവൈപ്രജാപതിഃ എന്നു ശ്രുതിവചനം. അല്ലെങ്കിൽ കലയതി ധർമ്മാധർമ്മാണിതിവാ കാലഃ-കലശബ്ദസംഖ്യാനയോഃ=പ്രാണികളുടെ ധർമ്മാധർമ്മങ്ങളെ കണക്കു കൂട്ടുന്നവൻ-യമൻ. കാലഃകലയതീതിവാ കാലഃ-കാലഃകലയതാമഹം=എന്ന ഭഗവദ്ഗീതാവചനം. ക്രിയതേസമസ്തമനേനേതി കർമ്മഃ. കരണം കർമ്മവ്യാപ്യേക്രിയായാഞ്ചപുന്നപുംസകയോർമ്മതം എന്നു രുദ്രൻ. അതിനാൽ കാലനു പ്രാണികളുടെ ധർമ്മാധർമ്മങ്ങളെ കണക്കാക്കുന്ന ക്രിയയെ വിധിക്കുന്നവൾ. അല്ലെങ്കിൽ കാലസ്വരൂപനായ ഈശ്വരന്റെ കർമ്മങ്ങളായ സൃഷ്ടിസ്ഥിതിസംഹാരതിരോധാനാനുഗ്രഹങ്ങളെ വിധിക്കുന്നവൾ. കാലോമൃത്യൌമഹാകാലേസമയേ യമകൃഷ്ണയോഃ-എന്നു മേദിനി. അതിനാൽ കാലന്റെ ക്രിയയായ ദണ്ഡവിധിയെ ചെയ്യുന്നവൾ. കാളി-ഉമാകാത്യായനി ഗൌരീ കാളി ഹൈമവതീശ്വരി എന്നു അമരം.

ജിതദാരിദ്ര്യസന്ദോഹാ, ധൃതപങ്കേരുഹദ്വയീ
കൃതവിദ്ധ്യണ്ഡസംരക്ഷാ,നതാപത്പരിഹാരിണീ ൮

൩൬. ജിതദാരിദ്ര്യസന്ദോഹാ=തന്നാൽ ജയിക്കപ്പെട്ട ദാരിദ്ര്യത്തിന്റെ സമൂഹത്തോടുകൂടിയവൾ-ഭക്തന്മാരുടെ ദരിദ്രതയെ നശിപ്പിച്ചവൾ എന്നു സാരം.

൩൭. ധൃതപങ്കേരുഹദ്വയി-തന്നാൽ ധരിക്കപ്പെട്ട രണ്ടു താമരപ്പൂക്കളോടു കൂടിയവൾ. ശ്രീവിദ്യ-അല്ലെങ്കിൽ-ലക്ഷ്മീദേവി=ശ്രീവിദ്യയും ലക്ഷ്മീദേവിയും പത്മഹസ്തകളാകുന്നു. ധ്യായേ പദ്മാസനസ്ഥാം വികസിതവദനാം പദ്മപത്രായതാക്ഷീം ഹേമാഭാംപീതവസ്ത്രാം കരകലിതലസദ്ധേമപദ്മാംവരാംഗീം സർവ്വാലങ്കാരയുക്താം സതതമഭയദാം വിശ്വനമ്രാം ഭവാനീം ശ്രീവിദ്യാം ശാന്തമൂർത്തിം സകലസുരനുതാം സർവ്വസമ്പൽപ്രദാത്രീം എന്നു ശ്രീവിദ്യാധ്യാനം. ഹിരണ്യവർണ്ണാം ഹരിണീം സുവർണ്ണരജതസ്രജാം ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോമമാവഹ-എന്ന ശ്രീസൂക്തിവചനത്താൽ ശ്രീവിദ്യയും മഹാലക്ഷ്മിയും ഒന്നുതന്നെ.

൩൮. കൃതവിദ്ധ്യണ്ഡസംരക്ഷാ=തന്നാൽ കൃതയായ ബ്രഹ്മാണ്ഡങ്ങളുടെ രക്ഷയോടുകൂടിയവൾ=ബ്രഹ്മാണ്ഡങ്ങളെ രക്ഷിച്ചു എന്നു സാരം.

൩൯. നതാപൽപരിഹാരിണി=തന്നെ വണങ്ങിയിരിക്കുന്നവരുടെ ആപത്തിനെ പരിഹരിക്കുന്നവൾ.

നീലാഭ്രാംഗസരോനേത്രാ,നീലോല്പലസുചന്ദ്രികാ
നീലകണ്ഠമുഖാരാധ്യാ,നീലാംബരമുഖസ്തുതാ. ൯

൨൦. നീലാഭ്രാംഗസരോനേത്രാ=കാർമ്മേഘത്തിന്റെ നിറംപോലെയുള്ള അംഗത്തോടും, സരോമേദ്ധ്യഗേഗത്യാന്നാ-എന്നു മേദിനി-ആ മേഘത്തിന്റെ ഗതിപോലെയുള്ള വേഗമായ ഗതിയോടും! നേത്രംമഥിഗുണേ വസ്ത്രഭേദമൂലേദ്രുമസ്യച-എന്നു മേദിനി- നീലനിറമായ വസ്ത്രത്തോടും കൂടിയവൾ കാളീഭേദമാകുന്നു.

൨൧. നീലോല്പലസ്വചന്ദ്രികാ=അരവിന്ദം മഹോല്പലം എന്ന അമരവാക്യത്താൽ വെറും ഉല്പലശബ്ദം നൈതൽ എന്ന ആമ്പലിന്റെ വർഗ്ഗത്തിൽപ്പെട്ടതാണു കരിങ്കുവളം എന്നു അതിന്റെ ഭാഷ. കരുനൈതൽ പുഷ്പങ്ങൾക്കു വികാസത്തെ കൊടുക്കുന്നവൾ എന്നോ അല്ലെങ്കിൽ പക്ഷ്മളവർത്തിയായ നീലനിറംകൊണ്ടു നീലോല്പലസദൃശങ്ങളായ കണ്ണുകളോടും മന്ദസ്മിതമായ ചന്ദ്രികയോടും കൂടിയവൾ എന്നോ അർത്ഥം.

൨൨. നീലകണ്ഠമുഖാരാദ്ധ്യാ=നീലഃകണ്ഠോസ്യേതി നീലകണ്ഠഃ വിഷപാനത്താൽ നീലനിറമായ കഴുത്തുള്ളവൻ ശിവൻ-ശിവന്റെ മുഖംകൊണ്ടു് ആരാധിക്കത്തക്കവൾ. ദ്വാദശോപാസകന്മാരിൽ ഒരുവനാണ് ശിവൻ എന്നു മനുശ്ചന്ദ്രഃ എന്ന ശ്ലോകം കൊണ്ടു മുമ്പിൽ കാണിച്ചിട്ടുണ്ടു്.

൨൩. നീലാംബരമുഖസ്തുതാ-നീലമംബരംയസ്യസനീലാംബരഃ= നീലനിറമായ വസ്ത്രമുള്ളവൻ-ബലഭദ്രൻ. നീലാംബരോ രൗഹിണേയ സ്താലാങ്കോ മുസലീഹലി-എന്നു അമരം=ബലഭദ്രന്റെ മുഖംകൊണ്ടു സ്തുതിക്കപ്പെട്ടവൾ. ശക്ത്യുപാസകന്മാരിൽ ഒരുവനാണു ബലഭദ്രരാമൻ. കുലചൂഡാമണിയിൽ-മനുശ്ചന്ദ്രഃ കുബേരശ്ച മന്മഥസൂദനന്തരം-ലോപാമുദ്രമുനിന്നന്ദിശക്രഃ സ്കന്ദഃ ശിവസ്തഥാ-ക്രോധഭട്ടാരകശ്ചൈവ പഞ്ചമിച്ചപ്രകീർത്തിതാ-ദുർവ്വാസാവ്യാസസൂര്യ്യൗച വസിഷ്ഠശ്ചപരാശരഃ-ഔർവ്വോവഹ്നിര്യ്യമശ്ചൈവനിരൃതോ വരുണസ്തഥാ-വായുവിഷ്ണുഃ സ്വയംഭൂശ്ചഭൈരവൊ ഗണപസ്തഥാ-അനിരുദ്ധോ ഭരദ്വാജോ ദക്ഷിണാമൂർത്തിരേവച-ഗണപാകുലപാലശ്ചൈവ ലക്ഷ്മീർഗ്ഗംഗാസരസ്വതീ-ധാത്രീശേഷഃപ്രമത്തശ്ച ഉന്മത്തഃകുലഭൈരവഃ-ക്ഷേത്രപാലോഹനുമാംശ്ച ദക്ഷോഗരുഡഏവച-കശ്യപഃ കൗത്സകംഭൗച ജമദഗ്നിർഭൃഗുസ്തഥാ-ബൃഹസ്പതിര്യ്യദുശ്രേഷ്ഠോ ദത്താത്രേയൊ യുധിഷ്ഠിരഃ അർജ്ജുനൊ ഭീമസേനശ്ച ദ്രോണാചാര്യ്യൌവൃഷാകപിഃ ദുര്യ്യോധനസ്തഥാകുന്തീ സീതാചരുക്മിണീതഥാ-സത്യഭാമാദ്രൗപദീച ഉർവ്വശീച തിലോത്തമാ പുഷ്പദന്തോ മഹാവൃഷഭോ ബാണഃ കാലശ്ചമന്ദഃ കൈലാസഃ ക്ഷീരസിന്ധുശ്ച ഉദധിർഹിമവാംസ്തഥാ. നാരദശ്ചമഹാവീരൌ കഥിതാഃ ശക്ത്യുപാസകാഃ ഇവരെല്ലാം ശക്ത്യുപാസകരാണ്.

സർവ്വവേദാന്തസന്ദോഹശുക്തിമുക്താഫലായിതാ
സമുദ്രതനയാ,സർവ്വസുരകാന്തോപസേവിതാ ൯

൨൪. സർവ്വവേദാന്തസന്ദോഹശുക്തിമുക്താഫലായിതാ= വേദാന്തം വേദത്തിന്റെ അന്തം-ജ്ഞാനം-വേദത്തിൽ കർമ്മകാണ്ഡം ഉപാസനാകാണ്ഡം-ജ്ഞാനകാണ്ഡം എന്നു മൂന്നു ഭാഗങ്ങളുണ്ടു്. അവയിൽവെച്ചു് ഒടുവിലത്തേതായ സകല ജ്ഞാനശാസ്ത്രങ്ങളുടെ കൂട്ടമാകുന്ന മുത്തുച്ചിപ്പിയിലെ മുത്തിനെപ്പോലെ ആയിരിക്കുന്നവൾ. ജ്ഞാനശാസ്ത്രങ്ങളാൽ പ്രതിപാദിക്കപ്പെടുന്ന പരമാത്മാവിന്റെ സാധർമ്മ്യമുള്ളവൾ.

൨൫. സമുദ്രതനയാ=സമുദ്രത്തിന്റെ പുത്രി-ഒരുകാലത്തു ക്ഷീരാബ്ധിയിൽനിന്നുണ്ടായവൾ.

൨൬. സർവ്വസുരകാന്താസംസേവിതാ=സകല ദേവന്മാരാലും, (കാന്ത-കസ്യാബ്ര ഹ്മണോപ്യന്തോസ്മാൽകാന്തഃ ബ്രഹ്മാവിന്റെ മാണം ഇവങ്കൽനിന്നാകയാൽ കാന്തൻ വിഷ്ണു) വിഷ്ണുവാലും അടുത്തു സേവിക്കപ്പെട്ടവൾ - അല്ലെങ്കിൽ - നിഖിലദേവന്മാരാലും പൂജിക്കപ്പെട്ടവൾ.

ഭാർഗ്ഗവീ ഭാനുമത്യാദിഭാവിതാ ഭാർഗ്ഗവാത്മജാ
ഭാസ്വൽകനകതാടങ്കാ ഭാനുകോട്യധികപ്രഭാ. ൧

൨൭. ഭാർഗ്ഗവീ - ഭൃജ്യതേ പച്യതേ സൂര്യാഗ്നിതേജോഭിരിതി ഭൃഗുഃ-ഭ്രസ്ജ=പാകെ. സൂര്യാഗ്നി തേജസ്സുകളാൽ തപിക്കപ്പെടുന്ന ഉ മലയുടെ ചെരിവു-മലഞ്ചെരിവിൽനിന്നു ജനിച്ചവൾ. പാർവ്വതി-ജാമദഗ്ന്യതടൌ ഭൃഗു-എന്നു ത്രികാണ്ഡശേഷം-ഭാർഗ്ഗവശ്ച പാർശ്വ കേഭാഗ്വൈകദേശയോർഭൃഗുഃ പുമാൻ മുനൌഹരെ തടേ ശുക്രേ എന്നു മേദിനി. ഭൃഗു ദൈത്യഗുരൌ ശംഭൌ ജമദഗ്നിപിതാ പരേ-എന്നു നാനാർത്ഥരത്നമാല-അതിനാൽ-ഭൃഗോരിയം ഭാർഗ്ഗവി-ശിവനെ സംബന്ധിച്ചവൾ. ഗോത്രാദങ്കവൽ-എന്ന സൂത്രത്താൽ (ഭാതിഗ്ഗച്ഛതീതി ഭർഗ്ഗഃ) ആദിത്യൻ ഭർഗ്ഗജാതാ ഭാർഗ്ഗഃ-രശ്മയഃ-താൻ ഭേദഗ്രഹണം കരോതീതി ഭാർഗ്ഗവീ-ആദിത്യങ്കൽനിന്നു പുറപ്പെടുന്ന രശ്മികളുടെ സംഗ്രഹണം ചെയ്യുന്നവൾ. ആദിത്യാന്തർഗ്ഗതതേജോരൂപിണി എന്നു സാരം. ഭാർഗ്ഗവി എന്നു ഉമയ്ക്കും രമയ്ക്കും പേരുണ്ട്. ഭാർഗ്ഗവീ പ്യാദ്ഭാരമാ എന്നു നാനാർത്ഥരത്നമാല.

൨൮. ഭാനുമത്യാദിഭാവിതാ-ഭാനുമതി-സഗരചക്രവർത്തിയുടെ പുത്രിക്കു പേരാകുന്നു. ഭാനുമതി തുടങ്ങിയുള്ള സ്ത്രീകളാൽ ധ്യാനിക്കപ്പെട്ടവൾ.

൨൯. ഭാർഗ്ഗവാത്മജാ-ഭാർഗ്ഗവോ ഗജധനചിന്തനോഃ-ശുക്ര പരശുരാമേച ഭാർഗ്ഗവീ പാർവ്വതിശ്രിയോഃ എന്നു മേദിനി-ആത്മാ യത്നോധൃതിർബുദ്ധി സ്വഭാവോ ബ്രഹ്മവർഷ്മച എന്നു അമരം. ശുക്രന്റെ മനസ്സിൽ ജനിച്ചവൾ പ്രത്യക്ഷമായവൾ. ജനിപ്രാദുർഭാവെ ആത്മനിമാനസിജായതെ ഇത്യാത്മജാ.

൩൦. ഭാസ്വൽകനകതാടങ്കാ=പ്രകാശിക്കുന്ന സ്വർണ്ണത്താടയുള്ളവൾ.

൩൧. ഭാനുകോട്യധികപ്രഭാ=കോടിസൂര്യന്മാരേക്കാൾ പ്രകാശിക്കുന്നവൾ.

പത്മസത്മപവിത്രാംഗീ, പത്മാസ്യാ ച, പരാൽപരാ
പത്മനാഭപ്രിയസതീ:പത്മഭൂസ്തന്യദായിനി ൨

൩൨. പത്മസത്മപവിത്രാംഗി=താമരപ്പൂവായ ഭവനത്തോടും പരിശുദ്ധമായ അംഗത്തോടും കൂടിയവൾ. അല്ലെങ്കിൽ പത്മസത്മ-എന്നതിന്നു മഹാപത്മാടവിയായ ഭവനം എന്നർത്ഥം. പത്മസത്മ=ബ്രഹ്മാവു. ബ്രഹ്മാവിന്റെ പരിശുദ്ധമായ അവയവത്തോടുകൂടിയവൾ. ബ്രഹ്മാണീ-ബ്രഹ്മണമാനയതി കീവയതി വിബ്രഹ്മാണീ-കർമ്മണ്യൺ എന്ന സൂത്രം. അല്ലെങ്കിൽ ബ്രാഹ്മി ബ്രഹ്മസംബന്ധിനിയമായ ബ്രാഹ്മീതുബ്രഹ്മശക്തിസ്സ്യാൽ എന്നു നാനാർത്ഥരത്നമാലാ. അല്ലെങ്കിൽ താമരക്കുളങ്ങളിലെ ജലംപോലെ പരിശുദ്ധമായ അംഗമുള്ളവൾ. ജഹല്ലക്ഷണയാകുന്നു.

൩൩. പത്മാസ്യാ=പത്മംപോലെ ആഹ്ലാദകരമായ മുഖമുള്ളവൾ.

൩൪. പരാൽപരാ=പിപർത്തീതിപഃ-പൃ-പാലനപൂരണയോഃ സകല ഭുവനങ്ങളേയും പാലിക്കുന്ന വിഷ്ണുവേക്കാൾ ശ്രേഷ്ഠ-അല്ലെങ്കിൽ പ്രിയന്ത ഹന്തുമിതി വാ പരഃ പൂർവ്വാത്മനെ-ശത്രുവിൽനിന്നു രക്ഷിക്കുന്നവൾ.

൩൫. പത്മനാഭപ്രിയസഖീ=വിഷ്ണുവിന്നു പ്രിയയായി പതിവ്രതയായിരിക്കുന്ന ഭാര്യ പത്മനാഭസ്യ സഖീ പത്മനാഭഃ-വിഷ്ണു-ദർശനാൽപാപസ്യേതി ഹിനസ്തി-ശോഭനകർമ്മണി-ദർശനംകൊണ്ടു പാപത്തെ പോക്കുന്നവൾ. പതിവ്രതാ.

൩൬. പത്മോദ്ഭവസ്തന്യദായിനീ-പത്മോദ്ഭവ-ബ്രഹ്മാവു-ബ്രഹ്മാവിന്നു മുലപ്പാൽ കൊടുത്തവൾ.

ഭക്തദാരിദ്ര്യശമനീ മുക്തിസാധകദായിനീ
ഭുക്തിഭോഗ്യപ്രദാ ഭവ്യശക്തിമദീശ്വരീ ൯

൩൭. ഭക്തദാരിദ്ര്യശമനീ-ഭജ്യത ഇതി ഭക്തം. അന്നം-ഭജ സേവായാം=അന്നത്തിനുള്ള ദാരിദ്ര്യത്തെ ശമിപ്പിക്കുന്നവൾ. അന്നപൂർണ്ണേശ്വരി-അല്ലെങ്കിൽ ഭജിക്കുന്നവരുടെ ദരിദ്രഭാവത്തെ നശിപ്പിക്കുന്നവൾ.

൩൮. മുക്തിസാധകദായിനീ- ആത്മാനം സംസാരബന്ധാൽമോചയതീതി മുക്തിഃ=ആത്മാവിനെ സംസാരബന്ധത്തിൽനിന്നു വിടുർത്തുന്നതു മുക്തി. അതിനെ സാധിപ്പിക്കുന്നതു സാധകം. അപരോക്ഷജ്ഞാനം=അപരോക്ഷജ്ഞാനത്തെ കൊടുക്കുന്നവൾ.

൩൯. ഭുക്തിഭോഗ്യപ്രദാ=ഭുജ്യത ഇതി ഭുക്തിഃ ഭുജ പാലനാഭ്യവഹാരയോഃ. അനുഭവിക്കപ്പെടുന്നതു ഭോഗ്യം അനുഭവിക്കാനുള്ളതു ആ രണ്ടിനേയും പ്രകർഷേണ കൊടുക്കുന്നവൾ.

൪൦. ഭവ്യശക്തിഃ ഭവനാർഹം ഭവ്യം-ശക്നോത്യനേനേതി ശക്തിഃ ഉണ്ടാകുന്നതിന്നു യോഗ്യമായ ബലമുള്ളവൾ. ശക്തിരസ്ത്രാന്തരേ ശൌര്യോത്സാഹാ ദൌബലേ സ്ത്രിയാം എന്നു മേദിനി. ശക്തിഃ കാസൂപ്രഭൃത്യാദി ബല ഗൌര്യാദിദേവതാഃ എന്നു നാനാർത്ഥരത്നമാലാ ബലം അല്ലെങ്കിൽ സാമർത്ഥ്യമുള്ളവൾ. കാസൂസ്സാമർത്ഥ്യയോശ്ശക്തിഃ എന്നു അമരം ഭവ്യം സത്യേ ശുഭേ ശ്രേഷ്ഠേ എന്നു നാനാർത്ഥരത്നമാലാ സത്യമായ ശക്തിയുള്ളവൾ.

൪൧. ശക്തിമദീശ്വരീ=ശക്തിമാന്മാരുടെ, ബലവാന്മാരുടെ ഈശ്വരി.

ജന്മമൃത്യുജരാത്രസ്തജനജീവാതുലോചനാ
ജഗന്മാതാ, ജയകരി, ജയശിലാ, സുഖപ്രദാ. ൧൦

൪൨. ജന്മമൃത്യുജരാത്രസ്തജനജീവാതുലോചനാ=ജനനം മരണം ജരം ഇവയാൽ ഭയപ്പെട്ട ജനത്തിന്നു ജീവാതുക്കളായ കണ്ണുകളോടുകൂടിയവൾ. ജീവന്ത്യനേനേതി ജീവാതുഃ ഇതുകൊണ്ടു ജീവിക്കയാൽ ജീവാതു-ജീവാതുർജ്ജീവനൌഷധം എന്നു അമരം. കടാക്ഷംകൊണ്ടു ജനനമരണാദികളെ നശിപ്പിക്കുന്നവൾ.

൪൩. ജഗന്മാതാ-ഗച്ഛതീതി ജഗത്-ഗമ്ല്-ഗതൌ-ധാതു ആകുന്നു. ജഗച്ഛബ്ദം ജംഗമത്തിന്നും ലോകത്തിന്നും പേരാകുന്നു. സ്യാജ്ജഗദ്വിഷ്ടപേ ക്ലീബം വായൌ നാ ജംഗമേ ത്രിഷു-എന്നു തൃൻ-മാതി വർത്തതേ ഗർഭോത്രേതി മാതാ-മാങ്‌ മാനേ വർത്തനേ ച-ഗർഭം ഇവളിൽ ഇരിക്കയാൽ മാതാ-ലോകങ്ങൾ ഇവളുടെ ഗർഭത്തിൽ ഇരിക്കയാൽ ജഗന്മാതാ.

൪൪. ജയകരീ=ജയത്തെ ചെയ്യുന്നവൾ. ജയം-ദേവാദിക്കു അതിനെ ഉണ്ടാക്കുന്നവൾ.

൪൩. ജയശീലാ=ജയമാകുന്ന ശീലമുള്ളവൾ. ശീലതീതി ശീലഃ-ശീല-സമാധൌ നിയതമായ ഇരിപ്പിന്നു ശീലമെന്നു പേരാകുന്നു.

൪൪. സുഖപ്രദാ=സുഖത്തെ കൊടുക്കുന്നവൾ. ശോഭനാനി ഖാനി ഇന്ദ്രിയാണ്യസ്മിന്നിതി സുഖം-ഖങ്ങൾ=ഇന്ദ്രിയങ്ങൾ ശോഭനങ്ങളായിട്ടു ഇതിൽ ഇരിക്കയാൽ സുഖം.

ചാരുസൌഭാഗ്യസദ്വിദ്യാ ചാമരദ്വയശോഭിതാ
ചാമീകരപ്രഭാ, സർവ്വചാതുര്യ്യഫലരൂപിണീ ൧൨

൪൫. ചാരുസൌഭാഗ്യസദ്വിദ്യാ=ചരതി മനസ്സിന്നിതി ചാരു. ചര ഗതിഭക്ഷണയോഃ സുഭഗത്തിന്നായി ഭവിച്ചതു സൌഭഗം-സംഭൂതേ എന്ന സൂത്രം-സൌഭഗത്തിന്റെ ഭാവം സൌഭാഗ്യം. ഭഗശ്ശ്രീകാമമാഹാത്മ്യവീര്യയത്നാർക്കകീർത്തിഷു ഇച്ഛാവീര്യതപഃകീർത്തിവൈരാഗ്യജ്ഞാനകാന്തിഷു. എന്നു നാനാർത്ഥരത്നമാലാ-മനോഹരമായി നല്ല ഭഗത്തിന്നായി ഭവിപ്പതായിരിക്കുന്ന വിദ്യയായവൾ=വിദ്യതേനയേതി വിദ്യാ=വിദ-ജ്ഞാനേ ഇതിനാൽ അറിയപ്പെടുന്നു എന്നതുകൊണ്ടു വിദ്യാ എന്നു പേർ. അറിവിനെ കൊടുക്കുന്നവൾ. മൂലപ്രകൃതി, ബ്രഹ്മത്തിങ്കൽ അന്തർമ്മുഖയായിരിക്കുമ്പോൾ അതിന്നു വിദ്യ എന്നും ബഹിർമ്മുഖയായിരിക്കുമ്പോൾ തമസ്സ് എന്നും പേരാകുന്നു. അന്തർമ്മുഖൈകയാവസ്ഥാ തമശ്ശബ്ദേന സാധ്യതേ എന്നു ദേവീഭാഗവതവചനം. വിദ്യാരൂപേ വിദ്യാനാഥിനി വിദ്യാധീശ്വരാത്മവിദാം — എന്നു വാഗീശീസ്തവം. അല്ലെങ്കിൽ വിദ്യാശബ്ദത്തിന്നു മന്ത്രമെന്നർത്ഥം. മന്ത്രവിദ്യാവിഭാഗേന ദ്വിവിധാ മന്ത്രജാതയഃ മന്ത്രാഃ പുംദേവതാ ജ്ഞേയാ വിദ്യാഃ സ്ത്രീദേവതാഃ സ്മൃതാഃ എന്നു ശാരദാതിലകത്തിലും. പ്രപഞ്ചസാരത്തിലും ഉണ്ട്. അതിനാൽ മന്ത്രരൂപമായിരിക്കുന്നവൾ.

൪൬. ചാമരദ്വയശോഭിതാ=ചമതി ഭക്ഷയതീതി ചമരഃ-ചമു അദനേ-പച്ചാദിത്തിന്നു ഒരുവക മാൻ. ചമരിമാൻ എന്നു ഭാഷ. ചമരത്തിൽനിന്നു ഉണ്ടായതു ചാമരം. ചമരീമൃഗത്തിന്റെ ബാലരോമംകൊണ്ടുണ്ടാക്കപ്പെട്ടതു എന്നു സാരം. ഒരുവക വിശറി. ചാമരമായ രണ്ടു വിശറികൊണ്ടു ശോഭിക്കപ്പെട്ടവൾ. ശ്രീദേവിയെ ചാമരംകൊണ്ടു ഇന്ദ്രാണിയും രതിയും എപ്പോഴും സിംഹാസനത്തിന്റെ ഇരുപുറത്തുംനിന്നു വീശിക്കൊണ്ടിരിക്കുന്നു എന്നു ഭാവം. ഇന്ദ്രാണീരതിസവ്യചാമരവരാം ധത്തേ എന്നു ശ്രീമന്ത്രാക്ഷരമാലാ.

൪൭. ചാമീകരപ്രഭാ=ഹിരണ്യവർണ്ണാം ഹരിണീം എന്ന വേദവാക്യത്താൽ-സുവർണ്ണത്തിന്റെ പ്രഭയുള്ളവൾ

൪൮. ചാതുര്യ്യഫലരൂപിണീ-ചർത്തതെ-കാംക്ഷതെ പ്രയോജനമിതി ചതുരഃ-ചതേ ചദേ-യാചനെ-പ്രയോജനത്തെ ഇച്ഛിക്കുന്നവൻ, സമർത്ഥൻ. ഗ്രഹലോണ്യൽ എന്നു സൂത്രം. ചതുരന്റെ ഭാവം ചാതുര്യ്യം. അതിന്റെ ഫലം പ്രയോജനം ആകുന്ന രൂപമുള്ളവൾ. രൂപിണി എന്ന പദം സാധുവല്ല. രൂപാദാഹതപ്രശംസയോര്യപ്-എന്ന സൂത്രത്താൽ രൂപവതി എന്നു വേണ്ടതാണ്. എന്നുമാത്രമല്ല-ഖചശോഭാൽ എന്നും-ഇനിത്രകഢ്യചശ്ച-എന്നുമുള്ള സൂത്രങ്ങളാൽ ഖലാദിഗണത്തിൽ ഇനിപ്രത്യയം വരും-രൂപശബ്ദം അതിൽ പെടായ്കയാൽ രൂപാ എന്നുതന്നെ സ്ത്രീലിംഗത്തിൽ വരും. എന്നാൽ രൂപിണി എന്നു മഹാകവിപ്രയോഗം കാണുന്നുണ്ടു. അതിന്നു സൂത്രം എന്താണെന്നറിയുന്നില്ല. കാമിനി കാമരൂപിണി എന്നു ലളിതാസഹസ്രനാമസ്തോത്രത്തിങ്കൽ വേദവ്യാസ

ൽ ഉപയോഗിച്ചിട്ടുണ്ട് - അപ്രവീരമാഹതെ-ത്രപാസപദോവെ സൌന്ദൎയ്യേനാമ്മഗെ പത്മശബ്ദയോഃഗ്രന്ഥവൃത്തെന്നാടകാദാവാകാശ്ലോകയോരപി- എന്നു മേദിനി.

രാജീവനയനാ, രമ്യാ രാമണീയകജന്മഭൂഃ
രാജരാജാൎച്ചിതപദാ രാജമുദ്രാസപത്രപിണി ൮൨

൫൧. രാജീവനയനാ=രാജീവം=താമരപ്പൂവ്-അതിൻെറ ദലങ്ങളുടെ അഗ്രത്തികൾ ഉള്ളപോലെ കടക്കണ്ണിൽ ചുവപ്പോടുകൂടിയവൾ ഉത്തമ സ്ത്രീയായ പത്മിനിയുടെ ലക്ഷണമുള്ളവൾ എന്നു സാരം. കമലമുകുളമൃദുപിഷ്ടരാജീവഗന്ധസ്സുരതപയസിയസ്യാസ്സൌരഭം ദിവ്യമംഗേ ചകിതമൃഗദൃശാഭേ പ്രാന്തരക്തേ ച നേത്രേ സ്തനയുഗളമനഘശ്രീഫലശ്രീവിഡംബി- എന്നു കൊക്കൊകൻ. പ്രാന്തരക്തകുരംഗശാബനയനാ എന്നു അനംഗരംഗകാരനായ കല്യാണമല്ലൻ. രാജീവോ മൃഗമീനയോഃ എന്നു ത്രികാണ്ഡശേഷം-അതിനാൽ മാനിൻെറയോ മത്സ്യത്തിൻെറയോ ആകൃതിയോടുകൂടിയ കണ്ണുകൾ ഉള്ളവൾ എന്നു സാരം.

൫൨. രമ്യാ=ഭക്തന്മാരുടെ മനസ്സിന്നു രമിക്കത്തക്കവൾ. രമു=ക്രീഡയാം.

൫൩. രാമണീയകജന്മഭൂഃ=രമണീയസംബന്ധമായതു.രാമണീയകം. രമിപ്പിക്കുന്നതായ ജന്മസ്ഥാനത്തോടുകൂടിയവൾ. ഭൂഃ സ്ഥാനമാത്രേ കഥിതാധരണ്യാമപി യോഷിതി എന്നു മേദിനി.

൫൪. രാജരാജാൎച്ചിതപദാ=കുബേരനാൽ പൂജിക്കപ്പെട്ട പാദങ്ങളോടുകൂടിയവൾ. രാജാസഖിഭ്യഷ്ടച എന്നു സൂത്രം. രാജ്ഞാം യക്ഷാണാം രാജ രാജാ രാജഃ യക്ഷന്മാരുടെ രാജാവു കുബേരൻ. രാജരാജോ ധനാധിപഃ എന്നു അമരം. പദംശബ്ദേ ചവാക്യേ ച വ്യവസായ പ്രദേശയോഃ പാദതച്ചിഹ്നയോഃ സ്ഥാനത്രാണയോ രങ്കവസ്തുനോഃ എന്നു മേദിനി.

൫൫. രാജമുദ്രാസപത്രപിണി=രാജ്ഞാം മുദ്രാ-മുദാം രാതീതി മുദ്രാ-രാ-ആദാനെ. രാജാക്കന്മാൎക്കു സന്തോഷത്തെ കൊടുക്കുന്ന തൻെറ സൌന്ദൎയ്യമുള്ളവൾ. അല്ലെങ്കിൽ രാജമൃഗാങ്കെ ക്ഷത്രിയേ നൃപെ-എന്ന അമരസിംഹവചനത്താൽ- രാജ്ഞസ്സഹസ്രാരവത്തി ചന്ദ്രാൻ മുദാരാ തീതിരാജമുദ്രാ. തത്തചത്രപാ.

താരുണ്യവനസാരംഗീതാപസാൎച്ചിതപാദുകാ
താത്ത്വികീ, താരകേശാക്താടങ്കദ്വയമണ്ഡിതാ. ൮൩

൫൬. താരുണ്യവനസാരംഗീ= യൌവനമാകുന്ന കാട്ടിൽ മാൻപേടയായിരിക്കുന്നവൾ. മദ്ധ്യയൌവനമുള്ളവൾ എന്നു സാരം.

൫൭. താപസാൎച്ചിതപാദുകാ=താപസരാൽ പൂജിക്കപ്പെട്ട മെതിയടിയോടുകൂടിയവൾ. തപസ്സഹസ്രഃ കൎമ്മകൎത്തൈവ എന്ന സൂത്രത്താൽ തപസ്സുള്ളവൻ താപസൻ. തപസ്സ എന്നതു കൃഛ്റചാന്ദ്രായണാദി വ്രതങ്ങളെക്കൊണ്ടുള്ള ദേഹശോഷണം. വേദോക്തേനപ്രകാരേണ കൃച്ഛ്രചാന്ദ്രായണാദിഭിഃ-ശരീരശോഷണം യത്തത്തപ ഇത്യുച്യതേ ബുധൈഃ എന്നു ദൎശനോപനിഷത്ത്.

൫൮. താത്ത്വികീ=പരമാത്മാവിൽ നിന്നുണ്ടായ സൃഷ്ട്യാദി കൎമ്മങ്ങൾ ഉള്ളവൾ അല്ലെങ്കിൽ താത്ത്വികം തത്ത്വസംബന്ധം. മഹത്തത്ത്വാദികളോടുകൂടിയവൾ.

ത്ത്വാവിളംബിതേന്ദ്രത്യേ. സ്വരൂപെ പരമാത്മനി എന്ന ത്രികാണ്ഡശേഷം. തത്ത്വാ ജ്ജാതം-താത്ത്വികം-അസ്യാഅസ്തീതി താത്ത്വികി

൩൯൯. താരകേശാർക്കതാടങ്കദ്വയമണ്ഡിതാ=ചന്ദ്രാദിത്യന്മാരായ രണ്ടു തോടകളെക്കൊണ്ടു അലംകരിക്കപ്പെട്ടവൾ. ഭദ്രകാളി-വാമെകർണ്ണമൃഗാങ്കാ പ്രളയപരിണതാ ദക്ഷിണെ സൂൎയ്യബിംബാ കണ്ഠെ നക്ഷത്രഹാരാവികടതരജടാചൂഡകോടീരതാരാ-സ്കന്ധാസക്തോരഗേന്ദ്രക്വണിതകനകിരൽ ബ്രഹ്മകങ്കാളമാലാ ദൈത്യേന്ദ്രാൻ ദാരയന്തീജയജയകരീ ഭദ്രകാളീ പ്രസന്നാ-എന്നു അഷ്ടകത്തിങ്കലുണ്ട്. ശ്രീദേവി, മാരണകൎമ്മത്തിങ്കൽ ഭദ്രകാളിയാകുന്നു. ജഗന്നിജന്മനി പ്രോക്താ യൌവനെ രമണീതി സാ മാരണേ ഭദ്രകാളീസ്യാൽ സൃഷ്ടിസ്ഥിത്യന്തകാരിണി എന്നു ശിവജ്ഞാനദീപികാ.

ഭവ്യവിശ്രാണനോദ്യുക്താ, സവ്യക്തസുഖവിഗ്രഹാ
ദിവ്യവൈഭവസംപൂൎണ്ണാ, നവ്യഭക്തിശുഭോദയാ ൫൪

൪൦൦. ഭവ്യവിശ്രാണനോദ്യുക്താ= ഭവ്യംശുഭേ സത്യേ ചയോഗ്യേ ഭാവിനിച ത്രിഷു-എന്നു മേദിനി-യോഗ്യമായ ദാനം ചെയ്യുന്നതിൽ ഉദ്യോഗിച്ചവൾ. കൎത്തരിക്ത എന്ന സൂത്രത്താൽ കൎത്തരി ക്തപ്രത്യയം.

൪൦൧. സവ്യക്തസുഖവിഗ്രഹാ=സ്പഷ്ടമായ് സുഖമാകുന്ന ശരീരമുള്ളവൾ.

൪൦൨. ദിവ്യവൈഭവസംപൂൎണ്ണാ-സ്വൎഗ്ഗത്തിലെ ഐശ്വൎയ്യംകൊണ്ടു നിറഞ്ഞവൾ കല്പവൃക്ഷകാമധേനവാദികൾ ഉള്ളവൾ എന്നു സാരം. ദ്യോസംബന്ധം ദിവ്യം വിഭവതി കാൎയ്യസിദ്ധൌ സമൎത്ഥോഭവതീതി വിഭവഃ തസ്യഭാവം വൈഭവം-ഭൂസത്തായാം ദ്യുമ്നമൎത്ഥൌ വിഭവാ അപി-എന്നു അമരം-നിൎവ്വാണേ വിഭവോ ധനേ എന്നു അമരശേഷം.

൪൦൩. നവ്യഭക്തിശുഭോദയാ=പുതിയ ഭക്തികൊണ്ടു നന്മയുടെ ഉന്നതിയോടു കൂടിയവൾ. പുതിയ ഭക്തിയുള്ളവൎക്കു വലുതായ നന്മ കൊടുക്കുന്നവൾ എന്നു സാരം. പ്രത്യഗ്രോഭിനവോ നവ്യോ നവീനോ നൂതനോനവഃ എന്നു അമരം. ഉദയോദ്രൌവുന്നതൌച-എന്നു ത്രികാണ്ഡശേഷം.

തരുണാദിത്യതാമ്രശ്രീഃ കരുണാരസവാഹിനീ
ശരണാഗതസന്ത്രാണചരണാ, കരുണേക്ഷണാ ൫൫

൪൦൪. തരുണാദിത്യതാമ്രശ്രീഃ=മദ്ധ്യാഹ്നത്തിങ്കലെ സൂൎയ്യനെപ്പോലെ ചുവന്ന ശോഭയുള്ളവൾ. ഈ പ്രയോഗം അസാംഗതമാകുന്നു. മദ്ധ്യാഹ്നസൂൎയ്യന്നു് അരുണത്വം ഭവിക്കുന്നില്ല. ബാലാൎക്കന്നും വൃദ്ധാദിത്യനും മാത്രമേ അരുണിമയുണ്ടാകുന്നുള്ളു എന്നു സൎവ്വസമ്മതമാണ്. ഉദ്യൽ സൂൎയ്യസഹസ്രാഭാം ദാഡിമികുസുമപ്രഭാം ജപാകുസുമസംകാശാം പത്മരാഗമണിപ്രഭാം-എന്നു വിദ്യാതന്ത്രവചനം- ബാലാൎക്കായുതസൽപ്രഭാം കരതലൈൎല്ലോലംബമാലാകുലാം എന്നാദിയായിട്ടല്ലാതെ ഇപ്രകാരമൊരു പ്രയോഗം വേറെ ഒന്നിലും കാണുന്നില്ല. അരുണാദിത്യ-എന്നായാൽ ശരിയായിരിക്കും.

൪൦൫. കരുണാരസവാഹിനി=കൃപാജാലത്തെ വഹിക്കുന്നവൾ. നദിയെപ്പോലെ കരുണാരസത്തെ ഒഴുക്കുന്നവൾ എന്നു സാരം. ജലേശരീരധാതൌചതിക്താദൌപാരദേരസ എന്നു ശേഷൻ. സ്രവന്ത്യാമപിവാഹിനി എന്നു അമരൻ. വഹതിവാഹയതീതി വാഹിനി. വഹ-പ്രാപണേ.

൩൬. ശരണാഗതസന്ത്രാണചരണാ=ശരണം രക്ഷണവധേ എന്നു വിശ്വപ്രകാശൻ-ശരണം ഗൃഹരക്ഷിത്രോഃ എന്നു അമരൻ-ശീര്യതേദുഃഖാദികമിതിശരണം- ശൃഹിംസായാം-ശരണമായി പ്രാപിച്ചവരെ സമ്യക്കാംവണ്ണം രക്ഷിക്കുന്ന പാദങ്ങളോടുകൂടിയവൾ. അല്ലെങ്കിൽ-ചരണാസ്ത്രീബഹ്വൃചാദൌമൂലെഗോത്രെ പദേപീച-ഭ്രമണേഭക്ഷണെവാപിനപുംസക ഉദാഹൃതഃ- എന്നു മേദിനിയാൽ-രക്ഷിക്കുന്നതിന്നായി ചുഴലുന്നവൾ.

൩൭. കരുണേക്ഷണാ=കൃപയോടെ നോക്കുന്നവൾ.

> വിത്തദാരിദ്ര്യശമനീവിത്തക്ലേശനിവാരിണീ
> മത്തഹംസഗതിസ്സർവ്വസത്താസാമാന്യരൂപിണീ ൧൬

൩൮. വിത്തദാരിദ്ര്യശമനീ=ധനത്തിന്നുള്ള ദാരിദ്ര്യത്തെ നശിപ്പിക്കുന്നവൾ.

൩൯. വിത്തക്ലേശനിവാരിണീ=ധനഹേതുവായിട്ടുണ്ടാകുന്ന ദുഃഖങ്ങളെ തടുക്കുന്നവൾ.

൪൦. മത്തഹംസഗതിഃ=മദിച്ച അന്നപ്പക്ഷിയെപ്പോലെ മന്ദമായ സഞ്ചാരമുള്ളവൾ.

൪൧. സർവ്വസത്താ=സർവ്വവും ഉണ്ട് എന്ന അവസ്ഥയോടുകൂടിയവൾ.

൪൨. സാമാന്യരൂപിണീ=ഏകമായോ സത്തായൊ ഇരിക്കുന്ന രൂപമുള്ളവൾ. സമാനാനാംഭാവം-സാമാന്യം-തുല്യങ്ങളായ പദാർത്ഥങ്ങളുടെ ഭാവം. അതായരൂപമുള്ളവൾ സഹമാനേനവർത്തത ഇതി സമാനഃ-മാന-പൂജായാം മാങ്-മാനെ-പൂജയോടും അളവോടു കൂടിയതും സമാനം-സമാനശബ്ദം സദൃശമായതിന്നും ഒന്നായ വസ്തുവിന്നും പേരാകുന്നു. സമാനസ്സൽസമൈകേസ്യുഃ എന്നു അമരം. സദൃശംമാനമസ്യേതി വാ സമാനം-തുല്യമായ പൂജ്യതയുള്ളതു: സമാനസ്സൽസമൈകേഷു ത്രിഷുനാനാഭിമാതുതെ എന്നു മേദിനി.

> വാത്മീകിവ്യാസദുർവ്വാസോബാലഖില്യാദിവാഞ്ഛിതാ
> വാരിജേക്ഷണഹൃൽകേകിവാരിദായിതവിഗ്രഹാ ൧൭

൪൩. വാൽമീകി വ്യാസദുർവ്വാസോബാലഖില്യാദിവാഞ്ഛിതാ-വാൽമീകി, വ്യാസൻ=ദുർവ്വാസസ്സ= ബാലഖില്യന്മാർ തുടങ്ങിയുള്ള ഋഷികളാൽ കാണുന്നതിന്നു ആഗ്രഹിക്കപ്പെട്ടവൾ, വാത്മീക്യാദികൾ ശാക്തന്മാരാണെന്നു സാരം.

൪൪. വാരിജേക്ഷണഹൃൽകേകി വാരിദായിതവിഗ്രഹാ = വാരിജേക്ഷണൻ വിഷ്ണു=അദ്ദേഹത്തിന്റെ ഹൃദയമാകുന്ന കേകിക്കു (മയിലിന്നു) വാരിദ (കാർമേഘ)ത്തെപോലെ ആചരിക്കുന്ന ദേഹത്തോടുകൂടിയവൾ. കാർമേഘത്തെ കാണുമ്പോൾ മയിൽ പക്ഷി വാൽ വിരിച്ചു ഉയർത്തി സന്തോഷത്തോടെകൂടി ആടും. അതുപോലെ ശ്രീദേവിയുടെ ദേഹത്തെ കാണുമ്പോൾ വിഷ്ണുവിന്നു അധികസന്തോഷം ഉണ്ടാകും. വിഷ്ണുവിനെ അധികമായി സന്തോഷിപ്പിക്കത്തക്ക ദേഹമുള്ളവൾ. വിഷ്ണു ശാക്തനാകുന്നു എന്നു സാരം. ഹരിസ്ത്വാമാരാദ്ധ്യപ്രണതജന സൌഭാഗ്യജനനിം പുരാനാരീഭൂത്വാപുരരിപുമപിക്ഷോഭമനയൽ എന്നു് സൌന്ദര്യലഹരിയിൽ ഉണ്ടു്.

> ദുഷ്ട്രാസാദിതവിദ്ധ്യംസാ, സൃഷ്ട്യാദിമഹിമോഛ്രയാ
> ആസ്തിക്യപുഷ്ടഭൂംഗി, ചനാസ്തികോന്മൂലനക്ഷമാ ൧൮

൭൫ ദൃഷ്ട്യാസാദിതവിദ്ധ്യണ്ഡാ- ദൃഷ്ടിർദ്ധീദർശനം ചക്ഷുഃ-എന്നു നാനാർത്ഥരത്നമാലാ ദൃഷ്ടിർജ്ഞാനേക്ഷണിദർശനേ എന്നു അമരം. ആസാദ്യതേസ്മ ആസാദിതാ ഷദ് ല്-വിശരാണദൌ= അങ്ങസ്സദേഃ പദ്യന്തേണിച്-പ്രാപിക്കപ്പെട്ടതു ബുദ്ധികൊണ്ടോ നോക്കുകൊണ്ടോ പ്രാപിക്കപ്പെട്ട ബ്രഹ്മാണ്ഡങ്ങളോടുകൂടിയവൾ. വിചാരിച്ചമാത്രത്താൽ ബ്രഹ്മാണ്ഡങ്ങളുണ്ടായി എന്നു സാരം=ഈക്ഷാമാത്രം പ്രഭോസ്സൃഷ്ടിഃ എന്നു വേദാന്തവാക്യം.

൭൬ സൃഷ്ട്യാദിമഹിമോച്ഛ്രയാ- സൃഷ്ടി മുതലായ പ്രപഞ്ചകൃത്യങ്ങൾകൊണ്ടുള്ള വലിപ്പമാകുന്ന ഉയർച്ചയോടുകൂടിയവൾ. സൃജ്യത-ഇതിസൃഷ്ടിഃ= സൃജ=വിസൎഗ്ഗേ നിശ്ചയിക്കുന്നതിന്നും ബഹുലമാകുന്നതിന്നും ഉണ്ടാക്കുന്നതിന്നും സൃഷ്ടിയെന്നു പേർ. സൃഷ്ടിസ്സൃ നിൎമ്മിതൌ=എന്നു മേദിനി.

൭൭ ആസ്തിക്യപുഷ്പഭൃംഗീച- ലോകങ്ങൾക്കു കൎത്താവുണ്ടെന്നുള്ള വിശ്വാസം ആസ്തിക്യം ആസ്തിക്യമാകുന്ന പുഷ്പത്തിന്നു പെൺവണ്ടായിട്ടുള്ളവൾ. വിശ്വാസികളുടെ അടുക്കൽ പ്രവേശിക്കുന്നവൾ എന്നു സാരം. ച എന്നു പാദപൂരണം ശ്ലോകങ്ങളിൽ അക്ഷരം പോരാതെവന്നാൽ അവിടെ തു, ഹി, ച, സ്മ, വൈ, എന്ന അവ്യയങ്ങളിൽ ഏതെങ്കിലും ചേൎക്കാമെന്നുണ്ട്. തുഹിചസ്മഹവൈപാദപൂരണെ, എന്നു അമരം.

൭൮ നാസ്തികോന്മൂലനക്ഷമ=ലോകത്തിന്നു കൎത്താവില്ലെന്നുള്ള വിചാരത്തോടുകൂടിയവർ നാസ്തികർ. അവരുടെ നാശത്തിൽ സഹനത്തോടുകൂടിയവൾ നാസ്തികരെ ചുവടോടെ നശിപ്പിക്കുന്നതിന്നു സമൎത്ഥയായവൾ എന്നു സാരം.

കൃതസൽഭക്തിസന്തോഷാ, കൃതദുൎജ്ജനപൌരുഷാ
സംജീവിതാശേഷഭാഷാ, സൎവ്വാകർഷമതിസ്നുഷാ ൧൯

൭൯ കൃതസൽഭക്തിസന്തോഷാ= ഭക്തന്മാരാൽ ചെയ്യപ്പെട്ട നല്ല ഭക്തിയിൽ സന്തോഷമുള്ളവൾ.

൮൦ കൃതദുൎജ്ജനപൌരുഷാ=തന്നാല മുറിക്കപ്പെട്ട ദുൎജ്ജനങ്ങളുടെ പൌരുഷത്തോടുകൂടിയവൾ. ദുൎജ്ജനപൌരുഷത്തെ നശിപ്പിച്ചവൾ എന്നു സാരം. പൌരുഷമെന്നതു പുരുഷന്റെ കൎമ്മമോ, തേജസ്സോ മാനമോ ആകുന്നു. പൌരുഷം പുരുഷസ്യസ്യാൽ ഭാവെ കൎമ്മണി തേജസി-എന്നു മേദിനി. പൌരുഷംമാനഭേദേച-എന്നു ത്രികാണ്ഡശേഷം.

൮൧. സംജീവിതാശേഷഭാഷാ=തന്നാൽ സമ്യക്കാംവണ്ണം ജീവിപ്പിക്കപ്പെട്ട അശേഷഭാഷകളോടുകൂടിയവൾ. എല്ലാ വാക്കുകളേയും രക്ഷിക്കുന്നവൾ എന്നു സാരം.

൮൨. സൎവ്വാകൎഷമതിസ്നുഷാ=സൎവ്വന്മാരുടെ ഇന്ദ്രിയങ്ങളേയും ബുദ്ധിയേയും തെളിയിക്കുന്നവൾ. അക്ഷോദ്യൂത ഇന്ദ്രിയേ-പാശകേശാരിഫലകേകോദണ്ഡാദ്ധ്യാസവസ്തുനി-അക്ഷദണചിപുംസിസ്യാൽ എന്നു മേദിനി-സ്നൌതീതിസ്നുഷാ-സ്നു-പ്രസവ്വണേ.

നിത്യാ, ശുദ്ധാ, പരാ, ബുദ്ധാ, സത്യാ, സംവിദനാമയാ
വിജയാവിഷ്ണുരമണീവിമലാവിജയപ്രദാ ൨൦

വ്ന. നിത്യാ=നിത്യംസ്യാൽ സതതേപിച-എന്നു മേദിനി-ബ്രഹ്മണോഭിന്ന താന്നിത്യാ-ബ്രഹ്മത്തിൽനിന്നു വേർപെടാത്തവളാകയാൽ നിത്യാ-എന്നുമുള്ളവൾ ശ്രു- അഹംബ്രഹ്മസ്വരൂപിണി-മത്തഃ പ്രകൃതി പുരുഷാത്മകാജഗൽ-എന്നു ദേവ്യുപനിഷൽ- അജരാപുരാണീമഹത്തരാ മഹിമാദേവതാനാം എന്നു ത്രിപുരോപനിഷൽ-ഹകാരഃ പരമേശാനിശിവസ്വരൂപിയതഃ സ്മൃതഃ തസ്യാത്മാം ബാമഹാശക്തിഹ്കാരാത്ഥസ്വരൂപിണി-അത ഏവമഹാവിദ്യാ മഹാത്രിപുരസുന്ദരീ=നിത്യേതി കഥിതാ. ദേവീ ചിൽകലാപരമേശ്വരീ-എന്നു ജ്ഞാനാർണ്ണവം.

വ്ര. ശുദ്ധാ=മന്ത്രാണാം മാതൃകാദേവീ ശബ്ദാനാം ജ്ഞാനരൂപിണീ. ജ്ഞാനാനാംചിന്മയാതീതാശൂന്യാനാംശൂന്യസാക്ഷിണീ എന്ന ദേവ്യുപനിഷദ്വചനത്താൽ ഗുണത്രയാതീതയായിരിക്കുന്നവൾ.

വ്ദ. പരാ=പിപർത്തീതിപരാ-പൃ-പാലപൂരണയോഃ എങ്ങും നിറഞ്ഞിരിക്കുന്നവൾ.

വ്ന്യ. ബുദ്ധാ= സർവ്വാക്ഷണികം ബുദ്ധ്യത ഇതിബുദ്ധാ-എല്ലാം ക്ഷണികമെന്നറിയുന്നവൾ. ബോധയതീതിവാഅറിയിക്കുന്നവൾ.

വ്വ. സത്യാ= സൽസുസാധുഃ-സത്യ-നല്ലവരിൽ സാധുവായിരിക്കുന്നവൾ.

വ്വ്യ. സംവിൽ= സമ്യഗ്വിദന്ത്യനേനേതിസംവിൽ-വിദ്-ജ്ഞാനേ ഇതിനാൽ സമ്യക്കാംവണ്ണം അറിയുന്നു എന്നതിനാൽ സംവിൽ-ബുദ്ധിരൂപിണി.

വ്ണ. അനാമയാ=അമിനാതീത്യാമയഃ- മീങ്-ഹിംസായാം ഹിംസിക്കുന്നു രോഗം=രോഗമില്ലാത്തവൾ, ദുഃഖമില്ലാത്തവൾ.

ൻറ. വിജയാ-വിശേഷേണജയോവിജയഃ=വിശേഷമായ ജയമുള്ളവൾ. വിജയാപയ്തിതിഥ്യോവിജയോജയപാർത്ഥയോഃഎന്നു നാനാർത്ഥമാലാ.

ൻഫ. വിഷ്ണുരമണി= വിഷ്ണുംരമയതീതിവിഷ്ണുരമണീ- രമുക്രീഡായാം= വിഷ്ണുവെ രമിപ്പിക്കുന്നവൾ—ശ്രീദേവി.

ൻവ. വിമലാ=ഗുണത്രയാതീതതപാൽവിമലാ-നിർഗ്ഗുണയായവൾ.

ൻന. വിജയപ്രദാ=വിശേഷമായ ജയത്തെ കൊടുക്കുന്നവൾ.

ശ്രീംകാരകാമദോഗ്ദ്ധീചഹ്രീങ്കാരതരുകോകിലാ
ഐങ്കാരപത്മലോലംബാക്ലീങ്കാരാമൃതനിമ്നഗാ ൨൭

ൻർ. ശ്രീംകാരകാമദോഗ്ദ്ധീ- ദുഗ്ദ്ധപ്രപൂരിതേ- ക്ഷീരദോഗ്ദ്ധീക്ഷീരാവിദകൗഷധൗ- ദോഗ്ദ്ധാരേത്ഥാപജീവികവൈവത്സഗാപാലയോഃപുമാൻ എന്നുമേദിനി. ദോഗ്ദ്ധ=ഗോദോഹകവൈവത്സേ എന്നു ത്രികാണ്ഡശേഷം. ശ്രീം എന്ന മന്ത്രം കൊണ്ടു ഭക്തന്മാർക്കുള്ള കാമങ്ങളെക്കൊടുക്കുന്നവൾ എന്നു സാരം. ദോഗ്ദ്ധീ എന്ന പദത്തിന്നു കറക്കുന്നവൾ—നിറയ്ക്കുന്നവൾ എന്നർത്ഥം, ദോഹപ്രപൂരണെ.

ൻദ. ഹ്രീംകാരതരുകോകിലാ=ഹ്രീംകാരമാകുന്ന വൃക്ഷത്തിങ്കലിരിക്കുന്ന പെൺകുയിൽ. ഹ്രീംകാരത്തിൽ അടങ്ങിയിരിക്കുന്ന ശബ്ദാർത്ഥരൂപമുള്ളവൾ എന്നു സാരം.

ൻന്യ. ഐങ്കാരപത്മലോലംബാ=ഐങ്കാരമാകുന്ന താമരപ്പൂവിൽ പെൺവണ്ടായിരിക്കുന്നവൾ - ഐങ്കാരശബ്ദാർത്ഥരൂപമുള്ളവൾ എന്നു സാരം.

൯൦. ക്ലീങ്കാരമൃതവിഗ്നഗാ=പയഃകീലാലമമൃതം എന്നു അമരൻ. ക്ലീംകാരമാകുന്ന ജലത്തോടു കൂടിയ നദിയായവൾ — ക്ലീംശബ്ദാത്മരൂപമുള്ളവൾ (ബീജാക്ഷരങ്ങളെ പററി വിശദമായി വഴിയേ വിവരിക്കുന്നുണ്ട്.

തപനീയാഭസൂതനുഃ, കമനീയസ്മിതാനനാ
ഗണനീയഗുണഗ്രാമാ, ശയനീയോരഗേശ്വരാ ൨൨

൯൧. തപനീയാഭസുതനുഃ= താപമർഹതീതിതപനീയം- സ്വർണ്ണം=സ്വർണ്ണവർണ്ണമായ നല്ല ശരീരമുള്ളവൾ.

൯൨. കമനീയസ്മിതാനനാ=അനുഗ്രഹിക്കത്തക്കതായ പുഞ്ചിരിയുള്ള മുഖത്തോടുകൂടിയവൾ.

൯൩. ഗണനീയഗുണഗ്രാമാ=ശബ്ദാദിപൂർവ്വോബൃന്ദേപിഗ്രാമഃ എന്നു അമരൻ. ഗുണോമൌർവ്യാമപ്രധാനേ രൂപാദൌ സൂദഇന്ദ്രിയേ-ത്യാഗേശൌര്യാദിസത്ത്വാദി സന്ധ്യാദ്യാവൃത്തിരജ്ജുഷു എന്നു മേദിനി. എണ്ണത്തക്കതായ ഗുണമുള്ളവൾ - ഗണ=സംഖ്യാനേ

൯൪. ശയനീയോരഗേശ്വരാ-ശയ്യായാംശയനീയവൽ എന്നു അമരം: മെത്തയായ അനന്തനോടുകൂടിയവൾ. അനന്തൻ ഇവിടെ സർപ്പരാജനാകുന്നു. ശാന്തിമൂർത്തിയായവൾ. ശേതദ്വീപേശയാനാഫണിവരശയനേ പങ്കജം കാപയന്തി ദോഷ്ണാവാമേനലക്ഷ്മീമുദിതഭുജലതാ ഭൂമിസംലാളിതാംഘ്രിഃ-ദേവീദേവൈസ്സുരേശൈസ്സകലമുനിജനസ്തൂയമാനാപദാനാസർവ്വാനർത്ഥാപശാന്ത്യൈഭവതുഭഗവതീ ശാന്തിമൂർത്ത്യാഭിധാനാ=വിഷ്ണുരൂപമായിട്ടു അനന്തനിൽ ശയിക്കുന്നവൾ എന്നു സാരം.

രമണീയസുവേഷാഢ്യാ, കരണീയക്രിയേശ്വരീ
സ്മരണീയചരിത്രാ-ച,തരുണീയജ്ഞരൂപിണീ ൨൩

൯൫. രമണീയസുവേഷാഢ്യാ=ജനങ്ങൾക്കു രമിക്കത്തക്കതായ നല്ല വേഷമുള്ള സ്ത്രീകളിൽവെച്ചു സ്വാമിനിയായവൾ.

൯൬. കരണീയക്രിയേശ്വരീ=ജനങ്ങൾക്കു ചെയ്യത്തക്കതായ ക്രിയകളുടെ ഫലദയായ അധിഷ്ഠാനദേവതയായവൾ.

൯൭. സ്മരണീയചരിത്രാ=ജനങ്ങളാൽ വിചാരിക്കത്തക്കവയായ നല്ല കഥകളുള്ളവൾ.

൯൮. തരുണീ=താരുണ്യത്തോടുകൂടിയവൾ.

൯൯. യജ്ഞരൂപിണീ=യജ്ഞം (യാഗം) തന്നെ സ്വരൂപമായവൾ.

ശ്രീവൃക്ഷവാസിനി യോഗിധിവൃത്തിപരിഭാവിതാ
പ്രാവൃഡ്ഭാഗ്ഗവവാരാച്ച്യാ സംവൃതാമരഭാമിനി ൨൪

൧൦൦. ശ്രീവൃക്ഷവാസിനി=ബില്വവൃക്ഷത്തിങ്കൽ വസിക്കുന്നവൾ. ശ്രീവേഷരചനാശോഭാഭാസ്യപൽസരളശാഖിഷു-വാണിലക്ഷ്മീലവംഗേഷു വിഷേബില്വപ്യാത്രിഷു എന്നു നാനാർത്ഥരത്നമാലാ.

൧൦൧. യോഗിധീവൃത്തിപരിഭാവിതാ=യോഗികളുടെ മനസ്സിന്റെ വ്യാപാരത്താൽ വേണ്ടപോലെ ധ്യാനിക്കപ്പെട്ടവൾ.

൧൦൨. പ്രാവൃഡ്ഭാർഗ്ഗവവാരാർച്ച്യാ=പ്രാവൃഷ്ണ്തിംബനാ അത്രത്രിപ്രാവൃഡ്ഭ്യ

ഷ്ടസേവനേ-വംശ്ലു-ശ്രാവണപ്രൌഷ്ഠപദമാസങ്ങളിലെ ശുക്രവാരത്തിങ്കൽ പൂജിയ്ക്കുന്നതിന്നു യോഗ്യയായവരം.

൧൧൦. സംവൃതാമരഭാമിനി. സുന്ദരിരമണിരാമാകോപനാഭൈസെവ ഭാമിനി- എന്ന അമരൻ. ചുററപ്പെട്ട ദേവസുന്ദരികളോടുകൂടിയവരം—ദേവസ്ത്രീകളാൽ ഭജിക്കപ്പെട്ടവരം എന്നു സാരം.

തനുമദ്ധ്യാ,ഭഗവതീ,മനുജാപിവരപ്രദാ
ലക്ഷ്മീ,ബില്വാശ്രിതാപാതുസോഷ്ടോത്തരശതസ്തുതാ ൨൫

൧൧൧. തനുമദ്ധ്യാ-ത്നുഃകായേത്വ പിസ്ത്രീസ്യാൽത്രീഷ്വല്പേവിരളേകൃശഃ- എന്ന മേദിനി. കൃശമായ അരയോടുകൂടിയവരം.

൧൧൨. ഭഗവതി=ഐശ്വര്യസ്യസമഗ്രസ്യവീര്യസ്യയശസഃ-ശ്രിയഃ ജ്ഞാനവൈരാഗ്യയോശ്ചൈവഷണ്ണാം ഭഗഇതീരിതഃ എന്നു വിഷ്ണുപുരാണവചനം-ഭഗങ്ങളുള്ളവരം.

൧൧൩. മനുജാപിവരപ്രദാ=മന്ത്രം ജപിക്കുന്നവൎക്കു ഇഷ്ടങ്ങളെ കൊടുക്കുന്നവരം.

൧൧൪. ലക്ഷ്മീഃ=ലക്ഷ്യതേസൎവ്വമനയേതിലക്ഷ്മീഃ- ലക്ഷ-ദൎശനാങ്കനയോഃ= ഇവളാൽ എല്ലാം കാണപ്പെടുന്നതുകൊണ്ടു ലക്ഷ്മി എന്നു പേർ.

൧൧൫. ബില്വാശ്രിതാ=ദസേവകസ്യപാപംബിലതിഹിനസ്തീതിബിലഃ-സേവകന്റെ പാപത്തെ കളയുന്നതു-ബിലഭേദനേ-കുവളത്തെ അശ്രയിച്ചിരിക്കുന്നവരം.

൧൧൬. അഷ്ടോത്തരശതസ്തുതാ=നൂറെറട്ടുനാമങ്ങളെക്കൊണ്ടു പുകഴ്ത്തപ്പെട്ടവളായ ദേവി. പാതു=രക്ഷിക്കട്ടെ.

ഈ സ്തോത്രത്തിൽ അധുനികമതവിരുദ്ധങ്ങളായ പദങ്ങളുണ്ടായിരുന്നാലും അവ ഗണനീയങ്ങളല്ല. എന്തെന്നാൽ ഋഷികളും പുരാണാദികളിൽ അപ്രകാരം ചില ശബ്ദങ്ങളെ ഉപയോഗിച്ചിട്ടുണ്ടു്. ഭക്തന്മാൎക്കും തപസ്വികൾക്കും വ്യാകരണം ബാധകമാകുന്നില്ല എന്നു ബുദ്ധിമത്തുക്കൾ അറിയേണ്ടതാണ്. ഈ സ്തോത്രത്തിന്നു അഷ്ടോത്തരശതകം എന്നാണ് ഗ്രന്ഥകൎത്താവു പേരുകല്പിച്ചിരിക്കുന്നതു്. വാസ്തവത്തിൽ കുറെ നാമങ്ങൾ അധികങ്ങളായിരിക്കുന്നു. അതു ഗ്രന്ഥകൎത്താവിന്റെ ഓൎമ്മക്കേടുകൊണ്ടു വന്നതോ ആരെങ്കിലും പ്രക്ഷേപിച്ചതോ എന്നു അറിയുന്നില്ല. എന്നാൽ അവകനാമങ്ങൾ നന്നായിരിക്കുന്നതിനാൽ കളയത്തക്കതുമല്ല.

"ബീജാക്ഷരങ്ങൾ"

പൂൎവ്വാചാൎയ്യന്മാരേയും അവരുടെ ഉപദേശങ്ങളേയും നിന്ദിക്കയും ഋഷികളാൽ നിൎമ്മിക്കപ്പെട്ട ശാസ്ത്രാഗമാദികളൊക്കെയും കളവാണെന്നു വാദിക്കയും ചെയ്യുന്ന ഇക്കാലത്തു് അത്യന്തഗുപ്തമാക്കി വെച്ചിരിക്കുന്ന രഹസ്യതത്വത്തെ വെളിപ്പെടുത്തുന്നതു യുക്തമല്ലായിരിക്കാം. എങ്കിലും ഹിന്ദുമതവിശ്വാസികൾ തീരെ നശിച്ചിട്ടില്ലാത്തതിനാലും ഭക്തന്മാരുടെ ഉപയോഗത്തിനായി മാത്രം അല്പമായി വ്യവഹരിക്കുന്നതു സജ്ജനപ്രീതികരമാകയാലും മററുള്ളവരുടെ വലുതായ ഹാസ്യരസത്തെ ഗണിക്കാതെ ഇന്ദിരാഷ്ടോത്തരശതനാമസ്തോത്രത്തിങ്കൽ അന്തൎഭൂതമായ ബീജാക്ഷരങ്ങളുടെ ഉല്പത്തി മുതലായവയെപ്പറയുന്നു.

ഒരു കാലത്തും ജനിക്കാത്തവനും നശിക്കാത്തവനുമായ ശിവൻ ആദികാലത്തു തന്നെ നിർഗ്ഗുണൻ എന്നും സഗ്ഗുണൻ എന്നും രണ്ടായ് ഭവിച്ചു. നിർഗ്ഗുണൻ പ്രകൃതിയിൽനിന്നു വേർപെട്ടവനും സഗ്ഗുണൻ പ്രകൃതിയോടുകൂടിയവനും ആകുന്നു. സച്ചിദാനന്ദങ്ങളാകുന്ന ഐശ്വര്യങ്ങളോടു കൂടിയവനായി പ്രാകൃത ശരീരത്തോടുകൂടിയവനായിരിക്കുന്ന ശിവങ്കൽനിന്നു ശക്തിയും, ആ ശക്തിയിൽ നിന്നു നാദവും നാദത്തിൽ നിന്നു ബിന്ദുവും ഉണ്ടായി. അതിനാൽ പരാശക്തിരൂപമായ ശിവൻ, ബിന്ദു, നാദം, ബീജം എന്നു മൂന്നായിട്ടു പിരിഞ്ഞു എന്നു സാരം. ഇവയിൽ ബിന്ദു ശിവരൂപവും ബീജം ശക്തിരൂപവും നാദം ശിവശക്തികളുടെ സമവായവും ആകുന്നു. ആ ബിന്ദുനാദബീജങ്ങളിൽ നിന്നു യഥാക്രമം രൌദ്രി-ജ്യേഷ്ഠ-വാമ എന്ന ശക്തിത്രയങ്ങളുണ്ടായി. പിന്നെ രൌദ്രിയിൽനിന്നു ജ്ഞാനരൂപനായ രുദ്രനും ജ്യേഷ്ഠയിൽ നിന്നു് ഇച്ഛാരൂപനായ ബ്രഹ്മാവും വാമയിൽനിന്നു ക്രിയാരൂപനായ വിഷ്ണുവും ഉണ്ടായി. ഇവരിൽ രുദ്രൻ അഗ്നിരൂപിയും ബ്രഹ്മാവു ചന്ദ്രരൂപിയും വിഷ്ണു ആദിത്യരൂപനും ആകുന്നു. മുമ്പിൽ പറയപ്പെട്ട ശിവശക്തിമയമായ ബിന്ദുവിൽ നിന്നു് അവ്യക്തരൂപമായ ശബ്ദമുണ്ടായി. അതിനെ ശബ്ദബ്രഹ്മമെന്നു് ആഗമജ്ഞന്മാർ പറയുന്നു. ശബ്ദത്തിന്റെ അർത്ഥമാണു ശബ്ദബ്രഹ്മമെന്നു മററു ചിലർ പറഞ്ഞു. എന്നാൽ ശബ്ദത്തിൽ നിന്നാകട്ടെ ശബ്ദാർത്ഥത്തിൽ നിന്നാകട്ടെ അവയുടെ ജഡത്വം ഹേതുവായിട്ടു് അവക്കു രണ്ടിന്റേയും സിദ്ധിയുണ്ടാകുന്നില്ല. സർവ്വഭൂതങ്ങളിലും അടങ്ങിയിരിക്കുന്ന ചൈതന്യമാണു ശബ്ദബ്രഹ്മമെന്നു യോഗികളുടെ മതമാകുന്നു. ആ ശബ്ദബ്രഹ്മം പ്രാണികളുടെ ദേഹമദ്ധ്യത്തിൽ ഉള്ളതായ കുണ്ഡലിനീരൂപത്തോടും ഗദ്യപദ്യാദിഭേദങ്ങളോടുംകൂടി പ്രത്യക്ഷമാകുന്നു. മുമ്പിൽ പറയപ്പെട്ട ശിവശക്തിമയമായ് കാലബന്ധുവായ് കലാരൂപമായ് ബിന്ദുവായിരിക്കുന്ന ശിവങ്കൽനിന്നു സർവ്വവ്യാപിയായ് ലോകസാക്ഷിയായിരിക്കുന്ന സദാശിവനും അവങ്കൽ നിന്നു് ഈശ്വരനും ഈശ്വരങ്കൽ നിന്നു രുദ്രനും രുദ്രനിൽനിന്നു വിഷ്ണുവും വിഷ്ണുവിൽനിന്നു ബ്രഹ്മാവും ഉണ്ടായി. സദാശിവന്നു മൂലമായ് വികൃതമായിരിക്കുന്ന പരവസ്തുവി (മൂലപ്രകൃതിയി)ങ്കൽനിന്നു ഗുണങ്ങളോടും അന്തഃകരണങ്ങളോടും കൂടിയതായമഹത്തത്വമുണ്ടായി. പിന്നെ സൃഷ്ടിഭേദംകൊണ്ടു് ആ മഹത്തത്വം വൈകാരികൻ തൈജസൻ, ഭൂതാദി എന്നു മൂന്നായിപ്പിരിഞ്ഞു. ഈ അഹംകാരത്രയത്തെ വേദാന്തികൾ, സാത്വികാഹംകാരം, രാജസാഹംകാരം, താമസാഹംകാരം എന്നു ക്രമേണ നാമഭേദങ്ങളോടു കൂടി വ്യവഹരിക്കുന്നു. വൈ

കാരികകൾ നിന്നു ദിക്കു, മരുത്തു് ആദിത്യൻ, വരുണൻ, അശ്വിനികൾ, അഗ്നി, ഇന്ദ്രൻ, വിഷ്ണു, മിത്രൻ എന്ന ഇന്ദ്രിയാധിഷ്ഠാനങ്ങളായ പത്തു ദേവന്മാരും തൈജസങ്കൽനിന്നു ദശേന്ദ്രിയങ്ങളും ഭൂതാദിയിൽ നിന്നു തന്മാത്രാക്രമത്തോടെ പഞ്ചമഹാഭൂതങ്ങളും ഉണ്ടായി. ആദിയിൽ ശബ്ദത്തിംകൽ നിന്നു ആകാശവും സ്പർശത്തിൽ നിന്നു വായുവും രൂപത്തിൽ നിന്നു അഗ്നിയും രസത്തിൽ നിന്നു ജലവും ഗന്ധത്തിൽ നിന്നു ഭൂമിയും ഉണ്ടായി. ശബ്ദസ്പർശരൂപരസഗന്ധങ്ങളാകുന്ന സൂക്ഷ്മഭൂതങ്ങളെ വേദാന്തികൾ തന്മാത്രകൾ എന്നു പറയുന്നു. ഇവിടെ ആകാശത്തിൻെറ ഉത്ഭവത്തിന്നു സ്ഥാനമായ ശബ്ദം ആത്മാവാകുന്നു. ആത്മന ആകാശസ്സംഭൂതഃ തസ്മാദ്വായുഃ-വായോരഗ്നിഃ അഗ്നേരാപഃ അബ്ഭ്യഃപൃഥ്വീ-പൃഥിവ്യാമോഷധയഃ- ഔഷധീഭ്യോന്നം അന്നാൽപ്രാണഃ പ്രാണാൽ പുരുഷഃ എന്നു വേദവചനം അതിനാൽ ഭൂമിയിൽ നിന്നു ഔഷധികളും അവയിൽ നിന്നു അന്നവും അന്നത്തികൽ നിന്നു പ്രാണനും പ്രാണകൽ നിന്നു പുരുഷനും ഉണ്ടായി. സർവ്വാന്തര്യാമിയായിരിക്കുന്ന ചൈതന്യംതന്നെയാണു് കുണ്ഡലിനിരൂപത്തെ പ്രാപിച്ചിരിക്കുന്നതു എന്നു മുമ്പിൽ പറഞ്ഞുവല്ലോ. ആ കുണ്ഡലിനി ചൈതന്യരൂപയായു് സർഗ്ഗയായു് വിശ്വരൂപിണിയായിട്ടു ശിവൻെറ സന്നിധിയെ പ്രാപിച്ചു നിത്യാനന്ദഗുണോദയങ്ങളോടുകൂടിയവളായു് സർവ്വവേദങ്ങളുടേയും പിന്നാലെ പോകുന്നവളായു് പരമാത്മരൂപയായ- പര- അപര എന്ന വിഭാഗത്തോടുകൂടിയവളായിരിക്കുന്നു. അവൾ യോഗികളുടെ ഹൃദയത്തിൽ നിത്യവും നർത്തനം ചെയ്കയും സർവ്വപ്രാണികളുടേയും മൂലാധാരത്തിൽ മിന്നൽപിണരിൻെറ ആകൃതിയോടുകൂടി സ്ഫുരിക്കയും ശംഖിൻെറ പിരിപോലെ സകലത്തേയും ചുററിയിരിക്കയും എന്നാൽ ചുററിക്കിടക്കുന്ന പാമ്പിൻെറ രൂപത്തെ പ്രാപിച്ചിരിക്കയും ചെയ്യുന്നു. അവൾ സർവ്വദേവരൂപയും സർവ്വമന്ത്രരൂപയും സർവ്വതത്വരൂപയും സൂക്ഷ്മയും അതിസൂക്ഷ്മയും ശിവയും സൂര്യചന്ദ്രാഗ്നികളുടെ മാതാവും ശബ്ദബ്രഹ്മസ്വരൂപയും ആകുന്നു. തൽസവിതുർവ്വരേണ്യംഭർഗ്ഗോദേവസ്യധീമഹിധിയോയോനഃ പ്രചോദയാൽപരോരജസേസാവദോമാപോജ്യോതിരസോമൃതംബ്രഹ്മ എന്ന മന്ത്രാത്മരൂപയായിരിക്കുന്ന അവൾ അൻപതക്ഷരങ്ങളുടെ രൂപത്തോടുകൂടിയവളാകുന്നു. പരദേവതയായ അക്കുണ്ഡലിനി സർവ്വശരീരങ്ങളിലും വിശ്വാത്മാവായിരിക്കുന്ന പരമേശ്വരനാൽ പ്രബുദ്ധയായിട്ടു മന്ത്രരൂപമാകുന്ന ലോകത്തെ പ്രസവിക്കുന്നു. അതെങ്ങിനെയെന്നാൽ ശരീരത്തിൽ സുഷുമ്ന എന്നു പേരായു് നാദസ്വരൂപനായിരിക്കുന്ന പരമേശ്വരനോടു അവിദ്യയാ

യിട്ടു പരാശക്തിയായ കുണ്ഡലിനി, മൂലാധാരത്തിങ്കൽനിന്നു പുറപ്പെട്ടു നു. സർവലോകങ്ങളേയും സൃഷ്ടിക്കുന്ന അവൾ ഒരുവിധത്തിൽ ഗുണിതയായിട്ടു വേദാദിബീജമായ ഓംകാരം ശ്രീബീജം ശക്തിബീജം കാമബീജം തുംബുരുബീജം പിണ്ഡബീജം ചിന്താമണിബീജം ഗണേശബീജം, മാർത്താണ്ഡഭൈരവബീജം ദുർഗ്ഗാബീജം നൃസിംഹബീജം വരാഹബീജം വാസുദേവബീജം ഹയഗ്രീവബീജം പുരുഷോത്തമബീജം ഇങ്ങിനെ ഏകാക്ഷരരൂപങ്ങളായ ബീജങ്ങളേയും അന്യങ്ങളായ ബീജങ്ങളേയും അപ്പോൾതന്നെ പുറപ്പെട്ടുവിക്കുന്നു. അവയെ സൃഷ്ടിക്കാനായിട്ടു വീണാതന്ത്രികളിൽ അംഗുലീസംയോഗംകൊണ്ടു എന്നപോലെ സൂക്ഷ്മയായ പരമേശ്വരനോടു കുണ്ഡലിനിശക്തി ചെയ്യുന്ന സംസർഗ്ഗത്തിന്നു ഇവിടെ ഗുണിതമെന്നു പേരാകുന്നു. ഇതു അർത്ഥസൃഷ്ടിയാകുന്നു. ഇതിനെ ശാരദാപടലം ഒന്നാമദ്ധ്യായത്തിൽ നിർഗ്ഗുണസ്സഗുണശ്ചേതിശിവോജ്ഞേയസ്സനാതനഃ എന്നു തുടങ്ങിട്ടു അന്യാന്യപിചബീജാനിതദോൽപാദയതിധ്രുവം എന്നുവരെയുള്ള ൧൪ ശ്ലോകങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു.

അനന്തരം ശബ്ദസൃഷ്ടിയെപ്പറയുന്നു. ശബ്ദബ്രഹ്മസ്വരൂപിണിയായ ആ കുണ്ഡലിനി ശക്തിയെ പ്രസവിക്കുന്നു. ഇവിടെ ശക്തിയെന്നു മൂലകാരണമായ ശബ്ദത്തിൻെറ ഉൻമുഖീകരണാവസ്ഥയാകുന്നു. ആ ശക്തിയിൽനിന്നു ദ്ധ്വനിയും ദ്ധ്വനിയിൽനിന്നു നാദവും നാദത്തിൽനിന്നു നിരോധികയും നിരോധികയിൽനിന്നു അർദ്ധേന്ദുവും അർദ്ധേന്ദുവിൽനിന്നു ബിന്ദുവും ബിന്ദുവിൽനിന്നു പരയും പരയിൽനിന്നു പശ്യന്തിയും പശ്യന്തിയിൽനിന്നു മദ്ധ്യമയും മദ്ധ്യമയിൽനിന്നു വൈഖരിയും ഉണ്ടാകുന്നു. ഇവിടെ അർദ്ധചന്ദ്രബിന്ദുക്കളുടെ രൂപം ഇങ്ങിനെയാകുന്നു. സംസ്കൃതഭാഷയുടെ അക്ഷരങ്ങളിൽ എഴുതപ്പെടുന്ന ബീജാക്ഷരങ്ങളുടെ അനുസ്വാരരൂപമാണിതു. മററു ഭാഷകളുടെ ലിപികളിൽ ഈ രീതി നടപ്പില്ല. മലയാളത്തിൽ ഓം എന്നുമാത്രമാണു ഇവിടെ അർദ്ധചന്ദ്രം ഇല്ലാ. ഹിന്ദുക്കളുടെ ആദിഭാഷയായ സംസ്കൃതത്തിലെ ക്രമം അനുസരിച്ചാണു ആഗമങ്ങളിൽ അർദ്ധചന്ദ്രനെക്കല്പിച്ചിരിക്കുന്നതു. ഇപ്പറയപ്പെട്ട കുണ്ഡലിനി, ഇച്ഛാജ്ഞാനക്രിയാശക്തികളുടെ ജീവരൂപയും തേജോരൂപയും ത്രിഗുണാത്മികയും ആകുന്നു. അവൾ ക്രമേണ ൫൦ അക്ഷരങ്ങളാകുന്ന വർണ്ണമാലയെ സൃഷ്ടിക്കുന്നു വെവ്വേറായിരിക്കുന്ന അക്ഷരത്തിങ്കൽനിന്നു അവൾ ക്രമത്താലെ കലകളേയും രുദ്രാദിദേവന്മാരേയും പ്രസവിക്കുന്നു. നിരോധികാ എന്നതു അഗ്നിയും അർദ്ധേന്ദു എന്നതു ചന്ദ്രനും ബിന്ദു എന്നതു ചന്ദ്രാഗ്നികളുടെ യോഗത്തിങ്കൽവച്ചു

തേജോനിധിയായ ആദിത്യനും ആകുന്നു. അതിനാൽ ശിവശക്തിരൂപമായ ബിന്ദുവിൽനിന്നും ഉണ്ടായ അകാരാദിഹകാരാന്തങ്ങളായ അക്ഷരങ്ങൾ അഗ്നിഷോമാത്മകങ്ങളാകുന്നു. സോമസൂൎയ്യാഗ്നിരൂപങ്ങളാകുന്നു എന്നു സാരം. ഇതു ശബ്ദസൃഷ്ടിയാകുന്നു. ഇതിനെ ശാരദാപടലത്തിൽ സാപ്രസൂതേകുണ്ഡലിനീശബ്ദബ്രഹ്മമയീവിഭുഃ എന്നു തുടങ്ങി യേനസംഭവമാപന്നാഃ സോമസൂൎയ്യാഗ്നിരൂപിണഃ എന്നുവരെയുള്ള ൩ ശ്ലോകങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. ഇങ്ങിനെ രണ്ടുവക സൃഷ്ടിയിൽവെച്ച അൎത്ഥസൃഷ്ടി, സൂക്ഷ്മയും ശബ്ദസൃഷ്ടി സ്ഥൂലയും ആകുന്നു. അതിനാൽ ഇപ്രകാരമാണു ബീജാക്ഷരമന്ത്രങ്ങളുടെ ഉത്ഭവം. ഇതു ശബ്ദബ്രഹ്മവാദികളായ ഋഷികളുടെ മതമാകുന്നു. ഇവർ സൃഷ്ടിസ്ഥിത്യാദികൾ നടക്കുന്നതു ശബ്ദത്തിങ്കൽനിന്നാണെന്നു സിദ്ധാന്തിക്കുന്നതു നമ്മുടെ അനുഭവത്തിന്നും ഏറ്റതാണ്ടു ശരിയാണു്. വലുതായ ഇടിമുഴക്കം മുതലായ ശബ്ദംകൊണ്ടു ഭൂമിയിൽ കൂൺ (ഛത്രാ) മുതലായവ ഉണ്ടാകയും ചില ഭിത്ത്യാദികൾ നശിക്കയും ചിലപ്പോൾ ഭൂകമ്പം ഉണ്ടാകയും ചെയ്യുന്നുവല്ലോ. അതിനാൽ അമ്മതവും യുക്തിക്കു ചേരുന്നതുതന്നെയാണു്.

അനന്തരം ഹ്രീം ബീജത്തെക്കുറിച്ച പറയുന്നു. ഹ്രീം എന്നതു സൂൎയ്യന്റെ ബീജമാണെന്നു ബ്രഹ്മയാമളത്തിൽ പറയുന്നു. ശിവോവഹ്നിസമായുക്തോവാമാക്ഷിബിന്ദുഭൂഷിതഃ ഏകാക്ഷരോമഹാമന്ത്രഃ ശ്രീസൂൎയ്യസ്യപ്രകീൎത്തിതഃ എന്നുണ്ടു്. പരമാത്മബീജമാണെന്നു ഗൌതമീയതന്ത്രത്തിൽ പറയുന്നു. വ്യോമാക്ഷരംവഹ്നിസംസ്ഥംതുൎയ്യസ്വരസമന്വിതം നാദബിന്ദുകലായുക്തംബീജംതൽസുഖചിന്മയം ഇതുതന്നെ മഹാമായാബീജമാണെന്നു ഗൌതമീയത്തിൽ മററൊരേടത്തു പറയുന്നു ശംഭോഃപദംവഹ്നിയുതംമായാബിന്ദുസമന്വിതം അശേഷജഗതാംബീജംമഹാമായേതിവിശ്രുതം എന്നുണ്ടു്. അംബികാകല്പത്തിൽ സാന്തോവഹ്നിസ്ഥിതോമായാബിന്ദുരേഷാപരാൽപരാ. താമാഹുഃ പരമം ജ്യോതിസ്താമാഹുഃ പരമംപദം. താമാഹുൎവ്വൈഷ്ണവീംശക്തിംതാമാഹുശ്ശിവശക്തികാം എന്നും സമസ്തഭുവനേശ്വരീകല്പത്തിൽ മഹാഘോഷം സമാദായവഹ്നിവൎണ്ണമതഃപരം മായാഞ്ചൈവമഹാമായാംബിന്ദുഞ്ചൈതദനന്തരം. ഉദ്ധരേൽ പ്രഥമംവൎണ്ണം മന്ത്രരാജമനുത്തമം. ബ്രഹ്മാണംപ്രഥമംപ്രാഹുൎവ്വിഷ്ണുഞ്ചക്രമനന്തരാഅതഃ പരംമഹാദേവമുശന്തികിലദേവതാഃ ദിശാംചദേവതാഃ കേചിത്തഥാന്യേമാതൃദേവതാഃവാഗ്ദേവീമാഹുരപരേ വിദ്യാമേവപരാംശിവം ആദിത്യമാഹുരപരേ ലക്ഷ്മീമന്യേതഥാവിദുഃ കിമത്രബഹുനോക്തേനസ

ർവ്വദേവമയശ്ശിവഃ സർവ്വദേവമയീദേവീതതസ്താവേവദേവതേ. എന്നുള്ളതി നാൽ ഈസംയുക്താക്ഷരം ബ്രഹ്മാവിൻേറയും വിഷ്ണുവിൻേറയും സുദശ്നച ക്രത്തിൻേറയും ശിവൻേറയും ദിക്ദേവതകളുടേയും മാതൃക്കളുടേയും സരസ്വ തിയുടേയും ലക്ഷ്മിയുടേയും ആദിത്യൻേറയും വിദ്ദ്യയായശിവയുടേയും ബീജ മാകുന്നു. എങ്കിലും ഇതിൻെറ പ്രധാനദേവതകൾ ശിവശക്തികളാകുന്നു. ശിവശക്തികൾ ഇതിലടങ്ങിയിരിക്കുന്നു എന്നു സാരം. ലളിതാമാഹാ ത്മ്യത്തിൽ കത്രയംഹദ്വയംചൈവശൈവോഭാഗഃപ്രകീൎത്തിതഃ ശക്ത്യ ക്ഷരാണിശേഷാണിഹ്രീംകാരഉഭയാത്മകഃ എന്നുണ്ടു ഈ ബീജത്തെക്കു റിച്ചു സുഭഗോദയത്തിൽ പരോപിശക്തിരഹിതഃശക്ത്യായുക്തോഭവേദ്യ ദി സൃഷ്ടി സ്ഥിതിലയാൻകൎത്തുമശക്തഃശക്തഏവഹി എന്നു പറഞ്ഞിരി ക്കുന്നു. ഇതിൻെറ സാരം പരോരിഃപരമാത്മാചകേവലേപരമവ്യയം എന്നും ശക്തിഃ കാന്സൃപ്രഭൃതൌപാദിബലദുൎഗ്ഗാദിദേവതാഃ എന്നും നാനാ ൎത്ഥരത്നമാല ശക്തിരസ്ത്രാന്തരേഗൌൎയ്യാമുത്സാഹാദൌബലേസ്ത്രിയാം എ ന്നു മേദിനി പരമാത്മാവു ശക്തിയോടുകൂടുന്നു എങ്കിൽ സൃഷ്ടി സ്ഥിതിസം ഹാരങ്ങൾ ചെയ്യുന്നതിന്നു ശക്തനാകുന്നു. അല്ലെങ്കിൽ ശക്തനല്ലാ. എന്നതിനാൽ ഈ ബീജം ശിവശക്തികളുടെ യോഗമാകുന്നു. ഹശ്ശിവോ ഗഗനംപ്രാണഃ എന്നു മാതൃകാനിഘണ്ടുഹശ്ശംകരേഹരൌഹംസഃരണ രോമാഞ്ചെവാജിഷു എന്നു നാനാൎത്ഥരത്നമാല അതിനാൽ ഹകാരം ശിവ നാകുന്നു വരിവസ്യാരഹസ്യത്തിൽ വേധോഭാരത്യൌ, മാധവലക്ഷ്മ്യൌ രുദ്രപാൎവ്വത്യൌ, രേഫാദിവൎണ്ണഷട്കസ്യാൎത്ഥാൻക്രമശോവിജാനീയാൽ എന്നതിനാൽ രബ്രഹ്മാവും ലസരസ്വതിയും ആകുന്നു. എന്നാൽ ഘോ ഷ രുക്തിസ്സമാഖ്യാതോരുദ്രോവൈവഹ്നിരുച്യതേ അംബികാഖ്യാസമായേ ദേബിന്ദുരിന്ദുശ്ശിഖാമണിഃ നിൎഗ്ഗുണംനിഷ്കലംജ്യോതിഃപരംബ്രഹ്മതദുച്യ തേ എന്ന ഭുവനാകല്പസംഗ്രഹത്തിൽ. ഹകാരം ശിവപരമല്ല ശക്തിപര മാണ്. രേഫം ബ്രഹ്മപരമല്ല രുദ്രപരമാണു എന്നു അഭിപ്രായഭേദം വ രുന്നു. എങ്കിലും ആ രണ്ടു വൎണ്ണങ്ങളുംകൂടി മായയായ ഈകാരത്തോടു ചേരുമ്പോൾ അംബികയാകുന്നു. മൃഡാനി ചണ്ഡികാംബികാ എന്നു അമരം. ഹ്രീം എന്നതിൻെറ മുകളിൽ ചൂഡാരത്നംപോലെയിരിക്കുന്ന ബിന്ദു ചന്ദ്രനാകുന്നു. ശിവനും ഗൌരിയും ചന്ദ്രനെ ധരിക്കുന്നവരാണെ ന്നു പുരാണങ്ങൾ ഘോഷിക്കുന്നു. അപ്പോൾ ഈ ബീജം അഗ്നിഷോമാ ത്മകവും ശിവശക്ത്യാത്മകവും ആകുന്നതിനാൽ ഇതിൻെറ ദേവത, പ രബ്രഹ്മമാകുന്നു. വരിവസ്യാരഹസ്യത്തിൽ ഹനഹിംസായാമിതിഹരശൌ ൎയ്യംപ്രത്യൎത്ഥിഹനനതഃപാൽ ഈകാരാഖ്യസ്യാൎത്ഥഃ കീൎത്തിസ്സൎവ്വാസ്സമൃദ്ധിശ്ചൈ

പ്പത്താൽ ഈവ്യാപ്താവിതിധാതോന്നിമ്മിതിരനയോ മകാരാൎത്ഥഃ ഈകാരഃപ്രശ്ലിഷ്ടഃസൃഷ്ടിസ്ഥിതിരൂപദീപ്തികൎത്രൎത്ഥഃ യദ്വാഹ്രദിഖേദഹരേ പ്രകാശതേതേനമാതാഹ്രീഃ ഉഭയോഃസമരസഭാവോഹൃല്ലേഖായാഃ പരബ്രഹ്മ എന്നുണ്ട്. ഹന്തീതിഹഃഹനിക്കഹേതുവായിട്ടശൌൎയ്യം എന്നു ഹകാരത്തിന്നു അൎത്ഥമാകുന്നു. ഈ (ല) കാന്തി ഗതിവ്യാപ്തിക്ഷേപപ്രജനഖാദനേ എന്നു ധാതുപാഠം ലകാരം അദാദിഗണസൂചകമാകുന്നു. ഏതീതി ഈ ഈകാരത്തിന്നു വ്യാപിക്കുന്നതുശോഭിക്കുന്നതുംപുകൾപ്പെട്ടുന്നതു എന്നു അൎത്ഥങ്ങളുണ്ട്. അതിനാൽ സൃഷ്ടിസ്ഥിതിരൂപങ്ങളുടെയും ദീപ്തിയുടേയും കൎത്രി എന്നൎത്ഥമാകുന്നു. ഹകാരേകാരങ്ങളുടെ മദ്ധ്യത്തിലിരിക്കുന്ന രേഫത്തിന്നു (രാതീതിരഃ രാദാനേ) കൊടുക്കുന്നതു് എന്നൎത്ഥമാകുന്നു. ഇവയുടെ അന്തത്തിലിരിക്കുന്ന മകാരത്തിന്നു ശിവശക്തികളുടെ നിൎമ്മാണം അൎത്ഥമാണു്. അമഗത്യൌഭജനേശബ്ദേ എന്നു ധാതുപാഠം ഇതു സ്വാൎത്ഥണിജന്തചുരാദിയാണു് അമയതീതി അം എന്നു് വിഗ്രഹം രാപുമാൻപാവകേകാമെക്ഷയവജ്രാശയേഷ്വതൌ ഈകാരോബ്ജഭലേവാണ്യാംലക്ഷ്മ്യാംകമലകേസരേ. രസനായാംശക്രചാപേബാണേഫണിനികന്ദരേ. മശ്ശംഭൌധാതരിന്ദൌനതചഃന്ദ്ര, മാസിചമാഃപുമാൻ എന്നു ഏകാക്ഷരനിഘണ്ഡു ഹ്രീം എന്നതിന്നു സൃഷ്ടിസ്ഥിതിസംഹാരങ്ങളെച്ചെയ്യുന്നതും ശോഭിക്കുന്നതും സൎവ്വവ്യാപിയായിരിക്കുന്നതും അഭിഷ്ടത്തെ കൊടുക്കുന്നതും ആയ ശിവശക്തികളുടെ ഐക്യം എന്നൎത്ഥമാകുന്നു. ഈ ഐക്യത്തെയാകുന്നു മുമ്പിൽ പരോപിശക്തിരഹിതഃ എന്ന ശ്ലോകംകൊണ്ടു സൂചിപ്പിച്ചതു്. ഈ ബീജത്തെ വേദത്തിൽ ലോകസ്യദ്വാരമൎച്ചിമൽപവിത്രംജ്യോതിഷ്മൽഭ്രാജമാനംജഹസ്വൽ അമൃതസ്യധാരാബഹുധാദോഹമാനംചരണംനോലോകേസുധിതാൻദധാതു എന്ന ഋക്കുകൊണ്ടു പറയുന്നു. സാരാം; ലോകസ്യദ്വാരം ലോകത്തിന്റെ ദ്വാരമായതു മാൎഗ്ഗം ആകാശം അതിനാൽ ആകാശബീജമായ ഹകാരം അൎച്ചിമൽ അഗ്നി അഗ്നിബീജമായ രേഫം പവിത്രംജ്യോതിഃ പരിശുദ്ധമായ ജ്യോതിസ്സ് ഈകാരം മഹസ്വൽ=തേജസ്സോടുകൂടിയതും അമൃതസ്യധാരാബഹുധാദോഹമാനം=അമൃതധാരകളെ വളരെ വിധത്തിൽ പുറപ്പെടുവിക്കുന്നതും ആയ ചന്ദ്രൻ അനുസ്വാരം വരിവസ്യാരഹസ്യത്തിൽ നമ്മിതിരനയോമകാരാൎത്ഥഃ എന്നു പറഞ്ഞതുകൊണ്ടു സാക്ഷാന്മകാരമാണെന്നു ഗ്രഹിക്കരുതു്. സ്വരാശ്ചതുൎദ്ദശാദ്യാ അജചത്യപിസംജ്ഞിതാഃ അനുസ്വാരാവിസൎഗ്ഗശ്ചതൽപരൌക്രമശഃസ്മൃതൌ ഉച്ചാരണാൎത്ഥാത്രാകാരസ്സൎവ്വൈവ് വ്യഞ്ജനേഷ്വപി എന്നു സൎവ്വപ്രത്യയമാലയിൽ ഉണ്ടു് അതി

നാൽ അകാരത്തെ ഉപേക്ഷിക്കുമ്പോൾ മകാരാദ്ധ്രൂപമാകുന്നു. അ ഉ മ എന്നാകുന്ന ഓംകാരത്തിന്റെ പിരിവു അവിടെയും ആ മകാരം മകാരാത്ഥമായ അനുസ്വാരമായിട്ടാകുന്നു ഇരിക്കുന്നതു്. അതുപോലെ ഈ ബീജാദികളിലും കണ്ടുകൊള്ളണം. അപ്പോൾ ഹ്രീം എന്നാകും. അംശോബ്ജാവക്രവാക്യേതിദിഷ്വേങ്ങലിനിയോഗയോഃ സപ്തസ്വരാന്തമാനേചപരജ്ജ്യോതിഷിചസ്മൃതഃ എന്നു ഏകാക്ഷരകോശം പിന്നെ തച്ചരണം= ആഹ്രീംകാരമാകുന്ന മൂലം ചരണോസ്ത്രീബഹ്വചാദൌമൂലേ ഗോത്രേപദേപിച എന്നു മേദിനിനഃ=ഞങ്ങളെ സുധിതാൻ=തൃപ്തന്മാരാക്കി അല്ലെങ്കിൽ നല്ല ബുദ്ധിയുള്ളവരാക്കി ദധാതു=ധരിക്കട്ടെ പോഷിപ്പിക്കട്ടെ- എന്നും വേദവാക്യസാരം. ഈ ബീജത്തെ മഹാകാവ്യമായ നൈഷധീയചരിതത്തിന്റെ പതിനാലാംസഗ്ഗത്തിൽ സരസ്വതീദേവി നളനോടു പറയുന്നതായ് ശ്രീഹഷ്കവികാണിച്ചിരിക്കുന്നു. വ്വ-ാംശ്ലോകം അവാമാവാമാദ്ധേസകലമുഭയാകാരഘടനാൽദ്വിധാഭൂതം രൂപംഭഗവദഭിധേയംഭവതിയൽ തദന്തർമന്ത്രംമേസ്മരഹരമയംസേന്ദുമമലം നിരാകാരം ശശ്വജ്ജപ, നരപതേ! സിദ്ധ്യതുസതേ- എന്നു്. അന്വയം. ഹേ നരപതേഅദ്ധേഅവാമാ വാമാ (ഇതി) ഉഭയാകാരഘടനാൽ സകലംരൂപം ദ്വിധാഭൂതംഭഗവദഭിധേയംഹരമയം സേന്ദുംഅമലം നിരാകാരം മേ മന്ത്രംയൽതദന്തഃസ്മര ശശ്വജ്ജപസതേസിദ്ധ്യതു. അന്വയാത്ഥം. ഹേ നരപതേ പാതിയിൽ അവാമാ എന്നും വാമാ എന്നും രണ്ടുവിധത്തിൽ ചേന്നിരിക്ക ഹേതുവായിട്ടു സകലമായരൂപവും രണ്ടുവിധമായ് ഭഗവദഭിധേയമായ് സേന്ദുവായ് അമലമായ് നിരാകാരമായ് ഇരിക്കുന്ന എന്റെ മന്ത്രം യാതൊന്നോ; അതിനെ ഉള്ളിൽ സ്മരിക്കു. വെവ്വേറെ ജപിക്കു. (എന്നാൽ) അതു നിനക്കു സിദ്ധിക്കും. ഈ ശ്ലോകത്തിന്റെ പദച്ഛേദവും അന്വയവും അത്ഥവും പലേപ്രകാരത്തിലാകയാൽ അതിനെ വിവരണംകൊണ്ടുകാണിക്കുന്നു. ഹേ നരപതേ നള! മേമന്ത്രം=എന്റെ മന്ത്രം-രഹസ്യം സേന്ദുമം=ഇന്ദോർ ഃ ഇന്ദുമാ ഇന്ദുമയാസഹസേന്ദുമം-ഇന്ദുവിന്റെ മായോടു കൂടിയതു് — ചന്ദ്രന്റെ കാന്തിയോടു കൂടിയതു് (ഇതു സരസ്വതീപക്ഷമാകുന്നു) ശിവപക്ഷത്തിൽ-സേന്ദുമം-ചന്ദ്രകലയോടു കൂടിയതു പാവ്വതിപക്ഷത്തിങ്കൽ അണിയപ്പെട്ട അദ്ധചന്ദ്രനോടുകൂടിയതു് — ഇങ്ങിനെ പറയപ്പെട്ട ആകാരഃ= സ്വരൂപം എതിന്നോ? അതു് എന്നാൽ ഈ ഹാമാത്രം കൊണ്ടു സാകാരം. വിചാരിക്കുമ്പോൾ അറിവാൻ കഴിയാത്ത ആകാരത്തോടുകൂടിയതു-പിന്നെയോ സ്മരമയം=കാമതത്വരൂപമായതു. ഹരമയം=ശിവതത്വരൂപമായതു്. ക്രമ

ത്താലെ ഇവ രണ്ടും ഭുക്തിമുക്തികളെ കൊടുക്കുന്നതെന്നൎത്ഥം സ്മരമയം- എന്നതിനാൽ ക്ലീം കാരത്തേയും. ഹരമയം എന്നതിനാൽ ഹ്രീം കാരത്തേയും സൂചിപ്പിക്കുന്നു ഇപ്രകാരമുള്ള രൂപം നിൻെറ മനസ്സിൽ സമാധികാലത്തു പ്രത്യക്ഷമാവട്ടേ എന്നു- സ്ത്രീകളുടെ കാമപ്രധാനത്വംകൊണ്ടു സ്മരപദത്താൽ ഹ്രീം കാരത്തിങ്കൽ സ്ത്രീഭാഗം കാണിക്കപ്പെടുന്നു. മുമ്പിൽ പറയപ്പെട്ട ഗുണവിശിഷ്ടമായ സ്മരഹരമയം= ശക്തിശിവരൂപം- നിൻെറ ഉള്ളിൽ പ്രകാശിക്കട്ടെ എന്നോ? ഹരമയം സ്മര=ഹരമയമായ രൂപത്തെ ഉള്ളിൽ ചിന്തിക്കു എന്നോ സാരം-ജപ=സ്തുതിക്ക എന്നും- സേന്ദുമലം=കർപ്പൂരംപോലെ ഗൌരവൎണ്ണമായ് ഹരമയം=ശുഭാവഹമായ് ഇരിക്കുന്ന മന്ത്രത്തെ രപതിയല്ലാതെ ജപിക്കു എന്നോ സാരം- രപതി=ഭാഷിക്കാത്തവൻ സ്മരഹരം=ശിവം=ശിവരൂപത്തെ അന്തഃ=മദ്ധ്യത്തിൽ (മന്ത്രം) ശൈവം- ശാക്തം എന്ന രണ്ടും ശബ്ദരൂപത്വംകൊണ്ടു ഭഗവതിയും ഭഗവാനും ആകുന്നു എന്നു്. പാൎവ്വതീപരമേശ്വരാഭിധേയം എതിന്നോ? അതിനെ- (അൎദ്ധനാരീശ്വരനെ) സ്ത്രീപുംസരൂപമായിട്ടു രണ്ടു ഭാഗമെന്നു സാരം-അൎദ്ധേ=വലത്തേ ഭാഗത്തു് -അവാമാ വാമാനഭവതീത്യവാമാ- സ്ത്രീയല്ല പുരുഷനാകുന്നു ഇടത്തുഭാഗത്തു്. വാമാ=സ്ത്രീയാകുന്നു. അവാമം വലത്തുഭാഗം- ആസാമസ്ത്യേന വാമം. അവാമം=അദക്ഷിണഞ്ച. . അവാമാവാമേ എന്നതിനാൽ ആകാരം ഇങ്ങിനെ രണ്ടാകുന്നു. അതു രണ്ടുംകൂടി സംപൂൎണ്ണമായ ഏകരൂപം എന്നൎത്ഥം. (വേറെ വിധത്തിൽ സാരം) അൎദ്ധേ=വാമഭാഗത്തിങ്കൽ. അവാമാ=അപ്രതികൂലയായ് പ്രസാദാവദാതമുഖിയായ് എന്നു താല്പൎയ്യം. വാമാ=അഴകുള്ളവൾ. പാൎവ്വതിരൂപമാകുന്നു. അതു ഹരമയമായ രൂപം എന്നതിനാൽ വലത്തുഭാഗത്തു മഹേശനാകുന്നു. ഇതുകൊണ്ടു ശക്ത്യുദ്രേകം സൂചിക്കുന്നു. ഹരം സ്മരഹരം എന്നാകട്ടെ സേന്ദും=ചന്ദ്രനോടുകൂടിയും അപ്രകാരം അമലം=സേന്ദുത്വത്തിങ്കൽ കളങ്കം കൂടാതെയിരിക്കുന്നതായ് പിന്നെ സകലം=കലാമാത്രചന്ദ്രനോടു കൂടിയതായ് (കലാമാത്രാ=നിഷ്കളങ്കം) അല്ലെങ്കിൽ 64 കലകളോടും അണിമാദ്യൈശ്വൎയ്യങ്ങളോടും കൂടിയതായിരിക്കുന്ന രൂപം എന്നു താല്പൎയ്യം. ഇതു ശൈവസംബന്ധിയായ അൎത്ഥം. (വേറെ വിധത്തിൽ) യാതൊരു രൂപം അൎദ്ധേ=പാതിയിൽ അശ്വാസൌ വാമാ അവാമാ=ശക്തിയോടുകൂടിയ വിഷ്ണു. അൎദ്ധേ=പാതിയിൽ=മാവാ=അവയായമാ അവതീത്യവാ രക്ഷിക്കുന്നവളായ മാ=ലക്ഷ്മി ഇതു ലക്ഷ്മീനാരായണാത്മകമായ അൎത്ഥം. അതു വാമനേത്രത്തിങ്കൽ സേന്ദുരൂപതയാലാണു ധ്യാനത്തിങ്കൽ

ചന്ദ്രകലോപേതത്വം കൊണ്ടു സേന്ദുമം ലക്ഷ്മീപക്ഷത്തിങ്കൽ അലങ്കരിച്ചതായ അൎദ്ധചന്ദ്രയോഗംകൊണ്ടു സേന്ദുമം എന്നു പദാൎത്ഥമാകുന്നു.

ശിവങ്കൽനിന്നു് അഭിന്നത്വം ഹേതുവായിട്ടു ഹരമയമായും ലക്ഷ്മീനാരായണാത്മകമായും ഉള്ള രൂപം ഏതോ അതു് അരൂപാ=വിഷ്ണുരൂപിണിയാകുന്നു. വാമാശക്തി, വാമാൎദ്ധത്തിങ്കൽ ഭവിക്കുന്നു. ശിവരൂപത്തിങ്കലും അങ്ങിനെ തന്നെ. ഇങ്ങിനെ ഹരിഹരാത്മകമായും ഇരിക്കുന്ന രൂപത്തെ സ്മരിക്ക എന്നു സാരം. (ഇനി ഈ ശ്ലോകം കൊണ്ടുണ്ടാവുന്ന മന്ത്രരൂപത്തെപ്പറയുന്നു) അധേ=പൂൎവ്വഭാഗത്തിങ്കൽ അവാ=ഓകാരത്തോടും അപ്രകാരം അമാ=അനുസ്വാരത്തോടും എന്നതിനാൽ പക്ഷാന്തരമായിട്ടു പവൎഗ്ഗത്തിന്റെ 5-ാമത്തേതായ മകാരത്തോടും (പ്രണവത്തോടെ എന്നു താല്പൎയ്യം) ഉത്തരഭാഗത്തിൽ അവാ=ഓകാരത്തോടും അപ്രകാരം അനുസ്വാരത്തോടും അല്ലെങ്കിൽ വ്യഞ്ജനമകാരത്തോടും (പ്രണവത്തോടു കൂടെ എന്നു താല്പൎയ്യം) രണ്ടു പ്രണവങ്ങളുടെ നടുവിൽ എന്നു സാരം. ഹരമയം=ഹര എന്ന നാമരൂപമായ എന്റെ മന്ത്രം ജപിക്ക. ഹരപക്ഷത്തിങ്കൽ ഹരമയം=ഹകാരരേഫരൂപം (ഹ്ര) എന്നു അപ്രകാരം നിരാകാരം അശ്ചഅശ്ച=ഔ ഔ. രണ്ടിന്റെയും ആകാരം=സ്വരൂപം (സ്വരൂപത്തിങ്കൽ ആകാരങ്ങൾ) നിൎഗ്ഗതങ്ങളായിരിക്കയാൽ നിരാകാരം ഹകാരരേഫങ്ങളുടെ ഉച്ചാരണത്തിന്നായിട്ടു യാതൊരകാരദ്വയമോ? അതുകൂടാതെ ഹ്ര എന്ന വ്യഞ്ജനമാത്രഹകാരരേഫമയമായ എന്നൎത്ഥം) സേന്ദും= ഈ ച ഇന്ദുശ്ച സേന്ദു. ഈകാരത്തോടും അൎദ്ധചന്ദ്രനോടുംകൂടിയതു് അപ്രകാരം സകലം കലയെന്നതു് അനുസ്വാരം അതോടും കൂടിയതു ഹ്രീം എന്ന രൂപമെന്നൎത്ഥം. അല്ലെങ്കിൽ സകലം=ചന്ദ്രകലയോടുകൂടിയതായ് സേന്ദും=ഈകാരബിന്ദുക്കളോടു കൂടിയതായ് അമലം ശാക്താദിദോഷം കൂടാതെയുള്ളതായിരിക്കുന്നതു് ഇതിന്റെ രൂപം മുമ്പിലത്തെപ്പോലെ അവാ മാ ച അവാമാച പ്രണവദ്വയസംപുടിതമായിട്ടാണു് എന്നു സാരം. ശിവാന്ത്യോവഹ്നിസംയുക്തോബ്രഹ്മദ്വിതയമന്തരാ തുരീയസ്വരശീതാംശുരേഖാതാരാസമന്വിതഃ ഏഷചിന്താമണിൎന്നാമമന്ത്രസ്സൎവ്വാൎത്ഥസാധകഃ ജഗന്മാതുസ്സരസ്വത്യാരഹസ്യംപരമംമതം എന്നു ആഗമത്തിങ്കലുണ്ടു്. ഓം ഹ്രീം ഓം എന്നായാൽ സരസ്വതിയുടെ ചിന്താമണി മന്ത്രമാകുന്നു. രണ്ടോംകാരങ്ങളുമില്ലെങ്കിൽ ചിന്താമണിയല്ല എന്നു താല്പൎയ്യം. ഇപ്പദങ്ങളെക്കൊണ്ടു തന്നെ ക്ലീംകാരമായിട്ടും ഒരൎത്ഥം കല്പിക്കപ്പെടുന്നുണ്ടു് എങ്ങിനെയെന്നാൽ സ്മരമയം സേന്ദു=ചന്ദ്രനോടു കൂടിയതായ് നിരാകാരം= നിൎഗ്ഗതമായ ആകാരചതുഷ്ടയസ്വരൂപമായിരിക്കുന്ന മേമന്ത്രംസ്മര=എ

ന്റെ മന്ത്രത്തെ സ്മരിക്ക. ഇവിടെ ആകാരരഹിതമാകുന്ന മന്ത്രം പിന്നെ സകലം=കശ്ചലശ്ച കലൌ കലങ്ങൾ കകാരലകാരങ്ങൾ അവയോടു കൂടിയതു്. ഇവിടെയും നിരാകാരം സേന്ദം എന്നു സംബന്ധിക്കുന്നു. ഉഭയാകാരഘടനം ഹേതുവായിട്ട് എന്നു തുടങ്ങീട്ടു മുമ്പിലത്തേപ്പോലെ അൎത്ഥം. അപ്രകാരം തന്നെ ക്ലീം എന്ന കാമരാജമന്ത്രം സിദ്ധിക്കുന്നു. ഈ ശ്ലോകത്തിങ്കൽ പറഞ്ഞ ഹ്രീം ബീജംകൊണ്ടു ബദ്ധങ്ങളായ ശൈവ വൈഷ്ണവാദി മന്ത്രങ്ങളുണ്ടാകുന്നു.

ഇനി ഹ്രീംകാരത്തിന്റെ അക്ഷരാന്തൎഭൂതമായ തത്ത്വാൎത്ഥത്തെ പ്പറയുന്നു. നഭോവരാഹോനകുലോഹ്രദോവാമപദഘിതഃ സദാശിവോരുണഃ പ്രാണോഹകാരശ്ചഹയാനനഃ എന്നു മാതൃകാനിഘണ്ടു. ഛവിബിജം കാന്തിബീജം ശോഭാപി സുഷമാതഥാ ആകാശംചാമൃതം ദേവി ഹകാരസ്യാസ്തതംപരം എന്നു സിദ്ധസാരസ്വതവചനം. അതിനാൽ പഞ്ചഭൂതങ്ങളിൽ വെച്ചു ഹകാരം ആകാശത്തിന്റെ ബീജവും ആ ഭൂതത്തിന്റെ അധിഷ്ഠാനദേവത സദാശിവനും ആകുന്നു. ക്രോധിനീചഭുജംഗേശീജ്വാലീരുധിരപാവകൌ രോചിഷ്മാൻ ദക്ഷിണാംശശ്ചതചിരോരേഫ ഈരിതഃ എന്നു മാതൃകാനിഘണ്ടു. അഗ്നീരേഫ ഋവഹ്നിശ്ചഹുതഭുഗ്ഹവ്യവാഹനഃ എന്നു ശ്യാമാതന്ത്രവചനം. അതിനാൽ രേഫം മഹാഭൂതമായ അഗ്നിയുടെ ബീജവും ആ ഭൂതത്തിന്റെ അധിഷ്ഠാനദേവത രുദ്രനും ആകുന്നു. ലൺസൂത്ര ഘാവൎണ്ണനസഹോച്ചാൎയ്യമാണോരേഫോലയോസ്സംജ്ഞാ എന്ന വാൎത്തികത്താലും രലയോരവിശിഷ്ടത്വം മതം വ്യാകരണേസതാം എന്ന സൎവ്വപ്രത്യയമാലാവചനത്താലും രേഫലകാരങ്ങൾക്കു് അൎത്ഥഭേദമില്ല. രേഖാ ലേഖാ എന്നു് ഉദാഹരണം. അതിനാൽ ലകാര ബീജവാച്യയായ ഭൂമിയും അതിന്റെ അധിഷ്ഠാന ദേവതയായ ബ്രഹ്മാവും രേഫത്തിൽ അടങ്ങുന്നു. ആഗ്നേയ്യപിചസാവിത്രീദ്വിധൈവോക്തേമതേമമ. തയോൎബീജേരലൌദേവിതഥാഭൂതേഷ്വചദ്വയോഃ എന്ന ശിവജ്ഞാന ദീപികാ വചനത്താൽ രേഫം ഭൂലോകാഗ്നിയുടേയും ലകാരം സവിത്രഗ്നിയുടേയും ബീജമാകുന്നു. എന്നാൽ രലങ്ങൾക്കു ഭേദമില്ല. ഭൂലോകാഗ്നിക്കും ആദിത്യാഗ്നിക്കും തമ്മിൽ സംബന്ധമുണ്ടു്. തത്തഇന്ദ്രിയംപരമംപരാചൈരധാരയന്തകവയഃപുരേദം ക്ഷമേദമന്യദ്ദിവ്യന്യദസ്യസമിപൃച്യതേസമനേവകേതുഃ എന്നു ഋഗ്വേദവാക്യം സാരം. ഹേ ഇന്ദ്ര! (തേ)=നിന്റെ (പരമം)=ശ്രേഷ്ഠമായ (ഇന്ദ്രിയം)=ബലത്തെ (പുരാ)=പണ്ടേക്കാലത്തു (കവയഃ)=ജ്ഞാതാക്കൾ (പരാചൈഃ)=പരാങ്മുഖം (അധാരയന്ത)=അഭിമുഖമായിത്തന്നെ ധരിച്ചു എങ്കിലും (അസ്യ)=ഇന്ദ്ര

ൻെറ (അന്യൽ)=വേറായ് ഏകമായ് അഗ്നിയെന്നു പേരോടു കൂടിയതായ ജ്യോതിസ്സ് (ക്ഷമാ)=ഭൂമിയിൽ വൎത്തിക്കുന്ന (അന്യൽ)=വേറായ് സൂൎയ്യൻ എന്നു പേരോടു കൂടിയതായിരിക്കുന്ന ജ്യോതിസ്സ് (ദിവി)=ആകാശത്തിൽ (ഈം)=ആ രണ്ടു വിധമായ ഇന്ദ്രജ്യോതിസ്സ് (സംപൃച്യതേ)= പരസ്പരം ചേരുന്നു. രാത്രിയിൽ ആദിത്യാഗ്നിയോടു കൂടിചേരുന്നു എന്നു സാരം. അഗ്നിംവാവാദിത്യഃസായം പ്രവിശതിതസ്മാദഗ്നിർദ്ദൂരാന്നക്തം ദദൃശേ എന്നു വേദവാക്യം. പകലിൽ അഗ്നി, സൂൎയ്യനോടു കൂടിചേരുന്നു. ഉദ്യന്തംവാവാദിത്യമഗ്നിരനുസമാരോഹതി തസ്മാദ്ധൂമഏവാഗ്നേർദിവാദദൃശേ എന്നു വേദവാക്യം. ഇവരുടെ പരസ്പരസംഗമനത്തിന്നു ദൃഷ്ടാന്തം പറയുന്നു. (സമനേവകേതൂഃ)=സമനം യുദ്ധം. യുദ്ധം ചെയ്യുന്ന ഇരുവരുടെ കൊടി കൊടിയോടു മുട്ടുന്നു അതുപോലെ എന്നു സാരം. ഇന്ദ്രൻെറ ഒരു പ്രകാശമാകുന്നു അഗ്നി. അതു ഭൂമിയിലിരിക്കുന്നു മററൊരു പ്രകാശം ആകാശത്തിൽ സൂൎയ്യനാമാവായിരിക്കുന്നു. അവക്കു തമ്മിൽ സംബന്ധമുണ്ട് എന്ന്. ഭൂവിൻേറയും അഗ്നിയുടേയും മദ്ധ്യത്തിലുള്ള മഹാഭൂതമായ ജലവും അതിൻെറ അധിഷ്ഠാനദേവതയായ വിഷ്ണുവും ഹകാരത്തിങ്കൽ തന്നെ അടങ്ങിയിരിക്കുന്നു. ഹശ്ശംകരേഹരൌഹംസരണരോമാഞ്ചവാജിഷു ഗവേപ്രചേതസി, സ്ത്രീതുഹാത്യാഗേഗതിവീണയോഃ എന്നു നാനാൎത്ഥരത്നമാല. ഹശ്ശിവേസലിലേശൂന്യേധാരണേ മംഗലേപിച ഗഗനേനകലിശേചരഃ ഃതനാകേചവൎണ്ണ്യതേ എന്നു മേദിനി. എന്നാൽ ബാലോ..മാംസനിലയോമേദോവാരിദവാരുണൌ ഉൽകാരിജലസംജ്ഞ ശ്ച ഖഢ്ഗിശോപിവകാരകഃ എന്നു മാതൃകാനിഘണ്ടുവിൽ പറഞ്ഞിരിക്കയാൽ ജലത്തിൻെറ ബീജം വകാരമാണെങ്കിലും അതിനെ ഹകാരം കൊണ്ടു തന്നെ സാധിച്ചിരിക്കുന്നു. ക്ഷുധാബാലാചവായുസ്ഥപഗ്ധ്യതശ്ച പുരുഷോത്തമഃ യമുനോയാമുനോയശ്ചയകാരോ മാന്തിമഃ സ്മൃതഃ എന്നു മാതൃകാനിഘണ്ടുവിൽ പറഞ്ഞിരിക്കയാൽ ആകാശത്തിൻേറയും അഗ്നിയുടേയും നടുവിൽ ഉള്ളതായ വായുവിൻെറ ബീജാക്ഷരം യകാരമാകുന്നു. • വായുബീജംതഥാവാശീവാചാലം വൈശ്യബീജകം വീരബീജം തഥാവാപിയകാരസ്യാസ്യതംപരം എന്നു ബീജകോശത്തിലും ഉണ്ട്. യസ്യാഗേനിലയേവായൌയമേദാതരിയാതരി എന്നു നാനാൎത്ഥരത്നമാല. ഈ യകാരത്തേയും വായ്വധിഷ്ഠാനദേവതയായ ഈശ്വരനേയും ഹര എന്നവയുടെ ഉള്ളിൽ മാതൃകാകോശത്തിലെ പുരുഷോത്തമശബ്ദം കൊണ്ട് അസ്പഷ്ടമായിട്ട് അന്തൎഭവിപ്പിച്ചിരിക്കുന്നു. ഹയവരട്=ഹട് എന്ന മാഹേശ്വരസൂത്രത്തിങ്കൽ ഈ ബീജങ്ങൾ നാലും അടക്കിയി

രിക്കുന്നതുമല്ലാതെ ലാൻ എന്ന സൂത്രത്താൽ രലങ്ങൾക്ക് അഭേദവും കല്പിച്ചിരിക്കുന്നു. ഇതോനുബന്ധാഃ കാര്യാർത്ഥാസ്തേഷാം ലോപഃപുനർഭവൽ എന്നതിനാൽ ടകാരത്തെ എടുത്താൽ ഹര എന്നിരിക്കും. ഹര എന്നതിന്റെ ഉള്ളിൽ മററു ബീജങ്ങളും നാളികേരാംബുബീജംപോലെ അടങ്ങിയിരിക്കുന്നു. ഹകാരരേഫങ്ങളുടെ മുകളിലിരിക്കുന്ന അകാരം ഉച്ചാരണാർത്ഥമാകയാൽ അതിനെത്തള്ളുമ്പോൾ ഹ് ര് എന്നിരിക്കും. ഗോവിന്ദശ്ചത്രിമൂർത്തി ശഃശാന്തിഃസ്യാദ്വാമലോചനാ. നൃസിംഹാസ്ത്രന്തഥാ മായാഈകാരോപിസുരേശ്വരഃ എന്നു മാതൃകാ നിഘണ്ടുയാമളത്തിൽ ഈംകാരം കാമകലയായ യോനിബീജമാണെന്നു പറയുന്നു തുര്യസ്വരം ബിന്ദുയുതം നാദേനപരിഭൂഷിതം കാമകലാമഹാമന്ത്രം മഹാകാളേനകീർത്തിതം. എന്നുണ്ട്. ഈകാരോബിന്ദുസംയുക്തോബീജമംശോർമതോമമ സോമസൂര്യാഗ്നിബീജാനാമേകൈകസ്യാഥ വാദ്വയോഃ ത്രയാണാംവാന്യബീജേനയോഗേംശുസ്സദനന്തരം. എന്നു് ശിവജ്ഞാനദീപികാവചനം. ഈം എന്നതു ശിവന്റെ അംശുക്കളുടെ ബീജമാണ്. ചന്ദ്രൻ സൂര്യൻ അഗ്നി ഇവരുടെ ബീജങ്ങൾ അവയിൽ ഒന്നിനോടോ രണ്ടിനോടൊ മൂന്നിനോടൊ ചേരുമ്പോൾ അവക്കു് അംശുക്കൾ എന്നു പേരാകുന്നു. യോഗചൂഡാമണ്യുപനിഷത്തിൽ പ്രാണഞ്ചേദിഡയാപിബേന്നിയമിതം ഭൂയോന്യയാരേചയേൽ പീത്വാപിംഗളയാസമീരണമധോബദ്ധ്വാത്യജേദ്വാമയാ സൂര്യാചന്ദ്രമസോരനേനവിധിനാബിന്ദുദ്വയംധ്യായതഃ ശുദ്ധാനാഡിഗണാഭവന്തിയമിനോമാസദ്വയാദൂർദ്ധ്വതഃ എന്നതിനാൽ രണ്ടു ബിന്ദുരൂപങ്ങളോടുകൂടിയ വിസർഗം സോമസൂര്യന്മാരാകുന്നു. ഈ ബിന്ദുദ്വയത്തോടു ഈകാരം ചേരുമ്പോൾ അതു ശിവന്റെ അംശുബീജമാകുന്നു എന്നു സാരം. ബുദ്ധിബീജംതഥാമേധാഭബീജഞ്ചമതിസ്തഥാ ഐന്ദ്രംതഥൈവവിജ്ഞേയമീകാരസ്യാ സ്മൃതംപരം എന്നു ത്രിപുരാതിലകത്തിൽ പറഞ്ഞിരിക്കയാൽ ഈകാരം ബുദ്ധിയുടെ ബീജമാകുന്നു. ബുദ്ധിയെന്നതു മൂലപ്രകൃതിയാണ്. ബുദ്ധിംപൂർവ്വമജീജനൽ എന്നു ശാർങ്ഗധരസംഹിതാവചനം. അതിനാൽ സോമസൂര്യാഗ്നികളും ഈകാരത്തിങ്കൽ പ്രകൃത്യംശമായ് സൂക്ഷ്മമായ് അന്തർഭവിക്കുന്നു. ഈ ഹ്രീം ബീജത്തെക്കുറിച്ചു ഉപനിഷത്തുകളിലും പറയാതിരുന്നിട്ടില്ല. അഥർവ്വവേദത്തിന്റെ ദേവ്യുപനിഷത്തിൽ വിയദീകാരസംയുക്തംവിതിഹോത്രസമന്വിതം അർദ്ധേന്ദുലസിതംദേവ്യാബീജംസർവാർത്ഥസാധകം ഏവമേകാക്ഷരംമന്ത്രം യതയശ്ശുദ്ധചേതസഃധ്യായന്തി പരമാനന്ദമയാജ്ഞാനാംബുരാശയഃ എന്നതിനാൽ ദേവീബീജമായ ഹ്രീംകാരം ധ

ൎമ്മാൎത്ഥകാമമോക്ഷങ്ങളെക്കൊടുക്കുന്നു എന്നും അതിനെ ജ്ഞാനനിധികളായ സന്ന്യാസിമാർ ധ്യാനിക്കുന്നു എന്നും അറിക. അഥൎവ്വവേദത്തിൻെറ ത്രിപുരാതാപിന്യുപനിഷത്തിൽ ഹരമായാത്മകേനഹ്രീംകാരേണാഹൃല്ലേഖാഖ്യാഭഗവതി ത്രികൂടാവസാനേ നിലയേ വിലയേ ധാമ്നി മഹസാഽഘോരേണ വ്യാപ്നോതിസൈവേയംഭഗവതി ത്രിപുരേതിവ്യാപത്യതേഎന്നുമുമണ്ടു്. ഇങ്ങിനെ പഞ്ചഭൂതാത്മകമായ് പിണ്ഡാണ്ഡബ്രഹ്മാണ്ഡാകാരമായ് ശിവശക്തിമയമായ് സോമസൂൎയ്യാഗ്ന്യാത്മകമായിരിക്കുന്ന ബീജമാകുന്നു.ഹ്രീം എന്നു അറിഞ്ഞുകൊൾക. ഇതിനെ ദേവീബീജമായി നിശ്ചയിക്കുമ്പോൾ പാശാംകുശാഭയവരോജ്വലഹസ്തപദ്മാംപീതാംബരാം കനകഭൂഷണഭൂഷിതാംഗീം ആഷോഡശാക്ഷരകലാവൃതപദ്മവാസാമേകാക്ഷരീം ത്രിഭുവനാധിപതിം നമാമി എന്നു ധ്യാനമാകുന്നു. ധ്യാനമെന്നതു യോഗാംഗമാകുന്നു. യോഗശാസ്ത്രത്തിൽ ധ്യാനന്തുയോഗാംഗ മതോനിരുക്തംയഥോക്ത രൂപോഹൃദയാരവിന്ദേ യഥോക്തരൂപസ്യശിവസ്യശക്തേൎയ്യഥോക്തരൂപേണവിഭാവനംയൽ എന്നുണ്ടു്. ഇപ്രകാരം ധ്യാനിച്ചു ജപിക്കുന്നതിൻെറ ഫലം എതൊന്നിനെ ആഗ്രഹിക്കുന്നുവോ അതിനെ ആ ബീജം കൊടുക്കും എന്നു തന്നെ. യംയംകാമയതേകാമംതംതമാപ്നോതിനിശ്ചയം എന്നു ഭുവനാകല്പവചനം ഈ ബീജത്തിൻെറ മുമ്പിലും പിന്നിലും ശ്രീംകാരത്തെച്ചേൎത്തു ജപിച്ചാൽ കീൎത്തി ഐശ്വൎയ്യം പുത്രസമ്പത്തു് ഇവയുണ്ടാകും. വാന്തംയാന്തസമായുക്തംവേദസ്വരസബിന്ദുകം ബീജരത്നമുദാത്തഞ്ചപ്രകൃതിഃ പ്രോച്യതേബുധൈഃ പ്രകൃതിം സംപുടികൃത്യമായാബീജം ജപേത്തുയഃ യശഃശ്രീപുത്രസമ്പത്തിം മനോജ്ഞഞ്ചകരോത്യലം എന്നും ഓംകാരത്തെ മുമ്പിലും പിമ്പിലും ചേൎത്തു ജപിച്ചാൽ ദേവിയോടു് സായൂജ്യമുണ്ടാകും പ്രണവം സംപുടികൃത്യമായാ ബീജംജപേത്തുയഃ തൽഭാവഭാവിതോ ഭൂത്വാതത്സായുജ്യമവാപ്നുയാൽ എന്നുംഭുവനേശ്വരീകല്പത്തിൽ പറഞ്ഞിരിക്കുന്നു. ഇപ്രകാരം പ്രണവസംപുടമാക്കി ജപിക്കപ്പെടുന്ന ഹ്രീംബീജം സരസ്വതിയുടെ ചിന്താമണി മന്ത്രമാണെന്നു നൈഷധീയ ചരിതമഹാകാവ്യം ൧൪-ാം സൎഗ്ഗത്തിൻെറ ൮൮-ാം ശ്ലോകം കൊണ്ടു് മുമ്പിൽ പറഞ്ഞുവല്ലൊ അതു കേവലം മോക്ഷപ്രദമാണെന്നു ഭുവനാകല്പത്തിൽ പറഞ്ഞുവെങ്കിലും ഐഹികഫലദമല്ലെന്നു വിചാരിക്കരുതു മന്ത്രഫലത്തെക്കുറിച്ചു നൈഷധീയ ചരിതത്തിൽ സരസ്വതീവാക്യമായിട്ടു ശ്രീഹൎഷൻ ഇപ്രകാരം പറയുന്നു സൎവ്വാംഗീണരസാമൃതസ്തിമിതയാവാചാസവാചസ്പതിഃ സസ്വൎഗ്ഗീയമൃഗീദൃശാമപിവശീകാരായമാരായതേ യസ്മൈയഃസ്പൃഹയത്യനേനസതദേവാപ്നോതി കിംഭൂയസായേനായം ഹൃദയേസ്ഥിതഃസുകൃതിനാമന്മന്ത്ര ചിന്താമണിഃ. ൮൯ പൃ

ഷൈരഭ്യർച്യഗന്ധാദിഭിഃ പിസുഭഗൈശ്ചാരുഹംസേനമാംചേന്നിര്യ്യാന്തിംമന്ത്രമൂർത്തിംജപതിമയിമതിംന്യസ്യമയ്യേവഭക്തഃ തൽപ്രാപ്തേവത്സരാന്തേ ശിരസികരമസൌയസ്യ കസ്യാപിധത്തെസോപിശ്ലോകാനകാണ്ഡരചയതിരുചിരാൻ കൌതുകം ദൃശ്യമസ്യാ. ൻാ ഗ്രൂണാനാമാസ്ഥാനിം നൃപതിലകനാരീതിവിദിതാം രസസ്ഥിതാമന്തസ്സുവചതവവൃത്തേ ചകവിതുഃ ഭവിത്രിവൈദർഭീമധികമധികണ്ഠം രചയിതും പരിരംഭക്രീഡാചരണ ശരണാ മന്നപഹമഹം. ൻം ഹ്രീം. ബീജത്തെ ഏതെങ്കിലും ഒരു മന്ത്രത്തിൻെറ ആദിയിൽ ചേർത്തി ജപിച്ചാൽ നിർവാണമെന്ന ഫലമുണ്ടാകും. ശക്തിബീജാതികോമന്ത്രോ നിർവാണമചിരാദപിശേൽ എന്ന് ഗൌതമീയതന്ത്രവചനം. ശ്രീഹംസ്‌ൻ ചാരുഹംസേനമാം നിര്യ്യാന്തിം എന്നു പറകയാൽ അരയന്നമായ വാഹനത്തിൽ സഞ്ചരിക്കുന്ന സരസ്വതിയായ എന്നു അർത്ഥം വരുന്നു. ഇത് സ്ഥൂലമാണ്. സൂക്ഷ്മംഹംസമന്ത്രത്തോടു കൂടിപോകുന്ന എന്നെ ഹ്രീം രൂപിണിയെ എന്നാകുന്നു.

ഹ്രീംകാരം അജപാ എന്നു പേരായ ഹംസമന്ത്രത്തിൻെറ രൂപഭേദമാണ്. ഹംസമന്ത്രത്തിൻെറ രൂപം ഃംഃ ഇങ്ങിനെ അഞ്ചു ബിന്ദുക്കൾ കൂടിയാകുന്നു ഉണ്ടാചുന്നത്. ഇവിടെ ഹകാരസകാരങ്ങൾ ബിന്ദുക്കളാണ് ബിന്ദുദ്വയോദിതസുധാരസപൂർണ്ണസാന്ദ്രസംബന്ധിബിന്ദു സുസമേധിതമാദി ബീജം എന്നു പ്രപഞ്ചസാരത്തിൽ പറയുന്നു. ഃ ഇപ്രകാരമുള്ള രണ്ടു ബിന്ദുക്കളെ ഒന്നാക്കിച്ചേർക്കുമ്പോൾ അതിന്നു വിസർഗ്ഗം= വിസർജനീയം എന്നു വ്യാകരണത്തിൽ പേരാകുന്നു കണ്ഠ്യാവഹാ വിചുയശാസ്താലവ്യ ഓഷ്ഠജാവുപൂ എന്ന പാണിനീയശിക്ഷാവചനത്താൽ സ്ഥാനസാമ്യംകൊണ്ടു വിസർഗ്ഗത്തെ ഹകാരമാക്കി ഉച്ചരിക്കാം. അകുഹവിസർജനീയാനാം കണ്ഠഃ — എന്നുമുണ്ടല്ലൊ അപ്രകാരം തന്നെ ആദ്യത്തെ മൂന്നു ബിന്ദുക്കളെ തള്ളിയാൽ പിന്നെയുള്ള വിസർഗത്തിന്നു സകാരോച്ചാരണമാകുന്നു. വിസർജനീയസ്യസഃ എന്നു സൂത്രം= രണ്ടു വിസർഗങ്ങളുടേയും മദ്ധ്യേയുള്ള ബിന്ദു അനുസ്വാരമാകുന്നു. അപ്പോൾ ഹംസ എന്ന രൂപം ആ മന്ത്രത്തിന്നു ഭവിക്കുന്നു ഇതിൽ മദ്ധ്യബിന്ദുവെത്തള്ളിയാൽ ഹസ എന്നിരിക്കും രണ്ടാം വിസർഗ്ഗമായ സകാരം രോസുപി എന്ന സൂത്രം കൊണ്ടു ഈകാരത്തിൻെറ പിന്നിലാകയാൽ രേഫ പ്രകൃതിയാകുന്നു. അപ്പോൾ ഹ് ര് ഇ= ഹ്രീ എന്നാകുന്നു. ഇങ്ങനേയുള്ള ഹംസമന്ത്രത്തെ സകല പ്രാണികളുടേയും ജീവൻ ജപിക്കുന്നു. ഇതിൻെറ ഉത്ഭവം എങ്ങിനെയെന്നാൽ പ്രാണാപാനന്മാർ നാഭിമദ്ധ്യത്തിൽ വച്ചു

തമ്മിൽ ഘടിക്കുന്നു. പിന്നെ പ്രാണൻ മേല്പോട്ടും അപാനൻ കീഴ്പോട്ടും പ്രവേശിക്കുന്നു. രണ്ടു വായുക്കളുടേയും പരസ്പരമുള്ള ആകൎഷണത്താൽ പ്രാണികൾക്കു ശ്വാസമുണ്ടാവുന്നു. ഈ ആകൎഷണത്താൽ പ്രാണവായുവിൽ നിന്നും കണ്ഠത്തിൽ ഹം എന്ന ശബ്ദമുണ്ടാകുന്നു. അപാനന്റെ ആകർഷണം കൊണ്ടു സകാരവും ഉണ്ടാകുന്നു. എന്നാൽ ശ്വാസം മേല്പോട്ടു പോകുമ്പോൾ ഹംകാരവും കീഴ്പോട്ടു പോകുമ്പോൾ സകാരവും ഉണ്ടാകുന്നു എന്നു സാരം. ഇങ്ങിനെ ജീവൻ എപ്പോഴും ഹംസ ഹംസ എന്നു ജപിക്കുന്നു. ഇതു അജപ എന്നു പേരായ ഗായത്രിയാണ്. ഇങ്ങിനെ അറിഞ്ഞാൽ മോക്ഷമുണ്ടാകും. യോഗസംഗ്രഹത്തിൽ പ്രാണാപാനൌ നാഭിമദ്ധ്യേ സംശ്ലിഷ്ടൌതൌ പരസ്പരം എന്നു തുടങ്ങിട്ടു ഹംസഹം സേത്യതേജീവഃശ്വാസോജപതിസർവ്വദാ- അജപാനാമഗായത്രീ സാവിജ്ഞാതാ വിമുക്തയേ എന്നുവരേയുള്ള ശ്ലോകങ്ങൾ കൊണ്ടും, യോഗമൂഡാമണയിൽ· ആക്ഷിപ്തോഭുജദണ്ഡേനയഥാചലതികന്ദുകഃ എന്നു തുടങ്ങിട്ടു ഹംസഹം സേത്യമും മന്ത്രം ജീവോജപതി സർവ്വദാ. എന്നുവരേയുള്ള ശ്ലോകങ്ങൾകൊണ്ടും പറയുന്നു. ഇനിയും ഇതിനേക്കുറിച്ചു പറയുന്ന പ്രമാണ വചനങ്ങൾ വളരേയുണ്ടു ഗ്രന്ഥവിസ്തരഭയംകൊണ്ടു അവയെ ചേൎക്കുന്നില്ല- അനന്തരം ഐംകാരത്തെക്കുറിച്ചു പറയുന്നു.

ജ്ഞാനാമൃതോമൈതികണ്ഠാധാരോദാമോദരസ്ഥഥാ- വാഗീശോ വൎമ്മഭയദഐകാരസ്ത്രിപുരസ്ഥഥാ എന്നു മാതൃകാനിഘണ്ഡു അതിനാൽ ഐകാരം ത്രിപുരബീജമാണ്. ത്രിപുരസർവ്വസ്വത്തിൽ വാഗ്ഭവം മൂലബീജഞ്ച ചാരണം ചണ്ഡികേശ്വരഃ ചന്ദ്രോപിചമ്മ വസനം വാസനാപി തഥൈവച ചാവ്യംഗ്യപിച ചൎമ്മാണം മാത്രാദശ്വാദശകിമഥരാഹ്ഹം ഖ്യാതം മയാദേവിചൈകാരസ്യാന്തതം പരം എന്നുമുണ്ടു. അപ്പോൾ ഐംകാരം വാഗ്ഭവബീജമാകുന്നു-ത്രിപുരം എന്നതു മുമ്പിൽ പറയപ്പെട്ട ഹംസമന്ത്രത്തിന്റെ ആദ്യത്തെ മൂന്നു ബിന്ദുക്കളാണ്. ഇതിൽ ഹം എന്നതിന്റെ ആദ്യത്തെ ബിന്ദു, ബ്രഹ്മാവും രണ്ടാമത്തേതു വിഷ്ണുവും, മൂന്നാമത്തേതു രുദ്രനും ബാക്കിയുള്ള രണ്ടു ബിന്ദുവിൽ ഒന്നാമത്തേതു ഈശ്വരനും രണ്ടാമത്തേതു സദാശിവനും ആകുന്നു. അപ്പോൾ ഹരിഹരന്മാരുടെ രൂപം ബിന്ദുത്വം കൊണ്ട് ഏകമാകുന്നു.' അതിനാൽ അവൎക്കു തമ്മിൽ ഭേദമില്ല. എന്നാൽ ഹംസമന്ത്രം ശിവവിഷ്ണ്വാത്മകമാകുന്നു എന്നു സാരം. ഇതിങ്കലിരിക്കുന്ന ബ്രഹ്മബിന്ദു വാമാ എന്ന ശക്തിയാണ് വിശ്വത്തെ വമി (ഛർദി) ക്കയാൽ വാമാ എന്നു പേർ, വിഷ്ണുബി

ന്ദു, ജ്യേഷ്ഠാ എന്ന ശക്തിയാകുന്നു. അവൾ ലോകങ്ങളെ പാലിക്കുന്നു. രുദ്രബിന്ദു, രൌദ്രി എന്ന ശക്തിയാകുന്നു. അവൾ വിശ്വത്തെ മുഖം കൊണ്ടു ഭക്ഷിക്കുന്നു. ഇങ്ങിനെ ബിന്ദു, ശൂന്യരൂപമാണെങ്കിലും ക്രമേണ രജസ്സത്വതമോ രൂപങ്ങളാകുന്നു. പിന്നെയോ? എന്നാൽ ബിന്ദുത്രയം ക്രമേണ ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി, എന്നശക്തിത്രയവും ഭൂർല്ലോകം ഭൂവർല്ലോകം സ്വവർല്ലോകം എന്ന ലോകത്രയവും ആകുന്നു. ഇങ്ങിനെ ലോകത്രയത്തെയാണ് ത്രിപുരമെന്നു പറയുന്നതു്. ബിന്ദുത്രയത്തിങ്കൽ സർവ്വം പ്രതിഷ്ഠിതമാണ്. നിദ്രാവസാനത്തിലും ജാഗരാദ്യത്തിലും സ്ഫുരിക്കുന്ന അവസ്ഥ മാതൃലക്ഷണയാകുന്നു. അത്തുരീയാവസ്ഥ ഗുണാതീതയും ഭാവാഭാവ ശൂന്യയും നിശ്ചലയും ഉന്മനി എന്നു പേരോടു കൂടിയതും ജ്ഞാനരൂപയും ആകുന്നു ഈ അവസ്ഥ. ബിന്ദുത്രയത്തോടും നാദത്തോടും കൂടാപ്രസൂതയായി കന്ദ (മൂല) രൂപിണിയാകുന്നു. ബിന്ദുത്രയത്തിന്റെ ചേച്ചുകൊണ്ടു ത്രിപുരാ എന്ന നാമത്തെ ധരിച്ചതാകുന്നു ഇതു്. സവർണ്ണയാണെങ്കിലും വർണ്ണാതീതയായ ജ്ഞാനചിൽകലയാകുന്നു. ഇങ്ങിനെ നിത്യാതന്ത്രത്തിൽ ഹകാരേ ബിന്ദുരൂപേണ ബ്രഹ്മാണം വിധിപാർവ്വതി എന്നു തുടങ്ങി വർണ്ണാതീതാസവർണ്ണാപികേവലം ജ്ഞാനചിൽ കലാ എന്ന വരെയുള്ള ശ്ലോകങ്ങൾകൊണ്ടു പറയുന്നു. വാഗ്ഭവമായും ത്രിപുരമായും ഇരിക്കുന്ന ഐംകാരത്തെ മൂലാധാരത്തിൽ സ്വർണ്ണനിറമായും അവിടെ ബാലാർക്കനേപ്പോലെ അരുണയായിരിക്കുന്ന അഗ്നികുണ്ഡലിനിയേയും ഹൃദയത്തിൽ സൂര്യകോടിസമപ്രഭമായ ക്ലീം കാരത്തേയും അവിടെ നിത്യാനന്ദസ്വരൂപിണിയായ സൂര്യകുണ്ഡലിനിയേയും ഭ്രൂമദ്ധ്യത്തിൽ ചന്ദ്രകോടിസമപ്രഭമായ സൌഃ കാരത്തേയും അവിടെ അമൃതത്തെ ഒഴുകുന്ന ശരീരത്തോടുകൂടിയ ചന്ദ്രകുണ്ഡലിനിയേയും ബിന്ദുവിൽ ഈ ബീജത്രത്തോടുകൂടി ബിന്ദുത്രയാത്മികയായിരിക്കുന്നതുര്യയേയും ധ്യാനിക്കണം എന്നുണ്ടു. അപ്പോൾ ഹംസമന്ത്രത്തിന്റെ ബിന്ദുത്രയാത്മികയാകുന്ന വാഗ്ദേവി അതിനാൽ ത്രിപുര എന്ന പേർ സിദ്ധിച്ചു. എന്നും വരുന്നു. സമയാതന്ത്രത്തിൽ വാഗ്ഭവം മൂലദേശേവാഗ്ഭവം സ്വർണ്ണനിഭംസ്മരേൽ വഹ്നികുണ്ഡലിനീം നിത്യാം ബാലാർക്കസദൃശാരുണാം ഹൃദയേകാമബീജഞ്ച സൂര്യകോടി സമപ്രഭം സൂര്യകുണ്ഡലിനീംതത്ര നിത്യാനന്ദ സ്വരൂപിണീം ഭ്രൂമദ്ധ്യേശക്തിബീജന്തു ചന്ദ്രകോടി സമപ്രഭം ചന്ദ്രകുണ്ഡലിനീം തത്രസ്രവദമൃതവിഗ്രഹാം ബീജത്രയമയീം ബിന്ദൌതുര്യ്യാം ബിന്ദുത്രയാത്മികാം എന്നുണ്ട്. ഇങ്ങിനെ മൂന്നു ബിന്ദുക്കളാണ് ഐം ക്ലീംസൌഃ എന്ന മൂന്നു ബീജങ്ങൾ എന്നും

അവ വാഗ്ദേവിയായ കുണ്ഡലിനിയുടെ ബീജങ്ങളാണെന്നും അതു ഹേതുവായിട്ടു ത്രിപുര എന്ന പേരുണ്ടായി എന്നും സിദ്ധിക്കുന്നു. ഇവിടെ അഗ്നികുണ്ഡലിനി സൂൎയ്യകുണ്ഡലിനി ചന്ദ്രകുണ്ഡലിനി എന്നു പറഞ്ഞതുകൊണ്ടു കുണ്ഡലിനീശക്തി മൂന്നാണെന്നു ഗ്രഹിക്കരുത്. സ്ഥാനഭേദംകൊണ്ടുണ്ടായ പേരാകുന്നു. മൂലാധാരേസ്ഥിയൽപദ്മം ചതുൎദ്ദലസമന്വിതം തന്മദ്ധ്യേവാഗ്ഭവംബീജം വിഷ്ഫുരന്തം തടിൽപ്രഭം ഹൃദയേകാമബീജന്തു ബന്ധൂകകുസുമപ്രഭം ആജ്ഞാരവിന്ദേശക്ത്യാഖ്യം ചന്ദ്രകോടിസമപ്രഭം ബീജത്രയമിദം പ്രോക്തം ഭുക്തിമുക്തി ഫലപ്രദം എന്നു ശിവസംഹിതാവചനം. മുമ്പിൽ പറയപ്പെട്ട ആദ്യബിന്ദുവായ ഐംകാരത്തിൽ നിന്നാകുന്നു അക്ഷരങ്ങളുടെ ഉത്ഭവം. അതിനാൽ ആ ഐംകാരത്തെ വാഗ്ഭവം എന്നു പറയുന്നു. ജ്ഞാനാൎണ്ണവത്തിൽ നിസ്സരന്തിമഹാമന്ത്രാവിഷ്ഫുലിംഗായഥാപ്രിയേ വഹ്നേസ്സകാശാൽബഹവോവിദ്യാസ്സു ബഹവസ്തഥാ വാഗ്ഭവാത്തുസമുത്പന്നാസ്സുസ്മാദ്വാഗ്ഭവമുച്യതേ മാതൃകാൎണ്ണാസ്തഥാഭദ്രേ വാഗ്ഭവാന്നിസ്സൃതാഃക്രമാൽ എന്നുണ്ടു. ഐംകാരത്തിൽ നിന്നാകുന്നു മന്ത്രങ്ങളുടേയും വിദ്യകളുടേയും ഉത്ഭവം എന്നു സാരം. കുണ്ഡലിനിശക്തിയും ത്രിപുരാദേവിയും ഒന്നുതന്നെയോ എന്നു ശങ്കിക്കരുത്. ചതുൎദ്ദലത്തോടുകൂടിയ മൂലാധാരപദ്മത്തിന്റെ കൎണ്ണികയിൽ ത്രികോണരൂപയായിരിക്കുന്ന യോനിയിൽ കുണ്ഡലിനിശക്തി വസിക്കുന്നു അവൾതന്നെയാകുന്നു വാഗ്ദേവി. തസ്മിന്നാധാരപദ്മേച കൎണ്ണികായാം സുശോഭനാ ത്രികോണം വൎത്തതേയോനിഃ സൎവ്വതന്ത്രേഷുഗോപിതാ തത്രവിദ്യുല്ലതാകാരാ കുണ്ഡലീപരദേവതാ സാൎദ്ധത്രികാരാകുടിലാസുഷുമ്നാമാൎഗ്ഗസംസ്ഥിതാ ജഗൽസംസൃഷ്ടിരൂപാസാ നിൎമ്മാണേസതതോദ്യതാ വാചാമവാച്യാവാഗ്ദേവീ സദാദേവൈൎന്നമസ്കൃതാ എന്നു ശിവസംഹിതാവചനം. ആ സംഹിതയിൽ തന്നെ ഇതിനെ വിശദമായിട്ടു മറ്റൊരുദിക്കിൽ പറയുന്നു. ഗുദാദ്വ്യംഗുലതശ്ചോൎദ്ധ്വംമേഢ്രാൽദ്വ്യംഗുലതസ്ത്വധ ഏവംചാസ്തിസമംകന്ദം സമതാചതുരംഗുലം പശ്ചിമാഭിമുഖീയോനിൎഗ്ഗുദമേഢ്രാന്തരാളഗാ തത്രകന്ദംസമാഖ്യാതംതത്രാസ്തികുണ്ഡലീസദാ സംവേഷ്ട്യസകലാനാഡീസ്സാൎദ്ധത്രികുടിലാകൃതിഃ മുഖേനിവേശ്യസംപുച്ഛം സുഷുമ്നാവിവരേസ്ഥിതാ സുപ്താനാഗോപമാഹ്യേഷാസ്ഫുരന്തി സുഭയാസ്വയാ അഹിവൽസന്ധിസംസ്ഥാനാ വാഗ്ദേവീബീജസംജ്ഞകാ ജ്ഞേയാശക്തിരിയംവിഷ്ണോൎന്നിൎഭരാസ്വൎണ്ണഭാസ്വരാ സത്വംരജസ്തമശ്ചേതി ഗുണത്രയപ്രസൂതികാ തത്രബന്ധൂകപുഷ്പാഭം കാമബീജംപ്രകീൎത്തിതം കഹ മസമംയോഗേ പ്രയുക്താക്ഷരരൂപി

ണം സുഷുമ്നാപിഹിതസംശ്ലിഷ്ടാബീജംതത്ര പരംസ്ഥിതം ശരച്ചന്ദ്രനിഭംതേജസ്സ്വയമേതൽസ്ഫുരൽസ്ഥിതം സൂൎയ്യകോടിപ്രതീകാശം ചന്ദ്രകോടിസുശീതലം ഏതത് ത്രയംമിളിത്വൈവദേവീത്രിപുരസുന്ദരീ ബീജസംജ്ഞം പരന്തേജസ്തദേവപരികീൎത്തിതം എന്ന് ഈ വാക്യത്താൽ മേലിൽ പറയാനുള്ള ക്ലീംകാരവും മൂലാധാരത്തിന്റെ യോനിയിലാണെന്നു സിദ്ധിക്കുന്നു. അതിരിക്കട്ടെ ഇക്കുണ്ഡലിനിയായ ത്രിപുരതന്നെയാണു പ്രത്യഗാത്മാവ് എന്ന് ഋഗ്വേദത്തിന്റെ ബഹ്വൃചോപനിഷത്തിൽ ദേവീഹ്യേകാഗ്ര ആസീൽ സൈവജഗദണ്ഡമസൃജൽ കാമകലേതിവിജ്ഞായതേ സൈഷാപരാശക്തിഃ സൈഷാശാംഭവീവിദ്യാ സൈവപുരത്രയം ശരീരത്രയം വ്യാപ്യബഹിരന്തരവഭാസയന്തീ ദേശകാലവസ്ത്വന്തരാസംഗാന്മഹാത്രിപുരസുന്ദരീവൈപ്രത്യക് ചിതിഃ സൈവാത്മാതതോന്യദസത്യമനാത്മാ എന്ന വാക്യംകൊണ്ടു പറയുന്നു. ഇതു് ചന്ദ്രികാചന്ദ്രന്മാരെപ്പോലെയുള്ള സംബന്ധകല്പനയാണ് എന്നറിഞ്ഞുകൊൾക. ഇതിനെ അനുസരിച്ചുതന്നെ അന്നപൂൎണ്ണോപനിഷത്തിൽ മഹാചിദേകൈവേഹാസ്തിമഹാസത്തേതിയോച്യതേ നിഷ്കളങ്കാസമാശുദ്ധാനിരഹംകാരരൂപിണി സകൃദ്വിഭാതാവിമലാനിത്യോദയവതീസമാ സാബ്രഹ്മപരമാത്മേതിനാമഭിഃ പരിഗീയതേ എന്നു പറയുന്നു. മൂലാധാരത്തിങ്കലെ ത്രികോണമാകുന്നു ജീവന്റെ സ്ഥാനം യോഗശിഖോപനിഷത്തിൽ ഗുദമേഢ്രാന്തരാളസ്ഥമൂലാധാരത്രികോണകം ശിവസ്യജീവരൂപസ്യസ്ഥാനംതദ്ധിപ്രചക്ഷതേ എന്നുണ്ടു്. എന്നാൽ ആ ത്രികോണരൂപയായ യോനി, പശ്ചിമാഭിമുഖിയാണ് അതിന്റെ മദ്ധ്യത്തിലാണു സ്വയംഭൂലിംഗം അതും പശ്ചിമാഭിമുഖമാണ് ആ ലിംഗത്തിന്റെ മദ്ധ്യത്തിൽകൂടിയാണു കുണ്ഡലിനിയാതായാതം ചെയ്യുന്നതു്. ശിവജ്ഞാനദീപികയിൽ അഘോരാഖ്യേ മൂലചക്രേ അതിരക്തചതുൎദ്ദലേ കൎണ്ണികായാംസ്ഥിതായോനിഃ കാമാഖ്യാപരമേശ്വരി തദ്യോനിഃപരമേശാനി ഇച്ഛാജ്ഞാനക്രിയാത്മികാ അപരാഖ്യംഹികന്ദൎപ്പമാധാരേ ത്രികോണകേ സ്വയംഭൂലിംഗംതന്മദ്ധ്യേസരന്ധ്രം പശ്ചിമാനനം തേനമാൎഗ്ഗേകുണ്ഡലിനീ യാതായാതംകരോതിഹി എന്നുണ്ടു്. അതിനാൽ മൂലാധാരകൎണ്ണികയിലെ യോനി ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തി എന്ന മൂന്നു ശക്തികളുടേയും മൂലമാകുന്ന അതു് ബിന്ദുത്രയംതന്നെയാണ്. ചന്ദ്രജ്ഞാനത്തിൽ ബൈന്ദവേജഗദുൽപത്തിസ്ഥിതിസംഹാരകാരിണി സദാശിവേനസംപൃക്താ സൎവ്വത്തോപാതിഗാസതീ എന്നുള്ളതിനാൽ മൂലാധാരത്തിങ്കലെച്ചതുരശ്രവും അതിലിരിക്കുന്ന ബിന്ദ്വാത്മകമായ് ത്രികോണമായ യോനിയുംതന്നെയാ

ണ് ദ്വാദശാന്തമായ സഹസ്രാര കമലത്തിലും കാണപ്പെടുന്നതു എന്നു രഹസ്യമാകുന്നു. ഒരേ ആകൃതിയിൽ മൂലാധാരം സഹസ്രാരം എന്ന സ്ഥാനങ്ങളിൽ ബിന്ദുനാദങ്ങൾ വൎത്തിക്കുന്നു. സഹസ്രാരം മഹാപത്മം നാദബിന്ദുത്രയാന്വിതം അകഥാദിത്രിരേഖാത്മഹലക്ഷയ ത്രികോണകേ തന്മദ്ധ്യേ പരബിന്ദുഞ്ച സൃഷ്ടിസ്ഥിതിലയാത്മകം എന്നു രുദ്രയാമളവചനം. ബിന്ദു എന്നതു വൃത്താകാരവും നാദം എന്നതു കോണാകാരവും ആകുന്നു എന്നു രഹസ്യം. യോഗിനീഹൃദയത്തിൽ ബിന്ദുഭിസ്ത്രിഭിരുച്യന്തേരുദ്രേശപരസദാശിവാഃ ശാന്തിശ്ശക്തിശ്ച ശംഭുശ്ച നാദത്രിതയബോധനാഃ എന്നുണ്ടു്. മൂന്നു ബിന്ദുക്കൾ രുദ്രേശപരസദാശിവന്മാരാണ്. രുദ്രൻ(രുദ്രോവാ എഷയദഗ്നിഃ) എന്ന വേദവാക്യത്താൽ അഗ്നിതത്വമാണ്. ശാന്തി എന്നതു പ്രകൃതിയാണ്. കാമകലാവിലാസത്തിൽ അജ്‌വ്യഞ്ജനബിന്ദുത്രയസമഷ്ടിഭേദൈൎവിഭാവിതാകാരാ ഷട്ത്രിംശത്തത്വാതീതാത്മാതത്വാതീതാചകേവലാവിദ്യാ എന്നതിനാൽ ത്രിപുരാദേവിപഞ്ചാശദ്വൎണ്ണങ്ങളെക്കൊണ്ടും ബിന്ദുത്രയംകൊണ്ടും വിചാരിക്കപ്പെട്ട രൂപത്തോടുകൂടിയവളും മുന്നു തത്വങ്ങളെക്കടന്നവളും ആകുന്നു. ത്രിപുരാതാപനത്തിൽ ഗായത്രീസാവിത്രീ സരസ്വത്യജപാമാതൃകാപ്രോക്താതയാസൎവ്വമിദംവ്യാപ്തം ഗായത്രീ പ്രാതസ്സാവിത്രീമാദ്ധ്യന്ദിനേ സരസ്വതീസായമിതിനിരന്തരമജപാഹംസഇത്യേവം മാതൃകാപഞ്ചാശദ്വൎണ്ണ വിഗ്രഹേണാകാരാദിക്ഷകാരാന്തേനവ്യാപ്താനി ഭുവനാനിശാസ്ത്രാണിഛന്ദാംസീത്യേവം ഭഗവതീസൎവ്വം വ്യാപ്നോതി എന്നതിനാൽ ഹംസമന്ത്രരൂപയായ അജപരൂപം തത്വാതീതയായ ഭഗവതിയാണ് എന്നു സിദ്ധിക്കുന്നു. മുമ്പിൽ പറയപ്പെട്ട ത്രിപുരാദേവിയുടെ മൂന്നു സ്ഥാനങ്ങളാണ് ഐം ക്ലീം സൌഃ എന്ന മൂന്നു ബീജങ്ങൾ. വാഗ്ഭവംകാമരാജഞ്ചശക്തിബീജഞ്ച പാൎവ്വതി ക്രമേണൈതാനിജാനീഹിത്രിപുരായാഃപദാനിമേ എന്നു യാമളവചനം. ഇത്രിപുരിയായ കുണ്ഡലിനിക്കു സത്വാദിഗുണഭേദംകൊണ്ടു മൂന്നു രൂപവും മൂന്നു നാമവും ഭവിക്കുന്നു. സത്വഗുണയുക്തയ്ക്കു മുദിത എന്നും രജോഗുണയുക്തയ്ക്കു ഭോഗവതി എന്നും തമോഗുണയുക്തയ്ക്കു കുണ്ഡലിനി എന്നും പേരാകുന്നു.സൎവ്വേഷാമപിജന്തൂനാം സൎവ്വവൃത്തിനിബന്ധിനീ ഏകൈവയാനനാനാസ്യാൽ സൈഷാശക്തിശ്ശിവസ്യമേ തസ്യാഃകുണ്ഡലിനീനാമതാമസീമൂൎത്തിരുച്യതേ രാജസീഭോഗവത്യാഖ്യാ സാത്വികീ മുദിതാ ഹ്വയാ എന്ന ശക്താനന്ദതരംഗിണീ. ബീജത്രയത്തിങ്കൽ ഗുണഭേദം ഇനി പറയുംപ്രകാരമാണ്. ഐംകാരംരാജസംമന്ത്രം വിദ്യാഗാംഭീൎയ്യവൎദ്ധനം ക്ലീംകാരംതാമസംനാമമന്ത്രംഭുവനവശ്യകം സൌരിത്യപിമ

ഹാമന്ത്രംസാത്വികംഗുണമുച്യതേ എന്ന ശിവജ്ഞാനദീപികാ ഈ ഐകാരം നാലു അകാരവും ഒരു ഈംകാരവും ചേൎന്നുണ്ടായതാണ്. അകാരങ്ങൾ നാലും മൂലാധാരത്തിങ്കലെ നാലു ദലങ്ങളും ശിഷ്ടമായ ഈകാരം ദലമദ്ധ്യത്തിലെകൎണ്ണികയിലുള്ള ത്രികോണമായ യോനിയും ആകുന്നു. ആധാരശക്തിരാകാരശ്ചത്വാരഃ പ്രഥമസ്വരാഃ ദലാത്മകാശ്ചതുൎത്ഥോന്യോയോനിഃ പഞ്ചമഇഷ്യതേ ബിന്ദുസ്വൈക്യസിദ്ധ്യൎത്ഥമിതിശാസ്ത്രസ്യ നിശ്ചയഃ സ്ഥൂലസൂക്ഷ്മാവിമൌദേവിഭാഗാവൈകാരബൈന്ദവൌ എന്നു ബാലാബീജസ്വരൂപനിരൂപണത്തിങ്കൽ പറഞ്ഞിരിക്കുന്നു. ആകാരം ആധാരശക്തിയാണ്. ഈ ആധാരശക്തി തന്നെയാണു മൂലാധാരകൎണ്ണികാന്തൎഗ്ഗതമായ ത്രികോണത്തിങ്കൽ ബിന്ദുരൂപമായ പീഠമായിരിക്കുന്നതു്. ആധാരശക്തിരവ്യക്തായയാവിശ്വംപ്രവൎത്തതേ സൂക്ഷ്മാഭാബിന്ദുരൂപേണപീഠരൂപേണവൎത്തതേ എന്നു ശിവജ്ഞാനദീപികാവചനം. ഈ പീഠരൂപമായ ബിന്ദു തന്നെയാണു മൂലാധാരാദിഷട്ചക്രമാകുന്നതു്. അതു ജഗദുൽപത്തിസ്ഥിതിലയഹേതുവാകുന്നു. ദശധാഭിദ്യതേബിന്ദുരേക ഏവശിവാത്മകഃ ചതുൎദ്ധാധാരകമലേഷോഢാധിഷ്ഠാനപങ്കജേ ഉഭയാകാരരൂപത്വാദിതരേഷാം തദാത്മ്യവൽ എന്നു രുദ്രയാമളവചനം ബിന്ദുരേകാ മഹാശക്തിഃഹം സസ്യശിവരൂപിണഃ പിണ്ഡബ്രഹ്മാണ്ഡസൃഷ്ട്യന്തഹേതുഃ പ്രകൃതിരൂപകാ സബിന്ദുശ്ശക്തിതത്വംഹിനാദസ്സുന്മദ്ധ്യനിഷ്ഠികഃ ഹംസതത്വംസവൈനാദസ്സഹസ്രാംബുജവാസുവഃ ശബ്ദാൎത്ഥാവിവചാസാതേബിന്ദുനാദൌചതാവുഭൌ സബിന്ദുൎദ്ദശധാഭിന്നസ്സനാദസ്തു ചതുൎവ്വിധഃ മേളനംനാദബിന്ദോശ്ചകലാതീതാത്മകം മഹഃ ആമൂലദ്വാദശാബ്ജാന്താൽപ്രസൎപ്പന്തിഹിബിന്ദവഃ ദശധാബിഭിദേബിന്ദുരേകഏവപരാത്മകഃ ചതുൎദ്ധാധാരകമലേഷോഢാധിഷ്ഠാനപങ്കജേ ഉഭയാകാരരൂപത്വാദിതരേഷാംതദാത്മ്യവൽ സ്വാധിഷ്ഠാനഗതേപദ്മേഷഡ്ദലേഷുചബിന്ദവഃ കാമക്രോധൌ ലോഭമോഹമദാമത്സരഏവച തന്മയാശ്ചൈവവൎത്തന്തേബിന്ദവോദശധാസ്മൃതാഃ സംഹാരബിന്ദവഃപ്രോക്താഃ പിണ്ഡബ്രഹ്മാണ്ഡയോരപി എന്നു ശിവജ്ഞാനദീപികാവചനം. അതിനാൽ ശിവസ്വരൂപമായ ബിന്ദുമൂലാധാരത്തിങ്കൽ ചതുൎദ്ദലങ്ങളായിട്ടും സ്വാധിഷ്ഠാനത്തിങ്കൽ ഷഡ്ദളങ്ങളായിട്ടും ഭവിക്കുന്നു. മൂലാധാരത്തിങ്കലെ ദലരൂപങ്ങളായ ബിന്ദുക്കൾ മനോബുദ്ധ്യഹംകാരചിത്തങ്ങളായ പ്രകൃതികളാകുന്നു. അവ ജഗന്നിൎമ്മാണഹേതുക്കളാണ്. സ്വാധിഷ്ഠാനത്തിങ്കലെ ഷട്ദലങ്ങളായ ബിന്ദുക്കൾ കാമക്രോധലോഭമോഹമദമത്സരങ്ങളാകുന്നു. ഇതിനെ പതഞ്ജലിയും സ്വാധിഷ്ഠാനേസംഹാരഃഷഡ്

ബിന്ദുകൃതഃ എന്നു പറഞ്ഞിരിക്കുന്നു. ഇങ്ങിനെ രണ്ടു കമലങ്ങളിലായിട്ടു പത്തു ബിന്ദുക്കളാണ്. മൂലാധാരം, സ്വാധിഷ്ഠാനം എന്ന രണ്ടിൻെറ പ്രകൃതിയേയും സൂചിപ്പിക്കുന്നതായിട്ടു മണിപൂരത്തിങ്കൽ പത്തു ദളങ്ങൾ ഭവിക്കുന്നു. അനാഹത ചക്രത്തിങ്കൽ മണിപൂരപ്രകൃതിയായ പത്തു ദലവും മണിപൂരം മുതല്ക്കു രണ്ടാമാധാരമാണെന്നു കാണിക്കുന്ന രണ്ടു ദലവും കൂടീട്ടു പന്ത്രണ്ടു ദലമാകുന്നു. വിശുദ്ധിചക്രത്തിൽ അനാഹതപ്രകൃതിയായ പന്ത്രണ്ടു ദലവും മൂലാധാരം മുതൽ തൻെറ താഴെയുള്ള നാലാധാരങ്ങളെ സൂചിപ്പിക്കുന്ന നാലു ദലവും കൂടീട്ടു ഷോഡശദലമാകുന്നു. ആജ്ഞാചക്രത്തിൽ തൻെറ താഴെയുള്ള ആറാധാരങ്ങളെ സൂചിപ്പിക്കുന്ന ഒരു ദലവും തൻെറ ഉപരിഭാഗത്തുള്ള ആറാധാരങ്ങളെ സൂചിപ്പിക്കുന്ന ഒരു ദലവും ഇങ്ങിനെ രണ്ടു ദലങ്ങൾ ഭവിക്കുന്നു. ആജ്ഞയുടെ ഉപരിഭാഗത്തിങ്കൽ ശക്തിസ്ഥാനം പ്രേതഭൂമി ബ്രഹ്മരന്ധ്രം ശാന്തം ശാന്താതീതം ശൂന്യം എന്ന ആറാധാരങ്ങളുണ്ട്. അവയുടെ ലക്ഷണവും അവിടങ്ങളിലുള്ള തത്വങ്ങളും യോഗരഹസ്യങ്ങളാകയാൽ ഭക്തന്മാർ ഗുരൂപദേശംകൊണ്ടു അറിയണം. അതിനാൽ അവയെപ്പുറത്തിടുന്നില്ല. ഇങ്ങിനെ പന്ത്രണ്ടാധാരങ്ങളുടെ മുകളിലാണു ദ്വാദശാന്തമെന്നു കൂടിപ്പേരുള്ള സഹസ്രാരപദ്മം ഇരിക്കുന്നതു്. ഇപ്രകാരം ബിന്ദുക്കൾ ആധാരങ്ങളിലെ ദലങ്ങളും നാദം എന്നതു കോണചക്രങ്ങളും ആകുന്നു. നാദത്തിൻെറ രൂപം മൂലാധാരത്തിങ്കൽ ത്രികോണവും സ്വാധിഷ്ഠാനത്തിങ്കൽ അഷ്ടകോണവും മണിപൂരത്തിങ്കലും അനാഹതത്തിങ്കലും ആയിട്ടു രണ്ടു ദശകോണവും വിശുദ്ധിയിൽ ചതുർദശ കോണവും ആജ്ഞയിൽ അഷ്ടകോണവും ആകുന്നു. ചതുർദലാബ്ജമാധാരം കർണ്ണികാത്രികോണകാ ഷട്പത്രാബ്ജമധിഷ്ഠാനം കർണ്ണികാചാഷ്ടകോണകാ മണിപൂരഃദശദലംകർണ്ണികാദശകോണകാ അനാഹതംദ്വാദശാബ്ജപത്രം തൽകർണ്ണികാപുനഃ ദശകോണാത്മികാപശ്ചാത്ക്രമേണശ്രൃണുപാർവ്വതി പത്രഷോഡശസംവീതവിശുദ്ധാഖ്യംസരോരുഹം ദ്വിസപ്തകോണാത്മികാതൽ കർണ്ണികാഥചതുഷ്ടയം ഐക്യന്തുശക്തിചക്രാണാമിദമേവായനംവിദുഃ ആജ്ഞാഖ്യം ദ്വിദലംപദ്മം കർണ്ണികാത്വഷ്ടകോണകാ അപരത്വദ്വിധാഭിന്നാ കോണഷോഡശകർണ്ണികാ ചതുരശ്രപ്രകൃതികംദ്വിധാഭിന്നമിദംശിവേ എന്നു ശിവജ്ഞാനദീപികാവചനം. ഇതിന്റെ സുഭഗോദയസ്തുതിയിൽ ത്രികോണഞ്ചാധാരം എന്നു തുടങ്ങീട്ടു തഥാധിഷ്ഠാനഞ്ചപ്രകൃതിമഥസേവന്തിഹചതേ എന്നുവരേയുള്ള നാലു ശ്ലോകങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. അകാരോബ്രഹ്മവിഷ്ണ്വീശകമരേഷ്വംഗണെരണേ എന്ന നാനാർത്ഥരത്നമാല ആത്മബീജമകാരഞ്ച സ്വാന്തഃസ്ഥ

ദ ബീജമേവച മാനസഞ്ചമനോബീജം പൈതാമഹമിതിസ്മൃതം എന്ന് ത്രിപുരതിലകം. മൂലാധാരത്തിലെ നാലു ദലങ്ങൾ നാലകാരങ്ങളാണ് എന്നു മുമ്പിൽ പറഞ്ഞുവല്ലോ. ആ നാലും മനോബുദ്ധ്യഹംകാരചിത്തങ്ങളാണെന്നും പറഞ്ഞു. വേദാന്തികൾ മനസ്സിനെത്തന്നെ അന്തഃകരണങ്ങൾ എന്ന പേരോടുകൂടി നാലാക്കിപ്പിരിച്ചിരിക്കുന്നു. എന്നാൽ നിഘണ്ടുകാരനായ അമരസിംഹൻ ചിത്തന്തുചേതോഹൃദയംസ്വാന്തംഹൃന്മാനസംമനഃ എന്നു പറഞ്ഞിരിക്കയാൽ അന്തഃകരണങ്ങൾ നാലും ഒന്നുതന്നെ. അപ്പോൾ അകാരം അന്തഃകരണചതുഷ്ടയത്തിന്റെ ബീജമാകുന്നു. മനസ്സിന്നു ചന്ദ്രനും ബുദ്ധിക്കു ബ്രഹ്മാവും അഹംകാരത്തിന്നു രുദ്രനും ചിത്തത്തിന്നു വിഷ്ണുവും അധിഷ്ഠാനദേവതകളാകുന്നു എന്ന് അകാരം കൊണ്ടു സൂചിപ്പിക്കുന്നു. മനസ്സിന്റെ ലയസ്ഥാനം മൂലാധാരമാണ് എന്നും അറിഞ്ഞുകൊള്ളണം. ഇത്തത്വത്തെയാണ് ഐംകാരംകൊണ്ടു സൂചിപ്പിക്കുന്നത്. ഇങ്ങിനെ ഐകാരബീജാത്മികയായി കുണ്ഡലിനിയായിരിക്കുന്ന ത്രിപുരാദേവി ശബ്ദബ്രഹ്മസ്വരൂപിണിയായിട്ടു ഷഡാധാരങ്ങളിലും യാതായാതംചെയ്യുന്നു. പഞ്ചാശദ്വർണ്ണരൂപേണശബ്ദാഖ്യം വസ്തുസുവ്രതേ ശബ്ദബ്രഹ്മസ്വരൂപേയം മഹാത്രിപുരസുന്ദരി എന്നു നിത്യാതന്ത്രം. അപ്രകാരംതന്നെ ആധാരങ്ങളും ശബ്ദബ്രഹ്മസ്വരൂപങ്ങളാണ്. താനിപദ്മാനിദേവേശി സുഷുമ്നാന്തഃസ്ഥിതാനിച പരംബ്രഹ്മസ്വരൂപാണിശബ്ദബ്രഹ്മമയാനിച തൽസർവ്വം പങ്കജംദേവിസർവ്വതോമുഖമേവച എന്നു സമയാതന്ത്രവചനം (ഷഡാധാരപങ്കേരുഹാന്തർവ്വിരാജൽസുഷുമ്നാന്തരാളേതി തേജോല്ലസന്തീം) എന്നു ഭവാനിഭുജംഗപ്രയാതസ്തോത്രത്തിൽ ആചാര്യൻ പറഞ്ഞിട്ടുണ്ടെങ്കിലും ഷഡാധാരങ്ങളുടെ ഉള്ളിലല്ല സുഷുമ്ന. സുഷുമ്നയുടെയുള്ളിൽ ഇരിക്കുന്ന ചിത്രാനാഡിയിലാണു ഷഡാധാരങ്ങളുടെ സ്ഥിതി എന്നറിഞ്ഞുകൊള്ളണം. ഇപ്രകാരം പറയപ്പെട്ട ശബ്ദബ്രഹ്മത്തെ ധ്യാനിക്കുന്നവൎക്കു മോക്ഷമുണ്ടാകും. അമൃതബിന്ദൂപനിഷത്തിൽ ദ്വേവിദ്യേവേദിതവ്യേതുശബ്ദബ്രഹ്മപരഞ്ചയൽ ശബ്ദബ്രഹ്മണിനിഷ്ണാതി പരംബ്രഹ്മാധിഗച്ഛതി എന്നും പവമാനസംഹിതയിൽ സനാദബിന്ദുരൂപാന്താമഥവായ ഉപാസതേ അർവ്വാചീനാംകലാംതസ്യാസ്സോപി മുക്താസ്യുരഞ്ജസാ എന്നുമുണ്ടു. മാതൃകാവർണ്ണസംസ്ഥാഭദ്രേ വാഗ്ഭവോന്നിസ്സൃതഃ ക്രമാൽ അതഏവമഹേശാനി ശബ്ദബ്രഹ്മമയിശിവേ എന്നു ശിവജ്ഞാനദീപികാവചനം. ഐംകാരബീജാത്മികയായിരിക്കുന്ന കുണ്ഡലിനിയെ ഹൃൽപദ്മേകാഞ്ചനച്ഛായാം ചലൽകാഞ്ചനകുണ്ഡലാം രത്നാംഗദധരാം ഹേമപദ്മമാലാപരിഷ്കൃതാം സൌവർണ്ണരശനോപേതാംപാശാംകുശവ

രംഭയെയും ശോഭമാനകരാംദേവീം ധ്യായേദ്ഭാഗ്ഭവബീജഗാം എന്നു ജ്ഞാനാർണ്ണവതന്ത്രം. ഷട്ചക്രേപരമേശാനി ശിവാദ്ധ്യാതാജഗന്മയീം ഭുജംഗരൂപിണീംദേവീം നിത്യാം കുണ്ഡലിനീംപരാം ബിസതന്തുമയീംദേവീം സാക്ഷാദമൃതരൂപിണീം അവ്യക്തരൂപിണീംരമ്യാം ധ്യാനഗമ്യാംവരാനനേ ധ്യാതാജമ്പാചദേവേശി സാക്ഷാദ്ബ്രഹ്മമയോഭവേൽ എന്ന യാമളവചനത്താൽ ഷഡാധാരങ്ങളിലും കുണ്ഡലിനിയെ ധ്യാനിക്കുന്നതുകൊണ്ടു ബ്രഹ്മസ്വരൂപമാകും എന്നുണ്ട്. എന്നാൽ മൂലാധാരസ്വാധിഷ്ഠാനിങ്ങളിൽ കുണ്ഡലിനിയെ ധ്യാനിക്കുന്നവരാണ് കൌളന്മാർ. ആ രണ്ടാധാരങ്ങളും തമോലോകങ്ങളാകയാൽ അവയെ സമയികൾ പൂജിക്കുന്നില്ല. ശേഷിച്ച അഞ്ചു ചക്രങ്ങളിലും ധ്യാനിക്കുന്നവക്ക് അഞ്ചുവിധമായ മുക്തിയും ഉണ്ടാകുന്നു. വിഹായാധാരചക്രന്തു സ്വാധിഷ്ഠാനമിദംദ്വയം താമിസ്രഗുണലോകത്വാൽ പൂജ്യതേന മുമുക്ഷുഭിഃ മണിപൂരപ്രഭൃതികംസഹസ്രകമലാന്തകം യോഗവിദ്യാപരോനിത്യം പൂജയേച്ചക്രപഞ്ചകം പഞ്ചപാതകയുക്തോവാ പഞ്ചക്ലേശഹതോപിവാ പഞ്ചചക്രപ്രഭാവേന പഞ്ചമുക്തിംസവിന്ദതി എന്നു ശിവജ്ഞാനദീപികാവചനം. മണിപൂരകം അനാഹതം വിശുദ്ധി ആജ്ഞ സഹസ്രാരം ഇവയിൽ ധ്യാനിച്ചാൽ ക്രമേണ സാർഷ്ടി സാലോക്യം സാമീപ്യം സാരൂപ്യം സായൂജ്യം എന്ന അഞ്ചുവിധ മുക്തിയും ഭവിക്കും. അനന്തരം ക്ലീംകാരത്തെക്കുറിച്ചുപറയുന്നു.

ക്ലീം എന്നതു ക-ല ഈ-അനുസ്വാരം എന്ന നാലു വർണ്ണങ്ങൾകൂടിയതാണ്. കകാരം ബ്രഹ്മാവിന്റെ ബീജമാണെന്നു വേധോബീജംവിധിർബ്രഹ്മാസ്വയംഭൂർബിജമേവകം എന്നു ഷരിന്നാരഹസ്യത്തിൽപറയുന്നു. കോ ബ്രഹ്മാത്മാനിലാർക്കാഗ്നി ചിത്തധീയമകേകിഷു വിഷ്ണ്വാവാഹേ ശബ്ദേബ്ദൌ സിതവർണ്ണേവസൌഖ്യതൌ എന്നു നാനാർത്ഥരത്നമാല കംശിരോംബുസുഖേഷ്ക്ലിബം എന്ന് ഏകാക്ഷരനിഘണ്ടു. "കകാരംകൊണ്ടു വായു അഗ്നിജലം എന്ന മൂന്നു മഹാഭൂതങ്ങളേയും സൂചിപ്പിക്കുന്നു. ഭൂമിബീജംതമോദ്ധ്വാന്തം മോഹാതിമിരമേവലം എന്ന് സ്വതന്ത്രവചനം. ലകാരംകൊണ്ട് അന്ധകാരത്തേയും ഭൂമിയേയും സൂചിപ്പിക്കുന്നു. ക്ര്യാകകദശതോമാംസംപിനാകിഭൂർവ്വിലാനുജഃ ലഃപടശ്ശക്രസംജ്ഞശ്ചാവാദ്യോരാന്തോലകാരകഃ എന്നു മാതൃകാനിഘണ്ടു. ലകാരംകൊണ്ടു ശിവനെ സൂചിപ്പിക്കുന്നു. ഇങ്ങിനെ കകാരലകാരങ്ങൾ കൂടുമ്പോൾ ത്രിമൂർത്തികളേയും നാലു മഹാഭൂതങ്ങളേയും അറിയുന്നു. അതുമാത്രമല്ല കകാരം ആദിത്യനും ലകാരം ചന്ദ്രനും ആകുന്നു. ലഃഖേണ്ഡനേത്രിഷ്വഭാനേസ്ത്രീനേണ്ടെവലവണോല്ലുലം എന്നു നാനാർത്ഥരത്നമാല. ലോകം മഴുവനും അഗ്നിഷ്ടോമാത്മകമാ

ണെന്നുകൂടി കകാർലകാരങ്ങൾകൊണ്ടറിയേണ്ടതാണ്. ഈകാരത്തിന്നും അനുസ്വാരത്തിന്നും മുമ്പിൽ പറഞ്ഞ അർത്ഥംതന്നെ ഇതു ശബ്ദാർത്ഥമാണ്. ഇനി തന്ത്രാർത്ഥത്തെപ്പറയുന്നു. കകാരത്തിങ്കൽനിന്നു സർവ്വവും ഉണ്ടാകുന്നു. കകാരത്തിങ്കൽനിന്നുതന്നെ കാമവും കൈവല്യവും ഉണ്ടാകുന്നു. കകാരം സർവ്വദേവന്മാരുടേയും മൂലമാണ്. ത്രിപുരാദേവിയുടെ പഞ്ചബ്രഹ്മാത്മകമായ പീഠം കകാരമാണ്. ഇവിടെ പഞ്ചബ്രഹ്മാക്കൾ ബ്രഹ്മവിഷ്ണുരുദ്രേശ്വരസദാശിവന്മാരാണ്. ഇവരിൽ ബ്രഹ്മാദികൾ നാലുപേരും പീഠപാദങ്ങളും സദാശിവൻ ഫലകവും ആകുന്നു. സമയാതന്ത്രത്തിൽ ബ്രഹ്മാവിഷ്ണുശ്ചരുദ്രശ്ച ഈശ്വരശ്ചസദാശിവഃ പഞ്ചപ്രേതാമഹാദേവ്യാഃ പര്യ്യങ്കം സമുദാഹൃതം എന്നും ഈശാനാദിപദംശിവൈകഫലകംരത്നാസനംതേശുഭം എന്നു ശ്രീമന്ത്രാക്ഷരമാലാസ്തുതിയിലും പറയുന്നു. കകാരത്തിൽനിന്നു കാമദയയായും കാമരൂപിണിയായും അവ്യയയായും സർവ്വദേവന്മാരുടെ മാതാവായും കൈവല്യത്തെ കൊടുക്കുന്നവളായും ഇരിക്കുന്ന മാതാവ് പ്രകാശിക്കുന്നു. ലകാരം സർവരത്നങ്ങളേയും ദാനംചെയ്യുന്നതും സകല ദേവന്മാരുടേയും ഉൽപത്തിക്കു കാരണമായിരിക്കുന്നതും ആകുന്നു. ഈ ബീജമായ ക്ലീംകാരം വിഷ്ണുവിൻെറ ഉല്പത്തിസ്ഥാനമാണ്. അതിൻെറ മുകളിലിരിക്കുന്ന ഈകാരംകൊണ്ടു നാദരൂപയായ് സനാതനിയായ് യോനിരൂപയായ സ്വര്ണ്ണാഭയോടുകൂടിയവളായ് ത്രികോണയായിരിക്കുന്ന ചന്ദ്രശേഖരയെക്കുറിക്കുന്നു. അതിൻെറ മുകളിലിരിക്കുന്ന അനുസ്വാരരൂപമായ ബിന്ദു, ശിവശക്ത്യാത്മകമാണ്. ഇങ്ങിനെ ക്ലീംകാരത്തോടുകൂടിയവളായിരിക്കുന്ന കാമിനി ശ്രീകൃഷ്ണൻെറ മാതാവായ പരാശക്തിയാകുന്നു. ഇപ്രകാരം ലകാരത്തോടുകൂടിയാണ് ആദിയിൽ ശക്തി, സ്വയമേ പ്രത്യക്ഷയായി ഭവിച്ചതു്. ഇതിനെ കാമധേനുതന്ത്രത്തിൽ കകാരാജ്ജായതേ ദേവി സർവ്വഞ്ചവരവർണ്ണിനി എന്നു തുടങ്ങി ലകാരസംയുതം ഭൂതപാശക്തി രാവിരഭൂൽസ്വയം എന്നുവരെയുള്ള പദ്യങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. ഇനി കകാരത്തിങ്കൽതന്നെ പഞ്ചപ്രാണന്മാരുടെ വിഭാഗം കല്പിക്കുന്നു. എങ്ങിനെയെന്നാൽ കകാരത്തിൻെറ ഊർദ്ധ്വകോണത്തിൽ പ്രാണനും ഇടത്തേക്കോണത്തിൽ അപാനനും വലത്തേക്കോണത്തിൽ സമാനനും അംകുശാകാരത്തിങ്കൽ ഉദാനനും മാത്രയിൽ വ്യാനനും പ്രതിഷ്ഠിതരാണ. ഇവിടെ മാത്ര എന്നതു് ഏകമാത്രമായ അകാരമാണ്. ഏകമാത്രോഭവേദ്ധ്രസ്വോദ്വിമാത്രോ ദീർഘ ഉച്യതേത്രിമാത്രസ്തുപ്ലുതോജ്ഞേയോവ്യഞ്ജനന്ത്വർദ്ധമാത്രകം എന്ന ശിക്ഷാവചനത്താൽ അറിഞ്ഞുകൊള്ളണം. യാമളത്തിൽ കകാരസ്യോ

ദ്ധ്വകോണേതു പ്രാണവായുഃ പ്രതിഷ്ഠിതഃ അപാനോവാമകോണേതുസംസ്ഥിതശ്ചസദാപ്രിയേ സാമാനോ ദക്ഷിണേകോണേ ശുദ്ധസ്ഫടികസന്നിഭഃ ഉദാനോപ്യംകുശാകാരേ മാത്രായാം വ്യാനഏവച എന്നുണ്ട്. ക്ലീംകാരത്തിന്നു് കാമരാജം എന്നു പേരാണു്. ഇതു ത്രിപുരാമന്ത്രത്തിന്റെ രണ്ടാം ബീജമാണു്. പ്രജകൾ രാജാവിനെ ആശ്രയിച്ചിട്ടു ധനത്തെ സമ്പാദിക്കുന്നതു എങ്ങിനെയോ അപ്രകാരം മന്മഥൻ ത്രിപുരാമന്ത്രത്തിന്റെ രണ്ടാം ബീജമായ ക്ലീംകാരത്തെ ഉപാസിച്ചിട്ടു് ലോകങ്ങളെ വശീകരിക്കുന്നതിനുള്ള സാമൎത്ഥ്യത്തെ സമ്പാദിച്ചു. അതിനാൽ ഈ ബീജം കാമന്റെ രാജാവാണു്. അതുകൊണ്ടു് ഇതിനെ കാമരാജം എന്നു പറയുന്നു. യഥാരാജാനമാശ്രിത്യ പ്രജാവിന്ദന്തിസംപദഃ ദ്വിതീയം ബീജമാശ്രിത്യ തഥാപാപ്തിമന്മഥഃ അവിന്ദൽസഹസാവിശ്വവശീകരണപാടവം കാമസ്യരാജാതേനേദം കാമരാജം തദുച്യതേ എന്നു യാമളവചനം ഇതിന്റെ സ്ഥാനം ഐംകാരത്തെപ്പോലെ മൂലാധാരത്തിങ്കലെ ത്രികോണത്തിന്റെ മദ്ധ്യമാകുന്നു. ഈ ബീജത്തിൽനിന്നാണു അവിടെ സ്വയംഭൂലിംഗമുണ്ടായിരിക്കുന്നതു്. അതിന്റെ മുകളിൽ ഹംസമന്ത്രത്തെ ആശ്രയിച്ചിരിക്കുന്ന കുണ്ഡലിനിയെ ധ്യാനിക്കണം. കുണ്ഡലിനീശക്തി സ്വയംഭൂലിംഗത്തെ ചുററിയാണു കിടക്കുന്നതു്. ആധാരേകന്ദമദ്ധ്യസ്ഥം ത്രികോണമതിസുന്ദരം ത്രികോണമദ്ധ്യേദേവേശി വാമബീജം സുലക്ഷണം കാമബീജോത്ഭവംതത്ര സ്വയംഭൂലിംഗമുത്തമം തസ്യോപരിപുനൎദ്ധ്യാതപാചിൽ കലാംഹംസമാശ്രിതം ധ്യായേൽകുണ്ഡലിനിംദേവീം സ്വയംഭൂലിംഗവേഷ്ടിതാം ചിൽകലാംതാം കുണ്ഡലിനീം തേജോരൂപാംജഗന്മയീം എന്നു മന്ത്രമുക്താവലീവചനം. ക്ലീംകാരം ശ്രീകൃഷ്ണന്റെ ബീജമാണെന്നു് പാഞ്ചരാത്രന്മാർ പറയുന്നു. ഇതിന്നു് ത്രൈലോക്യമോഹനം എന്നു പേരുണ്ട്. കാമാക്ഷരം ധരാസംസ്ഥം ശക്തിബിന്ദുവിഭൂഷിതം ത്രൈലോക്യമോഹനം ബീജം കഥിതംതവയത്നതഃ സൎവ്വേഷുകൃഷ്ണമന്ത്രേഷു മന്ത്രോയം മന്ത്രനായകഃ എന്നു് ഗൌതമീയതന്ത്രത്തിൽ നാരദവചനം. ഇതിൽ വാസുദേവൻ സംകൎഷണൻ പ്രദ്യുമ്നൻ അനിരുദ്ധൻ നാരായണൻ എന്ന അഞ്ചു തത്വങ്ങളും അടങ്ങിയിരിക്കുന്നു. കകാരം അനിരുദ്ധനും വിശ്വനും ലകാരം പ്രദ്യുമ്നനും മനസ്സും തൈജസനും ഈകാരം വാസുദേവനും പ്രാജ്ഞനും സൎവ്വകാരണമായ പ്രകൃതിയും ഇവയുടെ ഐക്യം സംകൎഷണനും അതു് ജീവനും ബിന്ദു സ്വയംഭൂവായ് നിൎഗ്ഗുണനായ നാരായണനും ആകുന്നു. വാസുദേവസ്സംകൎഷണഃപ്രദ്യുമ്നശ്ചാനിരുദ്ധകഃ നാരായണ ഇതിഖ്യാതഃ പദപഞ്ചാത്മകഃ പരഃ പഞ്ചവൎണ്ണാ

ത്മനാവേദ്യഃകകാരാദിക്രമേണതു അനിരുദ്ധഃകകാരസ്തു വിശ്വാഖ്യോ മൂലവിഗ്രഹഃ പ്രദ്യുമ്നാഖ്യോലകാരേണ അന്തഃകാരണവൃത്തികഃ സംകൎഷണോലയാഖ്യസ്തു നിൎവ്വികല്പസമൎപ്പകഃ സമാധൌ സുഖരൂപോ സൌഷുരീയ സ്വരഏവഹി തുരീയാഖ്യോവാസുദേവോ ബിന്ദ്വാത്മാ ബ്രഹ്മകേവലം പ്രാജ്ഞാത്മാനം വദന്ത്യേകേ ഏകംചിൽ ബ്രഹ്മകേവലം എന്നു ഗൌതമീയവചനം. ക്ലീംകാരത്തിൽനിന്നു പഞ്ചഭൂതോല്പത്തിയെക്കുറിച്ചു നാരദൻ പറയുന്നതു ഇപ്രകാരമാണ്. ലകാരത്തിൽനിന്നു ഭൂമിയും കകാരത്തിൽനിന്നു ജലവും ഈകാരത്തിൽനിന്നു അഗ്നിയും നാദത്തിൽനിന്നു വായുവും ബിന്ദുവിൽനിന്നു ആകാശവും ഉണ്ടായി. അതിനാൽ ക്ലീംകാരം പഞ്ചഭൂതാത്മകവും ലോകോല്പത്തിക്കു് കാരണവും ആകുന്നു. ഗൌതമീയത്തിൽ ക്ലീംകാരാദഭവേദ്വിശ്വമിതി പ്രാഹശ്രുതേഃ ശിരഃലകാരാൽ പൃഥിവീജാതാകകാരാജ്ജലസംഭവഃ ഈ കാരാദ്വഹ്നിരുൽപന്നോനാദാദ്വായുരജായത ബിന്ദോരാകാശസംഭൂതി രിതിഭൂതാത്മകൊമനഃ എന്നു നാരദവചനം. ക്ലീംകാരം ശ്രീകൃഷ്ണന്റെ ബീജമാണെന്നു പറഞ്ഞതുകൊണ്ടു ദേവിയിൽനിന്നു അന്യനാണ് നാരായണൻ എന്നു വിചാരിക്കരുതു. ദേവിയും വിഷ്ണുശിവന്മാരും ഒന്നുതന്നെ. ദേവീവിഷ്ണുശിവാദീനാമേകത്വം ഭാവയേൽസുധീഃ ഭേദകൃന്നരകംയാതി യാവദാഭൂതസംപ്ലവം എന്നു ഭാഷ്യം. യഥാദുൎഗ്ഗാതഥാവിഷ്ണുൎയ്യഥാവിഷ്ണുസ്തഥാശിവഃ എതത്ത്രയംചൈകമേവനപൃഥഗ്ഭാവയേൽസുധീഃ യോന്യഥാ ഭാവയേദേതാൻ പക്ഷപാതേനമൂഢധീഃ സയാതി നരകംഘോരം രൌരവം പാപപൂരുഷഃ എന്നു വാരാഹപുരാണവചനം. ഈ അഭേദജ്ഞാനം മുമ്പിൽ പറയപ്പെട്ട ഹ്രീംകാരത്തിനും വേണ്ടതാണെന്നു ഗ്രഹിച്ചുകൊള്ളണം. കകാരലകാരേകാരനാദബിന്ദുക്കൾ ക്രമേണ പ്രകൃതിപുരുഷകാരേശ്വരബ്രഹ്മങ്ങളാകുന്നു. സംകൎഷണാനിരുദ്ധപ്രദ്യുമ്നവാസുദേവസ്വരൂപങ്ങൾ ക്രമേണ അന്നപ്രാണമനോവിജ്ഞാനാനന്ദമയന്മാരാണ്. ദ്വാവിംശത്യക്ഷരഗോപാലമന്ത്രത്തിന്റെ ധ്യാനത്തിൽ ശ്രീകൃഷ്ണനു് സ്ത്രീരൂപമാണു് കാണിച്ചിരിക്കുന്നതു്. അതിനെ ഗൌതമീയതന്ത്രത്തിൽ കലായകുസുമശ്യാമം പൂൎണ്ണചന്ദ്രനിഭാനനം എന്നു തുടങ്ങി സൎവ്വജ്ഞംജഗദീശാനം ധ്യാത്വാ ഹൃദയപംകജേ എന്നുവരേയുള്ള പദ്യങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. സൂൎയ്യവംശത്തിങ്കൽ ജനിച്ച സുദൎശനൻ എന്ന രാജാവു ക്ലീംകാരമന്ത്രത്തെ ജപിക്കയാൽ ശംഖചക്രഗദാപാണിയായ് പീതാംബരയായ് ഗരുഡാരൂഢയായിരിക്കുന്ന ദുൎഗ്ഗാദേവി, പ്രത്യക്ഷയായിട്ടു വേണ്ടുന്ന വരങ്ങളെ കൊടുത്തു എന്നു ദേവീഭാഗവതത്തിങ്കൽ ഉണ്ടു്. ഗ്രന്ഥവിസ്തരഭയ

ത്താൽ അതിനെ ഇവിടെ ചേൎക്കുന്നില്ല. ഇക്കാരണങ്ങളാൽ ശ്രീകൃഷ്ണൻ മൂലപ്രകൃതിയായ ദേവിതന്നെയാണു. മധുകൈടഭന്മാരെ ഭയപ്പെടുത്തു ബ്രഹ്മാവു വിഷ്ണുവിന്റെ യോഗനിദ്രയെ സ്തുതിച്ചതായി പറയപ്പെടുന്ന മന്ത്രം വനദുൎഗ്ഗയുടേതാണ്. ഉത്തിഷ്ഠപുരുഷികിംസ്വപിഷിഭയം മേസമുപസ്ഥിതം യദിശക്യമശക്യം വാതന്മേഭഗവതിശമയസ്വാഹാ എന്നാണു വനദുൎഗ്ഗാമന്ത്രം. ഇതുകൊണ്ടും ദുൎഗ്ഗാദ്വാദശാക്ഷരമന്ത്രത്തിന്റെ ശ്വേതദ്വീപേ ശയാനാഫണിവരശയനേ പംകജം കംപയന്തീദോൎഭ്യാംവാമേന ലക്ഷ്മീ മുദിതഭുജലതാ ഭൂമിസംലാളിതാംഘ്രിഃ ദേവീദേവൈസ്സുരേന്ദ്രൈസ്സകലമുനിജനൈഃ സ്തൂയമാനാപദാനാ ഘോരാനത്ഥാപശാന്ത്യൈ ഭവതുഭഗവതീ ശാന്തിദുൎഗ്ഗാഭിധാനാ എന്ന ധ്യാനശ്ലോകംകൊണ്ടും വിഷ്ണുസ്വരൂപിയാണെന്നുകിട്ടുന്നു. അതിനാൽ ദേവിയും വിഷ്ണുവും വേറാണെന്നു വിചാരിക്കരുതു്. വരിവസ്യാരഹസ്യത്തിൽ കനദിപ്ത്താവിതിധാതോഃ പ്രകാശകത്വംകകാരാത്ഥഃതസ്യലഹയ്യാധിക്യം തന്നിൎമ്മാണം ലകാരാത്ഥഃ എന്നുള്ളതിനാൽ കകാരലകാരങ്ങൾ പ്രകാശരൂപമായ ജ്ഞാനത്തെ ഉണ്ടാക്കുന്നതാണ്. ഈകാരാദികൾക്കുള്ള അത്ഥം ഹ്രീം ബീജവിവരണത്തിങ്കൽ പറഞ്ഞപോലെതന്നെ. ഈ ബീജങ്ങളിൽ നിൎഗ്ഗുണബ്രഹ്മത്തെയാണു സങ്കല്പിച്ചിരിക്കുന്നതു. നിൎഗ്ഗുണബ്രഹ്മത്തിന്നു രൂപം കല്പിച്ചു ബീജാക്ഷരങ്ങളെ നിൎമ്മിച്ചതു ഭക്തന്മാൎക്കു മനോവിഷയമാകുന്നതിന്നുവേണ്ടിയാണ്. ശ്രീരാമതാപനീയത്തിൽ ചിന്മയസ്യാദ്വിതീയസ്യ നിഷ്കളസ്യാശരീരിണഃ ഉപാസകാനാം കായ്യാത്ഥം ബ്രഹ്മണോരൂപകല്പനാ എന്നുണ്ടു്. ഹ്ര എന്നതിലും ക്ല എന്നതിലും ഇരിക്കുന്ന ഈകാരം കൊണ്ടു പരമാത്മകലയായ പരാശക്തിയെ ധ്യാനിക്കണം എന്നു സാരമാണ്. ഇക്ഷുചാപപ്രസൂനേഷു പാശാംകുശവിരാജിതാം ധ്യായേൽ കാമകലാം ദേവീം കാമശാംകനിവാസിനീം എന്നു ധ്യാനിക്കണം. എന്നതുകൊണ്ടു ഇവൾ പരമാത്മാവിന്റെ രൂപഭേദമാണ്. എന്തെന്നാൽ വാമകേശ്വരതന്ത്രത്തിൽ പാശാംകുശൌതദീയൌതു രാഗദ്വേഷാത്മകൌസ്മൃതൌ ശബ്ദസ്പൎശാദയോബാണാ മനസ്സ്യാഭവദ്ധനുഃ എന്നു പറയുന്നു ഈ അഭിപ്രായത്തെ ലളിതാസഹസ്രനാമസ്തോത്രത്തിലും മനോരൂപേക്ഷുകോദണ്ഡാ പഞ്ചതന്മാത്രസായകാ രാഗസ്വരൂപപാശാഢ്യാ ക്രോധാകാരാംകശോജ്വലാ എന്ന നാമശ്ലോകംകൊണ്ടു കാണിച്ചിരിക്കുന്നു. ക്ലീംകാരത്തിന്റെ സ്ഥിതി, മൂലാധാരത്രികോണത്തിലാണെന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അതിന്റെ ധ്യാനത്തെ ത്രിപുരാസിദ്ധാന്തത്തിൽ ബാലഭാനുപ്രതീകാശാം പാടലാശകുസുമപ്രഭാം

കമലായതനേത്രാന്താം ബ്രഹ്മവിഷ്ണുശിവസ്തുതാം ബിഭ്രതീമിക്ഷുചാപഞ്ച പുഷ്പേഷും പാശമങ്കുശം നമാമിലളിതാംബാലാം ത്രിപുരാമിഷ്ടസിദ്ധിദാം എന്നിപ്രകാരം പറഞ്ഞിരിക്കുന്നു എന്നാൽ ആധാരാബ്ജേധനുർബാണവരദാഭയലക്ഷിതാം ധ്യായേൽ ബന്ധൂകപുഷ്പാഭാം കാമരാജാത്മികാം ശിവാം എന്നു കൌളശാസ്ത്രത്തിങ്കലുണ്ട്. ഇപ്രകാരം ധ്യാനിച്ചാലുണ്ടാകുന്ന ഫലത്തെപ്പറയുന്നു. യഃകരോതി സദാധ്യാനം മൂലാധാരേവിചക്ഷണഃ തസ്യസ്യാൽ ശാശ്വതീസിദ്ധിർഭൂമിത്യാഗഃ ക്രമേണവൈവപൂഷഃ കാന്തിരുൽകൃഷ്ടം ജരാഗ്നിവിവർദ്ധനം ആരോഗ്യഞ്ച പടുത്വഞ്ച സർവ്വജ്ഞത്വഞ്ചജായതേ ഭൂതംഭവ്യം ഭവിഷ്യഞ്ചവേത്തിസർവ്വംസകാരണം-അശ്രുതാന്യപിശാസ്ത്രാണി സരഹസ്യം വദേദ്ധ്രുവം-വക്ത്രേ സരസ്വതീദേവി സദാനൃത്യതിനിർഭരാ എന്നു സമയികൾ തമോലോകത്വം ഹേതുവായിട്ടു ആധാരസ്വാധിഷ്ഠാനങ്ങളിൽ ധ്യാനിക്കുന്നില്ല എന്നു മുമ്പിൽ പറഞ്ഞുവല്ലോ. സമയികൾക്കു ശിരസ്സ് ഭ്രൂമദ്ധ്യം ഹൃദയം എന്ന മൂന്നു സ്ഥാനങ്ങളാണു ധ്യാനയോഗ്യങ്ങളായിരിക്കുന്നത്. ലക്ഷ്യന്തുത്രിവിധം സ്ഥാനംശിരോഭ്രൂഹൃദയാത്മകം ചന്ദ്രാഭാംശിരസിധ്യായേൽഭ്രൂവിചൈന്ദ്രധനുഷ്പ്രഭാം ഹൃദയേസൂര്യ്യസംകാശാം തത്തദ്വർണ്ണാനുരൂപിണീം തേജോരൂപാം സ്വരൂപാം വായന്മനോഭീഷ്ടമാചരേൽ എന്നു ശിവജ്ഞാനദീപികാവചനം. ഇങ്ങിനെ ത്രിവിധസ്ഥാനങ്ങളിൽ ത്രിപുരാദേവിയെ ധ്യാനിക്കുന്നവർക്കു മനസ്സിലുണ്ടാകുന്ന അഭീഷ്ടം യാതൊന്നോ അതൊക്കെയും സാധിക്കും.

ശ്രീംകാര കാമദോദ്ധിച എന്നു പറഞ്ഞിരിക്കയാൽ ശ്രീംബീജത്തെക്കുറിച്ചു പറയുന്നു.

ശ്രീർവ്വേഷരചനാശോഭാസംപൽ സരളദ്രാഖിഷു വാണീലക്ഷ്മീലവംഗേഷു എന്നു നാനാൎത്ഥരത്നമാല. ഉപകരണവേഷരചനാ വിധാസുച ശ്രീരിതിപ്രഥിതാ ലക്ഷ്മീത്രിവൎഗ്ഗസംപദിട്ടുതിമതിഭാരതീഷുശോഭായാം എന്നു കോശാന്തരം. ശ്രീശബ്ദം ശോഭയ്ക്കും സംപത്തിന്നും ലക്ഷ്മീദേവിക്കും വാണീദേവിക്കും പറയാം ശ്രീയതേസവ്വൈരിതിശ്രീഃ ശ്രിഞ് സേവായാം എന്ന ധാതുപാഠം ക്വിബ്വചിപ്രച്ഛ്യായതസ്തുകടപ്രജ്ഞശ്രീണാംദീൎഘോസംപ്രസാരണം ച എന്നതിനാൽ ക്വിപ്പിൽദീൎഘമാകുന്നു സേവിക്കുന്നവരെ ആശ്രയിക്കുന്നവൾ. നാനാൎത്ഥരത്നമാലാകാരൻെറ മതത്തെ അനുസരിച്ചുതന്നെയാണ് അമരസിംഹനും ശ്രീശബ്ദത്തെ വിസൎഗ്ഗത്തോടുകൂടി പ്രയോഗിച്ചിരിക്കുന്നത്. ശ്രീചലക്ഷ്മീചലാസാമാ എന്നു ത്രികാണ്ഡശേഷകാരൻ വി

സൎഗ്ഗംകൂടാതെ പ്രയോഗിച്ചിരിക്കുന്നു. വേദത്തിലും ശ്രീശബ്ദത്തെ വിസ ൎഗ്ഗത്തോടുകൂടിത്തന്നെയാണു പ്രയോഗിച്ചിരിക്കുന്നതു്. ശ്രീശ്ചതേഹ്രീശ്ച തേ എന്നു പുരുഷസൂക്തത്തിങ്കലുണ്ടു്. ശ്രീയും ഹ്രീയും മഹാപുരുഷനായ പരമാത്മാവിന്റെ രണ്ടു ശക്തികളാകുന്നു അതിനാൽ ചരാചരാത്മകമാ യ സൎവ്വപ്രപഞ്ചത്തിങ്കലുമുള്ള ശോഭ ശ്രീയുടേതാകുന്നു. ഐശ്വൎയ്യവും അപ്രകാരംതന്നെ ഋചസ്സാമാനിയജൂംഷിസാഹിശ്രീരമൃതാസതാം എന്ന വേദവാക്യത്താൽ ഋഗാദിവേദങ്ങളും ശ്രീയാകുന്നു. അവയാൽ പ്രതി പാദിക്കപ്പെടുന്നവൾ എന്നുസാരം. നാമാദ്യമക്ഷരം ബീജം എന്ന മന്ത്ര ശാസ്ത്രവിധിയെ അനുസരിച്ചു് ഇവിടെ ശ്രീം എന്നുതന്നെ ബീജമാകുന്നു. വാന്തംയാന്തസമായുക്തംചതുൎത്ഥസ്വരസംയുതം സബിന്ദുസഹിതം ബീജം ലക്ഷ്മീബീജമിതിസ്മൃതം എന്നു കല്പവാക്യം. ഇതു് ശബ്ദാൎത്ഥമാകുന്നു. ത ത്ത്വാൎത്ഥമാവിതു്. ശകാരം ശിവബീജംസ്യാൽ എന്നും രേഫമഗ്നേസ്തു ബീജകം എന്നും മന്ത്രകോശത്തിൽ പറയുന്നതിനാൽ ശിവാഗ്നികളുടെ ബീജം ചേൎന്നതാണു ശ്രീ എന്ന അക്ഷരം അതിൽ രേഫം തന്റെ അഗ്നി ത്വംഹേതുവായിട്ടു ഭക്തന്മാരുടെ പാപങ്ങളെ നശിപ്പിക്കുന്നതും ശകാരം തന്റെ മംഗളത്വം ഹേതുവായിട്ടു സൎവ്വസുഖത്തെക്കൊടുക്കുന്നതും ആകു ന്നു. അതോടുചേൎന്നിരിക്കുന്ന ഈകാരത്തിന്നു മുമ്പിൽ പറഞ്ഞ അൎത്ഥം തന്നെ. ഗുരുകൃപയാൽ ഇപ്രകാരം ബീജചതുഷ്ടയാൎത്ഥത്തെ സംക്ഷേപി ച്ചു പറഞ്ഞു അവസാനിപ്പിച്ചിരിക്കുന്നു.

ഇതി പണ്ഡിതശ്രീകൃഷ്ണഭണ്ഡാഗാരവിരചിതയാസബീജാൎത്ഥവി വരണയാസൎവാൎത്ഥസാധകാഖ്യയാവ്യാഖ്യായാസമേതം സന്മതിപ്രകാശ വിരചിതമിന്ദിരാഷ്ടോത്തരശതനാമസ്തോത്രം സംപൂൎണ്ണം.

## ൯൦. ശാരദാംബാഭുജംഗപ്രയാതാഷ്ടകം.

സുവക്ഷോജകുംഭാം സുധാപൂൎണ്ണകുംഭാം പ്രസാദാവലംബാം പ്രപു ണ്യാവലംബാം സദാസ്യേന്ദുബിംബാം സരാഗോഷ്ഠബിംബാം ഭജേശാര ദാംബാമജസ്രംമദംബാം ൧

നല്ല ഗജമസ്തകംപോലെ ഉരുണ്ടുവീൎത്ത കുചങ്ങളോടുകൂടിയവളായ് [കുംഭോഹ സ്ത്യന്തരമസ്തു മൂൎദ്ധാംശേ എന്നു് മേദിനി] അമൃതംനിറഞ്ഞ കലശങ്ങളെ വഹിച്ചവളായ് അനുഗ്രഹത്തെതന്നെ അവലംബമാക്കിയവളായ് അതിശയമായ പുണ്യമുള്ളവൎക്കു് ആ ശ്രയമായവളായ് നല്ല മുഖമാകുന്ന ചന്ദ്രബിംബത്തോടുകൂടിയവളായ് ചുവപ്പോടുകൂടിയ

ഓഷ്ഠമാകുന്ന ബിംബി [തൊണ്ടിപ്പഴം]ഫലത്തോടുകൂടിയവളായ് ശരദൃതുവിൽ പൂജിക്കത്തക്കവളായ് (ശാരദാശരദാരാധ്യാ എന്നു ലളിതാസഹസ്രനാമം) ശരത്ത് ഋതുവല്ലെങ്കിൽ സംവത്സരം എന്നല്ലെങ്കിൽ സംവൽസരസ്വരൂപിണിയായ പ്രപഞ്ചങ്ങളെ പ്രസവിക്കുന്നവളായ് ഞങ്ങളുടെ മാതാവായിരിക്കുന്ന നിന്നെ ഭജിക്കുന്നേൻ. ശരം=ജീർണ്ണശരീര സമൂഹം. ഭൃതിഖണ്ഡയതിതിശാരദാ=വാർദ്ധക്യത്തെ നശിപ്പിക്കുന്നവരം. ക്ലീബമംബുനിശാരശ്ചയൌവനെകർബ്ബുരെ ത്രിഷു ശാരംയൌവനംദാദീതിശാരദാ.

കടാക്ഷേദയാർദ്രാം കരേജ്ഞാനമുദ്രാം കലാഭിർവിനിദ്രാം കലാപൈഃ സുഭദ്രാം പുരന്ധ്രീംവിനിദ്രാം പുരസ്തുംഗഭദ്രാം ഭജേ . . . . . . ൨

കടക്കണ്ണിൻകൃപകൊണ്ടു അലിവുള്ളവളായ് കയ്യിൽ ജ്ഞാനമുദ്രയുള്ളവളായ് കലകൾ ഹേതുവായിട്ട് നിദ്രയില്ലാതവളായ. (ഉണർന്നിരിക്കുമ്പോൾ കുണ്ഡലിനീ എന്നു സാരം) (കലകൾ) ക്ഷിതൌഷട് പഞ്ചാശദ്വിസമധികപഞ്ചാശദുദകേഹുതാശേദ്വാഷഷ്ടിശ്ചതുരധികപഞ്ചാശദനിലേദിവിദ്വിഃഷട്ത്രിംശന്മനസിചചതുഃ ഷഷ്ടിരിതിയേമയൂഖാസ്തേഷാമപ്യുപരിതവ പാദാംബുജയുഗം എന്ന് സൌന്ദര്യലഹരി. ശതഞ്ചാഷ്ടൌ വഹ്നേസ്തമപികലാഃ ഷോഡശരവേഃ ശ്ശതംഷട്ത്രിംശച്ചസിതമയിമയൂഖാശ്ചരണജാഃ യ ഏതഃഷഷ്ടിശ്ച ത്രിശതമഭവച്ചാണഗാമഹാകാലസ്സൂത്രാനഹിതവശിഃവകാലകലനാ എന്ന സുഭഗോദയം. ഇവിടെ കല എന്നതിന്ന് അംശമാത്രം എന്നർത്ഥം മൂലാധാരസ്വാധിഷ്ഠാനങ്ങൾ ഒന്നാംഖണ്ഡവും മണിപൂരാനാഹതങ്ങൾ രണ്ടാംഖണ്ഡവും വിശുദ്ധ്യാജ്ഞകൾ മൂന്നാം ഖണ്ഡവും അവയിൽവച്ച ഒന്നാം ഖണ്ഡത്തിൻമുകളിലും രണ്ടാംഖണ്ഡത്തിന്റെ കീഴിലുമായിട്ടു അഗ്നിസ്വരൂപമായ രുദ്രഗ്രന്ഥിയുടെ സ്ഥാനവും രണ്ടാംഖണ്ഡത്തിൻമുകളിലും മൂന്നാംഖണ്ഡത്തിന്റെ കീഴിലുമായിട്ടു സൂര്യസ്വരൂപമായ വിഷ്ണുഗ്രന്ഥിയുടെ സ്ഥാനവും മൂന്നാംഖണ്ഡത്തിൻമുകളിലും ഊർദ്ധ്വഷഡാധാരങ്ങളുടെ കീഴിലും ആയിട്ട് സോമസ്വരൂപമായ ബ്രഹ്മഗ്രന്ഥിയുടെ സ്ഥാനവും ആകയാൽ സ്വാധിഷ്ഠാനത്തിൻമുകളിൽ അഗ്നിമണ്ഡലവും അനാഹതത്തിൻമുകളിൽസൂര്യമണ്ഡലവും ആജ്ഞാചക്രത്തിൻമുകളിൽ ചന്ദ്രമണ്ഡലവും വർത്തിക്കുന്നു. സർവ്വാധാരാമഹീയസ്സാൻമൂലാധാരകയാസ്ഥിതാ എന്നതിനാൽ സർവ്വത്തിന്നും ആധാരമായ മൂലം ഭൂതത്വത്തോടുകൂടിയതും ഉല്പത്തികാരണവും മണിപൂരം ജലതത്വത്തോടുകൂടിയതും ജീവനകാരണവും സ്വാധിഷ്ഠാനം അഗ്നിതത്വത്തോടുകൂടിയതും അതു സംഹാരകാരണവും അനാഹതം വായുതത്വത്തോടുകൂടിയതും അതു പ്രാണാദിരഞ്ജകവും വിശുദ്ധിചക്രം ആകാശതത്വത്തോടുകൂടിയതും അത് സർവ്വകാരണവും ആജ്ഞാചക്രം മനസ്തത്വത്തോടുകൂടിയതും അതു യോഗഭോഗപ്രസാദവും ആകുന്നു. ഇങ്ങിനെയുള്ള ഷഡാധാരങ്ങളിൽ വെച്ച ഒന്നാംഖണ്ഡത്തെ അഗ്നിയും രണ്ടാംഖണ്ഡത്തെ സൂര്യനും മൂന്നാംഖണ്ഡത്തെ ചന്ദ്രനും പ്രകാശിപ്പിക്കുന്നു. മൂലാധാരത്തിൽ ൫൰൬-ം മണിപൂരത്തിൽ ൫൰൨-ം ആയിട്ട്. അഗ്നികലകൾ ൱൮-ം സ്വാധിഷ്ഠാനത്തിൽ ൬൰൨-ം അനാഹതത്തിൽ ൫൰൪-ം ആയിട്ടു സൂര്യകലകൾ ൱൰൬-ം വിശുദ്ധിയിൽ ൭൰൨-ം ആജ്ഞാചക്രത്തിൽ ൬൰൪-ം ആയിട്ടു ചന്ദ്രകലകൾ ൱൩൰൬-ം ഇങ്ങനെ ൩൱൬൰ കലകൾ ഭവിക്കുന്നു.

ഇവ ദിനാത്മകങ്ങളാണ് ഈ ൩൱൬൰ ദിനംകൂടിയ കാലമാണ് സംവത്സരം അതുതന്നെ പരമാത്മരൂപിയായിരിക്കുന്നത് സംവത്സരോവത്സരാ വൈപ്രജാപതിഃ എന്ന വേദവചനം ഇക്കലകൾ സഹസ്രാരവർത്തിനിയായ് ചിദാത്മികയായിരിക്കുന്ന ദേവിയുടെ ചരണങ്ങളിൽനിന്നും ഉണ്ടായിരിക്കുന്നവയാണ് അഷ്ടോത്തരശതം വഹ്നേഃ ഷോഡശോ

അരകംരദേവ ഷട്ത്രിംശദുത്തരശതാ ചന്ദ്രസ്യ ഉവിനിർണ്ണയഃ എന്ന യോഗശാസ്ത്രവചനാ ഇതിനെയാണ് മുമ്പിൽ കാണിക്കപ്പെട്ട രണ്ടു പദ്യങ്ങളിലും സൂചിപ്പിച്ചിരിക്കുന്നത്. തസ്മാന്നഹിതവശിദേവകാലകലനാ എന്നതുകൊണ്ടു സഹസ്രാരവർത്തിനിയായ ദേവിക്കു കാലം ഭവിക്കുന്നില്ല. എന്തെന്നാൽ അവിടെ ചന്ദ്രകലകൾ സർവ്വകാലത്തിങ്കലും വർത്തിക്കുന്നു. സഹസ്രകമലേ ജ്യോത്സ്നാമയോലോകഉദാഹൃതഃ തത്ര ചന്ദ്രാ നിത്യകളസ്സർവ്വകാലം പ്രകാശതേ അക്ഷീണശ്ചസദാപൂർണ്ണഃ കലാഭിർദിനഗാത്മഭിഃ കലാചക്രം ചന്ദ്രമസോ വൈന്ദവസ്ഥാനമച്യുത സഹസ്രകമലേ യത്തൽ ബ്രഹ്മരന്ധ്രപ്രതിഷ്ഠിതം ദിവാസൂര്യശ്ശിരാത്രൗ വീതിഹോത്രശ്ച സന്ധ്യയോഃ പ്രകാശയന്തഃ കാലാംസ്തു തസ്മാൽ കാലാത്മതാംഗതാഃ എന്ന് യോഗശാസ്ത്രവചനം. ആജ്ഞാചക്രാപരിസ്ഥനായ ചന്ദ്രന്ന് കലകൾ ൧൬ ആകുന്നു. ൧൬-ാമത്തെ കല, പരാശക്തിയാണ്. അതോടുകൂടീട്ട് ചന്ദ്രകലകൾ ൧൭ ആകുന്നു. അവ വിശുദ്ധിചക്രത്തിൽ പ്രാങ്മുഖക്രമേണ എപ്പോഴും സ്ഥിതിരൂപകളായി വർത്തിക്കുന്നു. ആജ്ഞാപരിസ്ഥചന്ദ്രസ്യ കലാഃ പഞ്ചദശസ്മൃതാഃ യച്ചന്ദ്രമണ്ഡലം നിത്യം ബ്രഹ്മരന്ധ്രപ്രതിഷ്ഠിതം തദേവഹൈന്ദവസ്ഥാനം ഹംസരാജനികേതനം ശാശ്വതീ പരമാനന്ദ ലഹരീ സൽകലാസ്മൃതാ ഏകാസാചിന്മയീ പ്രോക്താ സർവ്വ വികാശൈകജീവിതാ തയാസാമേളിതാഃ പൂർണ്ണാഃ കലാഃ ഷോഡശസംജ്ഞിതാഃ വിശുദ്ധൌ ഷോഡശദലേ ഷു പ്രാവൃത്യ പ്രാങ്മുഖക്രമാൽ സന്തതം പരിവർത്തന്ത കലാഃസ്യുഃ സ്ഥിതിരൂപകാഃ എന്ന് യോഗശാസ്ത്രവചനം. ഇങ്ങിനെ നിത്യകലകൾ സഹസ്രാരത്തിങ്കൽ വർത്തിക്കയാലത്രെ കലകളെക്കൊണ്ടു ഉണ്ടാവുന്നവരം എന്നു പറഞ്ഞത്. ആഭരണങ്ങളെക്കൊണ്ടു നല്ല മംഗലമുള്ളവളായി പുരത്തെ (ശ്രീചക്രനഗരത്തെ) ധരിക്കുന്നവളായി (പുരം=ശ്രീചക്രനഗരം ധ്രിയതേ ഇതിപുരന്ധ്രി) നിദ്രയില്ലാത്തവളായ് (ദേവി എന്നു സാരം ദേവകൾ ഉറക്കമില്ലാത്തവരാകയാൽ) തന്റെ മുമ്പിൽ തുംഗഭദ്രാ എന്ന നദിയുള്ളവളായ് ഇരിക്കുന്ന ശാരദാംബയെ ഭജിക്കുന്നേൻ.

ലലാമാംകഫാലാം ലസൽഗാനലോലാം സ്വഭക്തൈകപാലാം
യശഃശ്രീകപോലാം കരേത്വക്ഷമാലാം കനൽസ്വർണ്ണമാലാംഭജേ.....

ലലാമംകൊണ്ടു അടയാളപ്പെട്ട നെററിയോടുകൂടിയവളായ് (ലലാമം എന്നത് ശിരസ്സിൽകെട്ടുന്ന ഒരാഭരണ വിശേഷമാകുന്നു. ചുട്ടിപ്പൂവ് എന്നു തമിഴ് ഇതു കേരളത്തിൽ നടപ്പുള്ളതല്ലാ) പ്രകാശിക്കുന്ന [നല്ല]പാട്ടുകളിൽ താല്പര്യമുള്ളവളായ് തന്റെ ഭക്തന്മാരെ രക്ഷിക്കുന്നവളായ കീർത്തി ഐശ്വര്യം എന്ന രണ്ടു കവിൾപ്രദേശങ്ങളുള്ളവളായ് കയ്യിൽ അക്ഷമാലയുള്ളവളായ് [അക്ഷമാലാ അകാരപ്രഥമോദേവി ക്ഷകാരാന്ത്യസ്തഥാപരം അക്ഷമാലേതി വിഖ്യാതാ മാതൃകാവർണ്ണരൂപിണി എന്നു ജ്ഞാനാർണ്ണവവചനത്താൽ ൫൧ അക്ഷരരൂപങ്ങളായ് തത്സംഖ്യകങ്ങളായ മണികളോടുകൂടിയ മാല എന്നർത്ഥം ഇവിടെ സ്ഫടികമാലയാകുന്നു. ശോഭിതൃക്താചമൂഭിഃ സ്ഫടികമണിമയീമക്ഷമാലാന്ദധാനാ എന്ന് ആശ്വലായനൻ പറഞ്ഞിരിക്കുന്നു ]ലലാമം ലാഞ്ഛനേധ്വജേ ശൃംഗേപ്രധാനേ ഭൂഷായാം തഥാബാലധിപുണ്ഡ്രയോഃ എന്ന് മേദിനി അതിനാൽ നെററിയിൽ പുണ്ഡ്രം[കുറി]യുള്ളവൾ എന്നും അർത്ഥം വരും തിളങ്ങുന്ന സ്വർണ്ണമാലയോടുകൂടിയവളായ് [ഹിരണ്യവർണ്ണാം ഹരിണീം സുവർണ്ണരജതസ്രജാം എന്ന് ശ്രുതിഃ]ഇരിക്കുന്ന ശാരദാംബയെ ഞാൻ ഭജിക്കുന്നേൻ.

സുസീമന്തവേണീം ദൃശാനിർജിതൈണീം രമൽകീരവാണീം നമദ്വജ്രപാണീം സുധാമന്ഥരാസ്യാം മുദാവർണ്ണ്യലാസ്യാം ഭജേ...... ൪

നല്ല നെററിത്തടത്തോടും കെട്ടിവെച്ച തലമുടിയോടും കൂടിയവളായ് തന്റെ നോട്ടംകൊണ്ടു നിശ്ശേഷം ജയിക്കപ്പെട്ട മാൻപേടയോടു കൂടിയവളായ് [മാൻപേടയേക്കാൾ ഭംഗിയിൽ നോക്കുന്നവളായ് എന്നു സാരം] ക്രീഡിച്ചുകൊണ്ടിരിക്കുന്ന കിളികളുടെ എന്നപോലെ നല്ല വാക്കുകളുള്ളവളായ് വണങ്ങപ്പെട്ട വജ്രപാണിയോടുകൂടിവളായ് [ദേവേന്ദ്രനാൽ വന്ദിക്കപ്പെട്ടവളായ് എന്നു സാരം] അമൃതത്തിന്റെ ഇരിപ്പിടമായ മുഖമുള്ളവളായ് സന്തോഷംകൊണ്ടു അവർണ്ണ്യമായ ലാസ്യ [നർത്തന]ത്തോടുകൂടിയവളായിരിക്കുന്ന ശാരദാംബയെ ഭജിക്കുന്നേൻ.

സുശാന്താം സുദേഹാം ദൃഗന്തേ കചാന്താം ലസൽസല്ലതാംഗീമനാദ്യാമനന്താം സ്മരത്താപസാന്തസ്സരോജസ്ഥിതാന്താം ഭജേ... ൫

നല്ല ശമത്തോടുകൂടിയവളായും നല്ല ദേഹമുള്ളവളായും കണ്ണുകളുടെ അററങ്ങളിൽ തലമുടിയുടെ അററത്തോടുകൂടിയവളായും [നീണ്ട കണ്ണുള്ളവളായും എന്നു സാരം] ശോഭിക്കുന്ന നല്ല വല്ലിപോലെ കൃശമായ ശരീരമുള്ളവളായും ജനിക്കാത്തവളും മരിക്കാത്തവളും ആയും ചിന്തിച്ചുകൊണ്ടിരിക്കുന്ന താപസന്മാരുടെ മനഃപത്മത്തിങ്കൽ സ്ഥിതിചെയ്യുന്നവളായും ഇരിക്കുന്ന ആ ശാരദാംബയെ ഭജിക്കുന്നേൻ.

കുരംഗേതുരംഗേ മൃഗേന്ദ്രേഖഗേന്ദ്രേ മരാളേമദേഭേമഹോക്ഷേധിരൂഢാം മഹത്യാംനവമ്യാം സദാസാമരൂപാം ഭജേ......... ൬

മാൻ. കുതിര. സിംഹം. ഗരുഡൻ. അരയന്നം. മത്തഗജം. വല്യകാള ഇവയുടെ പുറത്തു കയറി സഞ്ചരിക്കുന്നവളായും നവമിതിഥിയിൽ വീണയോടുകൂടി എപ്പോഴും സാമത്തിന്റെ രൂപത്തോടുകൂടിയവളായും ഇരിക്കുന്ന ശാരദാംബയെ ഭജിക്കുന്നേൻ.

സാമത്തിന്റെ രൂപം സംഗീതമാകുന്നു. [ശ്രീവിഷ്ണുരൂപം ഋഗ്യസാമവേദസ്സ്മൃതാൽ സമുല്പന്നമിദം ഹി ഗീതം] എന്ന ഭാരതവാക്യത്താൽ സാമവേദം ഗാനരൂപവും അതിങ്കൽനിന്നുണ്ടായത് സംഗീതവും ആകുന്നു. അതിനാൽ എപ്പോഴും വീണയിൽ പാടിക്കൊണ്ടിരിക്കുന്നവൾ എന്നു സാരം]

ചലൽകാന്തിവഹ്നിം ജഗന്മോഹനാംഗീം ഭജന്മാനസാംഭോജസുഭ്രാന്തഭൃംഗീം നിജസ്തോത്ര സംഗീതനൃത്യപ്രഭാംഗീം ഭജേ... ൭

ഇളകികൊണ്ടിരിക്കുന്ന ശോഭകൾക്ക് [അഗ്നിയായും അഗ്നിയെപ്പോലെ പ്രകാശിക്കുന്നവൾ എന്നു സാരം] ജനങ്ങളെ മോഹിപ്പിക്കുന്ന അവയവങ്ങളുള്ളവളായും [സുന്ദരിയായും എന്നു സാരം] ഭജിക്കുന്നവരുടെ മനസ്സാകുന്ന താമരപ്പൂവിന്നു സംഭ്രാന്തയായ പെൺവണ്ടായും [ഹൃദയത്തിൽ വസിക്കുന്നവൾ എന്നു സാരം] തന്റെ സ്തോത്രങ്ങൾ പാട്ടുകൾ ആട്ടങ്ങൾ ഇവകൊണ്ടു ശോഭിക്കുന്ന അംഗമുള്ളവളായും ഇരിക്കുന്ന ശാരദാംബയെ ഭജിക്കുന്നേൻ.

പുരാശംകരാചാര്യവര്യപ്രസന്നാം ലസന്മന്ദഹാസപ്രഭാവക്ത്രചിഹ്നാം ചലച്ചഞ്ചലാചാരുതാടംകകർണ്ണാം ഭജേശാരദാംബാമജസ്രംമദംബാം... .. ൮

പണ്ട് ശംകരൻ എന്ന ആചാര്യശ്രേഷ്ഠൻ സന്തോഷിച്ചവളായ് ശോഭിക്കുന്ന പുഞ്ചിരിയായ പ്രഭകൊണ്ടു അടയാളപ്പെട്ട മുഖമുള്ളവളായി ഇളകിക്കൊണ്ടിരിക്കുന്ന

മിന്നൽപോലെ മനോഹരമായി താടംകങ്ങളുള്ള ചെവികളോടുകൂടിയവളായി [താടംകം=തോട എന്ന കർണ്ണാഭരണം] ഇരിക്കുന്ന ശാരദാംബയെ എപ്പോഴും ഭജിക്കുന്നേൻ.

പഠേദ്യസ്തുഭക്ത്യാനരശ്ശാരദാംബാ ഭുജംഗപ്രയാതംതപിദംശുദ്ധചിത്തഃ ഭവേത്തസ്യ മാധുര്യ്യവാണീപ്രവാഹഃ കവിപ്രൌഢവന്ദ്യസ്സദാജിഹ്വികാഗ്രാൽ ൻ

ഏതൊരുമനുഷ്യൻ ശാരദാംബയുടെ ഈ ഭുജംഗപ്രയാതത്തെ ഭക്തിയോടുകൂടി പഠിക്കുന്നുവോ, അവന്റെ ജിഹ്വാഗ്രത്തിങ്കൽനിന്നു എപ്പോഴും മധുരരസത്തോടുകൂടിയും കവിശ്രേഷ്ഠന്മാരാൽ ബഹുമാനിക്കത്തക്കതായും ഇരിക്കുന്ന വാണീപ്രവാഹം ഭവിക്കും.

ഇതി ശാരദാംബാഭുജംഗപ്രയാതം സംപൂർണ്ണം

---

## ൯൧. ശ്രീ ശാരദാംബകവചം.

ബ്രഹ്മാവ് പറഞ്ഞു:— കവചസ്യാസ്യവിപ്രേന്ദ്ര ഋഷിരേവപ്രജാപതിഃ സ്വയംഛന്ദശ്ച ബൃഹതി ദേവതാശാരദാംബികാ സർവ്വതത്വപരിജ്ഞാനസർവ്വാർത്ഥസാധനേഷുച കവിതാസുച സർവ്വാസുവിനിയോഗഃ പ്രകീർത്തിതഃ.

ഹേ നാരദ ഈ കവചമന്ത്രത്തിന്റെ ഋഷി പ്രജാപതിയും ഛന്ദസ്സ്ബൃഹതിയും ദേവത ശാരദാംബയും ആകുന്നു സർവ്വതത്വങ്ങളെ അറിയുന്നതിലും സകലാർത്ഥങ്ങളെ സാധിക്കുന്നതിലും സകല കവിതകളിലും ആകുന്നു ഇതിന്റെ വിനിയോഗം.

### ധ്യാനം:—

സരസ്വതീംശുക്ലവർണ്ണാംസസ്മിതാംസുമനോഹരാം കോടിചന്ദ്രപ്രഭാമുഷ്ടപുഷ്ടശ്രീയുക്തവിഗ്രഹാം വഹ്നിശുദ്ധാംശുകാധാനാം വീണാപുസ്തകാധാരിണീം രത്നസാരേന്ദ്രനിർമ്മാണ നവഭൂഷണഭൂഷിതാം സുപൂജിതാംസുരഗണൈർബ്രഹ്മവിഷ്ണുശിവാദിഭിഃ വന്ദേഭക്ത്യാവന്ദിതാഞ്ച മുനീന്ദ്രമനുമാനവൈഃ

വെളുത്ത നിറമുള്ളവളായി പുഞ്ചിരിയോടുകൂടി മനോഹരമായി അസംഖ്യചന്ദ്രപ്രഭകളെ അപഹരിച്ച തടിച്ച ശോഭയോടുകൂടിയ ശരീരമുള്ളവളായി അഗ്നിയെപ്പോലെ ശുദ്ധമായിരിക്കുന്ന പട്ടുവസ്ത്രം ധരിച്ചവളായി കയ്യിൽ വീണയും പുസ്തകവും ധരിച്ചവളായി ശ്രേഷ്ഠങ്ങളായ രത്നങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ട പുതിയ ആഭരണങ്ങളെ ധരിച്ചവളായി ബ്രഹ്മാവു, വിഷ്ണു, ശിവൻ മുതലായ ദേവസമൂഹത്താലും മുനിശ്രേഷ്ഠന്മാരാലും മനുക്കളാലും, മനുവംശത്തിലുള്ളവരാലും ഭക്തിയോടുകൂടി വന്ദിക്കപ്പെട്ടവളായ സരസ്വതിയെ ഞാൻ വന്ദിക്കുന്നേൻ.

### കവചം:—

ഓം ശ്രീം ഹ്രീം സരസ്വത്യൈസ്വാഹാശിരോമേപാതുസർവ്വതഃ ശ്രീം വാഗ്ദേവതായൈ സ്വാഹാഫാലം മേ സർവ്വദാവതു ഓം ഹ്രീം സരസ്വ

ത്യൈസ്വാഹേതി ശ്രോത്രേ പാതു നിരന്തരം ഓം ശ്രീം ഹ്രീം ഭഗവത്യൈ സരസ്വത്യൈ സ്വാഹാ നേത്രയുഗ്മം സദാവതു ഐം ഹ്രീം വാഗ്വാദിന്യൈസ്വാഹാ നാസാംമേ സർവ്വദാവതു ഹ്രീം വിദ്യാധിഷ്ഠാതൃദേവ്യൈസ്വാഹാചോഷ്ഠംസദാവതു ഓം ശ്രീം ഹ്രീം ബ്രാഹ്മ്യൈസ്വാഹേതിദന്തപംക്തിം സദാവതു ഐമിത്യേകാക്ഷരോമന്ത്രോ മമകണ്ഠം സദാവതു ഓം ശ്രീം ഹ്രീം പാതുമേഗ്രീവാം സ്കന്ധൌമേശ്രീം സദാവതു ഓം ഹ്രീം വിദ്യാധിഷ്ഠാതൃദേവ്യൈസ്വാഹാവക്ഷസ്സദാവതു ഓം ഹ്രീം വിദ്യാധിസ്വരൂപായൈ സ്വാഹാമേ പാതുനാഭികാം ഓം ഹ്രീം ക്ലീംവാണ്യൈസ്വാഹേതിമമഹസ്തൌസദാവതു ഓം സർവ്വവർണ്ണാത്മികായൈപാദയുഗ്മം സദാവതു ഓംവാഗധിഷ്ഠാതൃദേവ്യൈസ്വാഹാസർവ്വം സദാവതു ഓംസർവ്വകണ്ഠവാസിന്യൈസ്വാഹാ പ്രാച്യാം സദാവതു ഓം സർവ്വജിഹ്വാഗ്രവാസിന്യൈ സ്വാഹാഗ്നിദിശി രക്ഷതു ഓം ഐം ഹ്രീം ക്ലീം സരസ്വത്യൈബുധജനന്യൈസ്വാഹാ സന്തതം മന്ത്രരാജോയം ദക്ഷിണേമാംസദാവതു ഐം ഹ്രീം ശ്രീം ത്ര്യക്ഷരോമന്ത്രോനൈരൃത്യാം സർവ്വദാവതു ഓം ഐം ജിഹ്വാഗ്രവാസിന്യൈ സ്വാഹാമാം വാരുണേവതു ഓം സർവ്വാംബികായൈസ്വാഹാവായവ്യേമാംസദാവതു ഓം ഐം ശ്രീം ക്ലീം ഗദ്യവാസിന്യൈ സ്വാഹാമാമുത്തരേവതു ഐം സർവ്വശാസ്ത്രവാസിന്യൈ സ്വാഹൈശാന്യാംസദാവതു ഓംഹ്രീം സർവ്വപൂജിതായൈ സ്വാഹാചോർദ്ധ്വംസദാവതു ഹ്രീംപുസ്തകവാസിന്യൈ സ്വാഹാധോ മാം സദാവതു. ഓം ഗ്രന്ഥബീജസ്വരൂപായൈ സ്വാഹാ മാം സർവ്വതോവതു. ഇതു മന്ത്രസംഗ്രഹമാകയാൽ വ്യാഖ്യാനിച്ചിട്ടില്ലാ.

ഇതിതേ കഥിതം ബ്രഹ്മൻ ബ്രഹ്മമന്ത്രൌഘവിഗ്രഹം
ഇദംവിശ്വജയംനാമ കവചം ബ്രഹ്മരൂപകം.

ഹേ നാരദ! നിനക്കായിട്ട് ഇപ്രകാരം ബ്രഹ്മമന്ത്രങ്ങളുടെ സമൂഹമായ ദേഹത്തോടുകൂടിനതും വിശ്വജയം എന്നു പേരോടുകൂടിയും ബ്രഹ്മസ്വരൂപമായും ഇരിക്കുന്ന കവചത്തെപ്പറഞ്ഞു

യൽധൃത്വാഭഗവാൻശുക്രഃ സർവ്വദൈത്യേഷുപൂജിതഃ
യദ്ധൃത്വാപഠനാൽബ്രഹ്മൻ ബുദ്ധിമാംശ്ച ബൃഹസ്പതിഃ

പഠനാദ്ധാരണാദ്വാഗ്മീകവീന്ദ്രോവാൽമീകോമുനിഃ
സ്വായംഭുവോമനുശ്ചൈവ യൽധൃത്വാസർവ്വപൂജിതഃ

കണാദോഗൌതമഃ കണ്വഃ പാണിനിഃ ശാകടായനഃ.
ഗ്രന്ഥംചകാരയൽധൃത്വാദക്ഷഃ കാത്യായനഃ സ്വയം

ധൃത്വാവേദവിഭാഗഞ്ച പുരാണാന്യഖിലാനി ച
ചകാരലീലാമാത്രേണ കൃഷ്ണദ്വൈപായനോമുനിഃ
ശാതാതപശ്ചസംവർത്തോ വസിഷ്ഠശ്ചപരാശരഃ.
യൽധൃത്വാപഠനാൽഗ്രന്ഥം യാജ്ഞവല്ക്യശ്ചകാരസഃ.
ഋഷ്യശൃംഗോഭരദ്വാജശ്ചാസ്തികോദേവലസ്തഥാ
ജൈഗീഷവ്യോയയാതിശ്ചധൃത്വാസർവ്വത്രപൂജിതഃ
ഉക്തംകൃഷ്ണേനഗോലോകേമഹ്യംവൃന്ദാവനേവനേ
രാസേശ്വരേണവിടനാരാസേവൈരാസമണ്ഡലേ
അതിവഗോപനീയഞ്ചകല്പവൃക്ഷസമംപരം

സാരം. ഇക്കവചമന്ത്രത്തെ ധരിച്ചിട്ട് ശുക്രൻ അസുരന്മാരാൽ പൂജിക്കപ്പെട്ടവനായി. വ്യാഴൻ ബുദ്ധിമാനായി. വാൽമീകിമുനി കവിശ്രേഷ്ഠനായിസ്വായംഭുവമനു,എല്ലാരാലും പൂജിക്കപ്പെട്ടവനായി. രണ്ടാമൻ കണ്വൻ പാണിനിശാകടായനൻ ഇവർ ഗ്രന്ഥങ്ങളെയുണ്ടാക്കി ദക്ഷൻ കാത്യായനൻ ഇവരും ഗ്രന്ഥങ്ങളെയുണ്ടാക്കി ബാദരായണൻ എന്നു പേരുള്ള വ്യാസമഹർഷി, പുരാണങ്ങളെയുണ്ടാക്കി. ശാതാതപൻ വസിഷ്ഠൻ സാവർത്തൻ പരാശരൻ യാജ്ഞവല്ക്യൻ ഋഷ്യശൃംഗൻ ഭരദ്വാജൻ അസ്തികൻ ദേവലൻ ഇവരും ഗ്രന്ഥങ്ങളെയുണ്ടാക്കി ജയേച്ഛുവായ യയാതിരാജൻ എല്ലാവരാലും പൂജിക്കപ്പെട്ടവനായി എനിക്കായിട്ട് വൃന്ദാവനത്തിൽ വെച്ച് ശ്രീകൃഷ്ണനാൽ ഉപദേശിക്കപ്പെട്ടതാകുന്നു.

ഇതി ശ്രീദേവീ ഭാഗവതനവമസ്കന്ധോക്തം ശാരദാകവചം സമ്പൂർണ്ണം.

## ൫൨. താരാഷ്ടകം.

മാതർനീലസരസ്വതി!പ്രണമതാംസൌഭാഗ്യസംപൽപ്രദേ!
പ്രത്യാലീഢപദസ്ഥിതേ ശിവഹൃദിസ്മേരാനനാംഭോരുഹേ!
ഫുല്ലേന്ദീവരലോചനത്രയയുതേ'കർത്രികപാലോൽപലേ
ഖഡ്ഗംചാദധതി ത്വമേവശരണം ത്വാമീശ്വരീമാശ്രയേ ൧

മാതാവേ! നീലസരസ്വതി! വന്ദിക്കുന്നവർക്ക് സൌഭാഗ്യസമ്പത്തുകളെ കൊടുക്കുന്നവളേ! ശിവഹൃദയത്തിൽ പദങ്ങളെ ഉറപ്പിച്ചവളേ! പുഞ്ചിരിയുള്ള മുഖപത്മത്തോടു കൂടിയവളേ! വിടർന്ന കരിങ്കുവളപ്പൂപോലെയുള്ള മൂന്നുകണ്ണുകളോടുകൂടിയവളേ! കത്തിരിയോടു ഉൽപലം വാൾ ഇവയെ ധരിച്ചവളേ! നീതന്നെശരണം. ഈശ്വരിയായ നിന്നെത്തന്നെ ആശ്രയിക്കുന്നേൻ. ഈ നീലസരസ്വതി ഏതിൻമതത്തെ ബുദ്ധൻെറ ഭാര്യയാണെന്നു ത്രികാണ്ഡശേഷത്തിൽ പറയുന്നു. ഏതിൻമതം ബുദ്ധൻ ഖസർപ്പണനാകുന്നു. ബുദ്ധന്മാർ; ലോകനാഥസ്ത്രൈലോക്യേശഃ സദ്ധർമ്മരാജിസ്ഥണ സാഗരഃ ലോകേശശ്വരഃ കൃപാദൈവതഃ സുഖാവതീശ്വരഃ കന്യാരാജമാ സിതാങ്കശേഖരഃ ചിന്താമണിഃ പദ്മപാണിർബ്രഹ്മരൂപഃ ഖസർപ്പണഃ അവിചിദർശീകാരണ്ഡവ്യൂഹഃ പാതലകല്പയഃ ജടാധരോമഹാവിദ്യോ വക്രസ്യദ്യോവശലോകിതഃ ഭാര്യ്യാർ; താരാമഹാശ്രീശോകാരാ

സ്വാഹാ ശ്രീശ്ചമദനാരമാ താരിണീച ജയാനന്തശിവാ ലോകേശ്വരാത്മജാ ഖദൂരവാസിനീ ഭദ്രാവൈശ്യാ നീലസരസ്വതീ ശംഖിനീച മഹാതാരാ വസുധാരാധനന്ദദാ ത്രിലോചനാ ലോചനാ എന്ന് ഇങ്ങിനെ പറഞ്ഞിരിക്കുന്നതുകൊണ്ടു ബുദ്ധമതവും ആൎയ്യമതവും രണ്ടാണെന്നു ധരിക്കരുതു്. രണ്ടും പൂൎവ്വകാലത്തു ഒന്നുതന്നെ. ലോകത്തിൽ ചാൎവ്വാകമതം പ്രബലപ്പെട്ടപ്പോഴാണു ബുദ്ധമതം നിരീശ്വരമായിവന്നതു്. പൂൎവ്വബുദ്ധമതത്തിലും ആൎയ്യമതത്തിലും പറയപ്പെടുന്ന തത്വങ്ങളും ദേവന്മാരും ഒന്നുതന്നെയാണ് പൎയ്യായഭേദം മാത്രമേയുള്ളു എന്നും ബുദ്ധന്മാർ ജന്തുഹിംസാപരമായ യാഗത്തെ മാത്രം നിഷേധിച്ചു എന്നേയുള്ളു എന്നും അറിഞ്ഞുകൊള്ളേണം. ജയദേവർ ഉണ്ടാക്കിയ ഗീതഗോവിന്ദത്തിലും (കേശവധൃതബുദ്ധശരീര) എന്നു സ്തുതിച്ചിരിക്കുന്നു. അപ്രകാരം ശ്രീവിദ്യാപൂജയിലും ബുദ്ധനെ ത്രിപുരസുന്ദരിയുടെ ആവരണദേവതാസമൂഹത്തിൽ പൂജിക്കപ്പെടുന്നുണ്ടു്. നൈഷധീയചരിത മഹാകാവ്യത്തിൽ നളൻ ബുദ്ധനെ വന്ദിച്ചതായിട്ടു് ശ്രീഹൎഷൻ പറഞ്ഞിരിക്കുന്നു. വിശേഷിച്ചു് ശൈവമതസ്ഥരുടെ ദൈവമായ ശിവൻ ഒരു കാലത്തു ബുദ്ധനെ ഭജിച്ചു പ്രത്യക്ഷമാക്കീട്ടു ബുദ്ധനിൽ നിന്നും വ്യാകരണശാസ്ത്രത്തെ അഭ്യസിച്ചു എന്നും ബുദ്ധൻ ശിവന്നു് മഹേശ്വരൻ എന്ന സ്ഥാനപ്പേർ കൊടുത്തു എന്നും കാരണ്ഡവ്യൂഹത്തിൽ പറയുന്നുണ്ടു്. ഈ ശ്ലോകംകൊണ്ടു ശ്മശാനവാസിനിയായ കാളിയേയും സരസ്വതിയേയും ഒന്നാക്കി കല്പിച്ചിരിക്കുന്നു. വാസ്തവത്തിൽ കാളിയും സരസ്വതിയും രണ്ടല്ല. മൂലപ്രകൃതിയുടെ കാൎയ്യമായ ദുഷ്ടനിഗ്രഹശിഷ്ടപരിപാലനകൎമ്മങ്ങളിൽ കാളി ദുർഗ്ഗാ സരസ്വതി ലക്ഷ്മി എന്നിങ്ങനെ അപ്പോഴപ്പോൾ പല പൎയ്യായങ്ങളും രൂപഭേദങ്ങളും ഉണ്ടായി എന്നു മാത്രമേയുള്ളു എന്നു സാരം. ഇവിടെ ബുദ്ധൻ സാധാരണ മനുഷ്യനല്ല പരമാത്മാവുതന്നെയാണ് അതിന്റെ കലയാകുന്നു സരസ്വതി. സാക്ഷാൽ ബുദ്ധനെ മനസ്സുകൊണ്ടു് അറിഞ്ഞവരേയും ശാസ്ത്രങ്ങളിൽ ബുദ്ധന്മാർ എന്നുതന്നെ പറഞ്ഞു വരുന്നു. ൨൫-ാമത്തെ ബുദ്ധനായ സിദ്ധാൎത്ഥനെയാണ് ഇപ്പോൾ ഉള്ള സാധാരണന്മാർ അറിഞ്ഞിരിക്കുന്നതു്. അവന്റെ ഉപദേശങ്ങളും പൂൎവ്വബുദ്ധന്മാരിൽ നിന്നു സിദ്ധിച്ചതാണ്.

വാചാമീശ്വരി! ഭക്തകല്പലതികേ! സൎവ്വാൎത്ഥസിദ്ധിപ്രദേ!
ഗദ്യപ്രാകൃതപദ്യജാതരചനാസൎവ്വാൎത്ഥസിദ്ധിപ്രദേ!
നീലേന്ദീവരലോചനത്രയയുതേ! കാരുണ്യവാരാന്നിധേ!
സൌഭാഗ്യാമൃതവൎഷണേന കൃപയാസിഞ്ച ത്വമസ്മാദൃശം. ൨

വാക്കുകളുടെ ഈശ്വരി! (അധിഷ്ഠാനദേവതേ!) ഭക്തന്മാൎക്കു് ഇഷ്ടങ്ങളെ സാധിക്കുന്നതിന്നുള്ള കല്പവല്ലിയായുള്ളവളേ! സകല സമ്പത്തുകളുടേയും സിദ്ധിയെ (ലാഭത്തെ) കൊടുക്കുന്നവളേ! ഗദ്യം, പ്രാകൃതം, പദ്യജാതം ഇവയെ ഉണ്ടാക്കുന്നതിൽ സകലശബ്ദസാരങ്ങളുടേയും സിദ്ധിയെ കൊടുക്കുന്നവളേ! കരിങ്കൂവളപ്പൂപോലെ ശോഭിക്കുന്ന മൂന്നു കണ്ണുകളോടുകൂടിയവളേ! സമുദ്രജലംപോലെ അളവററ കൃപയുള്ളവളേ! ഭവതി നല്ല ഭാഗ്യസംബന്ധമായ അമൃതത്തിന്റെ മഴകൊണ്ടു് എന്നെപ്പോലെയുള്ളവരെ നനയ്ക്കുക. (എന്നാൽ ഭാഗ്യസമൃദ്ധിയെത്തന്നാലും) എന്നു സാരം.

ശൎവ്വേ! ഗൎവ്വസമൂഹപൂരിതതനോസൎപ്പാദിവേഷോജ്ജ്വലേ!
വ്യാഘ്രത്വക്പരിവീതസുന്ദരകടിവ്യാധൂതഘണ്ടാങ്കിതേ!
സദ്യഃകൃത്തഗളദ്രജഃപരിമിളന്മുണ്ഡദ്വയീമൂൎദ്ധജ
ഗ്രന്ഥിശ്രേണിനൃമുണ്ഡദാമലലിതേ! ഭീമേ! ഭയംനാശയ. ൩

(ശൂന്യാതിസർവ്വാഃ പ്രജാസ്സംഹാര ഇതിസർവ്വാശൂന്യസായാം) സംഹാരകാലത്തു സർവ്വപ്രജകളേയും സംഹരിക്കുന്നവളേ! അഭിമാനക്കൂട്ടംകൊണ്ടു നിറയപ്പെട്ട ദേഹത്തോടുകൂടിയവളേ! സർപ്പാദികളെക്കൊണ്ടുള്ള വേഷംകൊണ്ടു ഏററവും പ്രകാശിക്കുന്നവളേ! പുലിത്തോലുകൊണ്ടു ചുററപ്പെട്ട മനോഹരമായിരിക്കുന്ന അരയിൽ വിശേഷമാംവണ്ണം നാലുപുറവും ഇളകിക്കൊണ്ടിരിക്കുന്ന മണികളെക്കൊണ്ടു അടയാളപ്പെട്ടവളേ! അപ്പോൾതന്നെ മുറിക്കപ്പെട്ട കഴുത്തിൽനിന്നും പുറപ്പെടുന്ന ചോരയോടുചേന്ന രണ്ടു മസ്തകങ്ങളൂടെ തലമുടിയിൽ മുഴക്കൂട്ടം എന്നപോലെയുള്ള മനുഷ്യകബന്ധങ്ങളെക്കൊണ്ടുള്ള മാലകൊണ്ടു മനോഹരിയായവളേ! ഭയങ്കരി! ഭയത്തെ നശിപ്പിച്ചാലും.

മായാനംഗവികാരരൂപലലനാബിന്ദ്വർദ്ധചന്ദ്രാത്മികേ!
ഹുംഫട്കാരമയി! ത്വമേവശരണം മന്ത്രാത്മികേ!മാദൃശഃ
മൂർത്തിസ്തേജനനി! ത്രിധാമഘടിതാ സ്ഥൂലാതിസൂക്ഷ്മാപരാ
വേദാനാംനഹിഗോചരാകഥമപി പ്രാപ്താംനുതാമാശ്രയേ. ൪

ഹ്രീം ക്ലീം ഐം ഹ്രീം എന്ന ബീജങ്ങളുടെ സാരരൂപയായി, പിന്നെ ഹുംഫട എന്ന ബീജങ്ങളോടുകൂടിയ മന്ത്രരൂപിണിയായുള്ളവളേ! എന്നെപ്പോലെയുള്ളവനു നീ തന്നെ ആശ്രയമാകുന്നു. ഹേ മാതാവേ നിന്റെ ശരീരം മൂന്നുവക തേജസ്സുകളെ (സത്വരജസ്തമസ്സുകളെ)ച്ചേർത്തതായ് തടിച്ചതായ് അതിസൂക്ഷ്മയായ് (ഇന്ദ്രിയങ്ങൾക്ക് എത്താത്തതായ്) എല്ലാം നിറഞ്ഞതായി വേദങ്ങൾക്കുപോലും എത്താത്തതായിരിക്കുന്നു. പിന്നെ എങ്ങിനെയെങ്കിലും പണിപ്പെട്ടു പ്രാപിച്ച സ്തുതയായിരിക്കുന്ന നിന്നെ ആശ്രയിക്കുന്നേൻ.

ത്വത്പാദാംബുജസേവയാസുകൃതിനോഗച്ഛന്തിസായുജ്യതാം
മുക്താഃ ശ്രീ പരമേശ്വരി!ത്രിണയനബ്രഹ്മാദിസാമ്യാത്മനഃ
സംസാരാംബുധിമജ്ജനേപടുതമാന്ദേവേന്ദ്രമുഖ്യാൻസുരാൻ
മാതസ്ത്വത്പദസേവനേഹിവിമുഖോയോമന്ദധീസ്സേവതേ. ൫

അല്ലയോ ശ്രീപരമേശ്വരി! സുകൃതികളായവർ നിന്റെ പാദസേവകൊണ്ടു ശിവൻ ബ്രഹ്മാവു മുതലായവരോടു തുല്യാത്മാക്കളായി മുക്തന്മാരായി നിന്റെ സായുജ്യത്തെ പ്രാപിക്കുന്നു. സംസാരസമുദ്രത്തിൽ മുങ്ങുവാൻ സമർത്ഥരായവർ അപ്രകാരം പ്രാപിക്കുന്നില്ലതന്നെ. അല്ലയോ മാതാവേ! നിന്റെ പാദസേവയിൽ ഏതൊരുത്തൻ ഇന്ദ്രാദികളെ സേവിക്കുന്നു? അവൻ മന്ദബുദ്ധിയാകുന്നു.

മാതസ്ത്വത്പദപംകജദ്വയരജോമുദ്രാംകകോടീരിണ
സ്തേദേവാജയസംഗരേവിജയിനോനിശ്ശങ്കമങ്കേഗതാഃ
ദേവോഹംഭുവനേനമേസമഇതിസ്പർദ്ധാംവഹന്തഃപരേ
തത്തുല്യാംനിയതംയഥാസുഭിരമീനാശംവ്രജന്തിസ്വയം. ൬

ഹേ മാതാവേ! നിന്റെ രണ്ടു പാദപങ്കജങ്ങളിലെ പൊടികൾ പതിഞ്ഞു അടയാളപ്പെട്ട ജടകളോടുകൂടിയ ആ ദേവന്മാർ ജയത്തിനായിക്കൊണ്ടുള്ള യുദ്ധത്തിൽ ജയശീലന്മാരായിട്ടു സംശയംകൂടാതെ യുദ്ധത്തിനു പോകുന്നു. ഞാൻ ദേവനാകുന്നു എന്നോ

ട തുല്യനായിട്ട് ആരുമില്ല എന്ന് അസൂയയെ വഹിക്കുന്ന അസുരകൾ ദേവകളോട്ടൊപ്പം യുദ്ധംചെയ്യിട്ടു പ്രാണങ്ങളോടുകൂടി തനിയെ മരിക്കുന്നു.

തന്നാമസ്മരണാൽ പലായനപരാദൃഷ്ടൗചശക്താനാതേ
ഭൂതപ്രേതപിശാചരാക്ഷസഗണായക്ഷാശ്ചനാഗാധിപാഃ
ദൈത്യാദാനവപുംഗവാശ്ചഖചരാ വ്യാഘ്രാദികാജന്തവോ
ഡാകിന്യഃകുപിതാന്തകശ്ചമനുജംമാതഃക്ഷണംഭൂതലേ. ൬

നിന്റെ നാമത്തെ ഓക്കുന്നതുകൊണ്ട് മനുഷ്യനെ കാണുന്നതിന്നും ശക്തന്മാരല്ലാതെ ഭൂതങ്ങൾ പ്രേതങ്ങൾ പിശാചന്മാർ രാക്ഷസഗണങ്ങൾ യക്ഷന്മാർ സർപ്പശ്രേഷ്ഠന്മാർ ദൈത്യന്മാർ ദാനവന്മാർ ആകാശചാരികൾ വ്യാഘ്രാദിജന്തുക്കൾ ഡാകിനികൾ കോപിച്ച അന്തകൻ ഇവരൊക്കെയും ഭൂപ്രദേശത്തിങ്കൽനിന്ന് ഓടുന്നതിനു തല്പരന്മാരാകുന്നു.

ലക്ഷ്മീസിദ്ധഗണാശ്ചപാദുകമുഖാസ്സിദ്ധാസ്തഥാവാരിണാ
സ്തംഭശ്ചാപിരണാംഗണേഗജഘടാസ്തംഭസ്തഥാമോഹനം
മാതസ്ത്വത്പദസേവയാഖലുനൃണാംസിദ്ധ്യന്തിതേതേഗുണാഃ
കാന്തിഃകാന്തമനോഭവസ്യഭവതിക്ഷുദ്രോപിവാചസ്പതിഃ ൭

ശോഭ (അല്ലെങ്കിൽ ഐശ്വര്യം) പാദുക തുടങ്ങിയുള്ള സിദ്ധഗണങ്ങൾ ഇവ യും ജലസ്തംഭം, യുദ്ധഭൂമിയിൽ ആനക്കൂട്ടങ്ങളുടെ സ്തംഭം, മോഹനം മുതലായവയും സിദ്ധങ്ങളാകുന്നു. (ലഭിക്കുന്നു എന്നു സാരം) എന്തുകൊണ്ടെന്നാൽ ഹേ മാതാവേ നിൻ പാദസേവകൊണ്ട് മനുഷ്യർക്ക് അതതു ഗുണങ്ങൾ സിദ്ധിക്കുന്നു. ശോഭയോടുകൂടിയ കാമദേവന്റെ കാന്തിയും (സൌന്ദര്യവും ഉണ്ടാകുന്നു. നിസ്സാരനും വാക്സാമർത്ഥ്യംകൊണ്ട് ദേവഗുരുവാകുന്നു.

താരാഷ്ടകമിദംരമ്യം ഭക്തിമാൻയഃപഠേന്നരഃ
പ്രാതർമ്മദ്ധ്യാഹ്നകാലേചസായാഹ്നേനിയതഃശുചിഃ ൮

ഭക്തിയോടുകൂടിയ ഏതൊരു മനുഷ്യൻ ഏകാഗ്രമനസ്സായ് ശുദ്ധനായിട്ടു മനോഹരമായ ഈ താരാഷ്ടകത്തെ മൂന്നു സന്ധ്യകളിലുമായിട്ട് പഠിക്കുന്നു.

ലഭതേസകലാംവിദ്യാംസർവ്വശാസ്ത്രാർത്ഥവിൽഭവേൽ
ലക്ഷ്മീമനശ്വരാംപ്രാപ്യഭുങ്‌ക്തേഭോഗാൻയഥേപ്സിതാൻ. ൯

അവൻ സകല വിദ്യകളേയും ലഭിച്ചിട്ടു സർവ്വശാസ്ത്രങ്ങളുടേയും അർത്ഥങ്ങളെ അറിഞ്ഞവനായി ഭവിക്കുന്നു. പിന്നെ നാശമില്ലാത്ത ഐശ്വര്യത്തേയും ഇഷ്ടംപോലെയുള്ള സുഖങ്ങളേയും അനുഭവിച്ചിട്ട്

കീർത്തിംകാന്തിംചനൈരുജ്യംസർവ്വേഷാംപ്രിയതാംവ്രജേൽ
വിഖ്യാതിംചാപിലോകേഷുപ്രാപ്യതേമോക്ഷമാപ്നുയാൽ. ൧൦

കീർത്തിയേയും ശോഭയേയും ആരോഗ്യത്തേയും എല്ലാവരുടേയും പ്രിയത്തേയും പ്രാപിക്കും. ലോകത്തിൽവെച്ച് വിശേഷമായ യശസ്സും അനുഭവിച്ചിട്ട് മോക്ഷത്തേയും പ്രാപിക്കും.

ഇതി നീലതന്ത്രേ താരാഷ്ടകം സമ്പൂർണ്ണം.

---

## ൩൮. ശ്രീ ഭദ്രകാള്യഷ്ടകം.

ഘോരേസംസാരവഹ്നൌ പ്രളയമുപഗതേ യാഹികൃത്വാശ്മശാനേ
നൃത്യത്യന്യൂനശക്തിർജ്ജഗദിദമഖിലം മുണ്ഡമാലാഭിരാമാ
ഭിദ്യൽബ്രഹ്മാണ്ഡഭാണ്ഡം പടുതരവിനദൈരട്ടഹാസൈരുദാരൈഃ
സാസ്മാകംവൈരിവർഗ്ഗം ശമയതുതരസാ ഭദ്രദാഭദ്രകാളി. ൧

ഈ അഖിലജഗത്തും പ്രളയകാലത്തിൽ ദഹിച്ചശേഷം അന്യൂനശക്തിയായി മുണ്ഡമാലാധാരിണിയായി യാതൊരു ദേവി ബ്രഹ്മാണ്ഡത്തെ പിളക്കുമാറു അത്യുച്ചങ്ങളായ അട്ടഹാസങ്ങളോടുകൂടി ശ്മശാനനൃത്തം ചെയ്യുമോ ഭദ്രദായ ആ ഭദ്രകാളി എന്റെ ശത്രുവംശത്തെ നിശ്ശേഷം നശിപ്പിക്കട്ടെ.

മഗ്നേലോകേംബുരാശൌ നളിനഭവനുതാ വിഷ്ണുനാകാരയിത്വാ
ചക്രോൽകൃത്തോരുകണ്ഠം മധുമപിഭയദം കൈടഭം ചാതിഭീമം
പത്മോൽപത്തേഃ പ്രവൃത്തം ഭയമുതശിവം തോയാഹരൽസാനുകമ്പാ
സാസ്മാകം .................. ൨.

ലോകം പ്രളയസമുദ്രത്തിൽ മുങ്ങിക്കിടക്കുമ്പോൾ കമലഭവന്റെ (ബ്രഹ്മാവിന്റെ) അപേക്ഷപ്രകാരം യാതൊരു ദേവി ദുഷ്ടന്മാരായ മധുകൈടഭന്മാരെ ചക്രത്താൽ വിഷ്ണുവിനെക്കൊണ്ടു നശിപ്പിച്ച് ദയാന്വിതയായി ബ്രഹ്മാവിന്റെ ശത്രുഭയത്തെ തീർത്തുവോ? ഭദ്രദായ ആ ഭദ്രകാളി............

വിശ്വത്രാണംവിധാതും മഹിഷമഥരണേയാസുരംഭീമരൂപം
ശൂലേനാഹത്യവക്ഷസ്യമരപതിനുതാ പാതയന്തീചഭൂമൌ
തസ്യാസൃഗ്വാഹിനീഭിർജ്ജലനിധിമഖിലം ശോണിതാഭം ച ചക്രേ
സാസ്മാകം ................ ൩

ഇന്ദ്രവന്ദിതയായ യാതൊരു ദേവി യുദ്ധത്തിൽ ഭീമരൂപനായ മഹിഷാസുരനെ ശൂലത്താൽ കുത്തിവീഴ്ത്തുകയും അവന്റെ രക്തപ്പുഴകളാൽ സമുദ്രത്തെ രക്തമയമായിതീർക്കുകയും ചെയ്തുവോ? ഭദ്രദായ ആ ഭദ്രകാളി........

യാദേവീചണ്ഡമുണ്ഡൌ ത്രിഭുവനനളിനീവാരണൌ ദേവശത്രൂ
ദൃഷ്ട്വാ യുദ്ധോത്സവേതൌ ദ്രുതതരമഭിയാതാസിനാകൃത്തകണ്ഠൌ
കൃത്വാ തദ്രക്തപാനോത്ഭവമദമുദിതാ സാട്ടഹാസാതിഭീമാ
സാസ്മാകം .............. ൪

ത്രൈലോക്യകണ്ടകന്മാരായി ദേവശത്രുക്കളായ ചണ്ഡമുണ്ഡന്മാരോടു നേരിട്ടു യാതൊരു ദേവി യുദ്ധക്കളത്തിൽ വാൾകൊണ്ടു അവരുടെ ഗളച്ഛേദം ചെയ്തു രക്തപാനത്താൽ മദിച്ച അതിഭയങ്കരരൂപിണിയായി അട്ടഹസിച്ചുവോ? ഭദ്രദായ ആ ഭദ്രകാളി...

സദ്യസ്തം രക്തബീജം സമരഭുവിനതാ ഘോരരൂപാനസംഖ്യാൻ
രക്തോൽഭൂതാനസംഖൈ്യർഗ്ഗജതുരഗരഥൈസ്സാർദ്ധമന്യാംശ്ച ദൈത്യാൻ

വക്ത്രേനിക്ഷിപ്യ ദംഷ്ട്രാ ഗ്രതതരദശനൈര്യ്യാപപൌശോണിതൌഘം
സാസ്മാകം . . . . . . . . . . . . . . . ൫

യാതൊരുദേവി യുദ്ധക്കളത്തിൽ രക്തബീജാസുരനേയും അവനിൽനിന്നും ഉൽഭവിച്ച ഘോരരൂപികളായ അനേകം അസുരന്മാരേയും അസംഖ്യം ആന കുതിര തേര ഇവയേയും വക്ത്രത്തിൽ ചേൎത്തു പല്ലുകളാൽ കടിച്ചു ചോര കുടിച്ചുവോ? ഭദ്രദായ അ ദ്രകാളി.........

സ്ഥാനാൽഭ്രഷ്ടൈശ്ച ദേവൈസ്തുഹിനഗിരിതടേ സംഗതൈസ്സംസ്തുതായാ
സംഖ്യാഹീനൈസ്സമേതം ത്രിദശരിപുഗണൈസ്സ്യന്ദനേഭാശ്വയുക്തൈഃ
യുദ്ധേശുംഭംനിശുംഭം ത്രിഭുവനവിപദം നാശയന്തീചജഘ്നേ
സാസ്മാകം......... ൬

സ്ഥാനഭ്രഷ്ടന്മാരായി ഹിമവാന്റെ തടത്തിൽ വന്നുചേൎന്നവരായ ദേവകളാൽ സ്തുതിക്കപ്പെട്ട യാതൊരു ദേവി രഥകരിതുരഗാദിയുക്തന്മാരായ അനേകം അസുരന്മാരോടുകൂടി ശുംഭനേയും നിശുംഭനേയും യുദ്ധത്തിൽ കൊന്നു ലോകബാധയെ ഒഴിച്ചുവോ? ഭദ്രദായ ആ ഭദ്രകാളി.........

ശംഭോൎന്നേത്രാനലേയാജനനമപിജഗത്ത്രാണഹേതോരയാസീൽ
ഭൂയസ്തീക്ഷ്ണോരുധാരാവിദലിതദനുജാദാരുകാ ചാപിഹത്വാ
തസ്യാസൃൿപാനതുഷ്ടാ മുഹുരപികൃതവത്യട്ടഹാസം കഠോരം സാ
സ്മാകം......... ൭

യാതൊരു ദേവി ജഗദ്രക്ഷക്കായി ശംഭുവിന്റെ തിക്കണ്ണിൽ ഉൽഭവിച്ചു യുദ്ധത്തിൽ ദാരുകനെ കൊന്നു അവന്റെ രക്തപാനത്താൽ തുഷ്ടയായി കഠോരാട്ടഹാസം ചെയ്തുവോ? ഭദ്രദായായ ആ ഭദ്രകാളി.........

യാദേവീകാളരാത്രീ തുഹിനഗിരിസുതാലോകമാതാധരിത്രീ
വാണീനിദ്രാചമായാ മനസിജദയിതാഘോരരൂപാതിസൌമ്യാ
ചാമുണ്ഡാഖഡ്ഗഹസ്താരിപുഹനനപരാ ശോണിതാസ്വാദകാമാ
സാഹന്ത്വാദ്വിശ്വവന്ദ്യാമമരിപുനിവഹാ ഭദ്രദാഭദ്രകാളീ. ൮

യാതൊരുദേവി, കാളരാത്രി, പാൎവ്വതി, ലക്ഷ്മി, ധരിത്രി, സരസ്വതി, നിദ്രാ, മായാരതി, ഘോരരൂപാ, അതിസൌമ്യാ, ഖഡ്ഗഹസ്തയായി ശത്രുമൎദ്ദനയായി രക്തപാനസന്തുഷ്ടയായ ചാമുണ്ഡി, എന്നിപ്രകാരം അറിയപ്പെടുന്നുവോ? വിശ്വവന്ദ്യയായി ഭദ്രദയായിരിക്കുന്ന ആ ഭദ്രകാളി എന്റെ ശത്രുക്കൂട്ടത്തെ നശിപ്പിക്കണമേ!

ഭദ്രകാള്യഷ്ടകംജപ്യം ശത്രുസംക്ഷയകാംക്ഷിണാ
സ്വൎഗ്ഗാപവൎഗ്ഗദംപുണ്യം ദുഷ്ടഗ്രഹനിവാരണം. ൯

ശത്രുനാശത്തെ കാംക്ഷിക്കുന്നവൻ ഈ ഭദ്രകാള്യഷ്ടകത്തെ ജപിക്കേണ്ടതാണ്. ഇതു പുണ്യത്തെയും സ്വൎഗ്ഗത്തെയും മോക്ഷത്തെയും കൊടുക്കുന്നതും ദുഷ്ടഗ്രഹബാധകളെ തടുക്കുന്നതുമാണ്.

ഇതി ശ്രീഭദ്രകാള്യഷ്ടകം സമ്പൂൎണ്ണം.



## ൯൪. ശ്രീരാമധ്യാനം

ഹത്വാ യുദ്ധേ ദശാസ്യം ത്രിഭുവനവിഷമം വാമഹസ്തേന ചാപം
ഭൂമൌ വിഷ്ടഭ്യ തിഷ്ഠന്നിതരകരധൃതം ഭ്രാമയൻ ബാണമേകം
ആരക്താപാംഗനേത്രഃ ശരദലിതവപുഃ കോടിസൂൎയ്യപ്രകാശോ
വീരശ്രീബന്ധുരാംഗസ്ത്രിദശപതിനുതഃ പാതു മാം വീരരാമഃ

സാരം. മൂന്നു ലോകങ്ങളിലുള്ള ജനങ്ങളിൽവച്ച് ദുഷ്ടനായിരിക്കുന്ന രാവണനെ യുദ്ധത്തിങ്കൽ കൊന്നിട്ട് ഇടത്തെക്കൈകൊണ്ട് വില്ലിനെ നിലത്തുനിൎത്തിപ്പിടിച്ച് നില്ക്കുന്നവനായ് വലത്തെക്കൈകൊണ്ട് പിടിച്ചിരിക്കുന്ന ഒരു മുഖ്യമായ ബാണത്തെ ചുററിക്കുന്നവനായ് കോപംകൊണ്ട് അശേഷം ചുവന്ന കണ്ണുകളോടുകൂടിയവനായ് ശത്രുക്കളുടെ ബാണങ്ങൾകൊണ്ട് കീറിയ ദേഹത്തോടും കോടി സൂൎയ്യന്മാർ ഏകകാലത്തു ഉദിച്ചാലുണ്ടാകുന്ന ശോഭയോടും വീരലക്ഷ്മിയെക്കൊണ്ട് മനോഹരമായ അവയവങ്ങളോടും കൂടിയവനായ് ദേവേന്ദ്രനാൽ സ്തുതിക്കപ്പെട്ടവനായിരിക്കുന്ന വീരരാമൻ എന്നെ രക്ഷിക്കട്ടെ. ഇതു രാവണവധം കഴിഞ്ഞ ഉടനെ ഇനിയെന്നെ എതിൎക്കുന്നതിന് ത്രിഭുവനത്തിങ്കൽ ആരെങ്കിലും ഉണ്ടോ എന്ന് അഭിമാനിച്ചു നില്ക്കുന്ന സമയത്തിങ്കലെ ധ്യാനമാകുന്നു. ഇപ്രകാരം ശ്രീരാമനെ ധ്യാനിക്കുന്നവൎക്ക് ശരീരസുഖവും ശത്രുജയവും ദുഷ്ടഗ്രഹപീഡാനാശവും ഫലമാകുന്നു.

---

## ൯൫. ശ്രീരാമദണ്ഡകം

ഓം.

ശ്രീരാമപരബ്രഹ്മണേ നമഃ

---

ശ്രീമദഖിലാണ്ഡകോടിബ്രഹ്മാണ്ഡഭാണ്ഡദണ്ഡോപദ-
ണ്ഡകാണ്ഡമണ്ഡലാരണ്യോദ്ദീപിതസഗുണനിൎഗ്ഗുണാതി
തസച്ചിദാനന്ദപരാത്പരതാരകബ്രഹ്മാഹ്വയദശദിക്പ്ര
കാശം, സകല ചരാചരാധീശം 1

കമലാസംഭവശചീധവപ്രമുഖനിഖിലവൃന്ദാരകവൃന്ദവന്ദ്യമാ
നാസന്ദീപ്ത ദിവ്യചരണാരവിന്ദം, ശ്രീമുകുന്ദം. 2

ദുഷ്ടനിഗ്രഹശിഷ്ടപരിപാലനോത്കടകപടനാടകസൂത്രചരി-
ത്രാംചിതബഹുവിധാവതാരം, ശ്രീരഘുവീരം. 3

കൗസല്യാദശരഥമനോരഥാമന്ദാനന്ദകന്ദലിതാധിരൂഢശ്രീ-
ലാവിലോലനശൈശവം ശ്രീകേശവം; 4

വിശ്വാമിത്രയജ്ഞവിഘ്നകാരണോത്കടതാടകാസുബാഹുബാഹുബ

ലവിദലനബാണപ്രവീണകോപപരായണം, ശ്രീമന്നാരായണം; 5

നിജപാദജലജരജഃ കണസ്പൃശ്നീയശിലാരൂപശാപവിമുക്തഗൗതമസതിവിനുതമഹിധവം, ശ്രീമാധവം! 6

ഖണ്ഡേന്ദുധരപ്രചണ്ഡകോദണ്ഡഖണ്ഡനോദ്ദണ്ഡദോർദ്ദണ്ഡകൗശികലോചനോത്സവജനകചക്രേശ്വര സമർപ്പിത സീതാവിവാഹോത്സവാനന്ദം, ശ്രീഗോവിന്ദം; 7

പരശുരാമഭുജാഖർവ്വഗർവ്വനിർവ്വാപണപദാനുഗതരണവിജയവർത്തിഷ്ണും, ശ്രീവിഷ്ണും; 8

പിതൃവാക്യപരിപാലനോത്കടജടാവല്ക്കലോദ്യതസീതാലക്ഷ്മണസഹിതമഹിതരാജ്യാഭിമതദുർഘവ്രതസംകലിതപ്രയാണരംഗഗംഗാവതരണസാധനം, ശ്രീമധുസൂദനം; 9

ഭരദ്വാജോപചാരനിവാരിതശ്രമക്രമനിരാഘാടചിത്രകൂടപ്രവേശകക്രമം, ശ്രീത്രിവിക്രമം, 10

ജനകവിയോഗശോകാകുലിതഭരതശത്രുഘ്നലാലനാനുകൂലഭരതപാദുകാ പ്രദാനസുധാനിർമ്മിതാന്തഃകരണദുഷ്ടചേഷ്ടായമാനക്രൂരകാകാസുരഗർവ്വോപശമനം, ശ്രീവാമനം; 11

ദണ്ഡകാഗമനവിരോധക്രോധവിരാധാനലജലാലാജലധരം ശ്രീധരം; 12

ശരഭംഗസുതീക്ഷ്ണാത്രിദർശനാശീർവ്വാദനിർവ്യാജകുംഭസംഭവകൃപാലബ്ധമഹാദിവ്യാസ്ത്രസമുദായാർജ്ജിതപ്രകാശം, ശ്രീഹൃഷികേശം, 13

പഞ്ചവടീതടീസംഘടിതവിശാലപർണ്ണശാലാഗതശൂർപ്പണഖാനാസികാച്ഛേദനോദ്ദാനാവബോധനമഹാഹവാരംഭണവിജൃംഭണരാവണനിയോഗമായാമൃഗസംഹാരകാര്യാൎത്ഥലാഭം, ശ്രീപത്മനാഭം, 14

രാത്രിംചരവരവഞ്ചനാപഹൃതസീതാന്വേഷണരതപക്തികവരക്ഷോഭശിഥിലീകൃതപക്ഷജടായുർമ്മോക്ഷബന്ധുക്രിയാവസാനനിർബ്ബന്ധനകബന്ധവക്ത്രോദരശരീരനിരാദരം, ശ്രീമദ്ദാമോദരം; 15

ശബര്യ്യോപദേശപമ്പാതടഹനുമത്സുഗ്രീവസംഭാഷിത

ബന്ധുരാഭചണ്ഡദുന്ദുഭികളേബരോത്പതനസപ്തസാലച്ഛേ
ദനബാലിവിദാരണപ്രസന്നസുഗ്രീവസാമ്രാജ്യസുഖമ
ഷ്ണം, ശ്രീസങ്കഷ്ണം, 16

സുഗ്രീവാംഗദനീലജാംബവത്പനസകേസരിപ്രമുഖനിഖില
കപിനായകസേനാസമുദായാർച്ചിതസേവം, ശ്രീവാസു
ദേവം; 17

നിജദത്തമുദ്രികാജാഗ്രൽ സമുഗ്രാഞ്ജനേയവിനയവചനരച
നാംബുധിലംഘിതലംകിണീപ്രാണോല്ലംഘനജനകജാദ
ശ്നാക്ഷകുമാരമാരണ ലംകാപുരീദഹനതത് പ്രതിഷ്ഠി
തസുഖപ്രസംഗധൃഷ്ടദ്യുമ്നം, ശ്രീപ്രദ്യുമ്നം 18

അഗ്രജോദഗ്രമഹോഗ്രനിഗ്രഹപലായമാനാപമാനനീയ
നിജശരണ്യാഗണ്യ പുണ്യോദയവിഭീഷണാഭയപ്രദാനാ
നിരുദ്ധം, ശ്രീമദനിരുദ്ധം; 19

അപാരലവണപാരാവാരസമുജ്ജൃംഭിതോത് കരണഗവ്വനിവ്വാ
പണദിക്ഷാസമത്ഥസേതുനിമ്മാണ പ്രവീണാഖിലനരസു
രോത്തമം, ശ്രീപുരുഷോത്തമം; 20

നിസ്തുലപ്രഹസ്തകുംഭകണ്ണേന്ദ്രജിൽ കുംഭനികുംഭാഗ്നിവണ്ണാതി
കായമഹോദരമഹാപാശ്പാദിദനുജതനുഖണ്ഡനായമാന
കോദണ്ഡഗുണശ്രവണശോഷണഹതശേഷരാക്ഷസവ്രജം,
ശ്രീ അധോക്ഷജം. 21

അകുണ്ഠിതരണോപകണ്ഠദശകണ്ഠദനുജകണ്ഠീരവകണ്ഠലു
ണ്ഠനായമാനജയോഹം, ശ്രീനാരസിംഹം, 22

ദശഗ്രീവാനുജപട്ടഭദ്രതപശക്യവിഭവലംകാപുരിസ്ഫുരണസ-
കലസാമ്രാജ്യസുഖോർജ്ജിതം, ശ്രീഅച്യുതം, 23

സകലസുരാസുരാത്ഭുതപ്രജ്വലിതപാവകമുഖപൂതായമാന
സിതാലക്ഷ്മണാനുഗതമഹനീയപുഷ്പകാധിരോഹണന
ന്ദിഗ്രാമസ്ഥിതഭ്രാതൃഭിന്നജടാവത്കലവിസർജ്ജനാംബര
ഭൂഷണാലംകൃതശ്രേയോവിവദ്ധനം, ശ്രീ ജനാദ്ദനം, 24

അയോദ്ധ്യാനഗരപട്ടാഭിഷേകവിശേഷമഹോത്സവനിര
ന്തരദിഗന്തവിശ്രാന്തഹാരഹീരകർപ്പൂരപയഃപാരാവാ
രാപാരാഭവാണി കുന്ദേന്ദുമന്ദാകിനിചന്ദനസുരധേനുശ
രദംബുദാളീശരദംഭോളി ശതധാരാധാവള്യശുഭകീത്തി।

ക്ഷൂടാന്തരപാണ്ഡുരീഭൂതസഭാവിഭ്രാജമാനനിഖിലഭുവ
നൈക സാന്ദ്രയശസ്സാന്ദ്രം ശ്രീ ഉപേന്ദ്രം. 25

ഭക്തജനസംരക്ഷണദീക്ഷാകടാക്ഷസുഖോദയസമുത്സാ
രിം, ശ്രീഹരിം, 26

കേശവാദി ചതുർവിംശതിനാമഗർഭസന്ദർഭോചിതനിജക
ഥാംഗീകൃതമേധാവതിഷ്ണും ശ്രീകൃഷ്ണം 27

സർവ്വസുപർവ്വപാർവ്വതീഹൃദയകമലതാരകബ്രഹ്മനാമം, ശ്രീ
സംപൂർണ്ണകാമം. 28

ഭവതരണാനുയശസ്സാന്ദ്രം ഭവജനിതഭയോച്ഛേദവിച്ഛാത്ര
മച്ഛിദ്രം ഭക്തജനമദനാരഘോന്നിദ്രം ശ്രീഭദ്രാചല
രാമഭദ്രം. 29

ഓം. ശ്രീരാമഭദ്രായനമഃ.

---

## ൯൩. ശ്രീരാമഭുജംഗസ്തോത്രം

---

വിശുദ്ധംപരംസച്ചിദാനന്ദരൂപം ഗുണാധാരമാധാരഹീനംവരേണ്യം മഹാന്തംവിഭാന്തം ഗുഹാന്തം ഗുണാന്തം സുഖാന്തം സ്വയംധാമ രാമം പ്രപദ്യേ. ൧

ത്രിഗുണങ്ങളിൽ നിന്ന് വേർപെട്ടിരിക്കഹേതുവായിട്ട് നിർമ്മലനായും ശ്രേഷ്ഠനായും സത് = നന്മ തിന്മകളിൽ നിന്ന് വേറായഅവസ്ഥാജ്ഞാനം ആനന്ദം സുഖദുഃഖങ്ങളിൽ നിന്ന് വേറായഅവസ്ഥ ഇവയാകുന്ന രൂപമുള്ളവനായും ത്രിഗുണങ്ങൾക്ക് ഇരപ്പിടമായും തനിക്ക് ആധാരമില്ലാത്തവനായും ഭക്തന്മാക്ക് സ്വീകാരയോഗ്യനായും സകല ബ്രഹ്മാണ്ഡങ്ങളേയും കവിഞ്ഞിരിക്കയാൽ മഹാനായും (അല്ലെങ്കിൽ മഹാകാരരൂപിയായും) സർവ്വപ്രാണികളുടേയും ഹൃദയമെന്നദഹരാകാശത്തിൽ വസിക്കയാൽ ഗുഹാന്തനായും ഗുണങ്ങളുടെ അവസാനരൂപനായും ലൌകികപാരത്രികസുഖങ്ങളുടെ അന്തമായും തനിയെ പ്രകാശിക്കുന്നവനായും ഇരിക്കുന്ന രാമനെ ഞാൻ പ്രാപിക്കുന്നു. ഈ ശ്ലോകം കൊണ്ട് പരബ്രഹ്മത്തെ സഗുണമായും നിർഗ്ഗുണമായും വർണ്ണിച്ചിരിക്കുന്നു രാമശബ്ദത്തിന്ന് രമന്തേയോഗിനോയസ്മിൻസുഷുപ്തയാരമതേ സദാ രാമരാമേതിശബ്ദേനപരംബ്രഹ്മാഭിധീയതേ എന്ന ഉപനിഷദ്വചനത്താൽ യോഗികളുടെ ഹൃദയത്തിൽ എവൻ രമിക്കുന്നോ? അവർ എതൊന്നിൽ രമിക്കുന്നോ അവൻരാമൻ ആകുന്നു എന്നുസാരം

ശിവംനിത്യമേകംവിഭുംതാരകാഖ്യം സുഖാകാരമാകാരശൂന്യം സുമാന്യം മഹേശം കലേശം പരേശം സുരേശം നരേശം നിരീശം രമേശംപ്രപദ്യേ വ

സർവ്വമംഗളോപേതനായും (അല്ലെങ്കിൽ സർവ്വപ്രപഞ്ചം സംസ്ഥിതന്നേ വശത

പ്രകാശയതീതിശിവഃ] എന്നവിഗ്രഹത്താൽ സർവ്വപ്രപഞ്ചത്തെയും തങ്കൽ പ്രകാശിപ്പിക്കു ന്ന വനായ് ഭൂതഭവിഷ്യദ്വർത്തമാന കാലങ്ങൾക്ക് ഉൽപത്തിനാശങ്ങളുണ്ടായ രിക്കയാൽ അവയിൽ നിന്നും വേർപെട്ട നാലാം കാലത്തിങ്കലും ഉള്ളവനായ് [ഏക ഏവയതോലോകാൻവിസൃജാമിസൃജാമിച) എന്ന ഉപനിഷദ്വചനത്താൽ ഏകനായ് അല്ലെങ്കിൽ പ്ലവമായി ഭക്തന്മാരെ സംസാരസമുദ്രത്തിന്റെ മറുകരയിൽകടത്തുക ഹേതുവായിട്ടു താരകം എന്നു പേരുള്ളവനായ് സുഖമാകുന്ന രൂപമുള്ളവനായ് മായാസംബന്ധമായ രൂപമില്ലാതവനായ് നല്ലവണ്ണം മാനിക്കത്തക്കവനായ് ശ്രേഷ്ഠനായ് ഈശനായ് രശ്മിയുള്ള വസ്തുക്കളുടെ ഈശനായ് പരാ എന്ന സൂക്ഷ്മശബ്ദത്തിന്റെ ഈശനായ് അല്ലെങ്കിൽ മായയുടെ നാഥനായ് ദേവകളുടെ രക്ഷിതാവായ് മനുഷ്യരുടെ നാഥനായ് തനിക്ക് ഈശനില്ലാതവനായിരിക്കുന്ന ലക്ഷ്മീദേവിയുടെ ഭർത്താവിനെ പ്രാപിക്കുന്നേൻ.

യദാവർണ്ണയൽകർണ്ണമൂലേന്തുകാലേശിവോരാമരാമേതിരാമേതികാ
ശ്യാം തദൈവംവരംതാരകബ്രഹ്മരൂപംഭജേഹംഭജേഹംസദാരാമചന്ദ്രം.

മരണകാലത്തിങ്കൽ കാശിയിൽ വെച്ച് മഹാദേവൻ ആസന്നമൃത്യുവിന്റെ ചെവിയിൽ രാമ. രാമ. രാമ. എന്ന് വർണ്ണിക്കുന്നു [ഉപദേശിക്കുന്നത്] എപ്പോഴും അപ്പോഴും ഇപ്രകാരം ശ്രേഷ്ഠമായ താരകബ്രഹ്മരൂപമായ് ചന്ദ്രനെപ്പോലെ പ്രകാശയുക്തനായിരിക്കുന്ന രാമനെ ഞാൻ ഭജിക്കുന്നു. ഇവിടെ ചന്ദ്രശബ്ദത്തിന്റെ സംഖ്യാഗണനംകൊണ്ട്, വന്നു എന്ന സംഖ്യകിട്ടുന്നു. അതിനാൽ വന്നു-ാമത്തെ തത്വമായ പരമാത്മാവാണ് ആ ശബ്ദംകൊണ്ടു സൂചിക്കപ്പെട്ടത് (ഷഡ്വിംശത്മാ) എന്ന് വേദവാക്യം.

കണദ്രത്നമഞ്ജീരപാദാരവിന്ദംലസന്മേഖലാചാരുപീതാംബരാഢ്യം
മഹാരത്നഹാരോല്ലസൽകൌസ്തുഭാംഗംഹരിന്മഞ്ജരീചഞ്ചരീലോലലോലം.

ശബ്ദിച്ചു കൊണ്ടിരിക്കുന്ന രത്നച്ചിലമ്പുകളുള്ള പാദാരവിന്ദത്തോടും ശോഭിക്കുന്ന അരഞ്ഞാൺ, മനോഹരമായ പീതാംബരം, ഇവയോടും വലുതായ രത്നമാലകൊണ്ടു ഏററവും പ്രകാശിക്കുന്ന ചുവന്നകൌസ്തുഭത്തോടും പച്ചനിറമുള്ള പൂങ്കുലയിൽ ഇളകിക്കൊണ്ടിരിക്കുന്ന പച്ചവണ്ടുകളുടെ വർണ്ണംപോലെ പ്രകാശിച്ച് ശൃംഗാരചേഷ്ടയോടും കൂടിയിരിക്കുന്ന വനായ രാമചന്ദ്രനെ ഭജിക്കുന്നേൻ

ശരച്ചന്ദ്രകാശ്മീരശോണാധരാഭം സമുദ്യൽപതംഗേന്ദുകോടിപ്രകാശം നമൽബ്രഹ്മരുദ്രാദികോടീരരത്നസ്ഫുരൽകാന്തിനീരാജിതാരാജിതാംഘ്രിം

ശരച്ചന്ദ്രനെപ്പോലെ വെളുത്തും കുങ്കുമം പോലെ ചുവന്നും ഇരിക്കുന്ന പാടലവർണ്ണമായ അധരശോഭയോടും ഉദിച്ചുവരുന്ന കോടി സൂര്യചന്ദ്രന്മാരുടെ വെളിച്ചത്തോടും വന്ദിച്ചു കൊണ്ടിരിക്കുന്ന ബ്രഹ്മരുദ്രാദികളുടെ ജടയിലുള്ള രത്നങ്ങളിൽ നിന്ന പുറപ്പെടുന്ന കാന്തികൊണ്ട് നീരാജിതങ്ങളായ് ഏറാവും ശോഭിക്കുന്ന രണ്ടു കാലുകളോടും കൂടിയവനായ രാമചന്ദ്രനെ ഭജിക്കുന്നേൻ (നീരാജിതം=തിരിയുഴിച്ചിൽ)

പുനഃപ്രാഞ്ജനീനാഞ്ജനേയാദിമുഖ്യാൻസ്വചിന്മുദ്രയാമുദ്രയാബോധയന്തം ഭജേഹംഭജേഹംസദാരാമചന്ദ്രംത്വദന്യംനമന്യംനമന്യംനമന്യേ.

പിന്നെ അറിയുന്നതിന്നാഗ്രഹമുളവനായ ഹനുമാൻ മുതലായ പ്രധാനികളോടു നല്ലജ്ഞാനമുദ്രകൊണ്ടും അടയാളം കൊണ്ടും(തത്വങ്ങളെ) അറിയിക്കുന്നവനായ രാമ

ചന്ദ്രനെ എപ്പോഴും ഭജിക്കുന്നൻ നിങ്കൽ നിന്ന് അന്യനായ് മാന്യനായിരിക്കുന്ന പ്രസൂതൻ എനിക്ക് ചിന്തിക്കത്തക്കവനല്ലാ അപ്രകാരമുള്ള അന്യനെ ഞാൻ ചിന്തിക്കുന്നില്ലാ

ഹരേ! രാമ! സീതാപതേ! രാവണാരേ! മുരാരേ! ഖഗാരേപരേതീരിയന്തം സദാകാലമേവംസമാലോകയന്തം സമാലോകയാലോകയാശേഷബന്ധോ! ൧

ഭക്തന്മാരുടെ പാപങ്ങളെ നശിപ്പിക്കുന്നവനേ! സീതയുടെ ഭർത്താവേ! രാവണന്റെ ശത്രോ! മുരനെക്കൊന്നവനേ! ബകാസുരനെക്കൊന്നവനേ! സദാകാലവും ഇപ്രകാരം പര എന്നു ജപിക്കുന്നവനെ നോക്കിക്കൊണ്ടിരിക്കുന്ന എന്നെ സമ്യക്കാംവണ്ണം നോക്കുക. അഖിലർക്കും ബന്ധുവായുള്ളോവനേ!

യോദോലാക്ഷയൻബാഹുമൂർദ്ധന്ത്യനിത്യം സകൃൽകേവലം സേവയന്നൈതിഭീതിം തമേകം ശരണ്യംഭജേനാന്യമീശം കദാഹംസ്മരാമിസ്മരാമിസ്മരാമി. ൨

എവൻ കൈകളെ ഉയർത്തിത്തൊഴുതുകൊണ്ട് സകൃത്തായ് നിത്യവും രാമനെ സേവിക്കുന്നു അവൻ ഭീതിയെ പ്രാപിക്കുന്നില്ലാ അപ്രകാരം ശരണം പ്രാപിക്കാൻ യോഗ്യനായ് മുഖ്യനായ ആ രാമനെ ഞാൻ എപ്പോഴും ഭജിക്കയും സ്മരിക്കയും ചെയ്യുന്നു ഞാൻ അന്യനായ ഈശനെ ഭജിക്കയും സ്മരിക്കയും ചെയ്യുന്നില്ലാ

അസീതാസമേതൈരകോദണ്ഡഭൂഷൈരസൌമിത്രിവന്ദ്യൈരചണ്ഡപ്രതാപൈഃ അലംകേശകാരൈരസുഗ്രീവമിത്രൈ രരാമാഭിധേയൈരലം ദൈവതൈന്നഃ ൩

സീതയോടു കൂടാത്തവരായും വില്ലിനെ ധരിക്കാത്തവരായും ലക്ഷ്മണനാൽ സേവിക്കപ്പെടാത്തവരായും ചണ്ഡപ്രകാശമില്ലാത്തവരായും ലങ്കേശനെ നശിപ്പിക്കാത്തവരായും സുഗ്രീവനായ മിത്രമില്ലാത്തവരായും ശ്രീരാമൻ എന്ന പേരില്ലാത്തവരായും ഇരിക്കുന്ന ദേവന്മാരാൽ ഞങ്ങൾക്ക വേണ്ടുന്നതൊന്നുമില്ലാ (രാമദേവൻ തന്നെ ശരണമെന്നർത്ഥം)

നമസ്തേസുമിത്രാസുപുത്രാദിവന്ദ്യ! നമസ്തേസദാകൈകയാനന്ദസേവ്യ! നമസ്തേസദാവാനരാനീകവന്ദ്യ! നമസ്തേനമസ്തേസദാരാമചന്ദ്ര!

ലക്ഷ്മണാദികളാൽ വന്ദ്യനായും ഭരതനാൽ ആനന്ദത്തോടുകൂടെ സേവ്യനായും വാനരസൈന്യത്താൽ വന്ദ്യനായും ഇരിക്കുന്ന ഹേരാമചന്ദ്ര അങ്ങേയ്ക്കു എപ്പോഴും എന്റെ നമസ്കാരം ഭവിക്കട്ടെ

പ്രസീദപ്രസീദപ്രപന്നാനുകംപിൻ പ്രസീദപ്രസീദപ്രപന്നാസനാഥ പ്രസീദപ്രസീദപ്രഭോരാമചന്ദ്ര പ്രസീദപ്രസീദപ്രചണ്ഡപ്രതാപ.

ശരണം പ്രാപിച്ചവരിൽ കൃപയോടു കൂടിയവനേ! സന്തോഷിച്ചാലും. ശരണം പ്രാപിക്കുന്നവരുടെ ജീവന്റെ പ്രകാശത്തോടുകൂടിയവനേ! ഉഗ്രപ്രതാപമുള്ള രാമചന്ദ്ര! പ്രസാദിച്ചാലും

ഭുജംഗപ്രയാതംപരംവേദസാരം സദാരാമചന്ദ്രസ്യഭക്ത്യാചനിത്യം
പരംസന്തതംചിന്തയൻസ്വാന്തരംഗേസഏവംഭജേദ്രാമചന്ദ്രതിധന്യഃ

രാമചന്ദ്രന്റെ ഈ ഭുജംഗപ്രയാതം ഏററവും ശ്രേഷ്ഠവും വേദങ്ങളുടെസാരവും ആകുന്നു. ഇതിനെ എപ്പോഴും ഏന്നാ ഭക്തിയോടുകൂടി തന്റെ ഹൃദയത്തിൽ നിനച്ചുംകൊണ്ട രാമചന്ദ്ര എന്ന ജപിക്കുന്നവൻ കൃതാർത്ഥനാകുന്നു.

ഇതിശ്രീശങ്കരാചാര്യ്യവിരചിതശ്രീരാമഭുജംഗപ്രയാതസ്തോത്രം സമ്പൂർണ്ണം.

---

## ൯൭. ശ്രീരാമാഷ്ടകം.

കൃതാർത്ഥദേവവന്ദനംദിനേശവംശനന്ദനം
സുശോഭിമാലചന്ദനംനമാമിരാമമീശ്വരം ൧

സ്വാവതാരഹേതുവായിട്ട് തൃപ്തരായദേവന്മാരുടെ വന്ദനങ്ങളോടുകൂടിയവനായ് സൂര്യ്യവംശത്തിന്റെ പുത്രനായ് നല്ലവണ്ണം പ്രകാശിക്കുന്ന മാല ചന്ദനം ഇവയെധരിച്ചവനായി ഈശ്വരനായിരിക്കുന്ന രാമനെ ഞാൻ വണങ്ങുന്നു.

മുനീന്ദ്രയജ്ഞകാരകംശിലാവിപത്തിഹാരകം
ഭൃഗോശചാപവിദാരകംനമാമി .... .... ൨

മുനിശ്രേഷ്ഠനായ വിശ്വാമിത്രന്റെ യാഗത്തെ ചെയ്യിപ്പിച്ചവനായും പാറയുടെ രൂപമുള്ളവളായ അഹല്യയുടെ ആപത്തിനെ നശിപ്പിച്ചവനായും ജനകന്റെ ഭവനത്തിലുണ്ടായിരുന്ന ശിവന്റെ വില്ലിനെ മുറിച്ചവനായും ഇരിക്കുന്ന ഈശ്വരനായ ശ്രീരാമനെ വന്ദിക്കുന്നേൻ (ഭൂമിദേവപുമാൻ മനോഹരതരേശ്രുതേ എന്ന മദിനി)

സ്വതാതവാക്യകാരിണംതപോവനെവിഹാരിണം
കരേഷുചാപധാരിണംനമാമി........ ൩

തന്റെപിതാവായ ദശരഥന്റെ വാക്കിനെഅനുസരിച്ചവനായും തപോവനത്തിൽ ക്രീഡിച്ചവനായും കൈകളിൽ അമ്പ് വില്ല് ഇവയെധരിച്ചവനായും ഇരിക്കുന്ന...

കുരംഗമുക്തസായകംജടായുമോക്ഷദായകം
പ്രവിദ്ധകീശനായകംനമാമി. ൪

മൃഗരൂപനായ മാരീചങ്കൽ ബാണം പ്രയോഗിച്ചവനായും ജടായുവിന് മോക്ഷം കൊടുത്തവനായും ബാലിയെന്നവാനരശ്രേഷ്ഠനെ ബാണംകൊണ്ട് കൊന്നവനായും ഇരിക്കുന്ന.........

പ്ലവംഗസംഘസമ്മതംനിബദ്ധനിമ്നഗാപതിം
ദശാസ്യവംശസംക്ഷയംനമാമി... ൫

വാനരസംഘങ്ങളുടെ സമ്മതത്തോടുകൂടിയവനായും നദികളുടെ രാജാവായ സമുദ്രത്തെ ബന്ധിച്ചവനായും രാവണന്റെ വംശത്തെ നശിപ്പിച്ചവനായും ഇരിക്കുന്ന.

വിദീനദേവഹർഷണംകപീപ്സിതാർത്ഥവർഷണം
സ്വബന്ധുശോകകർഷണംനമാമി... ൬

ദേവന്മാരെ വ്യസനമില്ലാത്തവരാക്കി സന്തോഷിപ്പിച്ചവനായും വാനരന്മാർ അഗ്രഹിച്ച അർത്ഥത്തെ വർഷിച്ചവനായും തന്റെ ബന്ധുക്കൾക്കുള്ള ദുഃഖത്തെ നശിപ്പിച്ചവനായും ഇരിക്കുന്ന.........

ഹതാരിരാജ്യരക്ഷണം പ്രജാജനാർത്തിഭക്ഷണം
കൃതാസ്തമോഹലക്ഷണം നമാമി. ൭

ശത്രുക്കളെ നശിപ്പിച്ചവനായിട്ട് രാജ്യരക്ഷ ചെയ്യുവനായും പ്രജാജനങ്ങൾക്കുള്ള സങ്കടത്തെ നശിപ്പിച്ചവനായും ജ്ഞാനത്തെ സമ്പാദിച്ചവനായും ഇരിക്കുന്ന......

ഹതാഖിലാചലാഭരം സ്വധാമനീതസാഗരം
ജഗത്തമോദിവാകരം നമാമി... ൮

ഭൂമിക്കുള്ള ഭാരങ്ങളെ നശിപ്പിച്ചവനായും സമുദ്രത്തെ സ്വശരീരത്തിങ്കൽ നയിപ്പിച്ചവനായും [ധാമ ജന്മപ്രഭാസ്ഥാന പ്രഭാവസുഖസദ്മസു, എന്ന് നാനാർത്ഥരത്നമാല] ലോകത്തിലെ ഇരുട്ടിനെ നശിപ്പിക്കുന്ന സൂര്യനായും [സർവ്വന്മാർക്കും ജ്ഞാനം ഉണ്ടാക്കുന്നവനായും എന്നു സാരം] ഇരിക്കുന്ന.........

ഇദം സമാഹിതാത്മനാ നരോ രഘൂത്തമാഷ്ടകം
പഠന്നിരന്തരം ഭയം ഭവോത്ഭവം ന വിന്ദതേ. ൯

ഈ രഘൂത്തമാഷ്ടകത്തെ ഭേദഭാവനയില്ലാത്ത മനസ്സോടുകൂടി ഇടവിടാതെ പഠിക്കുന്നു് എവനോ? അവനു സംസാരഭയം ഉണ്ടാവുകയില്ല.

ഇതി ശ്രീപരമഹംസസ്വാമി ബ്രഹ്മാനന്ദവിരചിതം
ശ്രീരാമാഷ്ടകം സമ്പൂർണ്ണം.

---

## ൯൮. രാമചന്ദ്രാഷ്ടകം.

സുഗ്രീവമിത്രം പരമം പവിത്രം സീതാകളത്രം നവമേഘഗാത്രം
കാരുണ്യപാത്രം ശതപത്രനേത്രം ശ്രീരാമചന്ദ്രം സതതം നമാമി ൧

സുഗ്രീവനായ മിത്രമുള്ളവനായും ശ്രേഷ്ഠമാനമുള്ളവനായും (അല്ലെങ്കിൽ മാ എന്നതിന്ന് ശ്രീ എന്നും അർത്ഥം അപ്പോൾ പര ശബ്ദം സ്ത്രീലിംഗത്തിൽ പരാ എന്നവരും) പരിശുദ്ധനായും സീതയാകുന്ന കളത്രം (ഭാര്യ) ഉള്ളവനായും പുതിയ മേഘം പോലെ കറുത്ത ദേഹമുള്ളവനായും കൃപയുടെ ഇരിപ്പിടമായും ചെന്താമരപൂവിന്റെ ഇതൾപോലെ അററം ചുവന്ന കണ്ണുകളുള്ളവനായും ഇരിക്കുന്ന ശ്രീരാമനെ എപ്പോഴും വണങ്ങുന്നേൻ

സംസാരസാരം നിഗമപ്രചാരം ധരാവതാരം ഹൃതഭൂമിഭാരം
സനിർവ്വികാരം സുഖസിന്ധുസാരം ശ്രീരാമചന്ദ്രം... ൨

സംസാരം ദുഃഖവിഷയമാകയാൽ അതിങ്കൽനിന്നും സാരമായും വേദങ്ങളാൽ സ്തുതിവാദിക്കപ്പെട്ടവനായും ഭൂമിയിലുള്ള അവതാരത്തോടുകൂടിയവനായും ഭൂമിക്കുള്ള

രാക്ഷസരെ (ദുഷ്ടന്മാരെ) നശിപ്പിച്ചവനായും മനസ്സിന്ന് ചലനമില്ലാത്ത അവസ്ഥയോടു കൂടിയവനായും സുഖമാകുന്ന സമുദ്രത്തിന്റെ സാരമായും (എന്നാൽ സുഖങ്ങളിൽ വെച്ചു നാശമില്ലാത്തസുഖരൂപമായും) ഇരിക്കുന്ന ശ്രീരാമചന്ദ്രനെ......

ലക്ഷ്മീനിവാസം ജഗതാംനിവാസം ഭൂദേവിവാസംശരദിന്ദുഹാസം
ലങ്കാനിവാസംഭുവനേപ്രചാരം ശ്രീരാമചന്ദ്രം ൨

ശോഭയ്ക്കു് അല്ലെങ്കിൽ ലക്ഷ്മീദേവിക്കു് ഇരിപ്പിടമായും ലോകങ്ങൾക്കു് ഇരിപ്പിടമായും ഭൂമിയാകുന്ന ദേവിയോടുകൂടി വസിക്കുന്നവനായും ശരൽകാലത്തെ ചന്ദ്രപ്രകാശംപോലെയുള്ള മന്ദഹാസമുള്ളവനായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ.

മന്ദാരമാലംവദനേസുഹാസം ഗുണൈർവ്വിശാലംഹൃതസപ്ത
താലം കാര്യേഷുദക്ഷം സുരലോകപാലം ശ്രീ.. ൩

മന്ദാരപുഷ്പംകൊണ്ടുള്ള മാലയോടുകൂടിയവനായും മുഖത്തു പുഞ്ചിരിയോടുകൂടിയവനായും സൌശീല്യാദിഗുണങ്ങളെക്കൊണ്ടു ദീപ്തിച്ചവനായും എന്നാൽ ഗുണാധിക്യമുള്ളവനായും ഏഴുതാലങ്ങളെ ഹരിച്ചവനായും (ഈ മൂലത്തിൽ താലം എന്നിരിക്കുന്നു. സാലം എന്നാണു് പുരാണപ്രസിദ്ധി താലത്തിന്നു് കരിമ്പന എന്നും സാലത്തിന്നു സാമാന്യം വൃക്ഷമെന്നും വിശേഷിച്ചു മുളപ്പൂമരുതു് പയിന് എന്നും ഔഷധിപ്രബന്ധങ്ങളിൽ അർത്ഥം കാണുന്നു.) കാര്യങ്ങളിൽ സമർത്ഥനായും ദേവലോകത്തെപ്പാലിക്കുന്നവനായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ ......

രമാഭിരാമംനയനാഭിരാമം ഗുണാഭിരാമംവദനാഭിരാമം
വിശപ്രണാമംകൃതഭോഗകാമം ശ്രീരാമചന്ദ്രം ൪

ലക്ഷ്മീദേവിക്കു മനോഹരനായും ജനങ്ങളുടെ കണ്ണുകൾക്കു് സുന്ദരനായും ഗുണങ്ങൾകൊണ്ടു മനോഹരനായും നല്ലമുഖമുള്ളവനായും ജനങ്ങളുടെ വന്ദനത്തോടുകൂടിയവനായും ഭക്തന്മാർക്കു് സുഖകാമങ്ങളെ ചെയ്യുവനായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ.

വേദാന്തവേദ്യം സകലൈശ്ചമാന്യംദാരാഭിമാനംകൃതയജ്ഞപ്ര
ധാനംഗജേന്ദ്രപാലംവിഗതാഭിമാനം ശ്രീരാമചന്ദ്രം. ൫

വേദങ്ങളുടെ ആദ്യത്തിൽ ഉപാസനയും മദ്ധ്യത്തിൽ കർമ്മവും അവസാനത്തിൽ ജ്ഞാനവും പ്രതിപാദിക്കപ്പെടുന്നതുകൊണ്ടു് ജ്ഞാനത്തിന്നു് വേദാന്തം എന്നു പേർ പറയുന്നു. അതു ഹേതുവായിട്ടു് അറിയത്തക്കവനായും എല്ലാവരാലും മാന്യനായും ഭാര്യമാരെക്കുറിച്ചു് അഭിമാനമുള്ളവനായും യാഗങ്ങളിൽ മുഖ്യനായും ഗജേന്ദ്രനെ [ഇന്ദ്രദ്യുമ്നനെ] രക്ഷിച്ചവനായും ഗർവ്വമില്ലാത്തവനായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ.

ലീലാശരീരംരണരംഗധീരം വിശ്വൈകവീരംരഘുവംശധീരം
ഗംഭീരനാദംജിതസർവ്വഭാരം ശ്രീരാമചന്ദ്രം. ൬

കളിക്കായിക്കൊണ്ടു് ശരീരമുള്ളവനായും [യഥാർത്ഥത്തിൽ ദേഹരഹിതൻ എന്നർത്ഥം] യുദ്ധക്കളത്തിൽ ധൈര്യമുള്ളവനായും ലോകത്തിലെ പ്രഭുക്കളിൽവച്ചു വീരനായും രഘുവംശജന്മാരിൽ ധീരനായും ഭയങ്കരമായ ശബ്ദമുള്ളവനായും സകലഭാരത്തേയും ജയിച്ചവനായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ........

കാലേതിഭീതാം സ്വജനേതിതിഷ്ഠം
തമോവിഹീനം മനുസാന്ദ്രദീപം
രോഗേതിതീൎഥം വസുനേതിതീൎഥം
ശ്രീരാമചന്ദ്രം സതതം നമാമി...... ൮

മരണത്തിങ്കലുള്ള ഭയത്തെ ജയിച്ചവനായും. തന്റെ ജനങ്ങൾക്ക് വലിയ ഉപദേഷ്ടാവായും അജ്ഞാനം ഇല്ലാതവനായും മനുവംശത്തെ പ്രകാശിപ്പിക്കുന്ന വലിയ വിളക്കായും രോഗങ്ങളിൽ പാപശാന്തിക്കായിട്ട് ഋഷിജുഷ്ടജലമായും ധനത്തിന്റെ വലിയ ഇരിപ്പിടമായും ഇരിക്കുന്ന ശ്രീരാമചന്ദ്രനെ.........

രാമ ചന്ദ്രാഷ്ടകം പുണ്യം പ്രാതരുത്ഥായയഃപഠേൽ
കോടിജന്മകൃതംപാപംസ്മരണേനവിനശ്യതി ൯

പരിശുദ്ധമായ ഈ രാമചന്ദ്രാഷ്ടകത്തെ ഏവൻ ഉഷസ്സിങ്കൽ എഴുനേററു പഠിക്കുന്നുവോ? അവൻ അസംഖ്യജന്മത്തിൽ ചെയ്യിരിക്കുന്ന പാപം ശ്രീരാമസ്മരണം കൊണ്ടു നശിക്കും

ഇതി ശ്രീരാമചന്ദ്രാഷ്ടകം സമ്പൂൎണ്ണം.

## ൯൯. ശ്രീരാമലക്ഷ്മണസ്തോത്രം.

കമലലോചനൌ കാഞ്ചനാംബരൌ
കവചഭൂഷണൌ കാർമുകാന്വിതൌ
കലുഷസംഹരൌ കാമിതപ്രദൌ
രഹസിനൌമിതൌ രാമലക്ഷ്മണൌ ൧

മകരകുണ്ഡലൌ മൌനിസേവിതൌ
മണികിരീടിനൌ മഞ്ജുഭാഷിണൌ
മനുകുലോത്ഭവൌ മാനുഷോത്തമൌ രഹ ൨

സത്യസംഗരൌ സമരഭീകരൌ
സൎവ്വരക്ഷകൌ സാഹസാന്വിതൌ
സദയമാനസൌ സൎവ്വപൂജിതൌ – രഹ ൩

ധൃതശിഖണ്ഡിനൌ ദീനരക്ഷണൌ
ധൃതഹിമാചലൌ ദിവ്യവിഗ്രഹൌ
ദിവിജപൂജിതൌ ദീൎഘദോൎയ്യുഗൌരഹ ൪

പവനജാനുഗൌ പാദചാരിണൌ
പടുശിലീമുഖൌ പാവനാംഘ്രികൌ
പരമസാത്വികൌ ഭക്തവത്സലൌരഹ ൫

വനവിഹാരിണൌ വല്ക്കലാംബരൌ
വനഫലാശിനൌ വാസവാർച്ചിതൌ
വരഗുണാകരൌ ബാലിമർദ്ദനൌരഹ ൬

ദശരഥാത്മജൌ പശുപതിപ്രിയൌ
ശശിനിഭാനനൌ വിശദമാനസൌ
ദശമുഖാന്തകൌ നിശിതസായകൌരഹ ൭

കമലലോചനൌ സമരപണ്ഡിതൌ
ഭീമവിക്രമൌ കാമസുന്ദരൌ
ദാമഭൂഷണൌ ഹേമനൂപുരൌരഹസി ൮

ഭരതസേവിതൌ ദുരിതമോചകൌ
കരധൃതാശുഗൌ സുരവരസ്തുതൌ
ശരധിധാരണൌ ധീരകവചിനൌരഹസി ൯

ധർമ്മചാരിണൌ കർമ്മസാക്ഷിണൌ
ധർമ്മകാർമ്മുകൌ ശർമ്മദായകൌ
നർമ്മശോഭിതൌ മർമ്മഭേദിനൌരഹസി ൧൦

നീലദേഹിനൌ ലോലകുന്തളൌ
കാലഭീകരൌ താലമർദ്ദനൌ
കലുഷഹാരിണൌ ലളിതഭാഷിണൌരഹ ൧൧

മാതൃനന്ദനൌപാത്രപാലകൌ
ഭ്രാതൃസമ്മതൌശത്രുസൂദനൌ
ധാതൃശേഖരൌ ജേതൃനായകൌരഹസി ൧൨

ജലധിബന്ധനൌ ദലിതദാനവൌ
കുലവിവർദ്ധനൌ ബലവിരാജിതൌ
ശൈലജാർച്ചിതൌ ഫലവിധായകൌരഹസി ൧൩

രാജലക്ഷണൌ വിജയകാംക്ഷിണൌ
ഗജവരാരൂഢൌ പൂജിതാമരൌ
വിജിതമത്സരൌ ഭജിതശ്ശൂരിണൌരഹസി ൧൪

ശർവ്വമാനിതൌ സർവ്വകാരിണൌ
ഗർവ്വഭഞ്ജനൌ നിർവ്വികാരിണൌ
ദുർവ്വിഭാവിതൌ സർവ്വഭാസകൌരഹസി ൧൫

രവികുലോത്ഭവൌ ഭവവിനാശകൌ
പവനജാശ്രിതൌ പാവകോപമൌ
രവിസുതപ്രിയൌ കവിഭിരീഡിതൌ രഹസി ൧൩

മണികിരീടിനൌ മാനുഷോത്തമൌ
കനകകുണ്ഡലൌ ദിനമണിപ്രഭൌ
വാനരാർച്ചിതൌ വനവിഹാരിണൌ രഹ ൧൪

ജനനവർജ്ജിതൌ ജനകജാന്വിതൌ
വനജനാനനൌ ദീനവത്സലൌ
സനകസന്നുതൌ ശൌനകാർച്ചിതൌ രഹസി ൧൫

യാഗരക്ഷകൌ യോഗചിന്തിതൌ
ത്യാഗമാനസൌ ഭോഗിശായിനൌ
നാഗഗാമിനൌ നിഗമഗോചരൌ രഹസി ൧൬

സത്യവാദിനൌ ഭൃത്യപാലകൌ
മൃത്യുനാശകൌ സത്യരൂപിണൌ
പ്രത്യഗാത്മകൌ മുക്തിദായകൌ രഹസി ൧൭

മണിമയാംഗദൌ ഗുണവിഭൂഷണൌ
ഫണിഭുഗാസനൌ പുണ്യശാലിനൌ
പൂർണ്ണവിഗ്രഹൌ പൂർണ്ണബോധകൌ
രഹസിനൌമിതൌ രാമലക്ഷ്മണൌ ൧൮

രാമലക്ഷ്മണാംകിതമിദംവരം
ഗീതമവ്യയം പഠതിയഃപുമാൻ
തേനതോഷിതൌ തസ്യസംപദം
കീർത്തിമായുഷംയച്ഛതസ്സുഖം ൧൯

ഇതി ശ്രീരാമലക്ഷ്മണസ്തോത്രം സംപൂർണ്ണം.

---

## ൧൦൦. സീതാരാമസ്തോത്രം

അയോദ്ധ്യാപുരനേതാരം മിഥിലാപുരനായകീം
രാഘവാണാമലംകാരം വൈദേഹാനാമലംക്രിയാം. ൧

രഘൂണാംകുലദീപഞ്ച നിമീനാംകുലദീപികാം
സൂര്യ്യവംശസമുൽഭൂതം സോമവംശസമുത്ഭവാം. ൨

പുത്രംദശരഥസ്യാപി പുത്രീംജനകഭൂപതേഃ
വസിഷ്ഠാനുമതാചാരം ശതാനന്ദമതാനുഗാം. ൩

കൌസല്യാഗർഭസംഭൂതം വേദിഗർഭോദിതാംസ്വയം
പുണ്ഡരീകവിശാലാക്ഷം സ്ഫുരദിന്ദീവരേക്ഷണാം. ൪

മത്തമാതംഗഗമനം മത്തസാരസഗാമിനിം
ചന്ദനാർദ്രഭുജാമദ്ധ്യം കുംകുമാർദ്രഭുജാന്തരാം. ൫

ചാപാലംകൃതഹസ്താബ്ജം പത്മാലംകൃതപാണികാം
സർവ്വലോകവിധാതാരം സർവ്വലോകവിധായിനീം. ൬

ലോകാഭിരാമംശ്രീരാമ മഭിരാമാഞ്ചമൈഥിലീം
ദിവ്യസിംഹാസനാരൂഢം ദിവ്യസ്രഗ്വസ്ത്രഭൂഷണാം. ൭

അനുക്ഷണംകടാക്ഷാഭ്യാ മന്യോന്യേക്ഷണകാംക്ഷിണൌ
അന്യോന്യസദൃശാവേതൌ ത്രൈലോക്യഗൃഹദംപതീ. ൮

ഇമൌയുവാംപ്രണമ്യാഹംഭജാമ്യദ്യകൃതാർത്ഥതാം
അനയാസ്തൌതിയഃസ്തുത്യാരാമം സീതാഞ്ചഭക്തിതഃ ൯

തസ്യതൌതനുതാംപ്രീതൌസംപദസ്സകലാഅപി
ഇതീദംരാമചന്ദ്രസ്യജാനക്യാശ്ചവിശേഷതഃ. ൧൦

കൃതംഹനുമതാപുണ്യം സ്തോത്രംസദ്യോവിമുക്തിദം
യഃപഠേൽപ്രാതരുത്ഥായസർവ്വാൽകാമാനവാപ്നുയാൽ. ൧൧

യഇദംപഠതിസ്തോത്രം മൈഥിലീരാമചന്ദ്രയോഃ
ശ്രീവൈകുണ്ഠമവാപ്നോതിസനതോഹതകില്ബിഷഃ. ൧൨

അയോദ്ധ്യാനേതാവായും മിഥിലാനായകിയായും രാഘവന്മാൎക്കും വൈദേഹന്മാൎക്കും അലങ്കാരങ്ങളായും രഘുവംശത്തിനും നിമിവംശത്തിനും ദീപങ്ങളായും സൂൎയ്യസോമവംശങ്ങളിൽ ഉത്ഭൂതരായും ദശരഥന്റെയും ജനകന്റെയും സന്താനങ്ങളായും ശിഷ്യരായും കൌസല്യയിൽ നിന്നും ഹോമകുണ്ഡത്തിൽ നിന്നും ഉണ്ടായവരായും വെള്ളത്താമരപോലെയും കരിങ്കുവളംപോലെയും നേത്രങ്ങളുള്ളവരായും മദിച്ച ആനയുടേയും അരയന്നത്തിന്റെയും നടയുള്ളവരായും ചന്ദനവും കുങ്കുമവും മാറിൽ ധരിച്ചവരായും കയ്യിൽ വില്ലും പത്മവുമുള്ളവരായും സൎവ്വലോകങ്ങളേയും സൃഷ്ടിക്കുന്നവരായും ശ്രേഷ്ഠമായ മാലയോടും വസ്ത്രത്തോടും കൂടിയവരായും ക്ഷണംതോറും അന്യോന്യകടാക്ഷങ്ങളിൽ കാംക്ഷയുള്ളവരായും അന്യോന്യതുല്യതയുള്ളവരായും ത്രിലോകമാകുന്ന ഗൃഹത്തിലെ ദംപതികളായും ഇരിക്കുന്ന ഈ നിങ്ങളെ നമസ്കരിച്ചിട്ട് ഞാൻ കൃതാൎത്ഥതയെ പ്രാപിച്ചുകൊള്ളുന്നു. ഈ സ്തുതികൊണ്ടു രാമനേയും സീതയേയും സ്തുതിക്കുന്നതാരോ? അവനു, അവർ പ്രീതരായി സകല സമ്പത്തുകളേയും കൊടുക്കുന്നു. ഹനുമാനാൽ നിൎമ്മിക്കപ്പെട്ട രാമദേവന്റെയും ജാനകീദേവിയുടേയും ഈ സ്തോത്രം സദ്യോമുക്തിപ്രദമാ

കുന്നു. പ്രാതഃകാലത്തെഴുന്നേറ്റ ഈ സ്തോത്രം പഠിക്കുന്നവൻ സർവകാമങ്ങളേയും പ്രാപിക്കും മൈഥിലീ രാമചന്ദ്രന്മാരുടെ ഈ സ്തോത്രം പഠിക്കുന്ന ഭക്തൻ പാപങ്ങളിൽനിന്നു വേർപെട്ടു് ശ്രീവൈകുണ്ഠലോകം പൂകും.

ഇതി ശ്രീമദ്ധനുമദ്വിരചിതം ശ്രീ സീതാരാമസ്തോത്രം സമ്പൂർണ്ണം.

---

## ൭൭. ഹനുമൽഭുജംഗസ്തോത്രം.

ഉദാരാന്തരംഗം സദാരാമഭക്തം
സമുദ്ദണ്ഡവൃത്തിം ദ്വിഷദ്ദണ്ഡലോലം
അമോഘാനുഭാവം തമോഘാതദക്ഷം
തനൂകൃൽപ്രതാപം ഹനൂമന്തമീഡേ. ൧

മഹാമനസ്സനായും എപ്പോഴും രാമങ്കൽ ഭജനമുള്ളവനായും വലിയ ശിക്ഷാവൃത്തിയുള്ളവനായും ശത്രുക്കളെ ശിക്ഷിക്കുന്നതിൽ മനസ്സുള്ളവനായും സഫലമായ പ്രഭാവത്തോടുകൂടിയവനായും അജ്ഞാനത്തെ നശിപ്പിക്കുന്നതിന്നു സമർത്ഥനായുംതന്റെ പ്രതാപത്തെ ചെറുതാക്കിയവനായും ഇരിക്കുന്ന ഹനുമാനെ സ്തുതിക്കുന്നേൻ

കരോത്ഭാസിടംകം കിരീടിധ്വജാങ്കം
ഹൃതാശേഷപംകംരണേനിശ്ശ്ശംകം
ത്രിലോകീമൃഗാങ്കംക്ഷണാൽഭസ്മലംകം
ഭജേനിഷ്കളങ്കം ഹനൂമന്തമീഡേ. ൨

കയ്യിൽ ഉയൎന്നു ശോഭിക്കുന്ന ടങ്കത്തോടുകൂടിയവനായ് അർജ്ജുനന്റെ കൊടിമരത്തിൽ അടയാളപ്പെട്ടവനായ് സമസ്തപാപങ്ങളെ നശിപ്പിച്ചവനായ് യുദ്ധത്തിങ്കൽ സംശയമില്ലാത്തവനായ് മൂന്നു ലോകത്തേയും ചന്ദ്രനെപ്പോലെ സന്തോഷിപ്പിക്കുന്നവനായ് ക്ഷണത്തിൽ ഭസ്മമായ ലങ്കയോടുകൂടിയവനായ് പരിശുദ്ധനായിരിക്കുന്ന ഹനുമാനെ സ്തുതിക്കുന്നേൻ. (ടംകം എന്നതിന്നു കല്ലു കുഴിക്കുന്നതിനുള്ള ആയുധം എന്നും കുഴിയുണ്ടാക്കുന്നതിനുള്ള ആയുധം എന്നും അൎത്ഥമുണ്ടു്)

പ്രസന്നാനുരാഗംപ്രഭാകാഞ്ചനാംഗം
ജഗൽക്ഷേമശൌൎയ്യം തുഷാരാദ്രിധൈര്യം
തൃണീഭൂതഹേതും രണോദ്യദ്വിഭൂതിം
ഭജേവായുപുത്രം ഹനൂമന്തമീഡേ. ൩

തെളിവായ അനുരാഗമുള്ളവനായ് പ്രകാശംകൊണ്ടു് സ്വൎണ്ണംപോലെയുള്ള അംഗങ്ങളോടുകൂടിയവനായ് (അല്ലെങ്കിൽ അതിശയമായ തേജസ്സുള്ളവനായ്) ലോകങ്ങളുടെ ക്ഷേമത്തിനായിട്ടുള്ള ശൂരതയുള്ളവനായ് ഹിമവൽ പൎവ്വതത്തിലെ അസുരനായ് പുല്ലുപോലെ നിസ്സാരങ്ങളായ ലൌകികഹേതുക്കളോടുകൂടിയവനായ് യുദ്ധത്തിങ്കൽ പ്രകാശിക്കുന്ന ഐശ്വൎയ്യമുള്ളവനായ് വായുപുത്രനായിരിക്കുന്ന ഹനുമാനെ ഭജിക്കയും സ്തുതിക്കയും ചെയ്യുന്നേൻ.

രണേഭീഷണേമേഘനാദേസനാദേ
സരോഷംസമാരോപ്യസൌമിത്രിമംസേ
ഘനാനാംഖഗാനാം സുരാണാഞ്ചമാർഗ്ഗേ
നടന്തംചലന്തം ഹനൂമന്തമീഡേ. ൪

ഭയങ്കരമായ യുദ്ധത്തിൽ ലക്ഷ്മണനാൽ ബഹുമാനിക്കത്തക്കവനായ് നാദത്തോടുകൂടിയവനായിരിക്കുമ്പോൾ ഇന്ദ്രജിത്തു (ലക്ഷ്മണനെ) എടുത്തിട്ടു നിറഞ്ഞിരിക്കുന്ന മേഘങ്ങളുടെയും ദേവന്മാരുടേയും മാർഗ്ഗത്തിൽ (ആകാശത്തിൽ) നടിക്കുന്നവനായും അങ്ങുമിങ്ങും നടന്നുകൊണ്ടിരിക്കുന്നവനായും ഇരിക്കുന്ന ഹനുമാനെ സ്തുതിക്കുന്നേൻ.

സമുദ്രാന്തരംഗാംഖസാന്ദ്രാംവിനിദ്രാം
വിലംഘ്യാദിതേയൈഃ സ്തുതോമർത്ത്യസംഘൈഃ
നിരാതങ്കമാവിശ്യ ലങ്കാംവിശങ്കോ
ഭവാനേവസീതാരിഹാപാപഹാരീ. ൫

സമുദ്രത്തിന്റെ ഉള്ളിലിരിക്കുന്നതായും ആകാശത്തോളം നിറഞ്ഞി (പൊങ്ങി)രിക്കുന്നതായും ഉണർന്നിരിക്കുന്നതായും ഉള്ള ലങ്കയെക്കടന്നിട്ടു ദേവകളാലും മനുഷ്യരാലും സ്തുതിക്കപ്പെട്ടവനായ് വ്യസനംകൂടാതെ മാനിയായ് പാപങ്ങളെ നശിപ്പിക്കുന്നവനായിരിക്കുന്ന ഭവാൻതന്നെയാണ് സീതയുടെ ശത്രുവെ കൊന്നത്.

നമസ്തേമഹാസത്വവാഹായതുഭ്യം
നമസ്തേമഹാവജ്രദേഹായതുഭ്യം
നമസ്തേകൃതാരാമകാര്യ്യായതുഭ്യം
നമസ്തേകൃതബ്രഹ്മചര്യ്യായതുഭ്യം. ൬

ഹേ വലിയ ബലവാനേ! വായുപുത്രനായ ഭവാന്നു വന്ദനം (സ്ത്രീപുംഗവേപിശാചാദൌ ബലേ ദ്രവ്യസ്വഭാവയോഃ ആത്മതേജോവ്യവസായാസുചിത്തേഷുപ്രസ്ത്രീഷു ജന്തുഷു വാഹശബ്ദത്തിന്നു (വാഹനേപവനേവഹഃ എന്നു നാനാർത്ഥരത്നമാലവഹസ്യാപത്യംപുമാൻ വാഹഃ വായുപുത്രൻ) വലിയ വജ്രംപോലെ കഠിനമായ ദേഹമുള്ള ഭവാനു വന്ദനം ആ രാമകാര്യ്യത്തെ ചെയ്യുവനായ ഭവാന് വന്ദനം ആരാമത്തിൽ വച്ചു ചെയ്യേണ്ടതിനെ ചെയ്യുവൻ. ആരാമം ലങ്കയിലെ അശോകവനം ബ്രഹ്മചര്യ്യത്തെ ചെയ്യുവനായ അങ്ങേക്കു വന്ദനം. ബ്രഹ്മചര്യ്യലക്ഷണം കായേനമനസാവാചാനാരീണാം പരിവർജ്ജനംബ്രഹ്മചര്യ്യമിതിപ്രോക്തം ലൌകികം സ്ഥൂലമേവതൽ എന്നുണ്ടു എന്നാൽ അപ്രകാരമുള്ള ബ്രഹ്മചര്യ്യമല്ല വായുപുത്രന്നുണ്ടായിരുന്നതു. അതു സ്ഥൂലമാണ്. ബ്രഹ്മഭാവേമനശ്ചാരംബ്രഹ്മചര്യ്യംപരംതപഃ എന്നു ഉപനിഷദ്വചനത്താൽ സൂക്ഷ്മബ്രഹ്മചര്യ്യത്തെയാണു ഹനുമാൻ വഹിച്ചിരുന്നതെന്നു ഓർമ്മിക്കണം.

ഹനൂമൽഭുജംഗപ്രയാതംപ്രഭാതേ
പ്രദോഷേദിവാചാർദ്ധരാത്രേചമർത്ത്യഃ
പഠൻദേശികോപീഹമുക്താന്തരായഃ
സദാസർവ്വദാരാമഭക്തിംപ്രയാതി. ൭

[ഹനുമാന്റെ ഈ ഭുജംഗപ്രയാതസ്തുതിയെ ഉഷഃകാലത്തും സായംസന്ധ്യയ്ക്കും ദിവാ എന്നതുകൊണ്ട് മദ്ധ്യാഹ്നസന്ധ്യക്കും പാതിരാത്രിയിലും ജപിക്കുന്നവൻ ദേശികനായിരുന്നാലും അവൻ എപ്പോഴും രാമങ്കലുള്ള ഭക്തിയെ പ്രാപിക്കും.

ഇതി ശ്രീഹനുമൽഭുജംഗസ്തോത്രം സമ്പൂർണ്ണം

## ൧൦൮. ഹനുമൽകവചം.

ഏഴുകോടി മഹാമന്ത്രങ്ങളുള്ളവയിൽ ഓരോ മൂലമന്ത്രത്തിന്നും മാലാമന്ത്രം ന്യാസം ആവാഹനം ധ്യാനം മാലാ കവചം ദളം അസ്ത്രം കീലകം അഷ്ടോത്തരശതനാമം സഹസ്രനാമം സ്തോത്രം എന്നിങ്ങനെ ൧൨ അംഗങ്ങൾ ഉണ്ട്. അവയിൽ സഹസ്രനാമത്തെയും സ്തോത്രത്തേയും തള്ളിട്ടു നവാംഗം എന്നാണു സർവ്വസമ്മതപ്രസിദ്ധി. എന്നാൽ അഷ്ടോത്തരശതനാമവും സഹസ്രനാമവും സ്തോത്രത്തിൽ ഉൾപ്പെടുന്നു. ചില തന്ത്രകർത്താക്കളായ ഋഷികളുടെ മതത്തിൽ മാലാമന്ത്രത്തെത്തള്ളിയും മററ ചിലരുടെ പക്ഷത്തിൽ ആവാഹനത്തെ ഉപേക്ഷിച്ചിട്ടും നവാംഗം കല്പിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ ആവാഹനം എന്നതു പദ്ധതിയിലും മാലാമന്ത്രം പടലത്തിങ്കലും ഉൾപ്പെടുന്നു. പുരുഷദേവതാമന്ത്രങ്ങൾ പഞ്ചാംഗങ്ങളും സ്ത്രീദേവതാമന്ത്രങ്ങളിൽ ചിലതു നവാംഗങ്ങളും ആകുന്നു. എല്ലാ സ്ത്രീദേവതകൾക്കും നവാംഗം കല്പിക്കപ്പെട്ടിട്ടില്ലാ. ഒരു ദേവതയെക്കുറിച്ചു പറയുന്ന മന്ത്രശാസ്ത്രത്തിന്നു കല്പം എന്നു പേരാകുന്നു. അതു വേദാംഗമായ ന്യ ശാസ്ത്രത്തിൽ ഒന്നാണ്. ഒരു കല്പത്തിന്നു പടലം പദ്ധതി പ്രയോഗം കവചം സഹസ്രനാമം എന്നു ൫ അംഗമാകുന്നു. അതിനാൽ കല്പശാസ്ത്രത്തെ പഞ്ചാംഗം എന്നു പറയുന്നു. പടലത്തിൽ മൂലമന്ത്രം അതിന്റെ ഉപദേശപരമ്പര മാഹാത്മ്യം ഋഷിഛന്ദഃഷഡംഗാദിന്യാസങ്ങൾ ധ്യാനം മാലാമന്ത്രം ഇവ അന്തർഭവിക്കുന്നു. പദ്ധതിയിൽ പ്രാതഃസ്മരണം സ്നാനം ആചമനം സൂര്യാർഘ്യം ദ്വാരദേവതാ പൂജനം ചക്രലേഖനം പീഠന്യാസം ഭൂതശുദ്ധി പ്രാണപ്രതിഷ്ഠ ഋഷ്യാദിന്യാസങ്ങൾ മതാന്തരേണ ധ്യാനങ്ങൾ പീഠദേവതാപൂജ ആവരണദേവതാപൂജ മൂർത്തിപൂജാ തർപ്പണം ബലി ഹോമം ഇവയുടെ വിധികൾ ഉൾപ്പെടുന്നു. പ്രയോഗത്താൽ വശ്യം ആകർഷണം വിദ്വേഷണം ഉച്ചാടനം മോഹനം ഭേദനം മാരണം സാരസ്വതം ശാന്തി എന്ന അംഗങ്ങൾ ഉൾപ്പെടുന്നു. ചില കല്പങ്ങളിൽ മോഹനത്തെ വശ്യത്തിലും ഭേദനത്തെ വിദ്വേഷണത്തിലും ഉൾപ്പെടുത്തി ൭ അംഗമായിട്ടും ഉണ്ട്, ഇവയെ

വിസ്തരിച്ചു പറയുന്നതായാൽ ഗ്രന്ഥവിസ്തരം വരികയും പ്രകൃതം തെററി പ്പോകയും ചെയ്യുമെന്നുള്ളതിനാൽ കവചത്തെക്കുറിച്ചുമാത്രം പറയുന്നു.

ഉരച്ഛദഃ കംകടകോജഗതഃ കവചോസ്ത്രിയാം എന്നു് അമരം. കവചം എന്നതിന്നു മാറിനെ മറയ്ക്കുന്ന ഇരിമ്പുചട്ട എന്നർത്ഥം. മന്ത്രവിഷയത്തിൽ കവചം എന്നതിന്നു ശരീരത്തെ മുഴുവനും രക്ഷിക്കുന്നതു് എന്നു സാരമാണു്. ഇതിനെ സാധിക്കുന്നതു് എൻെറ ഇന്ന അംഗത്തെ ഇന്ന ദേവൻ രക്ഷിക്കട്ടെ എന്നു പ്രാർത്ഥനയോടുകൂടി ആ അംഗത്തിങ്കൽ ആ ദേവൻ ഇരിക്കുന്നതായ് സങ്കല്പിച്ചിട്ടാണു് ഇതുകൊണ്ടു് അവൻ ആ മന്ത്രദേവതാരൂപമാകുന്നു. അപ്പോൾ ശത്രുകൃതാഭിചാരങ്ങൾ ഭൂതപ്രേതയക്ഷരാക്ഷസപിശാചഗ്രഹങ്ങൾ ഇവയൊക്കയും അവൻെറ അടുക്കൽ വരുന്നതിന്നും സ്പർശിക്കുന്നതിന്നും ഭയപ്പെടുന്നു. ഇതുതന്നെയാണു കവചമന്ത്രപ്രയോജനം. ചില കവചമന്ത്രത്തെ പൂജാരംഭത്തിന്നു മുമ്പായ് ന്യാസാന്തത്തിലും മററുചില കവചത്തെ പൂജാവസാനത്തിലും ജപിക്കുന്നതിന്നു വിധിയുണ്ടു്. എന്നാൽ ഓരോ ദേവതയുടെ കവചത്തിന്നും പ്രത്യേക പ്രയോജനമുള്ളതായി കല്പശാസ്ത്രങ്ങളിലും ചില പുരാണങ്ങളിലും കാണാം. ഹനുമൽകവചംകൊണ്ടുള്ള പ്രയോജനം അതിൻെറ അവസാനത്തിൽ പറയുന്നതാകയാൽ ഇവിടെപ്പറയുന്നില്ല.

ഓം അസ്യഹനുമൽകവചസ്തോത്രമന്ത്രസ്യ ശ്രീരാമചന്ദ്രഋഷിഃ
ഗായത്രീഛന്ദഃ ശ്രീഹനുമാൻപരമാത്മാദേവതാ മാരുതാത്മജ ഇതിബീജം
അഞ്ജനാസൂനരിതിശക്തിഃ ശ്രീരാമദൂതഇതികീലകം
മമമാനസാഭീഷ്ടസിദ്ധ്യർത്ഥേജപേവിനിയോഗഃ

സാരം— ആ ശ്രീമാനായ ഹനുമാൻെറ കവചമാകുന്ന സ്തോത്രമന്ത്രത്തിന്നു് ശ്രീരാമചന്ദ്രൻ ഋഷിയാകുന്നു. ഇവിടെ ഋഷി എന്നതിന്നു് മന്ത്രകർത്താവു് എന്നർത്ഥം. ഗായത്രിഛന്ദസ്സാകുന്നു. ഛന്ദസ്സ് എന്നതിന്നു് വേദോക്തമായ അഭിപ്രായത്തോടുകൂടിയ അക്ഷരസംഖ്യയുള്ള മൂലമന്ത്രം എന്നർത്ഥം. ദേവതാ എന്നതിന്നു് പ്രകാശിക്കുന്നവൻ എന്നർത്ഥം. മാരുതാത്മജൻ എന്ന ബീജം ബീജശബ്ദത്തിന്നു് മന്ത്രത്തിൻെറ ഉല്പത്തിക്കു് ഹേതുവായ വസ്തു എന്നർത്ഥം. യാമളേ ദേവനായശ്ശരീരാണി ബീജരേഖ്പദ്യമേതദ്‌ധ്രുവം. അഞ്ജനാസൂനുഃ എന്ന ശക്തി. ശക്തി ശബ്ദത്തിന്നു് (സർവ്വമംഗളവാചിശക്തിഃ പരാക്രമഏവചഃ തയോരൈക്യം പരം ധാമശക്തിരിത്യഭിധീയതേ) എന്നതിനാൽ സർവ്വസുഖങ്ങളും പരാക്രമവും ഉള്ള സ്ഥാനം എന്നർത്ഥം. ശ്രീരാമദൂതൻ എന്നു് കീലകം. അയിന്നു വഹ്നേർദ്ദൃയോജ്ജ്വാലകീലൌ എന്നമരം. മന്ത്രരൂപമാകുന്ന ദേവൻെറ ജ്വാല എന്നർത്ഥം. ഇതിലെക പ്രത്യയം സ്വാർത്ഥത്തിലാകുന്നു. ഋഷിഛന്ദസ്സ് ദേവത ബീജം ശക്തി കിലകം ഈ ആറും കൂടിയതിന്നു് ഋഷ്യാദിന്യാസം എന്നു പേരാകുന്നു. ഇവയിൽ ക്രമേണ ഋഷിയെ മൂർദ്ധാവിൽ പരമഹംസഗുരുവായും ഛന്ദസ്സിനെ മുഖത്തു് സ്പഷ്ടമാഗ്രസ്ഥാനത്തും ദേവതയെ ഹൃദയത്തിലും ന്യസിക്കണം. ബീജശക്തികളെ പാദാഗ്രങ്ങളിൽ

ന്യസിക്കണം; ബീജം ശക്തിഞ്ച പാദയോഃ എന്ന ശാരദാവചനം. യാമളത്തിൽ ഋഷിം ന്യസേൻമൂർദ്ധ്നി ദേശേഛന്ദസ്തു മുഖപങ്കജേ ദേവതാം ഹൃദയേചൈവ ബീജന്തു ഗുഹ്യദേശകേ ശക്തിന്തു പാദയോശ്ചൈവ സർവ്വാംഗേ കീലകം ന്യസേൽ എന്നുണ്ട്. അതിനാൽ ബീജത്തെ ഗുഹ്യത്തിലും ശക്തിയെ പാദങ്ങളിലും കീലകത്തെ സർവ്വാംഗങ്ങളിലും ന്യസിക്കണമെന്നുള്ള ശാരദാവചനം പക്ഷാന്തരമാകുന്നു. എന്നാൽ ലോകത്തിൽ സർവ്വന്മാരും ബീജത്തെ ദക്ഷിണസ്ഥാനത്തിലും ശക്തിയെ വാമസ്തനത്തിലും കീലകത്തെ ഇവയുടെ മദ്ധ്യത്തിലും ന്യസിക്കുന്നരീതിയാണു കാണുന്നതു്. അതിന്നു് പ്രമാണം എന്താണെന്നറിയുന്നില്ല. മമമതി ഇതിന്റെ പ്രയോജനം എന്റെ സകല കാമങ്ങളും സിദ്ധിക്കുന്നതിന്നായിട്ടു് ഉള്ള ജപത്തിങ്കൽ ഭവിക്കട്ടെ എന്നു് പ്രാർത്ഥനയാകുന്നു. അനന്തരം ഷഡംഗന്യാസത്തെപ്പറയുന്നു. ഓം അഞ്ജനാസുതായ ഹൃദയായനമഃ ഓം രുദ്രമൂർത്തയേശിരസേസ്വാഹാ ഓം രാമദൂതായ ശിഖായൈവഷട് ഓം വായുപുത്രായ കവചായഹും ഓം അഗ്നിഗർഭായനേത്രത്രയായവൗഷട് ഓം ബ്രഹ്മാസ്ത്രനിവാരണായ അസ്ത്രായഫട്. ഇതിന്റെ ക്രമത്തെപ്പറയുന്നു. രുദ്രയാമലത്തിൽ ഹൃദയംമദ്ധ്യമാഭ്യാഞ്ച രജനീഭിഃശിരഃസ്മൃതം മദ്ധ്യമാതർജനീഭ്യാംസ്യാദംഗുഷ്ഠേനശിഖാസ്മൃതാ ദശഭിഃകവചം പ്രോക്തംതിസൃഭിർന്നേത്രമീരിതാ പ്രോക്താംഗുലീഭ്യാമസ്ത്രംസ്യാദംഗുഷ്ഠപൂരിയംമതാ എന്നതിനാൽ ഹൃദയമന്ത്രത്തെ രണ്ടു കൈകളുടെയും നടുവിരൽകൾ ചേർത്തുകൊണ്ടും ശിരോമന്ത്രത്തെ രണ്ടു ചൂണ്ടുവിരൽകൾ ചേർത്തുകൊണ്ടും ശിഖാമന്ത്രത്തെ നടുവിരൽ ചൂണ്ടുവിരൽ പെരുവിരൽ ഇമ്മൂന്നിനേയും ചേർത്തുകൊണ്ടും കവചമന്ത്രത്തെ പത്തു വിരൽക്കൊണ്ടും നേത്രമന്ത്രത്തെ ചൂണ്ടുവിരൽ നടുവിരൽ മോതിരവിൽ ഇവ മൂന്നുകൊണ്ടും ഈ വിരൽകളെക്കൊണ്ടുതന്നെ അസ്ത്രമന്ത്രവും അതതിന്റെ സ്ഥാനങ്ങളിൽ ന്യസിക്കണം. സാധാരണന്മാർ ഇപ്പോൾ ഷഡംഗം ന്യസിച്ചു വരുന്നതിൽ ഉള്ള അംഗുലിവിധി ഇപ്രമാണവചനത്തെ അനുസരിച്ചിരിക്കുന്നില്ല. യാമളത്തിൽ ഹൃദയേഹൃദയാംഗന്തു ശിരോംഗംശിരസേതഥാ ശിഖായാന്തുശിഖാപ്രോക്താ കവചംസർവ്വദേഹകേ നേത്രേനേത്രത്രയംപ്രോക്താദിശാമസ്ത്രമുദീരയേൽ എന്നു പറഞ്ഞിരിക്കുന്നതു് ഷഡംഗന്യാസത്തിന്റെ സ്ഥാനങ്ങളാണു്. എന്നാലിപ്പോൾ കവചത്തെ ന്യസിച്ചു വരുന്നതു് ചുമലിലാണു്. പിന്നെ ശാരദാപടലത്തിൽ അസ്ത്രന്തുതലയോർന്ന്യസ്യകുര്യാത്താളത്രയാദികം ദിശസ്തേനൈവബദ്ധ്നീയാൽഛോടികാഭിസ്സമന്തതഃ അസ്ത്രമന്ത്രത്തെ കൈപ്പടങ്ങൾകൊണ്ടു ന്യസിച്ചിട്ടു് താളത്രയാദികളെ ചെയ്യണം. ആ താളത്രയംകൊണ്ടുതന്നെ കൈവിരലുകളെ ഞൊടിച്ചുകൊണ്ടു് ൧൦ ദിക്കുകളേയും ബന്ധിക്കണം. ഇപ്രകാരം താളത്രയാനന്തരമുള്ള ദിഗ്ബന്ധനത്തിന്നു് വൈഷ്ണവങ്ങളിൽ സുദർശനഷഡക്ഷരവും ശൈവങ്ങളിൽ പാശുപതഷഡക്ഷരവും വിധിച്ചിരിക്കുന്നു. അനന്തരം ഛോടികകൊണ്ടുള്ള അഗ്നിപ്രാകാരകല്പനത്തിന്നു് ഭൂർഭുവസ്സ്വരോം എന്നു മന്ത്രമാകും. അംഗന്യാസം വിനാദേവിനശ്യന്തിഫലാന്യപി എന്ന വാക്യംകൊണ്ടു് പറഞ്ഞിരിക്കുന്നു. അനന്തരം ശ്രീ ഹനുമാനെ പരമാത്മാവായി ധ്യാനിക്കേണ്ടതാകുന്നു. സപ്തകോടി മഹാമന്ത്രങ്ങളെക്കൊണ്ടും ഉപാസിക്കപ്പെടുന്ന വസ്തു പരമാത്മാവുതന്നേയാകുന്നു. വിനാഛോപാസനാം ദേവിനദദാതിഫലംനൃണാം ധ്യാതഃസ്മൃതഃപൂജിതോവാശ്രുതോവാനമിതോപിവാ ജ്ഞാനതോജ്ഞാനതോവാപി പൂജാകാനാം വിമുക്തിദഃ എന്ന ആഗമവചനത്താൽ പരമാത്മാവിനെ ധ്യാനിക്കാതെ ഫലസിദ്ധിയുണ്ടാവുന്നതല്ല. എന്നാൽ പരമാത്മാവു് നിർഗ്ഗുണനായിരിക്കുന്ന സ്ഥിതിക്കു് എങ്ങിനെ ധ്യാനാദികൾ ചെയ്യപ്പെടും എന്നുള്ള ശങ്കക്കു് സഗുണനിർഗ്ഗുണഭേദത്തോടെ രണ്ടു രൂപം കല്പിക്കപ്പെടുന്നു. ശ്രീരാമതാപനീ

ഷത്തിൽ ചിന്മയസ്യാദ്വിതീയസ്യ നിഷ്കളസ്യാശരീരിണഃ ഉപാസകാനാംകാര്യാർത്ഥം ബ്രഹ്മണോരൂപകല്പനാ എന്നും ആഗ്നേയപുരാണത്തിൽ സകളോനിഷ്കളോജ്ഞേയഃ സർവ്വജ്ഞഃ പരമേശ്വരഃ ദേഹസ്ഥസ്സകളോജ്ഞേയോനിഷ്കളോദേഹവർജ്ജിതഃ എന്നുമുള്ള വാക്യങ്ങളാൽ ദേഹസ്ഥനായ പരമാത്മാവ് സകളനാകുന്നു. അവനാകുന്നു കർമ്മയോഗജ്ഞാനയോഗഭക്തിയോഗരതന്മാർക്ക് ഉപാസ്യനാകുന്നത്. ലൈംഗപുരാണത്തിൽ സർവ്വേഷാമേവമർത്ത്യാനാംവിഭോർദ്ദിവ്യംവപുഃ ശുഭം സകലംഭാവനായോഗ്യം യോഗിനാമേവനിശ്ചിതം എന്നും ആഗ്നേയത്തിൽ സാധൂനാമാശ്രമസ്ഥാനാംഭക്താനാംഭക്തവത്സലഃ ഉപകർത്താനിരാകാരസ്സ്വാകാരേണജായതേ കാര്യാർത്ഥംസാധകാനാഞ്ചചതുർവ്വർഗ്ഗഫലാർത്ഥദം എന്നുമുണ്ട്. ഇപ്രകാരമിരിക്കുന്ന പരമാത്മാവിനെ ശരീരത്തിലല്ലാതെ ധ്യാനിച്ചാൽ അതിന്ന് സ്ഥിരതയുണ്ടാവുന്നതല്ലാ. അമൂർത്തൌചേൽ സ്ഥിതോനസ്യാത്തതോമൂർത്തിം വിചിന്തയേൽ എന്നു ഗാരുഡവചനം. യാമളത്തിൽ സ്ഥൂലസൂക്ഷ്മവിഭേദേനധ്യാനന്ദ്വിവിധംഭവേൽ സ്ഥൂലംമന്ത്രമയംദേഹം സ്ഥൂലംവിഗ്രഹചിന്തനം കരപാദോദരസ്യാദിരൂപായൽസ്ഥൂലവിഗ്രഹം സൂക്ഷ്മഞ്ചപ്രകൃതിരൂപംപരംജ്ഞാനമയംസ്മൃതം സൂക്ഷ്മധ്യാനം മഹേശാനികദാചിന്നഹിജായതേ സ്ഥൂലധ്യാനംമഹേശാനികൃത്വാമോക്ഷമവാപ്നുയാൽ എന്നു പറഞ്ഞിരിക്കയാൽ സൂക്ഷ്മധ്യാനം ആർക്കും ഒരു കാലത്തും ഉണ്ടാവുന്നതല്ലാ. അതിനാൽ കരപാദമുഖാദികളോടുകൂടിയ സ്ഥൂലവിഗ്രഹത്തെച്ചിന്തിക്കണം. എന്നാൽ ചതുർവ്വർഗ്ഗഫലമുണ്ടാവും, അതിനാൽ ഹനുമൽ ധ്യാനത്തെപ്പറയുന്നു.

ധ്യായേബാലദിവാകരദ്യുതിനിഭം ദേവാരിദർപ്പാപഹം
ദേവേന്ദ്രപ്രമുഖപ്രശസ്തയശസംദേദീപ്യമാനംരുചാ
സുഗ്രീവാദിസമസ്തവാനരയുതംസുവ്യക്തതത്ത്വപ്രിയം
സംരക്താരുണലോചനംപവനജംപീതാംബരാലംകൃതം

ബാലാദിത്യന്റെ രശ്മികളോടു സദൃശമായ പ്രകാശമുള്ളവനായും അസുരന്മാരുടെ മദത്തെ നശിപ്പിച്ചവനായും ദേവേന്ദ്രൻ തുടങ്ങിയുള്ളവരാൽ സ്തുതിക്കപ്പെട്ട കീർത്തിയോടുകൂടിയവനായും കാന്തികൊണ്ടു ഏററവും പ്രകാശിക്കുന്നവനായും സുഗ്രീവാദികളായ സകല വാനരന്മാരോടുകൂടിയവനായും നല്ല തെളിവായ പരമാത്മജ്ഞാനത്തിൽ പ്രിയമുള്ളവനായും നല്ലവണ്ണം ചുവന്ന കൺകളോടുകൂടിയവനായും പീതാംബരംകൊണ്ടലങ്കരിക്കപ്പെട്ടവനായും ഇരിക്കുന്ന വായുപുത്രനെ ധ്യാനിക്കുന്നേൻ.

ഉദ്യന്മാർത്താണ്ഡകോടിപ്രകടരുചിയുതംചാരുവീരാസനസ്ഥം
മൌഞ്ജീയജ്ഞോപവീതാഭരണരുചിശിഖംശോഭിതംകുണ്ഡലാഭ്യാം
ഭക്താനാമിഷ്ടദംതംപ്രണതമുനിജനംവേദനാദപ്രമോദം
ധ്യായേ ദേവംവിധേയം പ്ലവഗകുലപതിംഗോഷ്പദീഭൂതവാർദ്ധിം

ഏകകാലത്തു ഉദിച്ചുവരുന്ന അസംഖ്യസൂര്യന്മാരുടെ തെളിവായ ശോഭയുള്ളവനായും മനോഹരമായ വീരാസനത്തിൽ ഇരിക്കുന്നവനായും മുഞ്ജ എന്ന പുല്ലുകൊണ്ടുള്ള പൂണുനൂൽ ആഭരണങ്ങൾ ഇവയോടും ശോഭയുള്ള മുടിയോടുംകൂടിയവനായും കുണ്ഡലങ്ങളെക്കൊണ്ടു ശോഭിച്ചവനായും ഭജിക്കുന്നവർക്ക് ഇഷ്ടത്തെക്കൊടുക്കുന്നവനായും മുനിജനങ്ങളെ വന്ദിച്ചവനായും വേദോച്ചാരണത്തിങ്കൽ സന്തോഷമുള്ളവനായും സ്വീകാര്യനായും സമുദ്രത്തെ പശുവിൻചവിട്ടടിപോലെ ആക്കിയവനായും വാനരവംശത്തെ പാലിക്കുന്നവനായും ഇരിക്കുന്ന ദേവനെ ധ്യാനിക്കുന്നേൻ.

മന്ത്രം—

ഹനുമാൻപൂർവ്വതഃപാതുദക്ഷിണേപവനാത്മജഃ
പ്രതീച്യാംപാതുരക്ഷോഘ്നഃസൌമ്യാംസാഗരതാരണഃ. ൧

സാരം:— ഹനുമാൻ (എന്റെ) കിഴക്കെദിക്കിൽനിന്നും വായുപുത്രൻ തെക്കെദിക്കിൽനിന്നും രാക്ഷസരെക്കൊന്നവൻ പടിഞ്ഞാറെദിക്കിൽനിന്നും സമുദ്രത്തെക്കടന്നവൻ വടക്കെദിക്കിനേയും രക്ഷിക്കട്ടെ.

ഊർദ്ധ്വംമേകേസരീപാതുർവിഷ്ണുഭക്തസ്തുമേഹ്യധഃ
ലങ്കാവിദാഹകഃപാതുസർവ്വാപത്ഭ്യോനിരന്തരം. ൨

എന്റെ മുകൾഭാഗത്തെ കേസരങ്ങളുള്ളവനും (കേസരം-തലയിലെ സട എന്ന രോമവിശേഷം) എന്റെ കീഴ്പ്രദേശത്തെ വിഷ്ണുഭക്തനും ലങ്കയെ ചുട്ടവൻ സർവ്വാപത്തുകളിൽനിന്നും ഇടവിടാതെ രക്ഷിക്കട്ടെ.

സുഗ്രീവസചിവഃപാതുമസ്തകേവായുനന്ദനഃ
ഫാലംപാതുമഹാവീരോഭ്രുവോർമ്മദ്ധ്യേനിരന്തരം. ൩

എന്റെ മസ്തകത്തെ സുഗ്രീവന്റെ മന്ത്രിയും നെറ്റിയെ വായുപുത്രനും പുരികങ്ങളുടെ മദ്ധ്യപ്രദേശത്തെ മഹാവീരനും ഇടവിടാതെ രക്ഷിക്കട്ടെ.

നേത്രേഛായാപഹാരീചപാതുമേപ്ലവഗേശ്വരഃ
കപോലൌകർണ്ണമൂലേതു പാതുമേരാമകിങ്കരഃ. ൪

ഛായയെ അപഹരിച്ചവൻ എന്റെ കണ്ണുകളെയും കവിൾത്തടങ്ങളെ കപിശ്രേഷ്ഠനും ചെവിയുടെ ചുവടുകളെ രാമദാസനും രക്ഷിക്കട്ടെ.

നാസായാമഞ്ജനാസൂനുഃപാതുവക്ത്രംഹരീശ്വരഃ
പാതുകണ്ഠന്തുദൈത്യാരിഃസ്കന്ധൌപാതുസുരാർച്ചിതഃ. ൫

മൂക്കിനെ അഞ്ജനാപുത്രനും വായെ വാനരശ്രേഷ്ഠനും കഴുത്തിനെ ദൈത്യന്മാരുടെ ശത്രുവും ചുമലുകളെ ദേവകളാൽ പൂജിക്കപ്പെട്ടവനും രക്ഷിക്കട്ടെ.

ഭുജൌപാതുമഹാതേജാഃ കരൌതുചരണായുധഃ
നഖാന്നഖായുധഃപാതുകുക്ഷിംപാതുകപീശ്വരഃ. ൬

വലിയ തേജസ്സുള്ളവൻ കൈകളെയും പാദങ്ങൾ ആയുധങ്ങളായിരിക്കുന്നവൻ കൈപ്പടങ്ങളെയും നഖങ്ങൾ ആയുധങ്ങളായിരിക്കുന്നവൻ നഖങ്ങളെയും കപിശ്രേഷ്ഠൻ വയറിനെയും രക്ഷിക്കട്ടെ.

വക്ഷോമുദ്രാപഹാരീച പാതുപാർശ്വേമഹാഭുജഃ
സീതാശോകപ്രഹർത്താച സ്തനൌപാതുനിരന്തരം. ൭

മുദ്രയെ അപഹരിച്ചവൻ മാറിടത്തെയും നീണ്ട കൈകളുള്ളവൻ രണ്ടു പാർശ്വങ്ങളെയും സീതയുടെ ശോകത്തെ നശിപ്പിച്ചവൻ സ്തനങ്ങളെയും ഇടവിടാതെ രക്ഷിക്കട്ടെ.

ലങ്കാഭയങ്കരഃപാതുപൃഷ്ഠദേശേനിരന്തരം
നാഭിംശ്രീരാമദൂതോമേകടിം പാതുസമീരജഃ. ൮

ലങ്കക്ക ഭയത്തെ ഉണ്ടാക്കിയവൻ എന്റെ പൃഷ്ഠദേശങ്ങളെയും ശ്രീരാമദൂതൻ പൊക്കിൾപ്രദേശത്തെയും വായുപുത്രൻ അരയെയും ഇടവിടാതെ പാലിക്കട്ടെ.

ഗുഹ്യംപാതുമഹാപ്രാജ്ഞഃ സക്ഥിനീചശിവപ്രിയഃ
ഊരൂചജാനുനീപാതു ലങ്കാപ്രാസാദഭഞ്ജനഃ. ൯

വലിയ വിദ്വാനായിരിക്കുന്നവൻ എന്റെ ഗുഹ്യത്തെയും ശിവപ്രിയൻ സക്ഥികളെയും ലങ്കയിലെ മതിലുകളെ ഭഞ്ജിച്ചവൻ തുടകളെയും കാൽമുട്ടുകളെയും രക്ഷിക്കട്ടെ.

ജംഘേപാതുകപിശ്രേഷ്ഠോ ഗുല്ഫൗപാതുമഹാബലഃ
അചലോദ്ധാരകഃ പാതുപാദൌഭാസ്കരസന്നിഭഃ. ൧൦

കപിശ്രേഷ്ഠൻ എന്റെ മുഴങ്കാലുകളെയും വലിയ ബലമുള്ളവൻ നരിയാണികളെയും സൂര്യപ്രകാശമുള്ളവനായ് ഔഷധിപർവ്വതത്തെ എടുത്തവൻ എന്റെ പാദങ്ങളെയും രക്ഷിക്കട്ടെ.

അംഗാന്യമിതസത്വാഢ്യഃ പാതുപാദാംഗുലിസ്സദാ
സർവ്വാംഗാനിമഹാശൂരഃ പാതുരോമാണിചാത്മവാൻ. ൧൧

എന്റെ അവയവങ്ങളെ അധികമായ ബലമുള്ളവൻ രക്ഷിക്കട്ടെ. കാൽവിരലുകളെയും സർവ്വാംഗങ്ങളെയും മഹാശൂരനും രോമങ്ങളെ ആത്മജ്ഞാനിയും രക്ഷിക്കട്ടെ.

ഹനുമൽകവചംയസ്തുപഠേദ്വിദ്വാൻവിചക്ഷണഃ
സഏവപുരുഷശ്രേഷ്ഠോഭുക്തിംമുക്തിംചവിന്ദതി. ൧൨

ഹനുമാന്റെ കവചത്തെ സമർത്ഥനായ ഏതു വിദ്വാൻ പഠിക്കുന്നുവോ അവൻ തന്നെ മനുഷ്യശ്രേഷ്ഠനാകുന്നത്. അവൻ സുഖത്തെയും മോക്ഷത്തെയും അനുഭവിക്കുന്നു.

ത്രികാലമേകകാലംവാപഠേന്മാസത്രയംനരഃ
സർവ്വാൻരിപൂൻക്ഷണാജ്ജിത്വാസപുമാൻശ്രിയമാപ്നുയാൽ. ൧൩

മൂന്നു സന്ധ്യകളിലുമായിട്ടോ അല്ലെങ്കിൽ ഒരു സന്ധ്യയിലോ മൂന്നു മാസം ഇക്കവചത്തെ പഠിക്കുന്ന മനുഷ്യൻ സകല ശത്രുക്കളെയും വേഗത്തിൽ ജയിച്ചിട്ട് ഐശ്വര്യത്തെ പ്രാപിക്കും.

അർദ്ധരാത്രേജലേസ്ഥിത്വാസപ്തവാരംപഠേദ്യദി
ക്ഷയാപസ്മാരകുഷ്ഠാദിതാപത്രയനിവാരണം. ൧൪

പാതിരാവിൽ വെള്ളത്തിൽനിന്നു ഇതിനെ ഏഴുവിതം ജപിച്ചാൽ ക്ഷയം അപസ്മാരം തുടങ്ങിയുള്ള രോഗങ്ങളും ആദ്ധ്യാത്മികം ആധിഭൗതികം ആധിദൈവികം എന്ന മൂന്നു ദുഃഖങ്ങളും നശിക്കും.

അശ്വത്ഥമൂലേർക്കവാരേസ്ഥിത്വാപഠതിയഃപുമാൻ
അചലാംശ്രിയമാപ്നോതിസംഗ്രാമേവിജയീഭവേൽ. ൧൫

ഞായറാഴ്ച അരയാലിന്റെ ചുവട്ടിൽ ഇരുന്നു പഠിക്കുന്ന പുരുഷൻ ഇളക്കമില്ലാത്ത ഐശ്വര്യത്തെ പ്രാപിക്കയും യുദ്ധത്തിൽ ജയശീലനാവുകയും ചെയ്യും.

സർവ്വരോഗാഃക്ഷയംയാന്തിസർവ്വസിദ്ധിപ്രദായകം
യഃകരേധാരയേന്നിത്യം രാമരക്ഷാസമന്വിതം. ൧൭

ഇതിനെ രാമരക്ഷാമന്ത്രത്തോടുകൂടി എഴുതി നിത്യവും കയ്യിൽ ധരിച്ചാൽ സകല രോഗങ്ങളും നശിക്കയും സകല സിദ്ധികളുണ്ടാവുകയും ചെയ്യും.

രാമരക്ഷാംപഠേദ്യസ്തുഹനുമൽകവചംവിനാ
അരണ്യേരുദിതംതേനസ്തോത്രപാഠഞ്ചനിഷ്ഫലം. ൧൮

ഹനുമാന്റെ കവചത്തെക്കൂടാതെ രാമരക്ഷാമന്ത്രത്തെ ജപിച്ചാൽ അതു മനുഷ്യരില്ലാത്ത കാട്ടിൽ നിന്നു നിലവിളിച്ചപോലെ നിഷ്ഫലമാകും.

സർവ്വദുഃഖഫലംനാസ്തിസർവ്വത്രവിജയീഭവേൽ
അഹോരാത്രംപഠേദ്യസ്തുശുചിഃപ്രയതമാനസഃ
മുച്യതേനാത്രസന്ദേഹഃ കാരാഗൃഹഗതോനരഃ
പാപോപപാതകാന്മർത്ത്യോമുച്യതേനാത്രസംശയഃ. ൧൯

രാപ്പകൽ ശുദ്ധനായ് ഏകാഗ്രചിത്തനായ് ജപിക്കുന്നവന്നു സർവ്വദുഃഖവും നശിക്കും. എപ്പോഴും വിജയിയാകും. തടവു മുറിയിൽ ഇരിക്കുന്നവനായാലും വിടപ്പെടും. മഹാ പാപങ്ങളും ഉപപാപങ്ങളും ഇവയിൽ നിന്നു വേർപെടുകയും ചെയ്യും.

ഇതി ശ്രീരാമവിരചിതം ആഞ്ജനേയകവചംസമ്പൂർണ്ണം.

---

## ൧൦൩. സുബ്രഹ്മണ്യാഷ്ടകം.

ഹേസ്വാമിനാഥകരുണാകരദീനബന്ധോ
ശ്രീപാർവ്വതീശമുഖപങ്കജപത്മബന്ധോ
ശ്രീശാദിദേവഗണപൂജിതപാദപദ്മ
വല്ലീശനാഥമമദേഹികരാവലംബം. ൧

സ്വാമിചാസൌനാഥശ്ചേതിസ്വാമിനാഥഃ എന്നു വിഗ്രഹം. നന്ദിസംബുദ്ധ്യോഃ എന്ന സൂത്രത്താൽ സ്വാമിൻ എന്നു വേണ്ടതാണ്. സ്വാമിൻ ശബ്ദം നകാരാന്തമാകയാൽ ഇപ്രയോഗത്തെ സാധുകരിക്കുന്നതിനായിട്ട് നാഥശബ്ദത്തോടു സമാസിച്ചുകൊള്ളുന്നു. സ്വാമിയായി നാഥനായിരിക്കുന്നോവെ! (ഇഭ്യആഢ്യോധനീസ്വാമീ ഈശ്വരഃപതിരീശിതാ എന്നമരം) ധനികനായ് അർത്ഥിക്കപ്പെടുന്നോവേ! എന്നു സാരം. കൃപക്കു ഇരിപ്പിടമേ ദുഃഖികൾക്കു സഹായിയായിരിക്കുന്നവനേ! ശ്രീ പാർവ്വതിയുടേയും ഈശ്വരന്റേയും മുഖങ്ങളാകുന്ന താമരമൊട്ടുകൾക്കു സൂര്യനായിരിക്കുന്നവനേ! (എന്നാൽ പാർവ്വതീപരമേശ്വരന്മാർക്കു അഹ്ലാദത്തെ ഉണ്ടാക്കുന്നവനേ എന്നു സാരം) വിഷ്ണു മുതലായിട്ടുള്ള ദേവസമൂഹത്താൽ പൂജിക്കപ്പെട്ട പാദങ്ങളുള്ളവനേ വല്ലിയുടെ ഭർത്താവായ് ഭക്തന്മാർക്കു അവലംബ്യനായിരിക്കുന്നവനേ എന്റെ കൈകൾക്കു ആശ്രയത്തെ തരേണമേ.

ദേവാദിദേവസുതദേവഗണാധിനാഥ
ദേവേന്ദ്രവന്ദ്യ!മൃദുപങ്കജമഞ്ജുപാദ
ദേവർഷിനാരദമുനീന്ദ്രസുഗീതകീർത്തേ!
വല്ലീശനാഥ!മമദേഹികരാവലംബം. ൧

ദേവന്മാൎക്കും ആദ്യനായ് ദേവനായ മഹേശ്വരൻെറ പുത്ര! ദേവകളാകുന്ന സേനകളുടെ അധിപ! ദേവേന്ദ്രനാൽ വന്ദിക്കത്തക്കതായ് മൃദുവായ് പങ്കജംപോലെ മനോഹരങ്ങളായ പാദങ്ങളുള്ളവനേ! ദേവർഷികളാലും നാരദനാലും മുനീന്ദ്രന്മാരാലും നല്ലവണ്ണം പാടപ്പെട്ട കീൎത്തിയുള്ളവനേ! വല്ലീശനാഥ!.......... ഈ ശ്ലോകത്തിൽ ദേവർഷിനാരദ എന്നു പ്രയോഗിച്ചതിനാൽ നാരദൻ ദേവർഷിയാണോ എന്നു ശങ്കിക്കരുത്. ശാപാനുഗ്രഹസാമൎത്ഥ്യവചസോഃ വ്യാസാദ്യാസ്തു മഹർഷയഃ, പരമർഷയോഭേലാദ്യാ. ദേവൎഷയഃ കപാദയഃ ബ്രഹ്മർഷയോവസിഷ്ഠാദ്യാഃ, സുശ്രുതാദ്യാ സ്സുരർഷയഃ ഋതുപർണ്ണാദയോരാജർഷയഃ, കാണ്ഡർഷയസ്തു-മീ, ജൈമിന്യാദ്യാനാരദസ്തു കപിവക്ത്രോവിധാതൃജഃ എന്നു ത്രികാണ്ഡശേഷം. നാരദൻ കാണ്ഡർഷിയാകുന്നു.

നിത്യാന്നദാനനിരതാഖില രോഗഹാരിൻ
തസ്മാത് പ്രദാനപരിപൂരിതഭക്തകാമ!
ശ്രുത്യാഗമപ്രണവവാച്യനിജ സ്വരൂപ! വല്ലീശ... ൨

നിത്യവും അന്നദാനം ചെയ്യുന്നതിൽ ശ്രദ്ധയുള്ളവനേ! സകലരോഗങ്ങളേയും നശിപ്പിക്കുന്നവനേ! അതു ഹേതുവായിട്ടു് അതിശയമായ ദാനംകൊണ്ടു വേണ്ടുംവണ്ണം നിറച്ചിരിക്കുന്ന ഭക്തന്മാരുടെ അഭിലാഷങ്ങളോടുകൂടിയവനേ! ഭക്തന്മാരുടെ അനുഗ്രഹങ്ങളെ സാധിപ്പിച്ചവനേ എന്നു സാരം.) വേദം, ആഗമം, പ്രണവം ഇവയാൽ വൎണ്ണിക്കപ്പെടാവുന്ന തൻെറ സ്വരൂപമുള്ളവനേ! ......

ക്രൌഞ്ചാസുരേന്ദ്രപരിഖണ്ഡനശക്തിശൂല
ചാപാദിശസ്ത്രപരിമണ്ഡിതദിവ്യപാണേ!
ശ്രീകുണ്ഡലീശധൃതതുണ്ഡശിഖീന്ദ്രവാഹവല്ലീശ... ൩

അസുരശ്രേഷ്ഠനായ ക്രൌഞ്ചനെക്കൊല്ലുന്നതിന്നുള്ള വേലാട്ടം ശൂലത്തോടും കൂടിയവനേ! വില്ലുതുടങ്ങിയുള്ള ആയുധങ്ങളെക്കൊണ്ടു് അലങ്കരിക്കപ്പെട്ട നല്ല കൈകളുള്ളവനേ! (കൈകളിൽ ആയുധങ്ങളുള്ളവനേ എന്നു സാരം) ശോഭയുള്ള സൎപ്പശ്രേഷ്ഠനേധരിച്ചിരിക്കുന്ന കൊക്കോടുകൂടിയ മയിൽവാഹനമായുള്ളവനേ.........

ദേവാദിദേവരഥമണ്ഡലമദ്ധ്യവേദ്യ
ദേവേന്ദ്രപീഠനഗരംദൃഢചാപഹസ്തം
ശൂരംനിഹത്യസുരകോടിഭിരീഡ്യമാന! വല്ലീശ... ൪

ദേവന്മാൎക്കു് ആദിയായ ദേവ! വൃത്താകാരമായ രഥത്തിൻെറ നടുവിൽ അറിയപ്പെടുന്നവനേ! (കാണപ്പെടുന്നവനേ) ദേവേന്ദ്രൻെറ സിംഹാസനം അമരാവതി എന്ന നഗരം ഇവയോടുകൂടിയവനായും ഇരിക്കുന്ന ശൂരനെ (ശൂരപത്മാസുരനെ) കൊന്നിട്ടു അസംഖ്യ ദേവന്മാരാൽ വന്ദിക്കപ്പെട്ടവനേ.........

ഹീരാദിരത്നവലയോൽകകിരീടഹാര
കേയൂരകുണ്ഡലലസൽ കവചാഭിരാമ!
ഹേ!വീരതാരകജയാമരബൃന്ദവന്ദ്യ! വല്ലീശ... ൭

വജ്രം തുടങ്ങിയുള്ള രത്നങ്ങൾകൊണ്ടുള്ള കൈവള ജ്വലിച്ചുകൊണ്ടിരിക്കുന്ന കിരീടം, മാല, തോൾവള, കടുക്കൻ, പ്രകാശിക്കുന്ന കവചം ഇവകൊണ്ടു മനോഹരനായുള്ളവനേ! വീരനായ താരകാസുരനെ ജയിച്ചവനേ ദേവസമൂഹത്താൽ വണങ്ങപ്പെട്ടുന്നവനേ........

പഞ്ചാക്ഷരാദിമനുമന്ത്രിതഗാംഗതോയൈഃ
പഞ്ചാമൃതൈഃപ്രമുദിതേന്ദ്രമുഖൈർമുനീന്ദ്രൈഃ
പട്ടാഭിഷിക്ത ഹരിയുക്ത പരാസനാഥ വല്ലി... ൮

പഞ്ചാക്ഷരം തുടങ്ങിയുള്ള മന്ത്രങ്ങൾ ജപിച്ച് ഗംഗാജലംകൊണ്ടും (ഇവിടെ തോയൈഃ എന്ന ബഹുവചനംകൊണ്ട് സപ്തഗംഗകളിലെ വെള്ളംകൊണ്ടു എന്നു സാരം. സപ്തഗംഗകൾ ഗംഗാചയമുനാചൈവഗോദാവരി സരസ്വതി നർമ്മദാസിന്ധു കാവേര്യഃസപ്തഗംഗാഃ പഞ്ചാമൃതങ്ങളെക്കൊണ്ടും (പഞ്ചാമൃതം പായോദധിഘൃതഞ്ചൈവശർക്കരാമധുസംയുതം പഞ്ചാമൃതമിതിപ്രോക്തം സർവ്വത്ര മുനയോവിദുഃ) സന്തോഷത്തോടുകൂടിയ ദേവേന്ദ്രൻ മുതലായ ദേവകളാലും മുനിശ്രേഷ്ഠന്മാരാലും അഭിഷേകം ചെയ്യപ്പെട്ടവനേ! ഹരിഹരന്മാരോടും കൂടിയവനേ......

ശ്രീകാർത്തികേയകരുണാമൃതപൂർണ്ണദൃഷ്ട്യാ
കാമാദിരോഗകലുഷീകൃതദുഷ്ടചിത്തം
സിക്ത്വാതുമാമവകലാനിധികോടികാന്ത്യാ വല്ലീശനാഥ ൯

ശോഭയോടുകൂടിയ കൃത്തികാനക്ഷത്രങ്ങളുടെ പുത്ര! ചന്ദ്രനെപ്പോലെ ശോഭിക്കുന്ന രശ്മികളോടുകൂടിയതായും കരുണാജലം നിറഞ്ഞിരിക്കുന്നതായും ഉള്ള ഭവദ് ദൃഷ്ടികൊണ്ട്, (കാമക്രോധലോഭമോഹമദമാത്സര്യങ്ങളാകുന്ന രോഗങ്ങളെക്കൊണ്ട് കലങ്ങിച്ചീത്തയായ മനസ്സോടുകൂടിയ എന്നെ) നനച്ചിട്ടു (നോക്കിട്ടു) രക്ഷിച്ചാലും. എന്റെ മനോദോഷങ്ങളെ നീക്കി രക്ഷിക്കേണമേ എന്നു പ്രാർത്ഥനാ

സുബ്രഹ്മണ്യാഷ്ടകംപുണ്യംയേപഠന്തിദ്വിജോത്തമാഃ
തേസർവ്വേമുക്തിമായാന്തി സുബ്രഹ്മണ്യപ്രസാദതഃ

സുബ്രഹ്മണ്യന്റെ പുണ്യമായിരിക്കുന്ന അഷ്ടകത്തെ യാതൊരുത്തർ പഠിക്കുന്നു അവരെല്ലാവരും സുബ്രഹ്മണ്യന്റെ സന്തോഷംകൊണ്ടു മോക്ഷത്തെ പ്രാപിക്കുന്നു. സുബ്രഹ്മണ്യൻ എന്ന പദത്തിന്നു ബ്രഹ്മണേഹിതോബ്രഹ്മണ്യഃ ബ്രഹ്മത്തിന്നു ഹിതൻ എന്നർത്ഥം. ഇവിടെ സുകാരമെമ്പിലിരിക്കയാൽ നല്ല ബ്രഹ്മണ്യൻ പ്രത്യസ്തമിതഭേദമായൽ സത്താമാത്രമഗോചരം വചസാമാത്മസംവേദ്യം തൽ ജ്ഞാനം ബ്രഹ്മസംജ്ഞിതം എന്ന ലക്ഷണത്തോടുകൂടിയ ജ്ഞാനമാകുന്നു ബ്രഹ്മം.

സുബ്രഹ്മണ്യാഷ്ടകമിദംപ്രാതരുത്ഥായയഃപഠേൽ
കോടിജന്മകൃതംപാപംതൽക്ഷണാദേവനശ്യതി.

ഈ സുബ്രഹ്മണ്യാഷ്ടകത്തെ പ്രാതഃകാലത്തു എഴുന്നേററ് ഏവൻ പഠിക്കുന്നു അവൻ കോടിജന്മങ്ങളിൽ ചെയ്യ പാപം അപ്പോൾതന്നെ നശിക്കും.

ഇതി സുബ്രഹ്മണ്യാഷ്ടകം സംപൂർണ്ണം.

## ൧൭൪. സുബ്രഹ്മണ്യഭുജംഗസ്തോത്രം.

ഭജേഹംകുമാരംഭവാനീകുമാരം
ഗളോല്ലാസിഹാരംനമദ്ദുർവിഹാരം
രിപുസ്തോമസാരംനൃസിംഹാവതാരം
സദാനിർവികാരംഗുഹം നിർവിചാരം. ൧

കംഭൂമിയിൽ മാരൻ കാമദേവൻ ആയും അല്ലെങ്കിൽ. കുംപാപകത്തെ മാരണംനശിപ്പിന്നവനായും പാർവ്വതിദേവിയുടെ പുത്രനായും കഴുത്തിൽ ശോഭിക്കുന്ന മാലയുള്ളവനായും വന്ദിക്കുന്നവരുടെ രോഗങ്ങളെ വിശേഷേണ ഹരിക്കുന്നവനായും ശത്രുക്കളുടെ സാരമായ സ്തുതിയോടുകൂടിയവനായും പുരുഷന്മാരിൽവെച്ചു ശ്രേഷ്ഠനായി അവതരിച്ചവനായും എപ്പോഴും ഇളക്കമില്ലാത്തവനായും വിചാരമില്ലാത്തവനായും ഇരിക്കുന്ന ഗുഹനെ ഞാൻ ഭജിക്കുന്നു: (ഗുഹതേ സംവൃണോതി സ്വഭക്താന് ഗുഹഃ) തന്റെ ഭക്തന്മാരെ മറയ്ക്കുന്നവൻ ഗുഹൻ എന്നു താല്പര്യം.

നമാമീശപുത്രംജപാശോണഗാത്രം
സുരാരാതിശത്രും രവീന്ദ്വഗ്നിനേത്രം
മഹാബർഹിപത്രംശിവാസ്യാബ്ജമിത്രം.
പ്രഭാസൽകളത്രം പുരാണംപവിത്രം. ൨

ശിവന്റെ പുത്രനായും ചെമ്പരത്തിപ്പൂപോലെ ചുവന്ന ശരീരമുള്ളവനായും അസുരന്മാർക്കു ശത്രുവായും ആദിത്യചന്ദ്രാഗ്നികളായ മൂന്നു കണ്ണുകളുള്ളവനായും ശ്രേഷ്ഠമായ മയിൽ വാഹനമുള്ളവനായും (പത്രം വാഹനപക്ഷയോഃ എന്നു അമരം) ശിവന്റെ മുഖമാകുന്ന താമരക്കു സൂര്യനായും ശിവന്റെ മുഖത്തിന്നു സന്തോഷത്താൽ വികാസമുണ്ടാക്കുന്നവനായും) അതിശയത്തോടെ പ്രകാശിക്കുന്ന ഭാര്യയുള്ളവനായും അനാദിപുരുഷനായും പരിശുദ്ധനായും ഇരിക്കുന്നവനെ ഞാൻ വണങ്ങുന്നു.

അനേകാർക്കകോടിപ്രഭാവജ്ജ്വലന്തം
മനോഹാരിമാണിക്യഭൂഷോജ്ജ്വലന്തം
ശ്രിതാനാമഭീഷ്ടംനിശാന്തംനിതാന്തം
ഭജേഷണ്മുഖന്തംശരച്ചന്ദ്രകാന്തം. ൩

അനേകകോടി ആദിത്യന്മാരുടെ പ്രഭാവത്തോടെ ജ്വലിക്കുന്നവനായും മനസ്സിനെ ഹരിക്കുന്ന (നല്ലതായ) മാണിക്യമെന്ന ചുവന്ന രത്നംകൊണ്ടുള്ള ആഭരണങ്ങളെക്കൊണ്ട് ഏററവും പ്രകാശിക്കുന്നവനായും ആശ്രിതന്മാർക്കു ഭയങ്കരനല്ലാത്തവനായും എ

൦

ററവും ശക്തോട്ടുകൂടിയവനായും ആറുമുഖമുള്ളവനായും ശരൽക്കാലത്തെ ചന്ദ്രനെപ്പോലെ രശ്മികളുള്ളവനായും ഇരിക്കുന്ന സുബ്രഹ്മണ്യനെ ഞാൻ ഏററവും ഭജിക്കുന്നു.

ക്രപാവാരികല്ലോലഭാസ്വൽകടാക്ഷം
വിരാജന്മനോഹാരിശോണാംബുജാക്ഷം
പ്രയോഗപ്രദാനപ്രവാഹൈകദക്ഷം
ഭജേകാന്തികാന്തം പരസ്തോമരക്ഷം. ൪

കൃപയാകുന്ന വെള്ളത്തിന്റെ തിരകളെക്കൊണ്ട് ശോഭിക്കുന്ന കടക്കണ്ണുകളുള്ളവനായും വിശേഷമായി പ്രകാശിക്കുന്നവനായും സുന്ദരമായും ഇരിക്കുന്ന ചെന്താമരപ്പൂപോലെയുള്ള കണ്ണുകളോട്ടുകൂടിയവനായും പ്രയോഗങ്ങളെ പ്രദാനമാകുന്ന പ്രവൃത്തിയിൽ ഒരേ സമർത്ഥനായും രശ്മികൊണ്ട് ശോഭിക്കുന്നവനായും ശ്രേഷ്ഠമായ യാഗത്തെ രക്ഷിക്കുന്നവനായും ഇരിക്കുന്ന ഗുഹനെ ഞാൻ ഭജിക്കുന്നേൻ.

സുകസ്തൂരികാബിന്ദുഭാസ്വല്ലലാടം
ദയാപൂർണ്ണചിത്തം മഹാദേവപുത്രം
രവീന്ദൂല്ലസദ്രത്നരാജൽകിരീടം
ഭജേക്രീഡിതാകാശഗംഗാരക്കുടം. ൫

നല്ല കസ്തൂരികളോട്ടുകൂടിയ ബിന്ദു (പുരികങ്ങളുടെ മദ്ധ്യപ്രദേശം) കൊണ്ട് ശോഭിക്കുന്ന നെററിയുള്ളവനായും കൃപകൊണ്ട് നിറഞ്ഞ മനസ്സുള്ളവനായും ശിവപുത്രനായും ആദിത്യചന്ദ്രന്മാരെപ്പോലെ ശോഭിക്കുന്ന രത്നങ്ങളെക്കൊണ്ട പ്രകാശിക്കുന്ന കിരീടമുള്ളവനായും കളിക്കപ്പെട്ട ആകാശഗംഗയിലെ പിച്ചളയായും ഇരിക്കുന്ന ഗുഹനെ ഭജിക്കുന്നേൻ.

സുകുന്ദപ്രസൂനാവലീശോഭികാന്തം
ശരൽപൂർണ്ണചന്ദ്രസ്യ സൽകാന്തികാന്തം
ശിരീഷപ്രസൂനാഭിരാമംഭവന്തം
ഭജേദേവസേനാവലീവല്ലഭംതം. ൬

നല്ല കുരുക്കത്തിമുല്ലപ്പൂമാലകൊണ്ട ശോഭിച്ച ശിരസ്സോട്ടുകൂടിയവനായും ശരൽക്കാലത്തെ പൂർണ്ണചന്ദ്രന്റെ നല്ല രശ്മികളെപ്പോലെയുള്ള രശ്മികൊണ്ട ശോഭിക്കുന്നവനായും നല്ല വാകപ്പൂപോലെ മനോഹരനായും ദേവസൈന്യക്കൂട്ടത്തിന്റെ ഭർത്താവായും ഇരിക്കുന്ന ആ ഭവാനെ ഞാൻ ഭജിക്കുന്നേൻ.

സുലാവണ്യതഃ കാമകോട്യാരതീശം
പ്രഭുംതാരകാരിംദ്വിഷഡ്ബാഹുമീശം
നിജാംഗപ്രഭാദിവ്യമാനാഖിലാശം
ഭജേപാർവ്വതീപ്രാണപുത്രംസുകേശം. ൭

നല്ല ലാവണ്യംകൊണ്ട കോടികാമദേവന്മാരുടെ കാമദേവനായും പ്രഭുവായും താരകാസുരന്റെ ശത്രുവായും പന്ത്രണ്ട കൈകൾ ഉള്ളവനായും ഐശ്വര്യമുള്ളവനാ

യും തന്റെ അവയവങ്ങളിലെ പ്രഭകൊണ്ട് ശോഭിക്കുന്ന സകല ദിക്കുകളോടുകൂടിയവനായും പാർവ്വതിയുടെ സ്നേഹതമേറിയ പുത്രനായും നല്ല തലമുടിയുള്ളവനായും ഇരിക്കുന്ന ഗുഹനെ ഭജിക്കുന്നേൻ.

> അജംസർവ്വലോകപ്രിയംലോകനാഥം
> ഗുഹംശൂരപത്മാദിദംഭോളിധാരം
> സുചാരുംസുനാസാപുടംസച്ചരിത്രം
> ഭജേ കാർത്തികേയംസദാബാഹുലേയം. ൮

ജനിക്കാത്തവനായും സർവ്വജനങ്ങൾക്കും ഇഷ്ടനായും ലോകങ്ങളുടെ നാഥനായും ശൂരപത്മാവു തുടങ്ങിയുള്ളവരെക്കൊല്ലുന്ന വജ്രായുധത്തെ ധരിച്ചവനായും നല്ല സുന്ദരനായും നല്ല നാസാപുടങ്ങളുള്ളവനായും സൽകീർത്തിയുള്ളവനായും കൃത്തികാനക്ഷത്രങ്ങളുടെ പുത്രനായും ബഹുലയുടെ പുത്രനായും ഇരിക്കുന്ന ഗുഹനെ ഭജിക്കുന്നേൻ. ഇവിടെ ബഹുലയും കൃത്തികയും ഒന്നുതന്നെയാണ്.

> ശരാരണ്യസംഭൂതമിത്രാദിവന്ദ്യം
> ദ്വിഷഡ്ബാഹുസംഖ്യായുധശ്രേണിരമ്യം
> മരുത്സാരഥിംകുക്കുടേശംസുകേതും
> ഭജേയോഗിഹൃൽപത്മമദ്ധ്യാധിവാസം. ൯

ശരാരണ്യത്തിൽ ജനിച്ചവനേ! സൂര്യാദികളാൽ വണങ്ങപ്പെടേണ്ടവനായും പന്ത്രണ്ടു കൈകളിൽ ഉള്ള ആയുധസമൂഹംകൊണ്ടു മനോഹരനായും വായുവാകുന്ന തേരാളിയോടുകൂടിയവനായും കോഴികളുടെ രക്ഷിതാവായും നല്ല കൊടിമരമുള്ളവനായും യോഗികളുടെ ഹൃദയപത്മത്തിന്റെ നടുവിൽ വാഴുന്നവനായും ഇരിക്കുന്ന ഭവാനെ ഭജിക്കുന്നേൻ. ഈ ശ്ലോകത്തിൽ കുക്കുടേശം എന്നതുകൊണ്ടു കുക്കുടരുദ്രനായ് ഈശ്വരനായി ഇരിക്കുന്നവനായും എന്നർത്ഥവും ധരും. കുക്കുടം രുദ്രന്റെ മുഖം സുബ്രഹ്മണ്യനാകുന്നു. വക്ത്രം നസ്യഷഡാനനോഗിരിസുതായശ്യോദരം കാലഹാപൃഷ്ഠായസ്യഇശാസ്തൃകുക്ഷതരമപൌപക്ഷൌവസദ്യേശൌ- എന്ന് മന്ത്രശാസ്ത്രത്തിങ്കലുണ്ട്.

> വിരിഞ്ചേഡ്യ! വല്ലീശ! ദേവേശമുഖ്യ!
> പ്രശസ്താമരസ്തോമസംസ്തൂയമാന!
> ദിശത്വംദയാലോശ്രിയംനിശ്ചലാംമേ-
> വിനാത്വാംഗതിഃ കാപ്രഭോമേപ്രസീദ. ൧൦

ബ്രഹ്മാവിനാൽ വന്ദിക്കപ്പെടേണ്ടവനേ! വല്ലീദേവിയുടെ ഭർത്താവേ! ദേവാധിപന്മാരിൽ വെച്ചു മുഖ്യ! പുകൾപ്പെട്ട ദേവന്മാരുടെ സമൂഹത്താൽ സ്തുതിക്കപ്പെടുന്നവനേ! ദയ അധികമുള്ളവനേ! ഇളക്കമില്ലാത്ത ശ്രീയെതരു- നിന്നെക്കൂടാതെ എനിക്കു ഗതി ഏതാണ്? പ്രഭോ! എനിക്കായിട്ട് പ്രസാദിച്ചാലും.

> പദാംഭോജസംവാസമായാതബൃന്ദാ
> രകശ്രേണികൈരീടഭാഭൂന്നഖാഗ്രം
> കളത്രോല്ലസൽപാർശ്വയുഗ്മംവരേണ്യം
> ഭജേ ദേവമാദ്യന്തഹീനപ്രഭാവം. ൧൧

പാദാംഭോജദസേവയ്ക്കായ് വന്നിരിക്കുന്ന ദേവസമൂഹത്തിന്റെ കിരീടത്തിന്റെ ശോഭയെ വഹിക്കുന്ന നഖാഗ്രങ്ങളോടുകൂടിയവനായ് കളത്രങ്ങളെക്കൊണ്ടു പ്രകാശിക്കുന്ന രണ്ടു പാർശ്വങ്ങളോടുകൂടിയവനായും വരേണ്യനായും ആദ്യന്തഹീനമായ പ്രഭാവമുള്ളവനായും ഇരിക്കുന്ന ദേവനെ ഭജിക്കുന്നേൻ

സുബ്രഹ്മണ്യന്നു-ദേവസേന എന്നും വല്ലിയെന്നും രണ്ടു ഭാര്യമാരാകുന്നു.

ഭവാംഭോധിമദ്ധ്യേനിതാന്തംനിമഗ്നം
പ്രഭോമാംദയാപൂർണ്ണദൃഷ്ട്യാസമീക്ഷ്യ
ഭവൽഭക്തിനാവംജവാൽപ്രാപയത്വം
സുഗത്യന്തരംനാസ്തിദേവപ്രസീദ. ൧൨

സംസാരസമുദ്രത്തിൽ ഏററവും മുങ്ങിയവനായിരിക്കുന്ന ഹേ പ്രഭോ ദയ നിറഞ്ഞ കണ്ണുകൊണ്ടു നോക്കീട്ടു ഭവാനോടുള്ള ഭക്തിയാകുന്ന തോണിയാൽ, വേഗേനകയറേണമെ-ദയ അധികമുള്ളവനേ! നല്ലഗതി വേറെയില്ല (അതിനാൽ) പ്രസാദിക്കണമേ.

ഗളേരത്നഭൂഷാംതനൌമഞ്ജുവേഷം
കരേജ്ഞാനശക്തിംദരസ്മേരമാസ്യേ-
കടിന്യസ്തപാണിംശിഖിസ്ഥംകുമാരം-
ഭജേഹംഗുഹാദന്യദേവംനമന്യേ. ൧൩

കഴുത്തിൽ രത്നാഭരണമുള്ളവനായും ശരീരത്തിൽ മനോഹരമായ വേഷമുള്ളവനായും കയ്യിൽ ജ്ഞാനരൂപമാകുന്ന വേൽ ഉള്ളവനായും മുഖത്തു ശംഖംപോലെ വെളുത്ത മന്ദസ്മിതമുള്ളവനായും അരയിൽ വെച്ച കയ്യോടുകൂടിയവനായും മയിലിന്റെ പുറത്തു ഇരിക്കുന്നവനായും ഇരിക്കുന്ന കുമാരനെ ഞാൻ ഭജിക്കുന്നു. ഗുഹങ്കൽനിന്നു് അന്യനായ ദേവനെ ഞാൻ ചിന്തിക്കുന്നില്ല.

ദയാഹീനചിത്തംപരദ്രോഹവൃത്തിം
സദാപാപശീലംഗുരൌഭക്തിഹീനം
അനന്യാവലംബാൽഭവന്നേത്രകാരു-
ണ്യസാരേണമാംഭോപവിത്രംകുരുത്വം. ൧൪

ദയയില്ലാത്ത മനസ്സുള്ളവനായും അന്യരെ ദ്രോഹിക്കുന്ന വൃത്തിയുള്ളവനായും എപ്പോഴും പാപശീലനായും ഗുരുവിൽ ഭക്തിയില്ലാതവനായും ഇരിക്കുന്ന എന്നേ (ഭവാനെയല്ലാതെ മററൊരുത്തനെ ആശ്രയിക്കായ്മ ഹേതുവായിട്ടു്, ഭവാന്റെ നേത്രത്തിലെ കൃപാസാരംകൊണ്ടു നീ പരിശുദ്ധനാക്കു-

മഹാസേന! ഗാംഗേയ!വല്ലീസഹായ!
പ്രഭോ!താരകാരേ! ഷഡാസ്യാമരേശ!
സദാപായസാന്നപ്രദാതർഗുഹേതി
സ്മരിഷ്യാമിഭക്ത്യാകദാഹംവിഭോ!ത്വാം. ൧൫

ഹേ പ്രഭോ! വലിയ സൈന്യമുള്ളവനേ! ഗംഗാപുത്ര! വല്ലിയുടെ ഭർത്താവേ! താരകനെക്കൊന്നവനേ! അറുമുഖമുള്ളവനേ! ദേവന്മാരുടെ ഈശാ! എപ്പോഴും പായസാന്നങ്ങളെ ദാനം ചെയ്യുന്നവനേ! ഗുഹ! എന്നു ഞാൻ എപ്പോഴും ഭക്തിയോടുകൂടി സ്മരിക്കും.

പ്രതാപസ്വബാഹോനമദ്വീരബാഹോ
വിഭോകാർത്തികേയേഷ്ടകാമപ്രദേതി
യദായേപഠന്തിപ്രഭുംത്വാംതദൈവ-
പ്രപന്നാംസ്തുതോഷൻബഹുശ്രീംദദാസി. ൧൩

പ്രതാപത്തോടുകൂടി തൻെറ കൈകളുള്ളവനേ! വീരബാഹുവാൽ വണങ്ങപ്പെട്ടവനേ! വിഭോ! കൃത്തികാപുത്ര! ഇഷ്ടമാകും കാമങ്ങളെ കൊടുക്കുന്നവനേ! എന്നു പ്രഭുവായ നിന്നെ എപ്പോൾ ഏവർ പഠിക്കുന്നു അപ്പോൾതന്നെ ശരണംപ്രാപിച്ചവരെ സന്തോഷിപ്പിക്കുന്നവനായിട്ടു വളരെ ശ്രീയെ നീ ദാനം ചെയ്യുന്നു.

അപാരേതിദാരിദ്ര്യവാരാശിമദ്ധ്യേ
ഭ്രമന്തംജനഗ്രാഹപൂർണ്ണേനിതാന്തം
മഹാസേനമാമുദ്ധരത്വംകടാക്ഷാ
വലോകേനകിഞ്ചിൽപ്രസീദപ്രസീദ. ൧൪

മറുകരയില്ലാത്തതായി ജനങ്ങളാകുന്ന മുതലകളെക്കൊണ്ടു നിറഞ്ഞായ് വലുതായ ദാരിദ്ര്യമായിരിക്കുന്ന സമുദ്രത്തിൻെറ നടുവിൽ ഏററവും ചുഴന്നുകൊണ്ടിരിക്കുന്ന എന്നെ ഹേമഹാസേന! ഭവാൻ കടാക്ഷത്തോടുകൂടിയ നോക്കുകൊണ്ടു ഉദ്ധരിക്കു അല്പം പ്രസാദിക്കു.

സ്ഥിരാംദേഹിഭക്തിംഭവൽപാദപദ്മേ-
ശ്രിയംനിശ്ചലാം ദേഹിമഹ്യംകുമാര
ഗുഹാചന്ദ്രതാരം സുവംശാഭിവൃദ്ധിം
കുരുത്വംപ്രഭോ മാം നമൽകല്പസാല. ൧൫

ഹേ കുമാര! ഗുഹ! വണങ്ങുന്നവക്കു കല്പവൃക്ഷമായുള്ളോവനേ! ഭവാൻെറ പാദപത്മത്തിൽ ഇളക്കമില്ലാത്ത ഭക്തിയെത്തരേണമേ! ചന്ദ്രനും നക്ഷത്രങ്ങളും ഉള്ള കാലം എന്നെ നല്ല വംശത്തിൻെറ അഭിവൃദ്ധിയോടുകൂടിയവനാക്കിച്ചെയ്യു.

നമസ്തേ നമസ്തേ മഹാശക്തിപാണേ
നമസ്തേ നമസ്തേ ലസദ്വജ്രപാണേ
നമസ്തേ-നമസ്തേ കടിന്യസ്തപാണേ
നമസ്തേ നമസ്തേ ഭയാഭീഷ്ടപാണേ! ൧൬

കയ്യിൽ വലുതായ വേലുള്ളവനേ ശോഭിക്കുന്ന വജ്രം കയ്യിലുള്ളവനേ അരയിൽവെച്ച കയ്യുള്ളവനേ അഭയം വരം എന്ന മുദ്രകളെ ധരിച്ച കയ്യുള്ളവനേ നിനക്കായിട്ടു എൻെറ വന്ദനം ഭവിക്കട്ടെ.

നമസ്തേ നമസ്തേ വിവൃത്താക്ഷപാണേ
നമസ്തേ സുരാണാം മഹാസൌഖ്യദായിൻ
നമസ്തേ സദാവീതിഹോത്രോത്ഭവായ
സമസ്താപരാധം വിഭോ മേ ക്ഷമസ്വ. ൨൦

കോഴി കയ്യിലുള്ളവനേ! ദേവകൾക്കു വലുതായ സുഖം കൊടുക്കുന്നവനേ! അഗ്നിയിൽനിന്നുണ്ടായ നിനക്കായിക്കൊണ്ട് നമസ്കാരം ഭവിക്കട്ടെ. എൻെറ സവ്വാപരാധത്തെയും ക്ഷമിക്കേണമേ!

കുമാരാൽപരംകമ്മയോഗംനജാനേ
കുമാരാൽപരംശമ്മശീലംനജാനേ
യദ്യൈകോമുനീനാം ഹൃദബ്ജാദിവാസ
ശ്ശിവാംകംസമാരുഹ്യസൽപീഠകല്പം. ൨൧

കുമാരങ്കൽ നിന്ന് വേറായ കമ്മയോഗത്തെ ഞാനറിയുന്നില്ല. കുമാരങ്കൽ നിന്ന് അന്യനായമംഗലശീലനെ ഞാനറിയുന്നില്ല. മുഖ്യനായ് മുനികളുടെ മനഃപത്മങ്ങളിങ്കൽ വസിക്കുന്നവൻ നല്ല പീഠതുല്യമായ ശിവൻെറ തുടയിൽ ഇരുന്നിട്ട് എങ്ങിനെയോ? (ഈ ശ്ലോകം അടുത്ത ശ്ലോകത്തോടു അന്വയിക്കുന്നു)

വിരിഞ്ചായമന്ത്രോപദേശംചകാര
പ്രമോദേനസോയം തനോതുശ്രിയം മേ
യമാഹുഃപരംദേവശ്രേഷ്ഠമുഖ്യം
സദായസ്യശക്ത്യാജഗൽഭീതഭീതം. ൨൨

ബ്രഹ്മാവിന്നായ്കൊണ്ടു മന്ത്രോപദേശത്തെച്ചെയ്തു? ആ ഇവൻ അപ്രകാരം സന്തോഷത്തോടെ എനിക്ക് ഐശ്വയ്യത്തെ വിസ്തരിക്കട്ടെ. എവനേ? ദേവശ്രേഷ്ഠരന്മാരിൽവെച്ചു മുഖ്യനായ സവ്വവ്യാപി എന്നു പറയുന്നു. എവൻെറ ശക്തികൊണ്ടു ജഗം എപ്പോഴും ഏററവും ഭയപ്പെട്ടിരിക്കുന്നു.

കുമാരാദ്ധ്യദേവാ സ്ഥിതിംസ്വർഗ്ഗആപുഃ
തമോങ്കാരരൂപംചിദാനന്ദമീഡേ
ഇതിഃസ്തോത്രമേതൽകൃതംതാരകാരേർ-
ഭുജംഗപ്രയാതേനവൃത്തേനകാന്തം ൨൩

എവനെ പൂജിച്ചിട്ടു ദേവന്മാർ സ്വർഗ്ഗത്തിൽ സ്ഥിതിയെ പ്രാപിച്ചു? അങ്ങോങ്കാരരൂപമായ ചിദാ [ജ്ഞാനാ] നന്ദത്തെ സ്തുതിക്കുന്നേൻ. എന്ന് താരകാരിയുടെ ഈ സ്തോത്രം ഭുജംഗപ്രയാതം എന്നു പേരായ വൃത്തംകൊണ്ടു ശോഭിക്കപ്പെട്ടതായ് ചെയ്യപ്പെട്ടിരിക്കുന്നു.

മഹാഭക്തിയുക്താജനായേപഠന്തി
പ്രമോദേനസായംപ്രഭാതേവിശേഷാൽ

സ്വജന്മർക്ഷയോഗേയഥാതേപ്യദഞ്ച-
ന്മനോവാഞ്ഛിതംസർവ്വസൌഖ്യം ലഭന്തേ. ൨൮

വലിയ ഭക്തിയുള്ളവരായ എല്ലാ ജനങ്ങളും സന്തോഷത്തോടെ ഇതിനെ സായംകാലത്തും ഉദയകാലത്തും വിശേഷിച്ചു തന്റെ ജന്മനക്ഷത്രനാളിലും പഠിക്കുന്നു അവർ പ്രകാശിക്കുന്ന മനോവാഞ്ഛിതത്തേയും സർവ്വസൌഖ്യത്തേയും പ്രാപിക്കുന്നു.

ഇതി സുബ്രഹ്മണ്യഭുജംഗസ്തോത്രം സമാപ്തം.

---

## ൱൦൩. കിരാതാഷ്ടകം.

---

പ്രത്യർത്ഥിവ്രാതവക്ഷസ്ഥലരുധിരസുരാപാനമത്തംപൃഷൽകം
ചാപേസന്ധായതിഷ്ഠൻഹൃദയസരസിജേമാമകേതാപഹന്താ
പിഞ്ഛോത്തംസശ്ശരണ്യഃപശുപതിതനയോനീരദാഭഃപ്രസന്നോ
ദേവഃപായാദപായാൽശബരവപുരസൌസാവധാനസ്സദാമാം ൧

ശത്രുകൂട്ടങ്ങളുടെ മാറിടത്തിലെ ചോരയാകുന്ന സുരാ (മദ്യ) പാനംകൊണ്ടു മദിച്ചിരിക്കുന്ന ബാണത്തെ വില്ലിൽ തൊടുത്ത് എന്റെ ഹൃദയപത്മത്തിൽ ഇരിക്കുന്നവനായി ദുഃഖനനാശകനായി മയിൽപീലിയെ ധരിക്കുന്നവനായി ശരണ്യനായി കാർമേഘത്തിന്റെ നിറമുള്ളവനായി ശിവപുത്രനായി കാട്ടാളവേഷരൂപിയായിരിക്കുന്ന ദേവൻ ആപത്തിൽ നിന്നു എന്നെ എല്ലോഴും ഭവണ്ടതുപോലെ രക്ഷിക്കണമേ.

ആഖേടായവനേചരസ്യഗിരിജാസക്തസ്യശംഭോസ്സുത-
സ്ത്രാതുംയോഭുവനംപുരാസമജനിഖ്യാതഃകിരാതാകൃതിഃ
കോദണ്ഡക്ഷുരികാധരോഘനരുചിഃപിഞ്ഛാവതംസോജ്വലഃ
സത്വംമാമവസർവ്വദാരിപുഗണത്രസ്തംദയാവാരിധേ! ൨

വേട്ടക്കായി കാട്ടിൽ സഞ്ചരിച്ചവനും പാർവ്വതിപതിയുമായ ശിവന്റെ പുത്രനായി ഖ്യാതനായി കിരാത (കാട്ടാള) രൂപിയായി ലോകത്തെ രക്ഷിക്കുന്നതിന്ന് ആർ അവതരിച്ചു? കോദണ്ഡത്തെയും ക്ഷുരികയേയും ധരിച്ചിവനായ കാർനിറമുള്ളവനായി പീലിയെ ധരിച്ചിരിക്കുന്നവനായിരിക്കുന്ന ആ അങ്ങ് അല്ലയോ ദയാനിധേ! ശത്രുപീഡയിൽ പെട്ടിരിക്കുന്ന എന്നെ എല്ലായ്പോഴും രക്ഷിച്ചാലും.

യോമാംപീഡയതിപ്രസഹ്യസതതംഹീഹിത്വദേകാശ്രയം
ഭിത്വാതസ്യരിപോരുരഃക്ഷുരികയാശാതാഗ്രയാദുർമ്മതേഃ
ദേവ! ത്വൽകരപങ്കജോല്ലസിതയാശ്രീമൽകിരാതാകൃതേ!
തൽപ്രാണാൻവിതരാന്തകായഭഗവൻ കാലാരിപുത്രാഞ്ജസാ. ൩

അങ്ങയെ ആശ്രയിച്ചിരിക്കുന്ന എന്നെ ഏതൊരുവനാണ് എപ്പോഴും ഉപദ്രവിക്കുന്നത് ആ ദുർമ്മതിയായിരിക്കുന്ന ശത്രുവിന്റെ മാറിടം അങ്ങയുടെ കരപത്മത്തിലിരി

ക്കുന്ന ക്ഷുരികകൊണ്ടു പിളൎന്ന്, അവന്റെ പ്രാണനെ അല്ലയോ കിരാതമൂർത്തേ! അന്തകനായി കൊടുത്താലും.

വിദ്ധോമർമ്മസുദുർവ്വചോഭിരനിശംസന്തപ്തശല്യോപമൈർ
ദുഷ്ടാനാമസതാമശാന്തമനസാഖിന്നോസ്മിയാവൽഭൃശം
താവൽത്വംക്ഷുരികാശരാസനധരശ്ചിത്തേമമാവിർഭവൻ
സ്വാമിൻ! ദേവ! കിരാതരൂപ! ശമയപ്രത്യർത്ഥിവർഗ്ഗംക്ഷണാൽ ൪

ദുഷ്ടന്മാരുടെ സന്തപ്തശല്യോപമങ്ങളായ (പഴുപ്പിച്ചുളുടക്കളിപോലെയുള്ള) ദുർവ്വാക്കുകൾ കൊണ്ടു മർമ്മം പിളൎന്നു മനഃസ്വാസ്ഥ്യമില്ലാതെ ഞാൻ ദുഃഖിക്കുമ്പോൾ അങ്ങ് ആയുധങ്ങളോടുകൂടി പ്രത്യക്ഷമായി അല്ലയോ സ്വാമിൻ ആ ശത്രുക്കളെ നശിപ്പിക്കേണമേ.

ഹർത്തുംവിത്തമധർമ്മതോമമരതാശ്ചോരാശ്ചയോവേദുർജ്ജനാ- (സ്തൈഃ
സ്തേഷാംമർമ്മസുതാഡയാശുവിശിഖൈസ്ത്വൽ കാർമുകാന്തഃ സ്വ
ശാസ്താരംഭീഷതാകിരാതവപുഷംസർവ്വാർത്ഥദംത്വാമൃതേ
പശ്യാമ്യദ്യപുരാരിപുത്ര! ശരണംനാഹ പരംദൈവതം. ൫

ചോരന്മാരും ദുർജ്ജനങ്ങളും എന്റെ ദ്രവ്യത്തെ അധർമ്മിഷ്ഠരായി ഹരിക്കുന്നതിനുത്സാഹിക്കുന്നു. അവരുടെ മർമ്മങ്ങളിൽ അങ്ങ് ബാണപ്രയോഗം ചെയ്താലും ശത്രുസംഹാരകനായി കിരാതമൂർത്തിയായി സർവ്വകാമപ്രദനായിരിക്കുന്ന നിന്തിരുവടിയെ ഒഴിച്ചു വേറെ ഒരു ദൈവത്തേയും ഞാൻ ശരണമായിക്കാണുന്നില്ല.

യക്ഷഃപ്രേതപിശാചഭൂതനിവഹാദുഃഖപ്രദാഭീഷണാ
ബാധന്തേനരശോണിതോത്സുകധിയോയേമാം രിപുപ്രേരിതാഃ
ചാപജ്യാനിനദൈസ്ത്വമീശസകലാൻ സംഹൃത്യദുഷ്ടഗ്രഹാൻ
ഗൌരീശാത്മജ! ദൈവതേശ്വര! കിരാതാകാര! സംരക്ഷമാം. ൬

ദുഃഖത്തെ ചെയ്യുന്നവരായി ഭയങ്കരങ്ങളായി മനുഷ്യരക്തത്തിൽ താല്പര്യമുള്ള യക്ഷപ്രേതപിശാചാദികൾ ശത്രുപ്രേരണനിമിത്തം എന്നെ ബാധിക്കുന്നു. അല്ലയോ ശംഭുപുത്ര! ഉത്തമദൈവതമേ! കിരാതമൂർത്തേ! അങ്ങ് ഈ എല്ലാ ദുഷ്ടഗ്രഹങ്ങളേയും ഞാണൊലിയിട്ടു സംഹരിച്ച് എന്നെ രക്ഷിച്ചാലും.

തദ്വാവാമനസാഗിരാപിസതതം ദ്രോഹംചികീർഷന്തിയേ
ത്വൽപാദപ്രണതസ്യമേനിരപരാധസ്യാപിയേമാനുഷാഃ
ചാപജ്യാനിനദൈസ്ത്വമീശസകലാൻ സംഹൃത്യദുഷ്ടഗ്രഹാൻ
ഗൌരീശാത്മജ! ദൈവതേശ്വര! കിരാതാകാര! സംരക്ഷമാം. ൭

യാതൊരുത്തർ അങ്ങയുടെ ഭക്തനും അപരാധമില്ലാത്തവനുമായ എന്നെ മനസാവചസാകർമ്മണാ [ത്രികരണങ്ങളാൽ] ദ്രോഹിപ്പാൻ ഇച്ഛിക്കുന്നുവോ അവരെ ഞാണൊലികൊണ്ടു സംഹരിച്ചിട്ടു അല്ലയോ കിരാതമൂർത്തേ! എന്നെ രക്ഷിച്ചാലും.

കഷ്ടംരാജഭടൈസ്സദാപി പരിഭൂതോഹം ഖലൈർവൈരിഭി-
ശ്ചാന്യൈർഘോരതരൈർവിപജ്ജലനിധൌമഗ്നോ സ്മിദുഃഖാതുരഃ
ഹാഹാകിംകരവൈവിഭോശബരവേഷംത്വാമഭീഷ്ടാർത്ഥദം
വന്ദേഹം പരദൈവതം കുരുകൃപാം നാഥാർത്തബന്ധോമയി. ൭

അഹോ! കഷ്ടം, രാജഭടന്മാരാലും ദുഷ്ടന്മാരാലും ശത്രുക്കളാലും ഘോരസ്വഭാവികളായ മററുള്ളവരാലും ദുഃഖിതനായി ഞാൻ ആപത്സമുദ്രത്തിൽ ഉഴലുന്നു. ദീനരക്ഷകനായ അങ്ങു എന്നിൽ കനിഞ്ഞാലും കിരാതമൂർത്തിയായി അഭീഷ്ടപ്രദനായി പരദൈവതമായിരിക്കുന്ന നിന്തിരുവടിയെ ഞാൻ വന്ദിക്കുന്നു.

സ്തോത്രംയഃ പ്രജപേൽപ്രശാന്തകരണോനിത്യം കിരാതാഷ്ടകം
സഃക്ഷിപ്രംവശഗാൻകരോതിനൃപതീനാബദ്ധവൈരാനപി
സംഹൃത്യാത്മവിരോധിനഃ ഖലജനാൻ ദുഷ്ടഗ്രഹാനപ്യസൌ
യാത്യന്തേയമദൂതഭീതിരഹിതോദിവ്യാംഗതിം ശാശ്വതീം. ൮

യാതൊരുത്തൻ ശ്രദ്ധാപൂർവ്വം നിത്യവും ഈ കിരാതാഷ്ടകസ്തോത്രത്തെ ജപിക്കുന്നുവോ? അവനു രാജാക്കന്മാർ കൂടി ശത്രുത്വം തീർന്നു വശപ്പെട്ടുകയും അവൻ സർവ്വശത്രുക്കളേയും ദുഷ്ടന്മാരെയും ദുഷ്ടഗ്രഹങ്ങളേയും നിഗ്രഹിച്ചു യമപാശം പിണയാതെ ഒടുവിൽ ദിവ്യവും ശാശ്വതവുമായ പദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ഇതി കിരാതാഷ്ടകം സംപൂർണ്ണം.

---

## ൧൬൩. നവനാഗസ്തോത്രം.

---

ഓം.

അനന്തോവാസുകിശ്ശേഷോ പത്മനാഭശ്ചകംബലഃ
ശംഖപാദോ ധാർത്തരാഷ്ട്രോ തക്ഷകഃ കാളിയസ്തഥാ
ഏതാനി നവനാമാനി നാഗാനാം ച മഹാത്മനാം
സായംകാലേ പഠേന്നിത്യം പ്രാതഃകാലേ വിശേഷതഃ
തസ്യൈ വിഷഭയംനാസ്തി സർവ്വത്ര വിജയീഭവേൽ.

ഇതി നവനാഗസ്തോത്രം സംപൂർണ്ണം.

---

## ൧൬൪. നവഗ്രഹസ്തോത്രധ്യാനം.

---

ഓം.

ആധാരേപ്രഥമേസഹസ്രകിരണം താരാധവം സ്വാശ്രയേ
മാഹേയം മണിപൂരകേ ഹൃദിബുധം കണ്ഠേച വാചസ്പതിം

ഭ്രൂമദ്ധ്യേ ഭൃഗുനന്ദനം ദിനമണേഃ പുത്രം ത്രികൂടസ്ഥലേ
നാഡീമൎമ്മസുരാഹുകേതുഗുളികാൻ നിത്യം സ്മരാമ്യായുഷേ

## ൧൦൮. നവഗ്രഹസ്തോത്രം.

ജപാകുസുമസംകാശം കാശ്യപേയംമഹാദ്യുതിം
തമോഘ്നംസൎവ്വപാപഘ്നം പ്രണതോസ്മിദിവാകരം ൧
ദധിശംഖതുഷാരാഭം ക്ഷീരാൎണ്ണവസമുത്ഭവം
നമാമിശശിനംസോമംശംഭോർമകുടഭൂഷണം ൨
ധരണിഗൎഭസംഭൂതം വിദ്യുൽകാന്തിസമപ്രഭം
കുമാരംശക്തിഹസ്തംതം മംഗളാംപ്രണമാമ്യഹം ൩
പ്രിയംഗുകലികാശ്യാമംരൂപേണാപ്രതിമംബുധം
സൌമ്യംസൌമ്യഗുണോപേതം തംബുധംപ്രണമാമ്യഹം ൪
ദേവാനാംച ഋഷീണാംച ഗുരുംകാഞ്ചനസന്നിഭം
ബുദ്ധിഭൂതംത്രിലോകേശം തം നമാമിബൃഹസ്പതിം ൫
ഹിമകുന്ദമൃണാളാഭം ദൈത്യാനാംപരമംഗുരും
സൎവ്വശാസ്ത്രപ്രവക്താരം ഭാൎഗ്ഗവംപ്രണമാമ്യഹം ൬
നീലാഞ്ജനസമാഭാസം രവിപുത്രംയമാഗ്രജം
ഛായാമാൎത്താണ്ഡസംഭൂതം തം നമാമിശനൈശ്ചരം ൭
അൎദ്ധകായം മഹാവീൎയ്യം ചന്ദ്രാദിത്യവിമൎദ്ദനം
സിംഹികാഗൎഭസംഭൂതം താരാഹുംപ്രണമാമ്യഹം ൮
പലാശപുഷ്പസംകാശം താരകാഗ്രഹമസ്തകം
രൌദ്രംരൌദ്രാത്മകംഘോരം തം കേതും പ്രണമാമ്യഹം ൯
ഇതിവ്യാസമുഖോൽഗീതം യഃപഠേൽസുസമാഹിതഃ
ദിവാവായദിവാരാത്രൌ വിഘ്നശാന്തിർഭവിഷ്യതി ൰
നരനാരിനൃപാണാംച ഭവേൽദുസ്സ്വപ്നനാശനം
ഐശ്വൎയ്യമതുലംതേഷാമാരോഗ്യംപുഷ്ടിവൎദ്ധനം ൰൧
ഗ്രഹനക്ഷത്രജാഃപീഡാസ്തസ്കരാഗ്നിസമുത്ഭവാഃ
താസ്സൎവ്വാഃപ്രശമംയാന്തി വ്യാസോബ്രൂതേനസംശയഃ. ൰൨

വ്യാസമഹൎഷിയാൽ പറയപ്പെട്ട ഈ സ്തോത്രം രാത്രിയോ പകലോ ശ്രദ്ധാപൂൎവ്വം ജപിക്കുന്നതായാൽ സൎവ്വവിഘ്നങ്ങൾ നീങ്ങുകയും ദുസ്സ്വപ്നാകുലതാതിരിക്കുകയും വളരെ

ഐശ്വൎയ്യവും ആരോഗ്യവും സൎവ്വ പുഷ്ടികളും സിദ്ധിക്കുകയും ചെയ്യുന്നു. ഗ്രഹങ്ങൾ നക്ഷത്രങ്ങൾ, കള്ളൻ, അഗ്നി മുതലായവയിൽ നിന്നുള്ള ഉപദ്രവങ്ങൾ നശിക്കുകയും ചെയ്യും.

ശ്രീ വ്യാസ വിരചിതം നവഗ്രഹസ്തോത്രം സമ്പൂൎണ്ണം.

## ൧൦൯. ശ്രീസൂൎയ്യാഷ്ടകം.

സാംബ ഉവാച—

ആദിദേവ! നമസ്തുഭ്യം പ്രസീദ മമ ഭാസ്കര!
ദിവാകര! നമസ്തുഭ്യം പ്രഭാകര! നമോസ്തുതേ. ൧

സപ്താശ്വരഥമാരൂഢം പ്രചണ്ഡം കശ്യപാത്മജം
ശ്വേതപത്മധരം ദേവം തം സൂൎയ്യം പ്രണമാമ്യഹം. ൨

ലോഹിതം രഥമാരൂഢം സൎവ്വലോകപിതാമഹം
മഹാപാപഹരം ദേവം തം സൂൎയ്യം പ്രണമാമ്യഹം ൩

ത്രൈഗുണ്യം ച മഹാശൂരം ബ്രഹ്മവിഷ്ണുമഹേശ്വരം
മഹാപാപഹരം ദേവം തം സൂൎയ്യം പ്രണമാമ്യഹം. ൪

ബൃംഹിതം തേജസാം പുഞ്ജം വായുരാകാശമേവ ച
പ്രഭുസ്ത്വം സൎവ്വലോകാനാം തം സൂൎയ്യം പ്രണമാമ്യഹം. ൫

ബന്ധൂകപുഷ്പസങ്കാശം ഹാരകുണ്ഡലഭൂഷിതം
ഏകചക്രധരം ദേവം തം സൂൎയ്യം പ്രണമാമ്യഹം. ൬

വിശ്വേശം വിശ്വകൎത്താരം മഹാതേജഃപ്രദീപനം
മഹാപാപഹരം ദേവം തം സൂൎയ്യം പ്രണമാമ്യഹം. ൭

ശ്രീവിഷ്ണും ജഗതാം നാഥം ജ്ഞാനവിജ്ഞാനമോക്ഷദം
മഹാപാപഹരം ദേവം തം സൂൎയ്യം പ്രണമാമ്യഹം. ൮

ഫലശ്രുതി

സൂൎയ്യാഷ്ടകം പഠേന്നിത്യം ഗ്രഹപീഡാപ്രണാശനം
അപുത്രോ ലഭതേ പുത്രം ദരിദ്രോ ധനവാൻ ഭവേൽ. ൯

ആമിഷം മധുപാനം ച യഃ കരോതി രവേൎദ്ദിനേ
സപ്തജന്മ ഭവേദ്രോഗീ ജന്മജന്മ ദരിദ്രതഃ. ൧൦

സ്ത്രീതൈലമധുമാംസാനി യസ്ത്യജേത്തു രവേൎദ്ദിനേ
ന വ്യാധിശ്ശോകദാരിദ്ര്യം സൂൎയ്യലോകം സ ഗച്ഛതി. ൧൧

സൂൎയ്യാഷ്ടകത്തെ ദിനംപ്രതി ജപിച്ചാൽ ഗ്രഹങ്ങളിൽനിന്നു പീഡയില്ലാതീരിക്കുകയും പുത്രനില്ലാത്തവന്നു പുത്രനുണ്ടാകുകയും ദരിദ്രൻ ധനവാനാകുകയും ചെയ്യും ഞായറാഴ്ച മാംസം, മദ്യം, സ്ത്രീ, തൈലം, ഇവയെ ഉപയോഗിച്ചാൽ ഏഴു ജന്മത്തേക്കു രോഗിയായിത്തീരുകയും ദാരിദ്ര്യം അനുഭവിക്കുകയും ചെയ്യും മാംസാദികളെ വൎജ്ജിച്ചാൽരോഗശോകദാരിദ്ര്യങ്ങളും കൂടാതിരിക്കുകയും സൂൎയ്യലോകത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ശ്രീ സൂൎയ്യാഷ്ടകം സംപൂൎണ്ണം

---

## ൧൧. ശ്രീസൂൎയ്യകവചം.

ശ്രീസൂൎയ്യഉവാച: —

സാംബസാംബമഹാബാഹോശൃണുമേകവചംശുഭം
ത്രൈലോക്യമംഗളംനാമകവചംപരമാത്ഭുതം. ൧
യൽജ്ഞാത്വാമന്ത്രവിൽസമ്യക്ഫലംപ്രാപ്നോതിനിശ്ചിതം
യൽധൃത്വാചമഹാദേവോഗണാനാമധിപോഭവേൽ. ൨
പഠനാൽധാരണാദ്വിഷ്ണുസ്സർവേഷാംപാലകസ്സദാ
ഏവമിന്ദ്രാദയസ്സർവേ:സർവൈശ്വര്യമവാപ്നുയാൽ. ൩
കവചസ്യഋഷിർബ്രഹ്മാഛന്ദോനുഷ്ടുപ്സ്വധാസ്മൃതഃ
ശ്രീസൂൎയ്യോദേവതാചാത്രസർവദേവനമസ്കൃതിഃ. ൪
യശആരോഗ്യമോക്ഷേഷുവിനിയോഗഃപ്രകീൎത്തിതഃ
പ്രണവോമേശിരഃപാതുഘൃണിർമേപാതുഫാലകം. ൫
സൂൎയ്യോവ്യാന്നയനദ്വന്ദ്വമാദിത്യഃകൎണ്ണയുഗ്മകം
അഷ്ടാക്ഷരോമഹാമന്ത്രസ്സർവാഭീഷ്ടഫലപ്രദഃ. ൬
ഹ്രാംബീജംമേമുഖംപാതുഹൃദയംഭുവനേശ്വരഃ
ചന്ദ്രബിംബംവിംശദാദ്യംപാതുമേഗുഹ്യദേശകം. ൭
അക്ഷരോസൌമഹാമന്ത്രസ്സർവതന്ത്രേഷുഗോപിതഃ
ശിവോബിന്ദുസമായുക്തോവാമാക്ഷീബിന്ദുഭൂഷിതഃ ൮
ഏകാക്ഷരോമഹാമന്ത്രഃ ശ്രീസൂൎയ്യസ്യപ്രകീൎത്തിതഃ
ഗുഹ്യാൽഗുഹ്യതരോമന്ത്രോവാഞ്ഛാചിന്താമണിഃസ്മൃതഃ. ൯
ശീൎഷാദിപാദപൎയ്യന്തംസദാപാതുമനൂത്തമഃ
ഇതിതേകഥിതംദിവ്യംത്രിഷുലോകേഷുദുൎല്ലഭം. ൧൦

ഫലശ്രുതി.

ശ്രീപ്രദംകാന്തിദംനിത്യംധനാരോഗ്യവിവൎദ്ധനം
കുഷ്ഠാദിരോഗശമനംമഹാവ്യാധിവിനാശനം. ൧൧

ത്രിംസന്ധ്യംയഃപഠേന്നിത്യമരോഗീബലവാൻഭവേൽ
ബഹുനാകിമിഹോക്തേനയദ്യന്മനസിവർത്തതേ. ൧൨
തത്തൽസർവംഭവേത്തസ്യകവചസ്യതുധാരണാൽ
ഭൂതപ്രേതപിശാചാശ്ചയക്ഷഗന്ധർവരാക്ഷസാഃ! ൧൩
ബ്രഹ്മരാക്ഷസഭേതാളാനദ്രഷ് ടുമപിതംക്ഷമാഃ
ദൂരാദേവപലായന്തേതസ്യസങ്കീർത്തനാദപി. ൧൪
ഭൂർജപത്രേസമാലിഖ്യരോചനാഗരുകുംകുമൈഃ
രവിവാരേചസംക്രാന്തൌസപ്തമ്യാംചവിശേഷതഃ. ൧൫
ധാരയേൽസാധകശ്രേഷ്ഠഃശ്രീസൂര്യസ്യപ്രിയോഭവേൽ.
ത്രിലോഹമദ്ധ്യഗംകൃത്വാധാരയേദ്ദക്ഷിണേകരേ. ൧൬
ശിഖായാമഥവാകണ്ഠേസോപിസൂര്യോനസംശയഃ
ഇതിതേകഥിതംസാംബത്രൈലോക്യമംഗളാഭിധം. ൧൭
കവചംദുർല്ലഭംലോകേതവസ്നേഹാൽപ്രകാശിതം
അജ്ഞാത്വാകവചംദിവ്യംയോജപേൽസൂര്യമുത്തമം. ൧൮
സിദ്ധിർന്നജായതേതസ്യകല്പകോടിശതൈരപി.

സർവൈശ്വര്യസിദ്ധിക്കും ധനാരോഗ്യാഭിവൃദ്ധിക്കും കുഷ്ഠാദിരോഗശാന്തിക്കും സർവ്വബലത്തിനും ഈ സൂര്യകവചത്തെ ത്രിസന്ധ്യകളിൽ ജപിക്കേണ്ടതാണ് കവചധാരണം കൊണ്ടു ഭൂതപ്രേതപിശാചാദികൾ ദൂരെ ഓടിപ്പോകുന്നു. കവചസിദ്ധിയില്ലാത്ത ജപത്താൽ പ്രയോജനമുണ്ടാകുന്നതല്ല.

ഇതിശ്രീസൂര്യകവചംസമ്പൂർണ്ണം

## ൧൧൧. ചന്ദ്രസ്തോത്രം.

ധ്യാനം:—

ശ്വേതാംബരാന്വിതവപുർവ്വരശുഭ്രവർണ്ണം
ശ്വേതാശ്വയുക്തരഥഗംസുരസേവിതാംഘ്രിം
ദോർഭ്യാംധൃതാഭയഗദംവരദംസുധാംശും
ശ്രീവത്സമൌക്തികധരംപ്രണമാമിചന്ദ്രം. ൧
ആഗ്നേയഭാഗേസരഥോദശാശ്വ-
ശ്ചാത്രേയജോയാമുനദേശജശ്ച
പ്രത്യങ്മുഖസ്ഥശ്ചതുരസ്രപീഠേ
ഗദാധരാംഗോവരരോഹിണീശഃ ൨

ചന്ദ്രം ചതുർഭുജംദേവംകേയൂരമകുടോജ്ജ്വലം
വാസുദേവസ്യനയനംശംകരസ്യചഭൂഷണം. ൩
ചന്ദ്രംചദ്വിഭുജംജ്ഞേയംശ്വേതവസ്ത്രധരംവിഭും
ശ്വേതമാല്യാംബരധരംശ്വേതഗന്ധാനുലേപനം. ൪
ശ്വേതഛത്രധരംദേവംസൎവ്വാഭരണഭൂഷണം
ഏതൽസ്തോത്രംതുപഠതാംസൎവ്വസംപൽകരംശുഭം. ൫

ഫലശ്രുതി

ക്ഷയാപസ്മാരകുഷ്ഠാദിതാപജ്വരനിവാരണം
ഇദംനിശാകരസ്തോത്രംയഃപഠേൽസതതംനരഃ. ൬
സോപദ്രവാദ്വിമുച്യേതനാത്രകാൎയ്യാവിചാരണാ

ഈ സ്തോത്രം പഠിക്കുന്നവൎക്ക് സൎവസംപത്തും ക്ഷയാപസ്മാരാദിരോഗശമനവും ഉണ്ടാകുന്നതാണ്.

~~~~~~

## ൧൭൨. അംഗാരകസ്തോത്രം.

ഭാൎഗ്ഗവഉവാച:—

മംഗളോഭൂമിപുത്രശ്ചഋണഹൎത്താധനപ്രദഃ
സ്ഥിരാസനോമഹാകായസ്സൎവ്വകൎമ്മാവരോധകഃ. ൧
ലോഹിതോലോഹിതാക്ഷശ്ചസാമഗാനാംകൃപാകരഃ
ധരാത്മജഃകുജോഭൌമോഭൂതിദോഭൂമിനന്ദനഃ. ൨
അംഗാരകോയമശ്ചൈവസൎവ്വരോഗാപഹാരകഃ
വൃഷ്ടിഹൎത്താപഹൎത്താചസൎവകാമഫലപ്രദം. ൩
ഏതാനികുജനാമാനിനിത്യംയഃശ്രദ്ധയാപഠേൽ
ഋണംനജായതേതസ്യധനംശീഘ്രമവാപ്നുയാൽ. ൪

കുജന്റെ ഈ നാമങ്ങളെ ജപിക്കുന്നവന്നു കടമുണ്ടാകയില്ല. വേഗത്തിൽ ധനമുണ്ടാകയും ചെയ്യും.

ധരണീഗൎഭസംഭൂതംവിദ്യുൽകാന്തിസമപ്രഭം
കുമാരംശക്തിഹസ്തംചമംഗളംപ്രണമാമ്യഹം. ൫
സ്തോത്രമംഗാരകസ്യൈതൽപഠനീയംസദാനൃഭിഃ
നതേഷാംഭൌമജാപീഡാസ്വല്പാപിഭവതികച്ചിൽ. ൬
അംഗാരകമഹാഭാഗഭഗവൻഭക്തവത്സല
ത്വാംനമാമിമമാശേഷമൃണമാശുവിനാശയ. ൭
~~~~~~

ഋണരോഗാദിദാരിദ്ര്യംയേചാന്യേചാപമൃത്യവഃ
ഭയക്ലേശമനസ്താപാനശ്യന്തുമമസർവ്വദാ. ൮

അതിവക്രദുരാരാധ്യഭോഗമുക്തജിതാത്മഭിഃ
തുഷ്ടോദദാസിസാമ്രാജ്യംരുഷ്ടോഹരസിതൽക്ഷണാൽ. ൯

വിരിഞ്ചശക്രവിഷ്ണൂനാംമനുഷ്യാണാംതുകാകഥാ
തേനത്വംസർവ്വസത്വേന ഗ്രഹരാജോ മഹാബലഃ. ൧൦

പുത്രാൻദേഹിധനംദേഹിത്വാമസ്മിശരണംഗതഃ
ഋണദാരിദ്ര്യദുഃഖേന ശത്രൂണാംചഭയാൽതതഃ. ൧൧

ഏഭിർദ്വാദശഭിഃശ്ലോകൈര്യഃസ്തൗതിചധരാസുതം
മഹതീംശ്രിയമാപ്നോതിഹ്യപരോധനദോയുവാ. ൧൨

ഈ പന്ത്രണ്ടു ശ്ലോകങ്ങൾ ചൊല്ലി ചൊവ്വയെ സ്തുതിക്കുന്നവർക്കു സകലൈശ്വര്യങ്ങളും ധനലാഭവും സിദ്ധിക്കുന്നു.

ഇതി ഋഗ്വേദോക്തം അംഗാരകസ്തോത്രം സമ്പൂർണ്ണം.

---

## ൧൧൨. ബുധാഷ്ടോത്തരശതനാമസ്തോത്രം.

ബുധോബുധാർച്ചിതസ്സൌമ്യഃസൌമ്യചിത്തശ്ശുഭപ്രദഃ
ദൃഢവ്രതോദൃഢഫലഃശ്രുതിജാലപ്രബോധകഃ. ൧

സത്യവാസസ്സത്യമനാഃശ്രേയസാം പതിരവ്യയഃ
സോമജസ്സുഖദഃ ശ്രീമാൻസോമവംശപ്രദീപകഃ. ൨

വേദവിദ്വേദതത്വജ്ഞോ വേദാന്തജ്ഞാനഭാസ്വരഃ
വിദ്യാവിചക്ഷണവിദുർവിദ്വൽപ്രീതികരോബുധഃ. ൩

വിശ്വാനുകൂലസഞ്ചാരി വിശേഷവിനയാന്വിതഃ
വിവിധാഗമസാരജ്ഞോ വിരശ്ചവിഗതജ്വരഃ. ൪

ത്രിവർഗ്ഗഫലദോനന്തസ്ത്രിദശാധിപപൂജിതഃ
ബുദ്ധിമാൻ ബഹുശാസ്ത്രജ്ഞോ ബലിബന്ധവിമോചകഃ. ൫

വക്രാതിവക്രഗമനോവാസവോവസുധാധിപഃ
പ്രസാദവദനോവന്ദ്യോവരേണ്യോവാഗ്വിലക്ഷണഃ. ൬

സത്യവാൻസത്യസങ്കല്പസ്സത്യബന്ധുസ്സദാദരഃ
സർവ്വരോഗപ്രശമനസ്സർവ്വമൃത്യുനിവാരകഃ. ൭

വാണിജ്യനിപുണോവശ്യോവാതാംഗീവാതരോഗഹൃൽ
സ്ഥൂലഃസ്ഥൈര്യഗുണാധ്യക്ഷഃ സ്ഥൂലസൂക്ഷ്മാദികാരണഃ. ൮

അപ്രകാശഃപ്രകാശാത്മാഘനോഗഗനഭൂഷണഃ
വിധിസ്തുത്യോ വിശാലാക്ഷോ വിദ്വജ്ജനമനോഹരഃ. ൯
ചാരുശീലസ്വപ്രകാശശ്ചപലശ്ചലിതേന്ദ്രിയഃ
ഉദങ്മുഖോമഹാസക്തോ മഗധാധിപതിർഹരഃ ൧൦
സൌമ്യവത്സരസംജാതസ്സോമപ്രിയകരസ്സുഖീ
സിംഹാധിരൂഢസ്സർവജ്ഞശ്ശിഖിവർണ്ണശ്ശിവങ്കരഃ. ൧൧
പീതാംബരഃപീതവപുഃപീതഛത്രധ്വജാംചിതഃ
ഖഡ്ഗചർമ്മധരഃകാരീകർത്താകലുഷഹാരകഃ. ൧൨
ആത്രേയഗോത്രജോത്യന്തവിനയോ വിശ്വപാവനഃ
ചാംപേയപുഷ്പസംകാശശ്ചാരണശ്ചാരുഭൂഷണഃ. ൧൩
വീതരാഗോവീതഭയോവിശുദ്ധകനകപ്രഭഃ
ബന്ധുപ്രിയോബന്ധമുക്തോബാണമണ്ഡലസംശ്രിതഃ. ൧൪
അർക്കേശാനപ്രദേശസ്ഥഃ തർക്കശാസ്ത്രവിശാരദഃ
പ്രശാന്തഃപ്രീതസംയുക്തഃ പ്രിയകൃൽ പ്രിയഭാഷണഃ. ൧൫
മേധാവീമാധവാസക്തോ മിഥുനാധിപതിസ്സുധീഃ
കന്യാരാശിപ്രിയഃകാമ പ്രദോഘനഫലാശയഃ. ൧൬
ബുധസ്യൈവംപ്രകാരേണ നാമ്നാമഷ്ടോത്തരംശതം

ഇതി ബുധാഷ്ടോത്തരശതനാമസ്തോത്രം സമ്പൂർണ്ണം.

---

## ൧൫. ബൃഹസ്പതിസ്തോത്രം.

ശ്രീഭഗവാനുവാച:—

ബൃഹസ്പതിസ്സുരാചാര്യോദയാവാൻ ശുഭലക്ഷണഃ
ലോകത്രയഗുരുഃശ്രീമാൻ സർവജ്ഞസ്സർവകോവിദഃ. ൧
സർവേശസ്സർവദാഭീഷ്ടസ്സർവജിൽ സർവപൂജിതഃ
അക്രോധനോമുനിശ്രേഷ്ഠോനീതികർത്താഗുരുഃപിതാ. ൨
വിശ്വാത്മാവിശ്വകർത്താച വിശ്വയോനിരയോനിജഃ
ഭൂർഭുവസ്സുവരോംചൈവ ഭർത്താചൈവമഹാബലഃ. ൩

ഫലശ്രുതി.

പഞ്ചവിംശതിനാമാനി പുണ്യാനിനിയതാത്മനാ
നന്ദഗോപഗൃഹാവാസി വിഷ്ണുനാ കീർത്തിതാനിവൈ. ൪

പ്രാതരുത്ഥായയപഠിതാവത്തയേൽസുസമാഹിതഃ
വിപരീതോപിഭഗവാൻ പ്രീതസ്തസ്യബൃഹസ്പതിഃ. ൪
യഃശൃണോതിഗുരുസ്തോത്രം ചിരംജീവീനസംശയഃ
ഗോസഹസ്രഫലംതസ്യവിഷ്ണോർവ്വചനമുത്തമം. ൫
ബൃഹസ്പതികൃതാപീഡാനകദാചിൽഭവിഷ്യതി

ബൃഹസ്പതിയുടെ മുൻ വിവരിച്ച ൨൪ നാമങ്ങളെ ജപിച്ചാൽ സർവ്വ പ്രസാദവും ദീഘായുസ്സും ഉണ്ടാകുന്നു. ഇതു് വിഷ്ണുഭഗവാന്റെ വചനമാണു്.

ഇതി ശ്രീമഹാവിഷ്ണുകൃതബൃഹസ്പതി സ്തോത്രം സമ്പൂർണ്ണം.

---

## ൱൰൪. ശുക്രസ്തോത്രം.

ശൃണ്വന്തുമുനയസ്സർവ്വേശുക്രസ്തോത്രമിദംശുഭം
രഹസ്യംസർവ്വഭൂതാനാം ശുക്രപ്രീതികരംപരം.
യസ്യസങ്കീർത്തനൈർനിത്യം സർവ്വാൻകാമാനവാപ്നുയാൽ
താനിശുക്രസ്യനാമാനി കഥയാമിശുഭാനിച. ൧

ശുക്രപ്രീതികരവും സർവ്വകാമപ്രദവും ആയ ഭഗവാന്റെ
൨൪ നാമങ്ങളെ താഴെ വിവരിക്കുന്നു.

ശുക്രഃശുഭഗ്രഹഃശ്രീമാൻവർഷകൃദ്വർഷവിഘ്നകൃൽ
തേജോനിധിർജ്ഞാനദയോയോഗീയോഗവിദാംവരഃ. ൨
ദൈത്യസംജീവനശ്രാംശോദൈത്യനേതോശനഃകവിഃ
നീതികർത്താഗ്രഹാധീശോവിശ്വാത്മാലോകപൂജിതഃ. ൩
ശുക്ലമാല്യാംബരധരഃശ്രീചന്ദനസമപ്രഭഃ
അക്ഷമാലാധരഃകാവ്യസ്തപോമൂർത്തിർധനപ്രദഃ. ൪

ഫലശ്രുതി.

ചതുർവ്വിംശതിനാമാനി അഷ്ടോത്തരശതംയഥാ
ദേവസ്യാഗ്രേവിശേഷേണ പൂജാംകൃത്വാവിധാനതഃ. ൫
യഇദംപഠതിസ്തോത്രം ഭാർഗ്ഗവസ്യമഹാത്മനഃ
വിഷമസ്ഥോപിഭഗവാൻതുഷ്ടസ്സ്യാന്നാത്രസംശയഃ. ൬
സ്തോത്രംഭൃഗോരിദമനന്തഗുണപ്രദംയോ
ഭക്ത്യാപഠേതമനുജോനിയതശ്ശുചിസ്സൻ
പ്രാപ്നോതിനിത്യമതുലാംശ്രിയമീപ്സിതാർത്ഥാൻ
രാജ്യംസമസ്തധനധാന്യയുതാൻസമൃദ്ധിം.

ഈ ഇരുപത്തിനാലു നാമങ്ങളെ ശ്രദ്ധാപുരസ്സരം ജപിക്കുന്നതായാൽ അതാതു നാമങ്ങളുടെ ഫലസിദ്ധിക്കുന്നതാണ്. ഈ ശുക്രസ്തോത്രം ഭക്തിയോടുകൂടി ജപിച്ചാൽ ഉള്ളവർ ശ്രീയും ധനവും സർവ്വസമൃദ്ധിയും ലഭിക്കുന്നതാണ്.

ഇതി ശുക്രസ്തോത്രം സമ്പൂർണ്ണം

---

## ൧൧൩. ശനിസ്തോത്രം

അസ്യശ്രീശനൈശ്ചരസ്തോത്രമഹാമന്ത്രസ്യദശരഥഋഷി
ഗായത്രീഛന്ദഃശനൈശ്ചരോദേവതാ
ശനൈശ്ചരപ്രീത്യർത്ഥേജപേവിനിയോഗഃ

ദശരഥഉവാച:—

കോണാന്തഗോരൌദ്രയമോഥബഭ്രുഃ
കൃഷ്ണശ്ശനിഃപിംഗളമന്ദസൌരിഃ
നിത്യംസ്മൃതോയോഹരതേചപീഡാം
തസ്മൈനമഃശ്രീരവിനന്ദനായ. ൧

സുരാസുരാഃകിംപുരുഷോരഗേന്ദ്രാഃ
ഗന്ധർവ്വവിദ്യാധരപന്നഗാശ്ച
പീഡ്യന്തിസർവ്വേവിഷമസ്ഥിതേന
തസ്മൈനമഃശ്രീരവിവന്ദനായ ൨

നരാനരേന്ദ്രാഃപശവോമൃഗേന്ദ്രാ
വന്യാശ്ചയേകീടപതംഗഭൃംഗാഃ
പീഡ്യന്തിസർവ്വേവിഷമസ്ഥിതേനതസ്മൈ.... ൩

ദേശാശ്ചദുർഗ്ഗാണിവനാനിയത്ര
സേനാനിവേശാഃപുരപത്തനാനി
പീഡ്യന്തിസർവ്വേവിഷമസ്ഥിതേനതസ്മൈ.... ൪

തിലൈർയവൈർമാഷഗുഡാന്നദാനൈർ-
ലോഹേനനീലാംബരദാനതോവാ
പ്രീണാതിമന്ത്രൈർനിജവാസരേചതസ്മൈ.... ൫

പ്രയാഗകൂലേയമുനാതടേച
സരസ്വതീപുണ്യജലേഗുഹായാം
യോയോഗിനാംധ്യാനഗതോക്ഭാസതസ്മൈ.... ൬

അന്ന്യപ്രദേശാൽസ്വഗൃഹംപ്രവിഷ്ട-
സ്തദീയവാരേസനരസ്സുഖിസ്യാൽ
ഗൃഹാൽഗതോയേനപുനഃപ്രയാതിതസ്മൈ . . . . ൭

സ്രഷ്ടാസ്വയംഭൂർഭുവനത്രയസ്യ
ത്രാതാഹരീശോഹരതേപിനാകീ
ഏകസ്ത്രിധാഋഗ്യജുസ്സാമമൂർത്തിഃ തസ്മൈ . . . . ൮

ഫലശ്രുതി

ശന്യഷ്ടകംയോപ്രിയതഃപ്രഭാതേ
നിത്യംസപുത്രൈഃപശുബാന്ധവൈശ്ച
പഠേച്ചസൌഖ്യം ഭുവിഭോഗയുക്തഃ
പ്രാപ്നോതിനിർവാണപദംതദന്തേ . . . . ൯

ഈ അഷ്ടകം നിത്യവും ശ്രദ്ധയോടുകൂടി പ്രഭാതത്തിൽ ജപിക്കുന്നവൻ ഐഹിക സുഖത്തെ അനുഭവിക്കുകയും ഒടുവിൽ മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു.

കോണസ്ഥഃപിംഗളോബഭ്രുഃകൃഷ്ണോരൌദ്രോന്തകോയമഃ
ശൌരശ്ശനൈശ്ചരോമന്ദഃപിപ്പലാദേനസംസ്തുതഃ ൧൦
ഏതാനിദശനാമാനി പ്രാതരുത്ഥായയഃപഠേൽ
ശനൈശ്ചരകൃതാംപീഡാനകദാചിൽഭവിഷ്യതി. ൧൧

ഈ പത്തു നാമങ്ങളെ രാവിലെ ജപിക്കുന്നവന് ഒരിക്കലും ശനിപ്പിഴ ഉണ്ടാകുകയില്ല.

ശ്രീദശരഥവിരചിതം ശ്രീശനൈശ്ചരസ്തോത്രം സംപൂർണ്ണം.

---

## ൧൧൭. ശനൈശ്ചരാഷ്ടോത്തരശതനാമസ്തോത്രം.

ശനൈശ്ചരായ ശാന്തായ സർവാഭീഷ്ടപ്രദായിനേ
ശരണ്യായ വരേണ്യായ സർവേശായ നമോനമഃ ൧
സൌമ്യായ സുരവന്ദ്യായ സുരലോകവിഹാരിണേ
സുഖാസനോപവിഷ്ടായ സുന്ദരായ നമോനമഃ ൨
ഘനായഘനരൂപായ ഘനാഭരണധാരിണേ
ഘനസാരവിലേപായ ഖദ്യോതായനമോനമഃ ൩
മന്ദായമന്ദചേഷ്ടായ മഹനീയഗുണാത്മനേ
മർത്ത്യപാവനപാദായ മഹേശായ നമോനമഃ ൪

ഛായാപുത്രായശർവായശരത്തൂണീരധാരിണേ
ചരസ്ഥിരസ്വഭാവായ ചഞ്ചലായ നമോനമഃ ൫
നീലവർണ്ണായനിത്യായ നീലാംജനനിഭായച
നീലാംബരവിഭൂഷായ നിശ്ചലായ നമോനമഃ ൬
വേദ്യായവിധിരൂപായ വിരോധാധാരഭൂമയേ
വേദാസ്പദസ്വഭാവായ വജ്രദേഹായതേനമഃ ൭
വൈരാഗ്യദായവീരായ വീതരോഗഭയായച
വിപത്പരായചേശായ വിശ്വവന്ദ്യായതേനമഃ ൮
ഗൃധ്രവാഹായഗൃദ്ധായ കൂർമ്മാംഗായകുരൂപിണേ
കുത്സിതായഗുണാഢ്യായ ഗോചരായനമോനമഃ ൯
അവിദ്യാമൂലനാശായ വിദ്യാവിദ്യാസ്വരൂപിണേ
ആയുഷ്യകാരണായാപദ്ധർത്രേതുഭ്യം നമോനമഃ ൧൦
വിഷ്ണുഭക്തായവശിനേവിവിധാഗമവേദിനേ
വിധിസ്തുത്യായവന്ദ്യായ വിരൂപാക്ഷായതേനമഃ ൧൧
വരിഷ്ഠായഗരിഷ്ഠായ വജ്രാംകുശധരായച
വരദാഭയഹസ്തായ വാമനായനമോനമഃ ൧൨
ജ്യേഷ്ഠാപത്നീസമേതായ ശ്രേഷ്ഠായാമിതഭാഷിണേ
കഷ്ടൌഘനാശകാരായ പുഷ്ടിദായനമോനമഃ ൧൩
സ്തുത്യായസ്തോത്രഗമ്യായ ഭക്തവശ്യായഭാനവേ
ഭാനുപുത്രായഭവ്യായ പാവനായനമോനമഃ ൧൪
ധനുർമ്മണ്ഡലസംസ്ഥായ ധനദായധനുഷ്മതേ
ധനുപ്രകാശദേഹായ താമസായനമോനമഃ ൧൫
മന്ദായധനവന്ധ്യായ വിശേഷഫലദായിനേ
വശീകൃതജനേശായ പശൂനാംപതയേനമഃ ൧൬
ഖേചരായഖഗേശായഘനനീലാംബരായച
കാഠിന്യമാനസായാര്യ്യഗണസ്തുത്യായതേനമഃ. ൧൭
നീലച്ഛത്രായനിത്യായനിർഗ്ഗുണായ ഗുണാത്മനേ
നിരാമയായനിന്ദ്യായവന്ദനീയായതേനമഃ. ൧൮
ധീരായദിവ്യദേഹായദീനാർത്തിഹരണായച
ദൈന്യനാശകരായാര്യ്യജനഗണ്യായതേനമഃ. ൧൯

ക്രൂരായക്രൗരചേഷ്ടായകാമക്രോധധരായച
കളത്രപുത്രശത്രുത്വകാരണായനമോനമഃ. ൨൦
പരിപോഷിതഭക്തായവരഭീതിഹരായച
ഭക്തസംഘമനോഭീഷ്ടഫലദായനമോനമഃ. ൨൧
ഇതി ശ്രീശനൈശ്ചരാഷ്ടോത്തരശതനാമസ്തോത്രം സമ്പൂർണ്ണം.

---

## ൧൧൭. രാഹുസ്തോത്രം.

കാശ്യപഉവാച: —

ശൃണ്വന്തുമുനയസ്സർവേരാഹുപ്രീതികരംസ്തവം
സർവരോഗപ്രശമനംവിഷഭീതിഹരംപരം. ൧
സർവ്വസംപൽകരംചൈവഗുഹ്യംസ്തോത്രമനുത്തമം
ആദരേണപ്രവക്ഷ്യാമിസാവധാനമിദംശൃണു. ൨
രാഹുസ് സൂര്യരിപുശ്ചൈവവിഷജ്വാലാവൃതാനനഃ
സുധാംശുവൈരിശ്യാമാത്മാവിഷ്ണുചക്രാഹിതോബലീ: ൩
ഭുജഗേശസ്തീക്ഷ്ണദംഷ്ട്രഃ ക്രൂരകർമ്മാഗ്രഹാധിപഃ
ദ്വാദശൈതാനിനാമാനിനിത്യംയോനിയതഃപഠേൽ. ൪
ജപ്ത്വാതുപ്രതിമാംചൈവസിസജാംമാഷസുസ്ഥിതാം
നീലഗന്ധാക്ഷതൈഃപുഷ്പൈഃഭക്ത്യാസംപൂജ്യയത്നതഃ. ൫
വഹ്നിമണ്ഡലമാനീയദൂർവ്വാന്നാജ്യാഹുതിക്രമാൽ
തന്മന്ത്രേണൈവജുഹയാദ്യാവദഷ്ടോത്തരംശതം. ൬
ഹുത്വാചൈവതുയോനിത്യംപ്രാർത്ഥയേൽഗ്രഹനായകം
രാഹോകരാളവദനരവിചന്ദ്രഭയംകര. ൭
തമോരൂപനമസ്തുഭ്യംപ്രസാദംകുരുസർവ്വദാ
സംപ്രാർത്ഥ്യൈവംഗ്രഹേശംതംസ്തോത്രംയഃപ്രയതഃപഠേൽ. ൮
രാഹുഃപ്രീതമനാസ്തസ്യാപ്യഷ്ടമസ്ഥാനഗോപിവാ
വിഷാന്നജനിതാഭീതിർമഹാരോഗസ്യകാകഥാ. ൯
സർവ്വാൻകാമാനവാപ്നോതിനഷ്ടരാജ്യമപൈതിച
ഇതിതദ്വചനംശ്രുത്വാസ്തോത്രേണാനേനസുവ്രതഃ. ൧൦
സ്തുത്വാഗ്രഹേശംസ്വർഭാനുംസർവ്വാൻകാമാനവാപ്നുവാൽ
ഏവംപഠേദനുദിനംസ്തവരാജമേതൽ

രാഹുഃപ്രസന്നഹൃദയോവിജിതേന്ദ്രിയാസ്തേ
ആരോഗ്യപുത്രസുഹൃദശ്ചമനോരഥാംശ്ച
തേപ്രാപ്നുവംതിവിഷമാശ്ചഗ്രഹാഃപ്രസന്നാഃ

ഈ സ്തോത്രം ഭക്തി പൂർവ്വം ജപിക്കുകയും രാഹുപ്രതിമയെ പൂജിക്കുകയും ചെയ്യാൽ വിഷഭീതിയുണ്ടാകയില്ല. സർവരോഗങ്ങളും നീങ്ങി അനുഗ്രഹനിവൃത്തിയുണ്ടാകുന്നതുമാണ്. രാഹുപ്രസാദാംകൊണ്ടു അന്യഗ്രഹങ്ങളും പ്രസാദിക്കും.

ഇതിരാഹുസ്തോത്രംസംപൂർണ്ണം

---

## ൧൧൯. കേതുസ്തോത്രം.

ഗൌതമഉവാച:—

മുനീന്ദ്രസൂത്രതത്വജ്ഞസർവ്വശാസ്ത്രവിശാരദ
കേതുഗ്രഹൈഃപീഡിതാനാംബ്രഹ്മണാകീർത്തിതംപുരാ. ൧
കേതുപ്രീതികരംദിവ്യം സ്തോത്രംവദമഹാമതേ
തച്ഛ്രുത്വാവ്യാസശിഷ്യസ്തുപ്രോവാചകരുണാനിധിഃ. ൨
ഏകഃകരാളവദനോദ്വിതീയോരക്തലോചനഃ
തൃതീയഃപിംഗളാക്ഷശ്ചചതുർത്ഥോജ്ഞാനദായകഃ. ൩
പഞ്ചമഃകപിലാക്ഷശ്ച‌ഷഷ്ഠഃകാലാഗ്നിസന്നിഭഃ
സപ്തമോഹിമഗർഭശ്ചധൂമ്രവർണ്ണോഷ്ടമസ്തഥാ! ൪
നവമഃകൃത്തകണ്ഠശ്ചദശമോനരപിംഗഃ
ഏകാദശസ്തുശ്രീകണ്ഠഃവനമാലാവിഭൂഷണഃ. ൫
ദ്വാദശൈതേമഹാക്രൂരാസ്സർവോപദ്രവകാരകാഃ
പീഡ്യംതേസർവ്വകാലേഷുദിവാകരനിശാകരൌ. ൬
കലശേനീലവർണ്ണാഭേപ്രഭാകരനിശാകരൌ
നിക്ഷിപ്യയേത്തുഷട്കോണേപദ്മമഷ്ടദളംക്രമാൽ. ൭
കേതുംകരാളവദനംസർവ്വലോകഭയംകരം
പ്രതിമാംവസ്ത്രസംയുക്താംചിത്രാതാരേപ്രദാപയേൽ. ൮
ദാനേനാനേനസുപ്രീതോഭവേൽ തസ്യസുഖപ്രദഃ
വത്സരംപ്രയതോഭൂത്വാപൂജയിത്വാനരോത്തമഃ. ൯
മൂലമഷ്ടോത്തരശതം യേജപന്തിനരോത്തമാഃ
തേഷാംകേതുപ്രസാദേനനകദാചിൽഭയംഭവേൽ. ൧൦

ഇതികേതുസ്തോത്രം സംപൂർണ്ണം.

---

## ൧൨൦ ഗംഗാഷ്ടകം.

മാതശ്ശൈലസുതാസപത്നിവസുധാശൃംഗാരഹാരാവലി
സ്വർഗ്ഗാരോഹണവൈജയന്തി ഭവതീം ഭാഗീരഥീം പ്രാർത്ഥയേ
ത്വത്തീരേവസതസ്ത്വദംബുപിബതസ്ത്വദ്വീചിഷുപ്രേംഖത
സ്ത്വന്നാമസ്മരതസ്ത്വദർപ്പിതധിയസ്സ്യാന്മേശരീരവ്യയഃ ൧

അല്ലയോ മാതാവേ! പാർവ്വതിയുടെ സപത്നിയായി ഭൂമിദേവിയുടെ ശൃംഗാരഹാരാവലി (മുത്തുമാല) യായി സ്വർഗ്ഗപ്രാപ്തിക്കുള്ള പ്രാസാദമായിരിക്കുന്ന ഭവതിയെ ഞാൻ പ്രാർത്ഥിക്കുന്നു. എനിക്കു നിന്റെ തീരത്തിൽ വസിച്ചും നിന്റെ ജലം പാനം ചെയ്തും നിന്റെ തിരകളിൽ കുളിച്ചും നിന്റെ നാമം സ്മരിച്ചും നിന്നിൽത്തന്നെ ബുദ്ധിയെ അർപ്പിച്ചും കാലം നയിക്കുമാറാകണമേ.

ത്വത്തീരേതരുകോടരാന്തരഗതോ ഗംഗേ! വിഹംഗോവരം
ത്വന്നീരേനരകാന്തകാരിണിവരം മത്സ്യോഥവാകച്ഛപഃ
നൈവാന്യത്രമദാന്ധസിന്ധുരഘടാ സംഘട്ടഘണ്ടാരണത്-
കാരത്രസ്തസമസ്തവൈരിവനിതാ ലബ്ധസ്തുതിർഭൂപതിഃ ൨

നിന്റെ (ഗംഗാ) തീരത്തിലുള്ള വൃക്ഷപ്പൊത്തിൽ ഒരു പക്ഷിയാകുന്നതു ശ്രേഷ്ഠമാകുന്നു. പാപനാശിനിയായ നിന്റെ ജലത്തിൽ മത്സ്യമായോ കൂർമ്മമായോ തീരുന്നതും ശ്രേഷ്ഠം തന്നെ മത്തവാരണങ്ങളിൽ കേറി ശത്രുധ്വംസനം ചെയ്തു ജയഭേരി അടിച്ചു ശത്രുരാജാക്കന്മാരുടെ ഭാര്യമാർ സ്തുതിക്കുന്ന രാജപദവികിട്ടിയാലും(ചക്രവർത്തിപദം സിദ്ധിച്ചാലും) വിശിഷ്ടതയില്ലാ.

ഉക്ഷാപക്ഷീതുരഗഉരഗഃകോപിവാവാരണോവാ
വാരാണസ്യാംജനനമരണക്ലേശദുഃഖാസഹിഷ്ണുഃ
നത്വന്യത്രപ്രവിരളരണൽകിംകിണിക്വാണമിശ്രം
വാരസ്ത്രീഭിശ്ചമരമരുതാവീജിതോഭൂമിപാലഃ ൩

പക്ഷി മൃഗങ്ങൾക്കുപോലും വാരാണസിയിൽ ജനനമരണാദി ദുഃഖാനുഭവമല്ലാ വാരസ്ത്രീകൾ മുതലായ പരിവാരങ്ങളുള്ള രാജാവായിരുന്നാലും മുൻപ്പറഞ്ഞ വിശിഷ്ടത സിദ്ധിക്കുന്നതല്ലാ.

കാകൈർന്നിഷ്കുഷിതംശ്വഭിഃകബളിതംഗോമായുഭിർല്ലുണ്ഠിതം
സ്രോതോഭിശ്ചലിതംതടാംബുലുളിതംവീചിഭിരാന്ദോളിതം
ദിവ്യസ്ത്രീകരചാരുചാമരമരുൽ സംവീജ്യമാനഃകദാ
ദ്രക്ഷ്യേഹംപരമേശ്വരി!ത്രിപഥഗേ! ഭാഗീരഥി!ത്വദ്വപുഃ ൪

കാക്ക, പട്ടി, കുറുക്കൻ മുതലായ ജന്തുക്കൾക്കുപോലും യാതൊരു ഭേദവും കൂടാതെ ഉപയോഗസഹവാസങ്ങളുള്ളതും പലവിധമുള്ള അന്യ ജലങ്ങളുടെ സമ്പർക്കമുള്ളതും തിരകളാൽ മനോഹരമായതും ആയ നിന്റെ ശരീരത്തെ (ഗംഗാജലത്തെ) അല്ലയോ ദേവി! ഗംഗേ! ദിവ്യസ്ത്രീകളാൽ വീശപ്പെട്ടവനായി (സുകൃതിയായി) എപ്പോഴാണു ഞാൻ കാണുന്നതു്.

അഭിനവബിസവല്ലീപാദപത്മസ്യവിഷ്ണോ
മദനമഥനമൌലേർമാലതീപുഷ്പമാലാ
ജയതുജയപതാകാകാപ്യസൌമോക്ഷ ലക്ഷ്മ്യാഃ
ക്ഷപിതകലികളംകാജാഹ്നവീനഃപുനാതു ൫

മഹാവിഷ്ണുവിന്റെ പാദപത്മത്തിന്റെ ഇളയ ബിസവല്ലിയായും (പതാകം കൊടിക്കൂറ) കലിമലത്തെ കളയുന്നവളംയും ഗംഗാദേവി ജയിക്കട്ടെ എടന്നെ രക്ഷിക്കട്ടെ.

ഏതൽതാലതമാലസാലസരളവ്യാലോലവല്ലീലതാ
ഛന്നംസൂര്യ്യകരപ്രതാപരഹിതം ശംഖേന്ദുകുന്ദോജ്വലം
ഗന്ധർവ്വാമരസിദ്ധകിന്നരവധൂതുംഗസ്തനാസ്ഫാലിതം
സ്നാനായപ്രതിവാസരംഭവതുമേഗംഗാജലംനിർമ്മലം ൬

താലംതമാലം വല്ലികൾ മുതലായവയാൽ എപ്പോഴും മറയ്ക്കപ്പെട്ടതും വെയിൽ പ്രവേശിക്കാത്തതും ശംഖം, ചന്ദ്രൻ, കന്ദം, ഇവയെപ്പോലെ ഉജ്വലിക്കുന്നതും ആകാരവാരകളായ ഗന്ധർവസ്ത്രീകൾ മുതലായവർ മുഴുകുന്നതും നിർമ്മലവും ആയ ഗംഗാജലം എനിക്ക നിത്യസ്നാനത്തിന്നായി ഭവിക്കട്ടെ.

ഗാംഗംവാരിമനോഹാരിമുരാരിചരണച്യുതം
ത്രിപുരാരിശിരശ്ചാരിപാപഹാരിപുനാതുമാം ൭

വിഷ്ണുവിന്റെ പാദോദകവും ശിവന്റെ ശിരസ്സിൽ ഒഴുകുന്നതും പാപനാശകവും മോഹരവും ആയ ഗംഗാജലം എന്നെ പരിശുദ്ധികരിക്കട്ടെ.

പാപാപഹാരിദുരിതാരിതരംഗധാരി
ശൈലപ്രചാരിഗിരിരാജഗുഹാവിഹാരി
ഝംകാരകാരിഹരിപാദരജോപഹാരി
ഗാംഗംപുനാതുസതതംശുഭകാരിവാരി ൮

പാപങ്ങളെ നശിപ്പിക്കുന്നതും തരംഗങ്ങളെ (തിരകളെ) ധരിക്കുന്നതും പർവ്വതത്തിൽ ചരിക്കുന്നതും പർവ്വതഗുഹകളിൽ വിഹരിക്കുന്നതും ഝംകാരത്തെ ചെയ്യുന്നതും വിഷ്ണുപദത്തിലെ രജസ്സിനെ അപഹരിക്കുന്നതും ശുഭകാരിയും ആയ ഗംഗാവാരി എല്ലാപ്പോഴും എന്നെ പാവനമാക്കി ചെയ്യുണമേ.

ഗംഗാഷ്ടകംപഠതിയഃപ്രയതഃപ്രഭാതേ
വാൽമീകിനാവിരചിതംശുഭദം മനുഷ്യഃ
പ്രക്ഷാല്യഗാത്രകലികല്മഷപംകമാശു
മോക്ഷംലഭേൽപതതിനൈവപുനർഭവാബ്ധൌ. ൯

ശ്രീവാൽമീകിമഹർഷിരചിതമായ ഈ ഗംഗാഷ്ടകത്തെ പ്രഭാതത്തിൽ സശ്രദ്ധം ജപിക്കുന്ന മനുഷ്യൻ സകല പാപങ്ങളും നശിച്ച മോക്ഷത്തെ പ്രാപിക്കുന്നു. അവൻ പിന്നെ സംസാരസമുദ്രത്തിൽ പതിക്കുന്നില്ലാ.

ഇതി ശ്രീവാൽമീകിരചിതാ ഗംഗാഷ്ടകം സംപൂർണ്ണം



## ൧൮൧. മനീഷാപഞ്ചകസ്തോത്രം.

സത്യാചാര്യസ്യഗമനേകദാചിന്മുക്തിദായകം
കാശിക്ഷേത്രംപ്രതിസഹഗൌര്യാമാർഗേതുശങ്കരം. ൧

അന്ത്യവേഷധരംദൃഷ്ട്വാഗച്ഛഗച്ഛേതിചാബ്രവീൽ
ശങ്കരഃസോപിചണ്ഡാലസ്തംപുനഃപ്രാഹശങ്കരം. ൨

മോക്ഷപ്രദമായ കാശീക്ഷേത്രത്തിൽ സ്വാമിദർശനത്തിന്ന ആചാര്യസ്വാമികൾ പോകുന്ന മാർഗത്തിൽ പരമശിവൻഗൌരീസമേതംചണ്ഡാലവേഷം ധരിച്ചു വരികയും ചണ്ഡാലനെന്നുദ്ദേശിച്ചു പോ. പോ. എന്നു സ്വാമികൾ മാററുകയും ആ ചണ്ഡാലൻ സ്വാമികളോടുത്തരമായി താഴെ വിവരിക്കുംപ്രകാരം പറയുകയും ചെയ്തു

അന്നമയാദന്നമയംഹ്യഥവാചൈതന്യമേവചൈതന്യാൽ
ദ്വിജവരദൂരീകർത്തുംവാഞ്ഛസികിംബ്രൂഹിഗച്ഛഗച്ഛേതി. ൩

ഹേ ദ്വിജവര! പോ പോ എന്നു അങ്ങു പറയുന്നതു അന്നമയ (ശരീര) ത്തിൽ നിന്നു അന്നമയത്തെ അകററുന്നതിനോ അതല്ല ചൈതന്യത്തിൽ (ദേഹി) നിന്നു ചൈതന്യത്തെ അകററുന്നതിനോ? (ദേഹം കേവലം ജഡവസ്തു ആഹാരാദികളാൽ പോഷിപ്പിക്കപ്പെടുന്നതു. 'അത്യന്തമലിനോ ദേഹംദേഹീചാത്യന്തനിർമ്മലഃ' എന്നുള്ളതിനാൽ ദേഹം എപ്പോഴും മലിനവും ദേഹീ അതിനിർമ്മലനും ആണ് ബ്രാഹ്മണജഡം ചണ്ഡാലജഡം ബ്രാഹ്മണദേഹി ചണ്ഡാലദേഹി എന്നുള്ള വ്യത്യാസമോ വ്യവഹാരമോ സൂക്ഷ്മദൃഷ്ട്യാ ഇരിക്കുന്നില്ല.]

കിംഗംഗാംബുനിബിംബിതേംബരമണൌചണ്ഡാലവാടീപയഃ
പൂരേചാന്തരമസ്തികാഞ്ചനഘടീമൃൽകുംഭയോർവാംബരേ
പ്രത്യഗ്വസ്തുനിനിസ്തരംഗസഹജാനന്ദാവബോധാംബുധൌ
വിപ്രോയംശ്വപചോയമിത്യപിമഹാൻകോയംവിഭേദഭ്രമഃ ൪

ഗംഗാജലത്തിൽ ബിംബിച്ചു കാണുന്ന അംബരമണിക്കും (സൂര്യനും) പറച്ചേരിയിൽ (മാംസാദികളെ ശോധിക്കുന്ന) കുളത്തിൽ ബിംബിക്കുന്ന സൂര്യനും തമ്മിൽ അന്തരം (വ്യത്യാസം) ഉണ്ടോ സ്വർണ്ണകുടത്തിലും മൺകുടത്തിലും ഉള്ള ആകാശങ്ങൾക്കും എന്തു വ്യത്യാസമാണുള്ളതു് തരംഗമില്ലാതെ [നിർബാധമായി, ഇളക്കമില്ലാതെ] സ്വതഃപരമാനന്ദപരിപൂർണ്ണമായും ജ്ഞാനമായും ഉള്ള സമുദ്രമായ, അതായതു ആനന്ദസ്വരൂപമായ പ്രത്യഗ്വസ്തുവിൽ (ബ്രഹ്മത്തിൽ) ഇവൻ ബ്രാഹ്മണൻ ഇവൻ ചണ്ഡാലൻ എന്നുള്ള വ്യത്യാസവും ഭ്രമവും എവിടെ? [മുൻ വിവരിച്ച ശ്ലോകങ്ങളിലെ തത്വം ഗ്രഹിച്ച ഉടൻ ആചാര്യസ്വാമികൾ സാഷ്ടാംഗനമസ്കാരം ചെയ്തു താഴെ പറയുന്ന അഞ്ചു ശ്ലോകങ്ങൾ ചൊല്ലിയെന്നാണ് പ്രസിദ്ധിയുള്ളതു്

ജാഗ്രൽസ്വപ്നസുഷുപ്തിഷുസ്ഫുടതരായാസംവിദുജ്ജൃംഭതേ
യാബ്രഹ്മാദിപിപീലികാന്തതനുഷുപ്രോതാജഗത്സാക്ഷിണീ
സൈവാഹംനചദൃശ്യവസ്ത്വിതിദൃഢപ്രജ്ഞാപിയസ്യാസ്തിചേ
ച്ചണ്ഡാലോസ്തുസതുദ്വിജോസ്തുഗുരുരിത്യേഷാമനീഷാമമ ൫

ജാഗ്രത്ത് സ്വപ്നം സുഷുപ്തി ഈ അവസ്ഥാത്രയങ്ങളിൽ സ്ഫുടമാകുംവണ്ണം യാതൊരു ചൈതന്യമാണു പ്രകാശിക്കുന്നത്? യാതൊരു ചൈതന്യമാണ് സർവ്വജഗത്തിനും സാക്ഷിയായി ബ്രഹ്മാവു തൊട്ടു ഉറുമ്പുവരെയുള്ള ജീവികളുടെ ശരീരങ്ങളിൽ പ്രവേശിച്ചിരിക്കുന്നത്. ഞാൻ ആ ചൈതന്യംതന്നെ താൻ ദൃശ്യവസ്തു (പ്രപഞ്ചം) അല്ലെന്നും സാക്ഷാൽ ചൈതന്യമാണെന്നും ഏതൊരുത്തനു നിശ്ചലബുദ്ധിയുണ്ടാകുന്നു? അവൻ ചണ്ഡാലനാകട്ടെ, ഗുരു (സർവ്വവന്ദിതൻ) വെന്നാണു എന്റെ മതം

ബ്രഹ്മൈവാഹമിദംജഗൽചസകലംചിന്മാത്രവിസ്താരിതം
സർവ്വംചൈതദവിദ്യയാത്രിഗുണയാശേഷംമയാകല്പിതം
ഇത്ഥംയസ്യദൃഢാമതിഃസുഖതരേനിത്യേപരേനിർമ്മലേ
ചണ്ഡാലോസ്തുസതുദ്വിജോസ്തുഗുരുരിത്യേഷാമമമനീഷാമമ ൩

അഹം ബ്രഹ്മാസ്മി ഞാൻ ബ്രഹ്മമാകുന്നു. സർവജഗത്തും ചിന്മാത്ര[ചൈതന്യ മാത്ര] ത്താൽ പ്രകാശിതമാണ്. ഈ കാണുന്നതു ത്രിഗുണാ (സത്വരജസ്തമോഗുണാ)ത്മികയായ അവിദ്യ (മായ)യാലും ശേഷം എന്നാലും കല്പിക്കപ്പെട്ടതാണ്. എന്നിങ്ങനെ അറിഞ്ഞു യാതൊരുവനു സുഖസ്വരൂപവും നിത്യവും പരിശുദ്ധമായ വസ്തുവിൽ(ബ്രഹ്മത്തിൽ) നിശ്ചലയായ ബുദ്ധിയുണ്ടാകുന്നു? അവൻ ചണ്ഡാലനാകട്ടെ ദ്വിജനാകട്ടെ ഗുരുവെന്നാണ് എന്റെ മതം.

ശശ്വന്നശ്വരമേവവിശ്വമഖിലംനിശ്ചിത്യവാചാഗുരോർ-
നിത്യംബ്രഹ്മനിരന്തരംവിമൃശതാനിർവ്യാജശാന്താത്മനാ
ഭൂതംഭാവിചദുഷ്കൃതംപ്രദഹതാസംവിന്മയേപാവകേ
പ്രാരബ്ധായസമർപ്പിതംസ്വവപുരിത്യേഷാമനീഷാമമ ൪

അഖിലവിശ്വ(പ്രപഞ്ചവും) നശ്വരമാണ്, ബ്രഹ്മം മാത്രം നിത്യം, എന്ന ഗുരൂപദേശത്താൽ നിശ്ചയിച്ച് നിർമ്മലവും ശാന്തവുമായ മനസ്സോടുകൂടി നിരന്തരമനനം ചെയ്യുകയും സകല ദുഷ്കൃതങ്ങളേയും ബ്രഹ്മാഗ്നിയിൽ ദഹിപ്പിക്കുകയും ചെയ്യുന്നവനാൽ തന്റെ ശരീരം പ്രാരബ്ധത്തിനായികൊണ്ടു സമർപ്പിക്കപ്പെടുന്നു വെന്നാണ് എന്റെ മതം(പ്രപഞ്ചം അനിത്യവും പരമാത്മാവു ശാശ്വതവു മാണെന്നുറച്ചു സർവകർമ്മങ്ങളേയും ജ്ഞാനസിദ്ധിയാൽ നശിപ്പിക്കുന്നവൻ ജീവിച്ചിരുന്നാലും കർമ്മങ്ങളെ ചെയ്യാലും ഫലങ്ങളെ അനുഭവിക്കേണ്ടതില്ലെന്നു സാരം അവൻ ജീവന്മുക്തൻ തന്നേ)

യാതിര്യങ്നരദേവതാഭിരഹമിത്യന്തഃസ്ഫുടാഗൃഹ്യതേ
യൽഭാസാഹൃദയാക്ഷദേഹവിഷയാഭാന്തിസ്വതോചേതനാഃ
താംഭാസ്യൈഃപിഹിതാർക്കമണ്ഡലനിഭാംസ്ഫൂർത്തിംസദാഭാവയൻ
യോഗീനിർവൃതമാനസോഹിഗുരുരിത്യേഷാമനീഷാമമ. ൫

പക്ഷിമൃഗാദികൾ മനുഷ്യർ, ദേവന്മാർ മുതലായ ജീവികളുടെ ഉള്ളിൽ പ്രത്യക്ഷവും 'ഞാൻ ഞാൻ, എന്നു അറിയപ്പെടുന്നതുമായി യാതൊന്നുണ്ടോ? യാതൊന്നിന്റെ പ്രകാശത്താലാണ് ഹൃദയം, ഇന്ദ്രിയങ്ങൾ, ദേഹം, വിഷയങ്ങൾ ഇവ സ്വതഃ അചേതനങ്ങളാണെങ്കിലും പ്രകാശിപ്പിക്കപ്പെടുന്നതു? അസ്ഫൂർത്തി:യ (ചൈതന്യത്തെ) ഭാസ്യങ്ങളെ

(വിഷയങ്ങളെ) ക്കൊണ്ടു പിഹിതാർക്കമണ്ഡലതുല്യമായി (മറക്കപ്പെട്ട ആദിത്യമണ്ഡലസമമായി) എല്ലായ്പ്പോഴും അറിഞ്ഞു സുഖത്തെ അടയുന്ന യോഗി (ചണ്ഡാലനോദ്വിജനോ ആകട്ടെ) ഗുരുവെന്നാണ് എന്റെ മതം

പ്രകാശിക്കുന്നതായ സൂര്യമണ്ഡലം പ്രകാശമില്ലാത്ത മേഘപടലങ്ങളാൽ മറക്കപ്പെട്ടതായി തോന്നിയാലും ആ അവസരത്തിൽ തന്നെ മേഘമണ്ഡലത്തെ കാണുന്നതിനു സൂര്യമണ്ഡലപ്രഭതന്നെ ഹേതുവായിരിക്കുന്നപോലെ അചേതനങ്ങ(ജഡങ്ങ)ളായ വിഷയങ്ങളാൽ ആവൃതമായി തോന്നപ്പെടുന്ന സൂക്ഷ്മവസ്തു വി(ബ്രഹ്മത്തി)നു തന്മൂലം സ്ഥിതി ഭേദമില്ലെന്നല്ല അവയുടെ പ്രകാശത്തിനു ബ്രഹ്മകാരണമായു മാകുന്നു.

യൽസൌഖ്യാംബുധിലേശലേശതഇമേശക്രാദയോനിർവൃതാ
യച്ചിത്തേനിതരാംപ്രശാന്തകലനേലബ്ധ്വാമുനിർന്നിവൃതഃ
യസ്മിൻനിത്യസുഖാംബുധൌഗളിതധീർബ്രഹ്മൈവനബ്രഹ്മവി-
ദ്യഃകശ്ചിത്സസുരേന്ദ്രവന്ദിതപദോനൂനംമനീഷാമമ ൫

യാതൊരു പരമാനന്ദത്തിന്റെ ഏത്രയോ ചുരുങ്ങിയ അംശത്താൽ ഇന്ദ്രാദികൾ സുഖികളായിരിക്കുന്നു യാതൊന്നിന്റെ സൂക്ഷ്മചിന്തകൊണ്ടു മുനികൾ ആനന്ദമാകുന്ന യാതൊരു ശാശ്വതാനന്ദക്കടലിൽ മനോലയം വന്ന് ബ്രഹ്മജ്ഞാനിയല്ലാ സാക്ഷാൽ ബ്രഹ്മമായി തന്നെ പരിണമിക്കുന്നു: അങ്ങിനെയുള്ള പരമാനന്ദലബ്ധിയുള്ളവൻ (ചണ്ഡാലനോ ദ്വിജനോ ആയാലും കൊള്ളാം) ഇന്ദ്രാദികളാൽ പോലും വന്ദിക്കപ്പെടുന്നവനെന്നാണ് എന്റെ മതം

ഇതിമനീഷാപഞ്ചകം സംപൂർണ്ണം

---

## ൧-൧ ശ്രീ ദക്ഷിണാമൂർത്തിസ്തോത്രം

വിശ്വംദർപ്പണദൃശ്യമാനനഗരീതുല്യംനിജാന്തർഗ്ഗതം
പശ്യന്നാത്മനിമായയാബഹിരിവോൽഭൂതംയഥാനിദ്രയാ
യസ്സാക്ഷാൽകുരുതേപ്രബോധസമയേസ്വാത്മാനമേവാദ്വയം
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയേ ൧

കണ്ണാടിയിൽ കാണുന്ന നഗരിക്കു തുല്യമായി നിജാന്തർഗതമായ (തന്നിൽ ആരോപിക്കപ്പെട്ട) വിശ്വത്തെ (ജഗത്തിനെ) നിദ്രയാൽ (സ്വപ്നപ്രപഞ്ചത്തെ) എപ്രകാരമോ അപ്രകാരം മായയാൽ ബഹിർഭൂതമായി യാതൊരുത്തൻ കാണുന്നു? (ജാഗ്രത്തിൽ സ്വപ്നാവസ്ഥ എപ്രകാരം തോന്നപ്പെട്ടു, അപ്രകാരം) പ്രബോധസമയത്തിൽ-സൂക്ഷ്മജ്ഞാനത്താൽ-അദ്വയമായ ആത്മാവിനെ മാത്രം യാതൊരുത്തൻ സാക്ഷാൽ കരിക്കുന്നു?. അങ്ങിനെ ഇരിക്കുന്ന ശ്രീഗുരുമൂർത്തിയായ ശ്രീദക്ഷിണാമൂർത്തിക്കായി ഈ നമസ്കാരം (ഭവിക്കട്ടെ).

ജഗദീശ്വരനായ പരമശിവൻ സതീവിയോഗാനന്തരം- പാർവതീപരിണയത്തിനു മുമ്പ്-സർവസംഗപരിത്യാഗം ചെയ്തു അവധൂതനായി ദക്ഷിണാമുഖമായിരുന്ന് ആത്മസാക്ഷാൽകാരമാകുന്ന സ്വാനുഭൂതിയെ സ്വഭക്തന്മാരായ ഋഷീശ്വരന്മാർക്ക്, അനുഭവപ്പെടുത്തി അനുഗ്രഹിച്ചതായി പുരാണങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. ഈ അവ

സ്ഥാവിശേഷത്തിൽ ശിവനെ ശ്രീദക്ഷിണാമൂർത്തി എന്നു ഭക്തന്മാർ സ്തുതിക്കുന്നു. പാരമാർത്ഥികവിദ്യയെ അദ്വൈതസിദ്ധാന്തങ്ങളാൽ വെളിപ്പെടുത്തി ശ്രീശങ്കരഭഗവൽപൂജ്യപാദരാൽ നിർമ്മിക്കപ്പെട്ട ഈ "ദക്ഷിണാമൂർത്തിസ്തോത്രം" സഗുണനിർഗ്ഗുണോപാസനകൾക്കു അത്യന്തയുക്തവും ശ്രേഷ്ഠവുമാകുന്നു.

അദ്വൈതശാസ്ത്രത്തിൽ ജീവേശ്വരജഗത്തുക്കളുടെ തത്വങ്ങളും, ജീവബ്രഹ്മൈക്യം എന്നി വിഷയങ്ങളാകുന്നു മുഖ്യമായി പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. ഇതിൽ മായ, തൽപരിണാമം, ഇവ പ്രധാനവിഷയങ്ങളാകുന്നു. സാക്ഷാദ്വസ്തു (പരബ്രഹ്മം=പരമാത്മാവ്) സച്ചിദാനന്ദസ്വരൂപമാണ് അതായതു്. സദ്രൂപവും ചിദ്രൂപവും, ആനന്ദരൂപവുമാകുന്നു. ബ്രഹ്മംശാശ്വതവും,ജഗത്തു, കണ്ണാടിയിൽ നഗരമെന്നതുപോലെ, മായയാൽ ബ്രഹ്മത്തിൽ കല്പിതവും നശ്വരവുമാണ്. നിർഗ്ഗുണബ്രഹ്മത്തിൽ സഗുണോപാസനനിമിത്തം ബ്രഹ്മത്തെ സഗുണബ്രഹ്മമായി-ഈശ്വരനായി-കല്പിക്കുകയും ആ ഈശ്വരൻ മായയേക്കൊണ്ട് ലോകത്തെ പ്രപഞ്ചത്തെ-സൃഷ്ടിക്കുകയും ചെയ്യുന്നു. മായാന്തുപ്രകൃതിംവിദ്യാൽ മായിനന്തുമഹേശ്വരം, എന്നുള്ളതിനാൽ മായപ്രകൃതിയും ഈശ്വരൻ മായയോടുകൂടിയവനുമാകുന്നു. ഈശ്വരസൃഷ്ടമെന്നോ മായാകല്പിതമെന്നോ പറയപ്പെടുന്ന ഈ ജഗത്തു് സാക്ഷാൽ ബ്രഹ്മചൈതന്യത്താൽ പ്രകാശിതവും ബ്രഹ്മം മായയുടെ അധിഷ്ഠാനവുമാണ്. നിർവ്വികാരബ്രഹ്മത്തിൽ പ്രകൃതിയുടെ (മായയുടെ) പ്രവൃത്തിയാൽ സങ്കല്പത്താൽ- സ്വപ്നപദാർത്ഥങ്ങളെന്നപോലെ ജഗത്തുൽപാദിച്ച സ്ഥിതിലയങ്ങളെ പ്രാപിക്കുകയും ബ്രഹ്മം മാത്രം ശേഷിക്കുകയും ചെയ്യുന്നതിനാൽ നിത്യമായ ബ്രഹ്മത്തിൽ ദർപ്പണത്തിലെന്നതുപോലെ നശ്വരമായ വിശ്വം പ്രതിഫലിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. ഉണ്ട്, ഇല്ല, എന്നിങ്ങിനെയുള്ള സങ്കല്പഭേദത്താൽ ഭ്രമം ജനിക്കുകയും പരമാർത്ഥവസ്തുജ്ഞാനത്താൽഭ്രമം നശിക്കുകയും ചെയ്യുന്നു. സ്വപ്നപ്രപഞ്ചത്തിനു നിദ്ര എപ്രകാരമോ അപ്രകാരം ജാഗ്രൽ പ്രപഞ്ചത്തിനു മായകാരണമാകുന്നു. ആത്മാവിൽ കല്പിതമായ ജഗത്തു ആത്മാവിൽ നിന്നു അന്യമെന്നു തോന്നുന്നതും മായനിമിത്തമാകയാൽ മായയുടെ നാശത്താൽ-അജ്ഞാനം നശിച്ചു. ആത്മജ്ഞാനത്താൽ-മാത്രമേ പരമാനന്ദപദപ്രാപ്തിയുണ്ടാകയുള്ളു. പരമാനന്ദചൈതന്യവും പ്രകൃതിയുടെ പ്രവൃത്തിയും ഓരോ ജീവികളിലും വർത്തിക്കുന്നുണ്ട്. ഞാൻ ഉണർന്നിരിക്കുന്നു, ഞാൻ സ്വപ്നംകണ്ടു, ഞാൻ ഉറങ്ങി എന്നിനെ ത്രികാലങ്ങളിലും അഭേദമായിരിക്കുന്ന 'ഞാൻ' എന്ന ചൈതന്യത്തെ ബ്രഹ്മമായും 'എന്റെ, പ്രകൃതിയെ (സ്വഭാവത്തെ) മായയായും ചിന്തിക്കുക. നമ്മുടെ പ്രകൃതിയുടെ പ്രവൃത്തി കർമ്മമായിത്തീർന്നു കർമ്മത്തിൽനിന്നു ഫലോദയമുണ്ടാകുന്നു. ആ ഫലം സന്തോഷപ്രദമോസന്താപകരമോ ആയി മനസ്സിനെ സ്പർശിച്ചാലും ഈ ഞാൻ എന്ന ചൈതന്യം എപ്പോഴും അഭേദമായിത്തന്നെ ഇരിക്കുന്നു. നമ്മുടെ പ്രകൃതി പ്രവർത്തിക്കാത്തപക്ഷം കർമ്മമോ തൽഫലാനുഭവമോ ഇല്ലാ. ഈ അവസ്ഥയിലും ഈ ഞാൻ എന്ന വസ്തുവിനെ അഭേദമായി കാണാം. ജാഗ്രൽ സ്വപ്നസുഷുപ്തികളിലും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിലും സാക്ഷിത്വം വഹിച്ചു അവ്യയമായിരിക്കുന്ന ചൈതന്യം യാതൊന്നോ അതുതന്നെ പരമാത്മാ. ഞാൻ നീ അവൻ എന്നുള്ള ഭേദബുദ്ധി വാസ്തവത്തിൽ ആത്മാവിനില്ല. അജ്ഞാനകല്പിതമത്രെ.

ദൃശ്യമായിരിക്കുന്ന പ്രപഞ്ചം മുഴുവൻ ദർശിക്കുന്ന ആത്മസ്വരൂപമല്ലാതെ ഭിന്നമായിട്ടുള്ളതല്ലാ. സ്ഥാണു [കുററി] പുരുഷനായി തോന്നുന്നതുപോലെ അജ്ഞാനദശയിൽ പരബ്രഹ്മംതന്നെ പ്രപഞ്ചമായി തോന്നുന്നു. ജീവനും ഈശ്വരനും മായയുടെ പരിണാമമാകുന്ന ശുദ്ധസത്വമെന്നും മലിനസത്വമെന്നും ഉള്ള ഗുണോപാധിഭേദത്താൽ

ഭിന്നമായി തോന്നുന്നതല്ലാതെ യഥാർത്ഥത്തിൽ ഘടാകാശമഹാകാശങ്ങളെപ്പോലെ ഒന്നാകുന്നു. യാതൊരു സമയത്തു ഗുരൂപദേശശ്രവണമനനനിദിദ്ധ്യാസനതത്വംപദാർത്ഥപരിശോധനകളാൽ ആത്മസാക്ഷാൽകാരം ഭവിക്കുന്നുവോ അപ്പോൾ ഈ പ്രപഞ്ചത്തെ തന്നിൽതന്നെ കല്പിക്കപ്പെട്ടിരിക്കുന്നതായി അറിയുന്നു.

ജഗത്ത് ആത്മാവിൽ നിന്നു വെളിയിൽ പ്രകാശിക്കുന്നതായി തോന്നുന്നതു വാസ്തവമല്ലാ. ആത്മാവിൽതന്നെ തോന്നുന്നതാകുന്നു എങ്കിൽ കാമക്രോധാദികൾ ഉള്ളിൽ തോന്നുന്നതുപോലെ തോന്നാതെ വെളിയിൽ ഇരിക്കുന്നതുപോലെ തോന്നാൻ കാരണമെന്തെന്നുള്ള ശങ്കക്കു സമാധാനമാകുന്നു സ്വപ്നദൃഷ്ടാന്തം. നിദ്രാദോഷത്താൽ തന്നിൽ കല്പിക്കപ്പെട്ടതാണ് സ്വപ്നപ്രപഞ്ചമെന്നുള്ളതു സമ്മതിക്കാതെ ഇരിക്കാൻ തരമില്ലാ. സ്വപ്നപ്രപഞ്ചം സ്വപ്നകാലങ്ങളിൽ ബഹിർഭൂതമായി തോന്നുകയും ചെയ്യുന്നു. മായാപരിണാമത്തിന്റെ ലേശലേശമായിരിക്കുന്ന നിദ്രക്കു ഈ ശക്തിയുണ്ടെങ്കിൽ മഹാമായാശക്തി ജാഗ്രൽ പദാർത്ഥങ്ങളെ വെളിയിൽ തോന്നിക്കുന്നതിൽ എന്താണ് ആശ്ചര്യം?

നിഷ്ഛിദ്രമായി നിസ്സംഗമായിരിക്കുന്ന ആത്മാവിൽ ഘടപടാദികളായ സ്ഥൂലപ്രപഞ്ചം എങ്ങിനെ ഇരിക്കും എന്നാണ മറെറാരു ശങ്കയുണ്ടാകാവുന്നത് അതിനാണ കണ്ണാടിയിൽകാണുന്നനഗരം ദൃഷ്ടാന്തീകരിച്ചതു കണ്ണാടിയിൽഛായ കാണുന്നതുപോലെ അല്ലാതെ ഉള്ളിലും വെളിയിലും പ്രപഞ്ചം സത്യമായിട്ടുള്ളതല്ലാ. നിഷ്ഛിദ്രമായ ദർപ്പണത്തിൽ നഗരം എങ്ങിനെ പ്രവേശിക്കുന്നുവോ അതുപോലെ ബ്രഹ്മമാകുന്ന ആത്മാവിൽ ഈ ജഗത്തും മായയാൽ പ്രതിഫലിക്കപ്പെട്ടിരിക്കുന്നതേയുള്ളു. ഈ വിഷയങ്ങളെ തന്നെയാകുന്നു അടുത്ത ശ്ലോകങ്ങളിൽ ബഹുപ്രകാരേണ നിരൂപിക്കപ്പെട്ടിരിക്കുന്നത്.

ശ്രീഗുരുമൂർത്തി=ശ്രീത്വവും മഹത്വവുമുള്ള രൂപത്തോടുകൂടിയ ദേവനെന്നോ, സകല തത്വോപദേഷ്ടാവായ ഗുരുവെന്നോ അർത്ഥം. ശ്രീദക്ഷിണാമൂർത്തി=തെക്കുഭാഗത്തേക്കു ദർശനമുള്ള മൂർത്തി, അല്ലെങ്കിൽ ശ്രീയാൽ [മായയാൽ] സൃഷ്ടിസ്ഥിതിലയങ്ങൾക്കു സമർത്ഥവും ആകാരരഹിതവുമായ മൂർത്തി.

ബീജസ്യാന്തരിവാംകുരോജഗദിദംപ്രാങ്ങ് നിർവ്വികല്പംപുനർ
മായാകല്പിതദേശകാലകലനാവൈചിത്ര്യചിത്രീകൃതം
മായാവീവവിജൃംഭയത്യപിമഹായോഗീവയഃസ്വേഛയാ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയേ ൨

വിത്തിന്റെ ഉള്ളിൽ മുളയെന്നതുപോലെ ഈ ജഗത്തു [സൃഷ്ടിക്കു] മുമ്പു നിർവ്വികല്പമായി ആത്മമാത്രമായി [നാമരൂപഭേദമില്ലാതെ] ഇരുന്നു. പിന്നീടു മായയാൽ കല്പിക്കപ്പെട്ട ദേശകാലങ്ങളുടെ ബന്ധത്താൽ പലവിധമായിച്ചെയ്യപ്പെട്ടു. മായാവി [ജാലവിദ്യയുള്ളവൻ] എന്നതുപോലെയും മഹായോഗി [സകലൈശ്വര്യസിദ്ധിയും ത്രികാലജ്ഞാനവുമുള്ള യോഗി] എന്നതുപോലെയും യാതൊരുവൻ ഇച്ഛാമാത്രത്താൽ ലോകസൃഷ്ടിയെ ചെയ്യുന്നു? ആ ശ്രീഗുരുമൂർത്തിയായ ശ്രീ ദക്ഷിണാമൂർത്തിക്കായിക്കൊണ്ടു നമസ്കാരം.

യസ്യൈവസ്ഫുരണംസദാത്മകമസൽകല്പാർത്ഥഗംഭാസതേ
സാക്ഷാൽതത്വമസീതിവേദവചസായോബോധയത്യാശ്രിതാൻ
യത് സാക്ഷാൽകരണാൽഭവേന്നപുനരാവൃത്തിർഭവാംഭോനിധൌ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയേ ൩

യാതൊരുത്തന്റെ സദാത്മകമായ സദ്രൂപമായ സ്ഫുരണ [പ്രകാശം, ചൈതന്യം] അസൽ പദാർത്ഥങ്ങളായ ആകാശാദികളെ പ്രകാശിപ്പിക്കുന്നു? യാതൊരുത്തൻ തൽത്ത്വം അസി=അതു് [ബ്രഹ്മം] നീ ആകുന്നു എന്നുള്ള വേദവാക്കിനാൽ [തന്റെ] ആശ്രിതന്മാരെ സാക്ഷാത്താകും വണ്ണം ബോധിപ്പിക്കുന്നു? (അറിവ് നൽകുന്നു) യാതൊരുത്തന്റെ സാക്ഷാൽകരണംനിമിത്തം (പ്രത്യക്ഷാനുഭവത്താൽ) സംസാരസമുദ്രത്തിൽ വീണ്ടും വരുന്നില്ലയോ? ആശ്രീഗുരുമൂർത്തിയായ ശ്രീദക്ഷിണാമൂർത്തിക്കായിക്കൊണ്ടു നമസ്കാരം.

നാനാച്ഛിദ്രഘടോദരസ്ഥിതമഹാദീപപ്രഭാഭാസ്വരം
ജ്ഞാനംയസ്യതുചക്ഷുരാദികരണദ്വാരാബഹിഃസ്പന്ദതേ
ജാനാമീതിതമേവഭാന്തമനുഭാത്യേതത്സമസ്തംജഗൽ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയെ ൪

അനേക സുഷിരങ്ങളുള്ള ഒരു കുടത്തിന്റെ ഉള്ളിലിരിക്കുന്ന മഹാദീപത്തിന്റെ പ്രഭപോലെ പ്രകാശിക്കുന്ന യാതൊരു (പരമാത്മ) ചൈതന്യം ചക്ഷുരാദീന്ദ്രിയങ്ങളിൽകൂടി ബഹി: പ്രദേശത്തെ പ്രാപിക്കുന്നു? ഞാൻ ബഹിർവിഷയങ്ങളെ അറിയുന്നു എന്നിപ്രകാരം പ്രകാശിക്കുന്ന യാതൊരു പരമാത്മാവിന്റെ പ്രകാശമാത്രത്താൽ ഈ ലോകം മുഴുവൻ പ്രകാശിക്കുന്നു? ആ പരമാത്മസ്വരൂപിയായി ഗുരുമൂർത്തിയായിരിക്കുന്ന ശ്രീദക്ഷിണാമൂർത്തിക്കായിക്കൊണ്ടു നമസ്കാരം.

ദേഹംപ്രാണമപീന്ദ്രിയാണ്യപിചലാംബുദ്ധിംചശൂന്യംവിദുഃ
സ്ത്രീബാലാന്ധജഡോപമാസ്ത്വഹമിതിഭ്രാന്താഭൃശംവാദിനഃ
മായാശക്തിവിലാസ കല്പിതമഹാവ്യാമോഹസംഹാരിണേ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയേ ൫

സ്ത്രീകൾ, ബാലന്മാർ അന്ധർ, മൂർഖന്മാർ ഇവരെപ്പോലെ അവിവേകികളായവർ, നശ്വരമായ ദേഹത്തേയും പ്രാണനേയും ചക്ഷുരാദീന്ദ്രിയങ്ങളേയും ഇളകിക്കൊണ്ടിരിക്കുന്ന ബുദ്ധിയേയും ശൂന്യത്തേയും ആത്മാവെന്നു വാദിക്കുന്നു. (അനാദ്യനിർവചനീയയായ) മായാശക്തിയുടെ വിലാസത്താൽ കല്പിക്കപ്പെട്ട ഈ മഹാഭ്രമത്തെ നശിപ്പിക്കുന്ന ശ്രീഗുരുമൂർത്തിയായ ശ്രീ ദക്ഷിണാമൂർത്തിക്കായിക്കൊണ്ടു നമസ്കാരം.

രാഹുഗ്രസ്തദിവാകരേന്ദുസദൃശോമായാസമാച്ഛാദനാൽ
സന്മാത്രഃകരണോപസംഹരണതോയോഭൂൽസുഷുപ്തഃപുമാൻ
പ്രാഗസ്വാപ്സമിതിപ്രബോധസമയേയഃപ്രത്യഭിജ്ഞായതേ
തസ്മൈശ്രീഗുരുമൂർത്തയേനമ ഇദംശ്രീദക്ഷിണാമൂർത്തയെ ൬

മായയുടെ ആവരണംനിമിത്തവും ചക്ഷുരാദിന്ദ്രിയങ്ങളുടെ വ്യാപാരമില്ലായ്മകൊണ്ടും യാതൊരുത്തൻ രാഹുഗ്രഹസ്തന്മാരായ സൂര്യചന്ദ്രന്മാരെപ്പോലെ സുഷുപ്തനായി സ്ഫുടപ്രകാശമില്ലാതവണ്ണം സന്മാത്രനായി ഭവിച്ചുവോ? (സുഷുപ്തനായ) യാതൊരുത്തൻ പ്രബോധസമയത്തിങ്കൽ "ഞാൻ നിദ്രയേവിട്ടു എഴുനേൽക്കുന്നു" എന്നിങ്ങിനെ പ്രത്യഭിജ്ഞയോടുകൂടിത്തീർന്നുവോ? ആ പരമാത്മസ്വരൂപനായി ശ്രീഗുരുമൂർത്തിയായിരിക്കുന്ന ശ്രീദക്ഷിണാമൂർത്തിക്കായിക്കൊണ്ടു നമസ്കാരം.

ബാല്യാദിഷ്വപിജാഗ്രദാദിഷുതഥാസർവാസ്വവസ്ഥാസ്വപി
വ്യാവൃത്താസ്വനുവർത്തമാനമഹമിത്യന്തഃസ്ഫുരന്തംസദാ
സ്വാത്മാനംപ്രകടീകരോതിഭജതാം യോഭദ്രയാമുദ്രയാ
തസ്മൈശ്രീഗുരുമൂർത്തയേനമഇദം ശ്രീദക്ഷിണാമൂർത്തയേ ൭

ബാല്യയൌവനവാർദ്ധക്യങ്ങളും ജാഗ്രൽസ്വപ്നസുഷുപ്തികളും, എന്നുവേണ്ടാ എല്ലാ അവസ്ഥകളും അന്യോന്യം വ്യാവൃത്തങ്ങളായി (ഒന്നിനൊന്നു ബന്ധമില്ലാത്ത നിലയിൽ) ഇരിക്കുമ്പോഴും ഓരോ അവസ്ഥകളിലും കൂടെ സ്ഥിതിചെയ്യുന്നവനായും ഞാൻ, ഞാൻ എന്ന ബുദ്ധിക്കു വിഷയമായി എപ്പോഴും ഉള്ളിൽ സ്ഫുരിക്കുന്നവനായും ഇരിക്കുന്ന ആത്മാവിനെ, യാതൊരുത്തൻ (യാതൊരു പരമശിവൻ) ഭദ്രയായ മുദ്രകൊണ്ടു (കരകലിതജ്ഞാനമുദ്രയാൽ) സാക്ഷാൽ ബ്രഹ്മത്തിൽ നിന്നു അഭിന്നനായി തന്റെ ഭക്തന്മാർക്ക് പ്രത്യക്ഷമാക്കിച്ചെയ്യുന്നുവോ അപ്രകാരമിരിക്കുന്ന ശ്രീഗുരുമൂർത്തിയായ ശ്രീ ദക്ഷിണാമൂർത്തിക്കായി നമസ്കാരം,

വിശ്വംപശ്യതികാര്യകാരണതയാസ്വസ്വാമിസംബന്ധതഃ
ശിഷ്യാചാര്യതയാതഥൈവപിതൃപുത്രാദ്യാത്മനാഭേദതഃ
സ്വപ്നേജാഗ്രതിവായഏഷപുരുഷോമായാപരിഭ്രാമിതഃ
തസ്മൈശ്രീഗുരുമൂർത്തയേ നമഇദംശ്രീദക്ഷിണാമൂർത്തയേ ൮

യാതൊരുവൻ (പരമേശ്വരൻ) മായാമോഹിതനായിട്ടിന്റ് (ജീവഭാവത്തെ പ്രാപിച്ചു) ജാഗ്രത്തിലും സ്വപ്നത്തിലും ഈ വിശ്വത്തെ (ജഗത്തിനെ) കാര്യകാരണഭേദം കൊണ്ടും സ്വത്ത് സ്വാമി എന്നുള്ള സംബന്ധംകൊണ്ടും ഗുരു ശിഷ്യൻ എന്നുള്ള സ്ഥിതികൊണ്ടും അപ്രകാരംതന്നെ പിതൃപുത്രാദിബന്ധംകൊണ്ടും പലവിധത്തിൽ ഭിന്നമായിക്കാണുന്നുവോ അങ്ങിനെയിരിക്കുന്ന ശ്രീഗുരുമൂർത്തിയായ ശ്രീ ദക്ഷിണാമൂർത്തിക്കായി നമസ്കാരം.

ഭൂരംഭാംസ്യനലോനിലോംബരമഹർന്നാഥോഹിമാംശുഃപുമാ-
നിത്യാഭാതിചരാചരാത്മകമിദംയസ്യൈവമൂർത്ത്യഷ്ടകം
നാന്യൽകിഞ്ചനവിദ്യതേവിമൃശതാംയസ്മാൽപരസ്മാദ്വിഭോഃ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷിണാമൂർത്തയേ ൯

ഭൂമി, അംഭസ്സ്, അഗ്നി, വായു, ആകാശം, സൂര്യൻ, ചന്ദ്രൻ, പുമാൻ (ജീവൻ) എന്നിങ്ങിനെ യാതൊരുത്തന്റെ (ജഗദീശ്വരന്റെ) മൂർത്ത്യഷ്ടകം ചരാചരാത്മകമായി പ്രകാശിക്കുന്നുവോ, തത്വചിന്തനം ചെയ്യുന്നവർക്ക് സാക്ഷാൽ പരാപരനായ യാതൊരു വിഭുവിൽ നിന്നു ഭിന്നമായി വേറെ ഒന്നും തോന്നുന്നില്ലയോ? അപ്രകാരമിരിക്കുന്ന ശ്രീഗുരുമൂർത്തിയായ ശ്രീദക്ഷിണാമൂർത്തിക്കായ്ക്കൊണ്ടു നമസ്കാരം.

സർവാത്മത്വമിതിസ്ഫുടീകൃതമിദംയസ്മാദമുഷ്മിംസ്തവേ
തേനാസ്യശ്രവണാത്തദർത്ഥമനനാദ്ധ്യാനാച്ചസംകീർത്തനാൽ
സർവാത്മത്വമഹാവിഭൂതിസഹിതംസ്യാദീശ്വരത്വംസ്വതഃ
സിദ്ധ്യേത്തൽപുനരഷ്ടധാപരിണതംചൈശ്വര്യമവ്യാഹതം ൧൦

എങ്ങും നിറഞ്ഞു വിളങ്ങുന്ന പരമാത്മാവിന്റെ സ്വരൂപത്തെ ഈ സ്തോത്രത്തിൽ നല്ലതുപോലെ പ്രത്യക്ഷപ്പെടുത്തിയിട്ടുള്ളതിനാൽ (ഗുരുമുഖത്തിൽനിന്നും ഈ സ്തോത്രത്തിന്റെ) ശ്രവണത്തിനാലും യുക്തിപൂൎവ്വമായ മനനത്തിനാലും ധ്യാനത്തിനാലും സമ്യക്കാകുംവണ്ണമുള്ള കീൎത്തനത്താലും (ഉച്ചാരണത്താലും) സൎവ്വാത്മത്വമാകുന്ന മഹാവിഭൂതിയോടുകൂടി സാക്ഷാൽ ഐശ്വൎയ്യം സിദ്ധിക്കുന്നു എന്നു തന്നെയല്ല എട്ടുവിധത്തിലുള്ള പരിണാമമാകുന്ന ഐശ്വൎയ്യസിദ്ധിയും തടവുകൂടാതെ ഉണ്ടാകുന്നതാണു്.

ഇതി ശ്രീമൽപരമഹംസപരിവ്രാജകാചാൎയ്യവിരചിതം
ശ്രീ ദക്ഷിണാമൂൎത്തിസ്തോത്രം സംപൂൎണ്ണം.

---

## ൧൨൨. ഒരു പ്രാൎത്ഥന.

ഓൎക്കുമ്പോഴൊന്നു, പരമാൎത്ഥതകിട്ടിടാതെ
നോക്കുന്നവൎക്കു കഥയൊക്കെ മറിച്ചുതോന്നും
ആൎക്കുംനിനപ്പതിനുവയ്യ, ജഗത്തടക്കി-
പ്പാൎക്കുന്നോരീശ്വരനെനിക്കു തുണച്ചിടട്ടേ.

ഞാനൊന്നുകാണുമതിലപ്പുറമങ്ങുകാണും ൧
ഞാനൊന്നുകൊണ്ടുമവിടത്തെക്കെതിരാകയില്ല
ജ്ഞാനസ്വരൂപ!നിഗമാഗമ സാരമോതു-
മാനന്ദമാത്മനിതെളിഞ്ഞുയരേണമെന്നും. ൨

അന്തൎഗ്ഗതങ്ങളതിർനീക്കിയടിഞ്ഞുകേറി-
യെന്തൊക്കെയുണ്ടഹഹ! പാടുപെടുത്തിടുന്നു
നിന്തൃക്കടാക്ഷമടിയന്റെ ശുഭോദയത്തിൽ-
സന്ധിക്കണം സതതവും ശുഭമേകിടേണം. ൩

ചിന്തിച്ചിടുന്നസുഖദുഃഖ ഗണങ്ങളൊന്നു;
സന്ധിച്ചിടുന്നളവിലായവ വേറെയൊന്നു്;
മുന്തിക്കവിഞ്ഞുതവശക്തിയെഴുന്നു, മൎത്ത്യ-
രന്ധിക്കകൊണ്ടതു തിരിച്ചറിയാത്തതത്രേ. ൪

കാണുന്നതിന്നുപണിയുണ്ടുഭവാനെ,യെന്നാൽ
കാണുന്നതൊക്കെയവിടത്തെവിലാസമല്ലോ
താണുന്നതിക്കുപണിയുന്നു, ഭവൽപ്രസാദ-
മാണുത്തമോത്തമമെനിക്കു സുഖത്തെനൽകാൻ. ൫

അശ്വത്ഥബീജമതിലങ്കുരമെന്നപോലെ
വിശ്വസ്ഥമാകുമയിനിൻ മഹിമാവിശേഷം

വിശ്വാസ്യനാമടിയനെത്തകരാറിലാക്കി-
യസ്വാസ്ഥനാക്കുവതിനില്ലവകാശമേതും. ൬

ഏതാനറിഞ്ഞുമറിയാതെയുമുള്ളവീഴ്ച
നീതാനറിഞ്ഞയികനിഞ്ഞുപൊറുത്തിടേണം
മാതാപിതാക്കളൊടു കുട്ടികൾ തെററുചെയ്യാൽ
ജാതാദരാലവർ പൊറുത്തിടുകെന്നുന്യായം. ൭

ആലംബമററതിഗഭീരഭവാബ്ധിയത്തി-
ലോളംകളിച്ചു കരകണ്ടു പിടിച്ചിടാതേ
കാലംകഴിച്ചിടരുതെന്റെ മനസ്സുനിന്റെ
കോലംഭജിപ്പതിനുതന്നെ തിരിച്ചിടേണം. ൮

വല്ലാത്തനിത്യതകൾ മിക്കതുമേററുപോയ-
തെല്ലാംത്യജിച്ചു തവ തൃപ്പദസേവചെയ്യാൻ
ഇല്ലായിരിക്കുമിടയെങ്കിലുമെന്റെകാര്യ-
മെല്ലാമെപ്പൊഴും ജഗദധീശ! നിനക്കധീനം ൯

എന്നല്ലഞാനഖിലകർമ്മവുമീശ്വരാർത്ഥ-
മെന്നുള്ളനിഷ്ഠയെവിടാതെനടത്തിടുന്നു;
നന്നെങ്കിലേതുമഭിമാനവുമില്ലകുററം
വന്നെങ്കിലായതവമാനവുമല്ലെനിക്കു. ൧൦

എന്നേരവും സുകൃതവർദ്ധിതവീഥിതന്നിൽ
നിന്നേറിടാതിവനെഴുന്ന മനോരഥത്തേ
എന്നേരെയൊന്നുകൃപവച്ചുനയിച്ചിടേണ-
മെന്നേററവുംവിനയപൂർവ്വമപേക്ഷയുണ്ടു്. ൧൧

കർമ്മങ്ങളിൽചിലതുബാക്കികിടക്കകൊണ്ടി-
ജ്ജന്മംകിടച്ചതുനിനച്ചുവിഷാദമില്ല;
ധർമ്മംമുടങ്ങരുതു, ശാശ്വതമായിടുന്ന
ശർമ്മംലഭിക്കണമിതേമമകാംക്ഷയുള്ളു. ൧൨

പ്രാരബ്ധകർമ്മഫലസഞ്ചയമററെനിക്കു
പാരത്രികത്തിനുതകുന്നൊരു നല്ലമാർഗ്ഗം
ചാരത്തിൽനിന്നുതെളിയും കനൽപോലെപുണ്യ
പൂരപ്രഭാലസിതമായ്തെളിവാർന്നുവരേണം. ൧൩

കാലത്തിനൊത്തചിലകോലമെടുത്തുമായാ
ജാലപ്രണീതനവനാടകമാടുവാനും
ആലസ്യമില്ലഖിലനായകസൂത്രധാര-
നാലംബമായതുകിൽനിന്നുതുണപ്പതില്ലേ? ൰൪

മായാമയം നിഖിലമെന്നുചിലർവപക്ഷം
പേയാണതിൽ ചെറുതുമില്ലിഹപാരമാർത്ഥ്യം
മായാത്തൊരീശമയമീയുലകെന്നുറപ്പി-
ലായാകിലായവനു പിന്നെവിഷാദമില്ല. ൰൫

ഈശാംശമേററഖിലനായകിയായ് നടിച്ചും
ദോഷാംശമുള്ളവയൊതുക്കിമിനുക്കിവച്ചും
ഭൂഷാദികൊണ്ടുഭുവനങ്ങൾ മയക്കി,മായ-
യീശാധിപത്യമുലയുംപടി നിന്നിടുന്നു. ൰൬

യാതൊന്നപാരിലവിനാശിയനാദി സാക്ഷാ-
ദാനന്ദരൂപമളവററവിളങ്ങിടുന്നു
യാതൊന്നവാച്യമതുതാനഖിലാണ്ഡകോടി-
വ്രാതംഭരിച്ചരുമീശ്വരചിദ്വിലാസം. ൰൭

ഇല്ലാത്തതങ്ങിനെയുമുള്ളവയുമുള്ളതായു-
മെല്ലാമ്പൊഴുംവകതിരിച്ചു ധരിച്ചുകൊൾവാൻ
ഉല്ലാസബുദ്ധിതരുമീശ്വര!നിൻകടാക്ഷ
മല്ലാതെയില്ല പരമാം പരമാസ്പദംമേ. ൰൮

ജായാസുതാദികളിലുള്ളതിരററമോഹം
കായാഭിമാന മനിയന്ത്രിതകൃത്യബോധം,
ഛായാഗുണപ്രകൃതിലാഞ്ഛനമെന്നിതെല്ലാം
മായാവിലാസപരിഹാസ ഫലങ്ങളല്ലോ. ൰൯

ഉണ്ടെന്നൊരാൾക്കുമത മന്യനതില്ലയെന്നും,
രണ്ടെന്നൊരുത്ത നപരൻവിപരീതമെന്നും
കണ്ടൊന്നിലെങ്കിലുമുറപ്പവരാതെകണ്ടു-
കണ്ടില്ലയെന്നു കരുതുന്നതുമായമൂലം ൨൦

തങ്കൽപെടുന്ന സുഖദുഃഖവികാരമെല്ലാം
സങ്കല്പഭേദരുചിയാലുളവായിടുന്നു

നിഷ്കല്പനസ്സുവശരായവർ മായകാട്ടും
തങ്കപ്പകിട്ടിലടിപെട്ടു വലഞ്ഞിടുന്നു. ൧൦

കാലപ്പിഴസ്സുകലിയെന്നൊരുദുഷ്പ്രവാദം
നീളെപ്പരത്തിയതിലാളുകൾ വിശ്വസിച്ചു
മാലററനിൻമഹിമയെൻെറ മനസ്സിലോർത്തു
കാലസ്വരൂപ! കലിയെക്കളിയാക്കിതൊന്നോ. ൧൧

സത്യസ്വരൂപ! തവസത്വഗുണപ്രധാന-
തത്വക്രമം ശമദമാദിസമേതമെന്നും
ചിത്തത്തിൽവന്നുയരണം കൃതകൃത്യതസ്സു
മററൊന്നുമില്ലധരയിൽ ശരിയായമാർഗ്ഗം. ൧൨

ഒന്നായുടന്നുപെരുകിപ്പരിതാപമേകി-
പ്പിന്മാറിടാത്തവിഷയോഗ്രതരാഗ്നിതന്നിൽ
നീന്നാളിടായ്വതിനു നിന്നിലലിഞ്ഞഭക്തി-
യെന്നാളുമെൻെറ മനതാരിലുയർന്നിടട്ടേ. ൧൩

ദൂരത്തിരിക്കുമൊരുകാന്തമയസ്സിനെത്തൻ
ചാരത്തുചേർത്തുപിരിയാതമരുന്നപോലെ
പ്രാരബ്ധമററമമഹൃത്തളിർ നിൻെറപാദ-
താരിൽത്തെളിഞ്ഞുപതിയേണമഖണ്ഡമൂർത്തേ! ൧൪

ദുഃഖംപൊതിഞ്ഞസുഖമെത്ര സുഖംപൊതിഞ്ഞ-
ദ്ദുഃഖങ്ങളെത്ര? വളരെബ്ഭുവി കണ്ടിടുന്നു;
ഉൾക്കണ്ണുകൊണ്ടവതിരിച്ചുമറിച്ചുതോന്നു-
മിക്കണ്ടകാഴ്ചശരിയായൊരു കാഴ്ചയല്ല. ൧൫

വേദാന്തമോടുപനിഷദ്വചനങ്ങൾ വേദ-
വേദാംഗമെന്നിവയെനിക്കറിവില്ലപോട്ടേ
ഖേദാന്തമെന്നിൽ വരണംജഗദീശ!നിന്നി-
ലേതാണ്ടെനിക്കഭിനിവേശമുദിച്ചിടുന്നു. ൧൬

നിയ്യേററവും കനിവോടേകിയകൃത്യമിഞ്ഞാൻ
കയ്യേററുകൊണ്ടുമുറപോലെ നടത്തിടുന്നു
ചെയ്യേണ്ടതെന്തിനിയുമെൻെറ മനംകുളുക്കെ-
പ്പെയ്യേണമിശ!തവസത് കരുണാംബുവർഷം. ൧൭

മായംമറഞ്ഞനിയമങ്ങൾ പറഞ്ഞുലോക-
ന്യായംപുലർത്തിയപണംപതിവായിവാങ്ങി
കായംഭരിക്കുകിലതിൻപരമാർത്ഥ്യമെന്തോ?
പായുന്നപ്രാണമിവനെയ്യുവനല്ലയോ? നീ. ൯

ആക്രാന്തമുള്ളപലകാര്യമെടുത്തുനേരെ
യാക്രാനിരിക്കുമടിയൻെറ യഭീഷ്ടമെല്ലാം
കേൾക്കാനുമായതഖിലംഭരമായുടൻ ക-
ാര്യേൾക്കാനുമാരഖിലനായക! നീയൊഴിഞ്ഞാൽ. ൧൦

ആനന്ദപൂർണ്ണ! തവകല്പനകൾക്കു നേതൃ-
സ്ഥാനംകൊടുത്തുമമഭാരമൊഴിച്ചിരിക്കേ-
ഞാനെന്തുമെൻെറ ഹിതമൊത്തുനടത്തിയാലു-
മാനന്ദതിന്മകളെഞാനറിയേണ്ടതുണ്ടോ? ൧൧

നാട്ടാർക്കുമെൻഭരണമെന്നുടെ വീട്ടുകാർക്കും
കൂട്ടായ്നടിച്ചുമരുവും ചിലകുറവുകാർക്കും
കേട്ടാലുമീശ്വര! നിനക്കുമെനിയ്ക്കുമാർക്കും
കേട്ടാൽനിരക്കണമിതോർക്കിൽ ഞെരുക്കമത്രേ. ൧൨

പാകംവരുത്തിയഗുണങ്ങൾ കലർത്തിമൂന്നു-
ലോകംഭരിപ്പതു നിനക്കുവിനോദമത്രേ
ആകുന്നവിദ്യകൾപഠിച്ചുപരീക്ഷചെയ്തും
മാഴ്കുന്നുമാനുഷരിതിൻപൊരുൾ കിട്ടിടാതെ. ൧൩

വിത്തേശരുണ്ട്, വിരുതുള്ളവരുണ്ട്, ഭൂമി
ദത്തോരവപോൽപദവിയാർന്നമഹേന്ദ്രരുണ്ട്;
ചിത്തേഭവൽപ്രഥിതസൽഗുണസൂക്ഷ്മചിന്ത-
യൊത്തേകതാനതയെഴുന്നവരേറെയില്ല. ൧൪

സദ്യോഗമെന്നുകരുതിച്ചിലരൊക്കെ മായാ-
നിത്യോത്സവസ്ഥവപരായണചിത്തരായി
ഉദ്യോഗദോഹളിതമോഹമഹാർണ്ണവത്തിൽ-
സദ്യോമദിച്ചുമതികെട്ടു കുഴങ്ങിടുന്നു. ൧൫

കാണായനിന്നെയവർകാണുകയില്ല, കാര്യം-
കാണായതൊക്കെ നിജപൌരുഷമെന്നുഭാവം

പ്രാണാവസാനസമയത്തിലുമീയവസ്ഥ-
യർണ്ണായവൎക്കുഗതിയും വിധിയും ചുരുങ്ങും. ൩൬

ഒട്ടേറെയുള്ളഴലൊഴിപ്പതിനായ് നിവൃത്തി-
കിട്ടേണമെന്നുപൊതുവായൊരപേക്ഷയേതും
തട്ടേണ്ടതല്ല, ഭവദീയകൃപാകടാക്ഷം
തട്ടേണമേവരിലുമാത്മസുഖം ലഭിപ്പാൻ. ൩൭

ജ്ഞാനംനിറഞ്ഞു നിഗളംനിഖിലംകുറഞ്ഞു
ഞാനെന്നഭാവവുമകന്നു ജനങ്ങളെല്ലാം
ഞാനെന്നിൽനിന്നെയതുപോലെയി നിന്നിലെന്നെ-
ക്കാണുന്നതേതുവിധമാവിധമായ്വരേണം. ൩൮

അന്യാതപമെന്നൊടയിനി കരുതുന്നതായാ-
ലന്യൎക്കുമെന്നൊടതുപോലവരോടെനിക്കും
വന്നെത്തിടാമസമബുദ്ധി, ജഗത്തിലപ്പോ-
ളന്യോന്യമുള്ളമമതക്കു മുലച്ചിൽതട്ടും. ൩൯

ഈശത്വമുള്ളതവവൃത്തിഗുണപ്പകൎച്ച-
യീഷത്തുമിയിവനുകണ്ടുപിടിച്ചുകൊൾവാൻ
ധീശക്തിപോര, പുനരെങ്കിലുമോൎത്തൊട്ടുക്ക-
മീഷൽപ്പെടാനുമയിനീയിടയാക്കിടുന്നു. ൪൦

ധാരാളമുണ്ടുഭവദീയഗുണങ്ങളെന്നോ-
ൎത്താരാശ്ശിൽനിസപദിനിൎഗ്ഗുണനെന്നുകാണാം
വാരാശിവിട്ടുയരുമംബുകണങ്ങളൊന്നായ്-
ധാരാധരാഖ്യയൊടുവായുവിലെന്നപോലെ. ൪൧

കഷ്ടിച്ചുനിൻ കഥയറിഞ്ഞുനിറഞ്ഞഭക്തി-
വൃഷ്ടിപ്പുതുക്കളിരിലുള്ളലിയുന്നൊരെന്നിൽ
സൃഷ്ടിസ്ഥിതിപ്രളയകാരണ! ലോകനാഥ!
തുഷ്ടിപ്പെടേണ്ടതയി നിന്നുടെ ധൎമ്മമല്ലോ. ൪൨

ചെപ്പാട്ടമെന്നതുകണക്കലകിട്ടുകാട്ടും
മുപ്പാരിനീശ! നിജഭക്തജനാഭിലാഷം
ദുഷ്പ്രാപമെങ്കിലയിനിന്നൊടുചേൎന്നതന്നെ
നില്പാനുമപ്പൊഴവകാശമുദിക്കുമല്ലോ. ൪൩

ആത്താവനൈകപര! നിൻവരുതിയ്ക്കൊതുങ്ങി-
പ്പാത്താലുമെന്നിലയിനീനിവസിപ്പതായി
ആത്താദരിച്ചു പരിതുഷ്ടിയടഞ്ഞടങ്ങി-
പ്പാത്താകിൽഞാൻ ജഗദധീശ! കൃതാത്ഥനായി. ൪൪

കത്തൃത്വമേററപലകമ്മവുമത്രചെയ്തു
തത്തൽഫലങ്ങളെവിടാതെപകുത്തെടുപ്പാൻ
കല്പിച്ചുമായതിനിടയ്ക്കു ഘടിച്ചുരൂപ-
മെത്താത്തൊരവ്യയപദത്തെവഹിപ്പവൻനീ. ൪൫

ജന്മംനയിപ്പതിനുഞാൻവകമാറിമാറി
കമ്മംനടത്തണമതിൻഫലമേററിടേണം
"സംബന്ധമില്ലിവയിലൊന്നിലു മീശനോ നി-
സ്സംഗത്വ"മെന്നമൊഴിനമ്പുകിലൊന്നുമില്ല. ൪൬

യാതൊന്നുകാര്യ്യമതുഞാൻപറയാമെനിയ്ക്കു
നീതന്നെകാരണമതല്ലുലകത്തിനും നീ
യാതൊന്നുകാരണമതാൽതെളിവായകാര്യ്യ-
മേതുംവിടാതൊട്ടുവിലത്രലയിയ്ക്കുമല്ലോ. ൪൭

കമ്മത്തിനുള്ളഫലമൊക്കെയെനിയ്ക്കണച്ചു
നിമ്മത്സരംവ്യവഹരിപ്പതുയുക്തമെങ്കിൽ
നിന്മുദ്രവച്ചഖിലകമ്മസമപ്പണത്താൽ
പിന്മാറിടാമഖിലകാരണനായതും നീ. ൪൮

ഊനങ്ങളേതുമണയാതെ സദാപി സച്ചി-
ദാനന്ദമേ! ത്രിഭുവനേശ! തുണയ്ക്കുകെന്നേ
ഞാനുംഭവാനുമുലകം പതിനാലുമാത്മ-
ജ്ഞാനംതെളിഞ്ഞുമറനീങ്ങുകിലൊന്നുതന്നേ. ൪൯

ഞാനെന്നു, മെൻെറമതമെന്നു, മിതാണുസൂക്ഷ്മ-
ജ്ഞാനത്തിനെന്നു, മതിയാംമതിവിഭ്രമത്താൽ
മാനംനടിച്ചുവലയും പലരുംത്വദീയ-
സ്ഥാനംപിടിപ്പതിനനഹ്തയാന്നിടുന്നു. ൫൦

കൂടസ്ഥനായ്നരരിൽ നീ കുടികൊണ്ടു, മേറെ
മൂഢത്വമാണ്ണവർ ബഹിർഗ്ഗതനാക്കിനിന്നേ

തേടുന്നനാലുവഴിയും, വഴിവിട്ടുവിണ്ടും
ചാടിബ്ഭവാബ്ധിയിലടിച്ചുതുടിച്ചിടുന്നു. ൧൧

രാഗാദിദോഷഗണമററയഥാർത്ഥമായ
യോഗംതെളിഞ്ഞവരലഞ്ഞു വലഞ്ഞിടാതെ
ഭോകംനിറഞ്ഞൊരു ഭവാനെമനസ്സിലന്ത-
ർഭാഗസ്ഥനായ് സപദികണ്ടുരമിച്ചിടുന്നു. ൧൨

തിണ്ടാടിടുന്നുചിലർജാതിമതാദിനിന്നി-
ലുണ്ടാക്കിവച്ചുമതിനായി വഴക്കടിച്ചും
'കണ്ടാണുതങ്ങളുടെ കല്പന'യെന്നമട്ടിൽ
കൊണ്ടാടുമായവരൊരിമ്മിയൊഴിയ്ക്കയില്ല. ൧൩

സ്വർഗ്ഗത്തിലുള്ളൊരു പിതാവു,മറേബിയായിൽ-
മക്കത്തിരിയ്ക്കുമിസലാംമതദൈവവും നീ
വസ്തുത്തെഴുന്നപുരവൈരിയു, മെന്നുമെന്നി-
ലുറ്റംക്കൊണ്ടിടും നിഖിലനാഥനുമങ്ങുതന്നെ. ൧൪

കൃസ്ത്യാനി ബൌദ്ധ, നിസലാം, ജയിനൻ, യഹൂദ-
നിത്യാദിയായമതവും, പുനരാര്യലോകം
ഒത്താകുമാര്യമത, മെന്നിവതന്നിലേതോ
സത്താന്നിന്മതമതേമതമീയെനിയ്ക്കും. ൧൫

മററുള്ളകല്പിതമതങ്ങളിലാത്മബോധം
പററുന്നമാതിരിയനശ്വരതത്വമില്ല
മെത്തുന്നകൂപമതിരററൊരു താപമേററ-
വററുമ്പൊഴും ജലധിപൂർണ്ണതയാന്നിടുന്നു. ൧൬

ഭക്തിയ്ക്കുഭക്തി, യറിവിന്നറിവിപ്രകാരം
മുക്തിയ്ക്കെഴുന്നവഴിനിൻതിരുനാമമോതി
ബുദ്ധിയ്ക്കുണച്ചുവരുകിൽ പരമാത്മതത്വ-
സിദ്ധിയ്ക്കുവേണ്ടൊരുഗുണങ്ങളിണങ്ങുമല്ലോ. ൧൭

സൂക്ഷിച്ചുശാസ്ത്രപരിശോധനചെയ്തു, തത്വം
വീക്ഷിച്ചയോഗികൾ തുറന്നവഴിയ്ക്കുപോകാൻ
ദീക്ഷിപ്പവർക്ഖിലനാഥ! ഭവാൻറെസർവ്വ-
സാക്ഷിത്വമേ ശരണമെന്നിഹകേട്ടിരിപ്പൂ. ൧൮

ഇക്കാലമാപ്പഴയനല്ലമൊഴിക്കു, മർത്ത്യർ
മുക്കാലുമില്ലവിലയെന്നുവരുത്തിവച്ചു
ഒക്കാത്തമാററിനുതകാത്തൊരുഭൂഷണങ്ങൾ
മുക്കാക്കിയിട്ടഭിനയിച്ചു വരുന്നപോലെ. ൫൯

നിഷ്കാമകർമ്മമെളുതല്ലഥ കാമ്യകർമ്മ-
സൽകാരമേററ നിയമങ്ങൾ നടപ്പിലാക്കി
നിൽക്കാനുമില്ല മനുജർക്കു മനകരുത്തി-
ട്ടിക്കായി താധുനികലൌകിക സമ്പ്രദായം. ൬൦

അന്നന്നുമാറിവിലസും പ്രകൃതിക്കിണങ്ങി-
നിന്നന്യചിന്തകലരാതെ മനം മയങ്ങി
ഒന്നിങ്കലും ശരിയുറെപ്പിടി കിട്ടിടാതെ
യെന്നും മനുഷ്യർ മറിയുന്നുതലങ്ങുപോലെ. ൬൧

നോക്കുന്നിടം മുഴുവനീവിധമാണു്, ചുററും-
കേൾക്കുന്ന മററകഥയോ പറയേണ്ടതില്ല
വാഴ്കുന്ന ഭക്തിയെഴുമെന്നിലിതൊന്നുമേവ-
ന്നേൽക്കുന്നതിന്നിടവരുത്തരുതേ കൃപാലോ! ൬൨

പ്രാപഞ്ചികപ്പൊരുൾ പുകഴ്ത്തിമനുഷ്യനാട്ടം
കാപട്യനാട്യകലതന്നിൽ നിലീനയായി
ദീപത്തിൽനിന്നു നിഴലെന്നതുപോലെ നവ്യ-
രൂപത്തിൽ നിൻപ്രകൃതി മർത്ത്യനധീനയായി. ൬൩

നാവിട്ടലയ്ക്കുമവർ നിന്നുടെ തത്വമുള്ളി-
ലാവിർഭവിപ്പതിലനാസ്ഥനടിക്കുമൂലം
സേവിപ്പവൻെറ ഹൃദിനി നിവസിപ്പു, നിന്നിൽ-
ജീവിപ്പുതാവക പദാംബുജസേവകന്മാർ. ൬൪

ജ്ഞാനാദിയോഗമുറയിൽ ബഹുവിശ്വസിച്ചു
ഞാനാദിതൊട്ടു വഴിപോൽ തവചിത്സ്വരൂപം
കാണായപോലെ മനതാരിലടക്കിനന്നെ-
ത്താണാശ്രയിച്ചു ചില തത്ഥന ചെയ്തിടുന്നു. ൬൫

ഗർവ്വേററമൈഹിക സുഖങ്ങളെനിക്കുവേണ്ടാ
സ്വർഗ്ഗൈശ്വര്യഭൂതിയിലുമില്ലഭിലാഷമേതും

സൎവ്വേശ! നിൻ കൃപയിൽഞാൻ വിലസേണമെന്നും
ശൎവ്വേശശോഭിതശരൽഗഗനംകണക്കേ. ൯൩

നന്നായ്ഭവാജ്ഞകളറിഞ്ഞു നടത്തിനിന്നോ-
ടൊന്നായിനിന്നു മമജന്മഫലം വരുത്താൻ
എന്നാളുമെന്മനസികാംക്ഷയുദിപ്പുമാറ
തന്നാലുമുന്നതതരങ്ങൾ വരങ്ങൾമേന്മേൽ. ൯൪

സ്ഥൂലപ്രപഞ്ചഭരണപ്രതിപത്തിചേൎത്തു
കാലക്രമത്തിലതിലൊട്ടു വിരക്തിനൽകി
മാലാറനിന്മഹിതതത്വവിചിന്തനത്തി-
നാലംബമാംമുറകൾ ഭക്തരിൽ നിയണയ്പൂ. ൯൫

ഇക്കണ്ടതാമുലകമോ വഴിമാറിവാഴ്ത്തി-
നിൽക്കുന്ന മറ്റുലകമോ ശരി? യെന്നിവണ്ണം
ഉൾക്കമ്പമേകരുതു രണ്ടിലുമുണ്മയുണ്ടെ-
ന്നുൾക്കൊണ്ടിടും പടിയെനിക്കു തുണയ്ക്കണംനീ. ൯൬

ഇന്നുള്ളരീതിയിനിയും തുടരട്ടെയെന്നോ
നിന്നുള്ളലിഞ്ഞുപരിനന്മ വരുത്തുകെന്നോ
ഒന്നും തിരിച്ചറിയുവാനിടയായിടുന്നി-
ല്ലെന്നുള്ള വിഭ്രമമെനിക്കൊരുനാളുമില്ല. ൯൭

കോൎട്ടിൽകടന്നിനിയുമീവിധമാടിയാലും
വീട്ടിൽ കിടപ്പവരിൽ മേന്മനടത്തിയാലും
ആട്ടിത്തിരിച്ചിടരുതെന്റെ മനസ്സുനിന്നിൽ-
നാട്ടിത്തെളിഞ്ഞുസുഖമായ് നിവസിച്ചിടേണം. ൯൮

നാടായനാട്ടുകളശേഷമടക്കിവെള്ളി-
ക്കൂടാരമൊന്നുപണിചെയ്തുതലംകരിച്ചു
കോടാനുകോടിനടർകൂടിയൊരിയരങ്ങ-
ത്താടാംതദീയപതിനീയരുളുന്നപക്ഷം. ൯൯

ആടാൻതദീയചരിതംശ്രുതികൂട്ടിനീട്ടി-
പ്പാടാനുമുണ്ടവകനിന്നുടെകീൎത്തനങ്ങൾ
നേടാനുമുണ്ടുബഹുദംപലതുംസദാനീ-
യീടാൻനിടുംപടിയനുഗ്രഹമേകിയെന്നാൽ ൧൦൦

ചെററെങ്കിലുംഹൃദികളങ്കമുദിച്ചിടാതെ
മുററുംനിനക്കടിമയായതിഭക്തിപൂൎവ്വം
തെററെങ്കിലുംപരമുണൎത്തിടുമൎത്ഥനയ്ക്കു്
കുററങ്ങൾവന്നണയുവാനവകാശമുണ്ടോ? ൪൬

ഇല്ലാതിരുന്നഗുണവേഷ്ടവരുത്തിയേവ-
മെല്ലാമിണക്കിനിറവാന്നൊരുനിന്നെവാഴ്ത്താൻ
ചൊല്ലാന്നവൎക്കുമെളുതല്ല,തവാശ്രിതക്കോ-
വല്ലാത്തൊരാശ—യതുഭക്തജനസ്വഭാവം. ൪൭

സത്യസ്വരൂപ!ഭവദാദിയനാദിയായും
നിത്യത്വമുള്ളൊരുതവാന്തമനന്തമായും
മൎത്ത്യൎക്കുതോന്നുമതുവാസ്തവ,മപ്പൊൾനിന്നെ
മദ്ധ്യസ്ഥനാക്കിയവർനിൻെറഗുണങ്ങൾവാഴ്ത്തും ൪൮

തെററാതെ,നേർവഴിയിൽനിന്നുവിടാതെ,ബുദ്ധി-
യെത്താത്തദിക്കുകളിൽനന്നെമനസ്സിരുത്തി
തത്വാവലോകനവിചക്ഷണനായഭക്തൻ
നിത്യാനുഭൂതിയടയാൻപടുവായിടുന്നു. ൪൯

ചേരുംതികഞ്ഞവടിവുംകുടികൊള്ളുവാൻന-
ല്ലൂരുംകലൎന്നപലമൂൎത്തികളെബ്ഭജിപ്പാൻ
ചേരുന്നുമൎത്ത്യർ,വഴിപാടുകൾമാറിമാറി
നേരുന്നു,തൃപ്തിയടയുന്നിരുപാട്ടുകാരും ൫൦

കയ്യുംമലൎത്തിമനതാരിലുറഞ്ഞുപൊങ്ങി-
പ്പെയ്യുന്നഭക്തിരസസംപ്പൂണമായിനൽകി
ചെയ്യുന്നൊരൎത്ഥനകൾ നിസ്പൃഹനാംനിനക്കു-
മിയ്യുള്ളവനുമൂതകുംപടിയായിടേണം ൫൧

നീർത്തുള്ളിയംബുജദളസ്ഥിതമെന്നപോലെ-
വാഴുന്നതുണ്ടുചിലർനിന്നുടെലോകബന്ധം
പേൎത്തുള്ളിൽനോക്കിടുകിലംബുകണംകലൎന്ന
പാൽത്തുള്ളിയാകുമതുഹംസഗണംതിരിക്കും. ൫൨

മോഹാത്തമായഭുവനംതെളിയിക്കുവാനായ്
സ്നേഹാൎദ്രമാകിയഗുണംപ്രകൃതിക്കിണക്കി

ഈഹാനുകൂലമുളവായജഗത്തിലൂഹാ-
പോഹാദ്യതീതനായിനീവിഹരച്ചിടുന്നു. വൃ൫

വിശ്വാധിനാഥ!തവചേഷ്ടയിലുററഭക്തി-
വിശ്വാസമുള്ളിലുളവാകുകിലെന്തുമേതും
നിസ്സാരമല്ലബഹുസാരവുമല്ലപിന്നെ-
ദ്ദസ്സാധമല്ലൊരുവനൊക്കെയുമൊന്നുപോലെ വൃ൬

താനായ്യെളിഞ്ഞരുളിടും തവതൃക്കടെക്കൺ-
കോണാൽസമസ്തഭുവനംവിലസുന്നുവല്ലോ
ഏണാംകബിംബമഹിമാംശുകരങ്ങളേററു-
കാണായ്യനിപ്രഭയിൽവിഭ്രമമാന്നപോലെ വൃ൭

കല്പക്കണക്കിനുലകിൽബഹുധാപ്രവത്തി-
ച്ചുല്പന്നമായപലബീജമടക്കിനിത്തി
കെല്പാറവപോൽപ്രകൃതിയൊന്നുലയിച്ചുവീണ്ടും
തൽപൂവ്വവാസനയൊടും വിഹരിച്ചിടുന്നു വൃ൮

ജ്യോതിസ്വരൂപ!തവനിർഗ്ഗുണതത്വസാര-
മോതിത്തെളിഞ്ഞുപരസൌഖ്യമടഞ്ഞുകൊൾവാൻ
സാധിച്ചിടാത്തതുവശാൽപ്രകൃതിക്കുനിന്നിൽ
ജ്ഞാതിത്വമേററവതുനീവകവച്ചിടുന്നു വൃ൯

മൂലാത്മികപ്രകൃതിയായൊരുശക്തിതൻെറ
ലീലാവിലാസമതിൽമൂന്നുഗുണങ്ങൾതോന്നി
മേലായസത്വഗുണശക്തിയിൽനിന്നെനിത്തി
സ്ഥൂലാത്മഭാവനയിലീശ്വരനാമമേകി വൃ൰

മായാവിയെന്നപദമേററുജഗത്തുസൃഷ്ടി-
ച്ചായാസഹീനമിഹതൽഭരണംനടത്തി
മായാഗുണാനുസൃതമാംപലനാമരൂപ-
മായാതമായതുവഹിച്ചുവിളങ്ങുവോൻനീ വൃ൧

തത്വങ്ങളേതുമറിയാതെമനസ്സലിഞ്ഞു
മെത്തുന്നഭക്തിരസമാകിയകണ്ണുനീരിൽ
നിത്യംകുളിച്ചുതവതൃക്കഴൽകൂപ്പുവോർതൻ-
ചിത്തത്തിൽനീവിലസിടുന്നുനിനച്ചപോലെ വൃ൨

എന്തൊക്കെവിദ്യകൾപഠിച്ചുപയററിയാലു-
മെന്തൊക്കെനേച്ചകൾനിനക്കുനടത്തിയാലും
സന്ധിയ്ക്കയില്ലതവസംഗമ,മുററഭക്ത്യാ
ചിന്തിപ്പവക്കുപണിയില്ലതെല്ലപ്പമത്രെ ൱

ദേശങ്ങൾ,കാലവു,മവസ്ഥ,മതങ്ങൾ,ജാതി
വേഷങ്ങൾതൊട്ടുപലതുംവികസിച്ചൊട്ടുക്കം
നാശംജഗത്തിനണയുംപൊഴുമേതിനുംനീ
യീശത്വമാന്നുപരിസംസ്ഥിതിചെയ്തിടുന്നു ൱൧

ലോകേശ!നിന്നിലമരുന്നൊരുശക്തിയാലീ-
ലോകംചമഞ്ഞുബഹുധാവികസിയ്ക്കമൂലം
നീയൊന്നുശക്തിപുനരൊന്നിതുപോൽഭ്രമിച്ചു-
പോകുന്നുരണ്ടുവിധമായിഹകണ്ടിടുന്നു ൱൨

ആണെന്നുകാൺമുചിലരോചിലരൊക്കെനീപെ-
ണ്ണാണെന്നുമായതുപൊരത്തമരുന്നനിന്നെ
ഞാനിന്നുപുംസ്ത്വമൊടുനാളെമറിച്ചുകാണും
ജ്ഞാനംതെളിഞ്ഞതവരൂപഗുണങ്ങളെന്തോ? ൱൩

രണ്ടുംപെടാത്തൊരുനപുംസകമാക്കി വാഴ്ത്തി-
ക്കൊണ്ടുംഭവാനൊടടിയൻപെരുമാറിയേയ്ക്കാം
കണ്ടുംതെളിഞ്ഞുമഴൽപോകണമെന്നെയൊന്നു-
കൊണ്ടുംവെടിഞ്ഞിടരുതേജഗദേകബന്ധോ. ൱൪

വിത്തിൽകിളുത്തുമരമായിവളന്നുവീണ്ടും
വിത്തിൽസമസ്തവുമടങ്ങിലയിച്ചപൊലെ
ചിത്തിൽതെളിഞ്ഞൊരുജഗത്തുനിവൃത്തമായി
വത്തിപ്പുവീണ്ടുമിതുനിന്നുടെലീലയത്രേ ൱൫

നിമ്മായമായതവസൽപ്രതിബിംബവാസ്യം
നിന്മായയുംനിഭൃതമേററുഭരിപ്പതായി
ബ്രഹ്മാണ്ഡമെത്ര!അതിലൊന്നി,തതിൽ ധരിത്രി-
യെണ്മാത്രമില്ല,നരജീവികളെന്തറിഞ്ഞു ൱൬

എന്നാലുമൊക്കെയറിയുംവിധമല്ലറിഞ്ഞു-
വെന്നാണുഭാവന,ഭവൽകരുണാതിരേകാൽ
ഒന്നായനീയഖിലനായകനായുമെന്നു-
മൊന്നായുമെന്മനസിനിന്നുതെളിഞ്ഞിടേണം ൯൬

അങ്ങയ്ക്കെഴുംമഹിമഞാനറിയാഞ്ഞുമെന്നിൽ
തിങ്ങുന്നമൂഢതയറിഞ്ഞുമിവണ്ണമെല്ലാം
എങ്ങുംനിറഞ്ഞുവിലസുന്നൊരുനിന്മഹത്വ-
മങ്ങിങ്ങുതൊട്ടറിവുകെട്ടുപറഞ്ഞുപോയി ൯൭

പോരാതെവന്നമൊഴിനീനിറവേററിടേണം
ചേരാതെവന്നതഖിലേശ!പൊറുത്തിടേണം
നേരായഭക്തിമമനിന്നിലുദിച്ചുടൻത-
ദ്ധാരാഭവൽകൃപപൊഴിഞ്ഞു കുളുക്കണംഞാൻ. ൯൮

വാക്കല്ലവാചകവുമല്ലൊരുഭക്തനുള്ളിൽ
വാഴ്ക്കുന്നഖേദമൊടുചെയ്യുവിലാപമായി
കേൾക്കുന്നവൎക്കുമകമേസുഖമേകുമാറു
ചേൎക്കുന്നുനിങ്കഴലിൽഞാനിതുദീനബന്ധോ ൯൯

ബ്രഹ്മാണ്ഡത്തിൽപ്രപഞ്ചപ്പൊലിമയൊടുകറ-;
ങ്ങുന്നസംസാരചക്രം
നിൎമ്മാണംചെയ്യുജന്മാന്തരരുചിനിലനി-
ൎത്തുന്നമായാക്രമത്തെ
നിന്മാഹാത്മ്യത്തിലൊന്നായകതളിരിലുറ
ച്ചാശ്വസിക്കുന്നഭക്തൻ
പിന്മാറാതൈഹികാമുഷ്മികസുഖപദവി-
യുക്തനായ മുക്തനാകും ൧൦൦

അറിവുള്ളവരെന്നതോൎത്തുവ-
ച്ചറിയുന്നീലവർനിന്നെയീശ്വര!
അറിവററൊരുഭക്തരെഭവാ-
നറിവൂനിങ്കഴൽതാൻസദാശ്രയം.

ശുഭം.

ഓടാട്ടിൽ കേശവമേനോൻ

## ൧൮൩ ശ്രീമംഗളാഷ്ടകം.

ബ്രഹ്മാവിഷ്ണുർഗ്ഗിരീശസ്സുരപതിരനലഃ പ്രേതരാഡ്യാതുനാഥ-
സ്തോയാധിശശ്ചവായുർധനദഗ്രഹഗണേശാൎക്കചന്ദ്രാശ്ചരുദ്രാഃ
വിശ്വാദിത്യാശ്വിസാദ്ധ്യാവസുപിതൃമരുതസ്സിദ്ധവിദ്യാധ്രയക്ഷാ
ഗന്ധൎവ്വാഃകിന്നരാദ്യാഖിലഗഗനചരാമംഗളംമേദിശന്തു. ൧

വാണീലക്ഷ്മീധരിത്രീഹിമഗിരിതനയാചണ്ഡികാഭദ്രകാളി
ബ്രാഹ്മ്യാദ്യാമാതൃസംഘാഅദിതിദിതിസതീത്യാദയോദക്ഷപുത്ര്യഃ
സാവിത്രീജഹ്നുകന്യാദിനകരതനയാരുന്ധതീദേവപത്ന്യഃ
പൌലോമ്യാദ്യാസ്സുഥാന്യാഖചരയുവതയോമംഗളംമേദിശന്തു ൨

മത്സ്യഃകൂൎമ്മോവരാഹോനൃഹരിരഥവടുൎഭാൎഗ്ഗവോരാമചന്ദ്ര-
സ്സീരീകൃഷ്ണശ്ചഖഡ്ഗീസകപിലനരനാരായണാത്രേയവൈന്യാഃ
അന്യേനാനാവതാരാനരകവിജയിനശ്ചക്രമുഖ്യായുധാനി
തൽപത്ന്യസ്സുതാശ്ചാപ്യഖിലഹരികലാമംഗളംമേദിശന്തു ൩

വിശ്വാമിത്രോവസിഷ്ഠഃകലശഭവഉചത്ഥ്യാംഗിരഃകാശ്യപശ്ച
വ്യാസഃകണ്വോമരീചിഃക്രതുഭൃഗുപുലഹശ്ശൌനകാത്രീപുലസ്ത്യഃ
അന്യേസൎവ്വേമുനീന്ദ്രാഃകുജബുധഗുരുശുക്രാൎക്കജാദ്യാഗ്രഹായേ
നക്ഷത്രാണിപ്രജേശാഫണിഗണമനവോമംഗളംമേദിശന്തു ൪

താൎക്ഷ്യോനന്തോഹനുമാൻബലിരപിസനകാദ്യാശ്ശുകോനാരദശ്ച
പ്രഹ്ലാദഃപാണ്ഡുപുത്രാനൃഗനളനഹുഷാവിഷ്ണുരാതോംബരീഷഃ
ഭീഷ്മാക്രൂരോദ്ധവോശീനരഭരതഹരിശ്ചന്ദ്രരുക്മാംഗദാദ്യാ
അന്യേസൎവ്വേനരേന്ദ്രാരവിശശികുലജാമംഗളംമേദിശന്തു ൫

ആകൃത്യാദ്യാശ്ചതിസ്രസ്സകലമുനികളത്രാണിദാരാമനൂനാം
സീതാകുന്തീചപാഞ്ചാല്യഥനളദയിതാരുക്മിണീസത്യഭാമാ
ദേവക്യാദ്യാശ്ചസൎവ്വായദുകുലവനിതാരാജപത്ന്യസ്സുഥാന്യാ
ഗോപ്യശ്ചാരിത്രയുക്താസ്സകലയുവതയോമംഗളംമേദിശന്തു ൬

വിപ്രാഗാവശ്ചവേദാസ്മൃതിരപിതുളസീസൎവ്വതീൎത്ഥാനിവിദ്യാ
നാനാശാസ്ത്രേതിഹാസാഅപിസകലപുരാണാനിവൎണ്ണാശ്രമാശ്ച
സാംഖ്യംജ്ഞാനംചയോഗാഅപിയമനിയമൌസൎവ്വകൎമ്മാണികാലാ
സ്സൎവ്വെധൎമ്മാശ്ചസത്യാദ്യവയവസഹിതാമംഗളംമേദിശന്തു ൭

ലോകാദ്വീപാസ്സമുദ്രാക്ഷിതിധരപതയോമേരുകൈലാസമുഖ്യാ
കാവേരിനർമ്മദാദ്യാശ്ശുഭജലസരിതസ്സാർദ്ധമാദിഗ്ഗജേന്ദ്രാഃ
മേഘാജ്യോതിംഷിനാനാനരമൃഗപശുപക്ഷ്യാദയഃപ്രാണിനോന്യേ-
സർവ്വൌഷധ്യാശ്ചവൃക്ഷാസ്സകലതൃണലതാമംഗളംമേദിശന്തു

## ഫലശ്രുതിഃ

ഭക്ത്യാസംയുക്തചിത്താഃ പ്രതിദിവസമിമാൻമംഗളസ്തോത്രമുഖ്യാ-
നഷ്ടശ്ലോകാൻപ്രഭാതേദിവസപരിണതൌയേചമർത്ത്യാഃപഠന്തി
തേനിത്യംപൂർണ്ണകാമാഇഹഭുവിസുഖിനശ്ചാത്മവന്തോപിഭൂത്വാ
നിർമ്മുക്താസ്സർവ്വപാപൈർവ്വയസിചചരമെവിഷ്ണുലോകംപ്രയാന്തി

ഇ തി തു ഞ്ച ത്താ ചാ ര്യ ര ചി തം
ശ്രീ മം ഗ ളാ ഷ്ട കം സ മ്പൂ ർണ്ണം.

ഓം തത സത ബ്രഹ്മണേ നമഃ.

തൃശ്ശിവപേരൂർ വിദ്യാവിനോദിനി അച്ചുകൂടത്തിൽ അച്ചടിച്ചത്.